# ശ്രീമദ്നാരായണീയം
## (അർത്ഥസഹിതം)

# *Srimad Narayaneeyam*
## (With Translation)



ശ്രീ മേൽപ്പത്തൂർ നാരായണ ഭട്ടതിരി

॥ ॐ नमो भगवते वासुदेवाय ॥

॥ ॐ श्रीकृष्णाय परब्रह्मणे नमः ॥




# ശ്രീ നാരായണീയം.

വ്യാഖ്യന സഹിതം(In Unicode).

# ശ്രീമന്നാരായണീയം.

(ഭാഷാവ്യാഖ്യാനസഹിതം)

--

Edited by

M.N.Ramaswamy Iyer

Banker, Palghat

Ramayana Publishing House

Sri Ramamandir

Bank Road, Alathur

Palghat.

Printed at

The Scholar Press

Palghat

1956

Typset into Malayalam Unicode

P.S. Ramachandran (ramu.vedanta@gmail.com)

February 2010

## ഓം

## അവതാരിക

ഭക്തശിരോമണിയും പണ്ഡിതാഗ്രേസരനുമായ മേപ്പത്തൂര് ശ്രീ നാരയണഭട്ടതിരിപ്പാടാണ് ശ്രീമന്നാരായണീയമെന്നുള്ള വിശിഷ്ടകൃതിയുടെ കർത്താവ്. ഗുരുവായുപുരേശനായ ശ്രീമന്നാരയണമൂർത്തിയുടെ സ്തുതിരൂപത്തിൽ ഭഗവതസാരാംശത്തെ ക്രോഡികരിച്ചെഴുതപ്പെട്ട ഈ ഗ്രന്ഥം രചനാവൈശിഷ്ട്യം കൊണ്ടും വിഭക്തിയുടേയും ഭക്തിയുടേയും സമഞ്ജസമായ സമ്മേളനംകൊണ്ടും സംസ്കൃതസാഹിത്യത്തിലെ മേലേക്കിട ഗ്രന്ഥങ്ങൾക്കിടയിൽ ഉത്തമസ്ഥാനം തന്നെയാണ് കൈക്കലാക്കിയിരിക്കുന്നത്.

വാതരോഗംകൊണ്ടു കഷ്ടപ്പെടുന്ന ഭട്ടത്തിരിപ്പാട്, രോഗശാന്തിക്ക് മത്സ്യംതൊട്ടുകൂട്ടിക്കൊള്ളുന്നതിനു സമകാലീനനായ തുഞ്ചത്ത് രാമാനുജചാർയ്യരുപദേശിച്ചതനുസരിച് ഗുരുവായൂർ ക്ഷേത്രത്തില് ഭജനം തുടങ്ങുകയും മത്സ്യാവതാരം മുതൽക്കുള്ള അവതാര കഥകളേ ഭാഗവതഗ്രന്ഥത്തെ ആസ്പദിച്ച് കീർത്തിച്ചു പാടുകയും ചെയ്തുവെന്നും അങ്ങിനെയാണ് ഈ സ്തോത്രം നിർമ്മിക്കപ്പെട്ടതെന്നും പഴമക്കാർ പറയുന്നു.

ചതുർവിധാ ഭജന്തേ മാം ജനഃ സുകൃതിനോƒർജ്ജുന

ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥി ജ്ഞാനീ ച ഭരതർഷഭ. (ഗീത, vii-16)

എന്ന ഭഗവത് വാക്യംതന്നെ പ്രമാണമായിക്കരുതിയായിരിക്കണം രോഗാർത്തനായ അദ്ദേഹം ഭഗവത് ഭജനത്തിനു മുതിർന്നതു. ഈശ്വരാനുഗ്രഹം നേടുന്നതിനു കർമ്മയോഗം, ജ്ഞാനയോഗം മുതലായവയേക്കാൾ സുഗമവും വിശിഷ്ടവുമാണ് ഭക്തിമാർഗമെന്നു അദ്ദേഹം തെളിയിച്ചു. മനഃക്ലേശംകൊണ്ടും രോഗപീഡയാലും വലയുന്ന സംസാരികൾക്കു ഈശ്വരാരാധനാവിഷയത്തിൽ ഉത്തേജനം നൽകിക്കൊണ്ടും ഇരുളടഞ്ഞ ജീവിതസരണിയൽ ഒരു മാർഗദർശിയായും അദ്ദേഹത്തിന്റെ ഈ വിശിഷ്ടമായ കൃതി എന്നെന്നും നിലനില്ക്കുകതന്നെ ചെയ്യും.

'ആയുരാരോഗ്യ സൗഖ്യം' എന്ന പദത്താൽ സൂചിതമായ 1712210 എന്ന കലിദിനസംഖ്യകൊണ്ട് എ.ഡി. 1588 ആം വർഷത്തിലാണ് ഈ കൃതി എഴുതിത്തീർന്നതെന്നു നാരായണീയത്തിന്റെ അവസാന പദ്യത്തിൽനിന്നൂഹിക്കപ്പെടുന്നു. ചെറുപ്പത്തില് സുഖഭോഗലോലുപനായി കഴിഞ്ഞിരുന്ന ഭട്ടതിരി ഇരുപതു വയസ്സിനു ശേഷമാണത്രെ അക്ഷരാഭ്യാസത്തിനുതന്നെ മുതിർന്നതു.

ആജന്മസിദ്ധമായ വാസനബലവും അനുസൃതമായ പ്രയതശീലവുംകൊണ്ട് ഏറ്റവും ചുരുങ്ങിയ കാലത്തിനുള്ളിൽ സംസ്കൃതഭാഷയെ കരതലമലകംപോലെ കൈകാർയ്യം ചെയ്യുവാന് ആ പ്രതിഭാസമ്പന്നനു കഴിഞ്ഞു. വാതരൊഗംകൊണ്ട് ആരോഗ്യം തകർന്നു ബുദ്ധിയും മനസ്സും മങ്ങി, ഉത്സാഹം നശിച്ച സന്ദർഭത്തിലാണ് നാരായണീയം എന്ന ഇത്രയും രസനിഷ്യന്ദിയായ ഒരു മധുരഫലം സാക്ഷാൽ ശ്രീനാരായണമൂർത്തിക്കു ഭട്ടപാദർ കാഴ്ചവെച്ചിരിക്കുന്നതെന്നു കാണുമ്പോൾ ഭക്തിയോടു താദാത്മ്യം പ്രാപിച്ച അദ്ദേഹത്തിന്റെ ഏകാഗ്രത എത്രമേൽ പ്രശംസിക്കത്തക്കതല്ല ! ഇടക്കിടക്ക് അസഹനീയമാംവണ്ണം അസഹ്യപ്പെടുത്തിയിരുന്ന വേദന തന്റെ ശരീരത്തെ ഓർമ്മിപ്പിക്കുകയും അങ്ങിനെ ഓരോ ദശകാവസാനത്തിലും ഈശ്വരനോടു സുഖക്കേടു മാറ്റിക്കൊടുക്കേണമെന്ന് പ്രാർത്ഥിക്കുന്നതിനു പ്രചോദനം നല്കുകയും ചെയ്തിരിക്കുന്നു. ഈ വിശിഷ്ട സ്തോത്രമാല കോർത്തിണക്കുന്നതിലിടിക്കു പലതവണ അദ്ദേഹത്തിനു ഭഗവദ്ദർശനം ലഭിച്ചിട്ടുണ്ടെന്നു കിംവദന്തിക്കു ഇടയ്ക്കിടക്കു കാണുന്ന ആവേശഭരിതവും, അതിസുന്ദരങ്ങളുമായ ശ്ലോകങ്ങൾ സാക്ഷ്യം വഹിക്കുന്നു. രാസക്രീഡാ, കാളിയമർദ്ദനം, കേശാദിപാദവർണ്ണനം എന്നിവ ആ പണ്ഡിതവർയ്യന്റെ ഭാവനാസമ്പത്തിനേയും രചനാസൗകുമാർയ്യത്തേയും എടുത്തുയർത്തിക്കാണിക്കുന്നു.

നാരായണീയത്തിനു പുറമേ ശ്രീപാദസപ്തതി എന്ന സ്തോത്രരത്നവും പ്രക്രിയാസർവ്വസ്വമെന്ന വ്യാകരണഗ്രന്ഥവും മാനമേയോദയമെന്ന മീമാംസാഗ്രന്ഥവും പ്രൗഢസുന്ദരങ്ങളായ ഒട്ടനവധി പ്രബന്ധങ്ങളും സംസ്കൃതസാഹിത്യത്തിനു ലഭിച്ച അമൂല്യസംഭാവനകളാണ്. ഭക്തനും വിരക്തനുമായിരുന്ന അദ്ദേഹം നന്നെ ചെറുപ്പത്തിൽതന്നെ ഇല്ലത്തിൽനിന്നും വേർപെട്ടു ജീവിച്ചുവന്നുവെന്നും അദ്ദേഹത്തിന്റെ ചരമം മുക്കുത്തലവെച്ചാണെന്നുമാണ് ഐതിഹ്യം. അദ്ദേഹത്തിന്റെ കൃതികൾക്ക് അവയർഹിക്കുന്ന പ്രചാരം ലഭിച്ചുകാണുന്നില്ല.

ഏതായാലും സാക്ഷാൽ ശ്രീ ഭഗവാന്റെ അചിന്ത്യങ്ങളായ മഹിമാതിശയങ്ങളെ വർണ്ണിക്കുന്ന ഈ സ്തോത്രരത്നത്തിന്റെ പ്രചുരപ്രചാരംകൊണ്ടെങ്കിലും ഭഗവത് സ്മരണയോടൊന്നിച്ച്, സ്വയംസ്മാരകം നിർമ്മിച്ചിട്ടുള്ള ആ ഭട്ടപാദരുടെ പാവനസ്മരണയും നീണ്ടുനില്ക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ വ്യഖ്യനത്തെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

പാലക്കാട്ടു

28-12-1956 വ്യാഖ്യാതാവ്.

## Table of Contents

|| ഓം നമോ ഭഗവതേ വാസുദേവായ ||

|| ഓം ശ്രീകൃഷ്ണായ പരബ്രഹ്മണേ നമ: ||

## പ്രഥമ സ്കന്ധഃ

### പ്രഥമം ദശകം

### Dashaka 1 - ഭഗന്മഹിമാനുവർണ്ണനം

സാന്ദ്രാനന്ദാവബോധാത്മകമനുപമിതം കാലദേശാവധിഭ്യാം

നിര്മുക്തം നിത്യമുക്തം നിഗമശതസഹസ്രേണ നിർഭാസ്യമാനം |

അസ്പഷ്ടം ദൃഷ്ടമാത്രേ പുനരുരുപുരുഷാർത്ഥകം ബ്രഹ്മ തത്വം

തത്താവദ്ഭാതി സാക്ഷാദ് ഗുരുപവനപുരേ ഹന്ത ഭാഗ്യം ജനാനാം || 1 ||

നിത്യവും പൂർണ്ണവുമായ ആനന്ദം, ജ്ഞാനം ഇവയാകുന്ന സ്വരുപത്തോടുകൂടിയതും ഉപമയില്ലാത്തതും കാലം, ദേശം ഇവയെക്കൊണ്ടുള്ള അവധികളോടു വേർപെട്ടതും മായ തൽക്കാർയ്യങ്ങളായ ദേഹദികൾ ഇവയിൽനിന്നു എന്നും മുക്തമായിട്ടുള്ളതും അനവധി വേദോപനിഷദ്വാക്യങ്ങളാൾ അത്യധികം പ്രാകശിപ്പിക്കപ്പെട്ടതും സ്പഷ്ടമല്ലാത്തതും ദർശിക്കപ്പെട്ട ക്ഷണത്തിൽതന്നെ പരമപുരുഷാർത്ഥമായ മോക്ഷമായ സ്വരുപത്തോടുകൂടിയതും പരമാർത്ഥമായി സ്ഥിതിചെയ്യുന്നതുമായ ബ്രഹ്മം എന്ന യാതൊന്നുണ്ടോ അതുതന്നെയാണ് ഗുരുവായുപുരമാഹക്ഷേത്രത്തിൽ പ്രത്യക്ഷമായി വിളങ്ങുന്നത്. ജനങ്ങളുടെ ഭാഗ്യവിശേഷംതന്നെ !

ഏവംദുർലഭ്യവസ്തുന്യപി സുലഭതയാ ഹസ്തലബ്ധേ യദന്യത്

തന്വാ വാചാ ധിയാ വാ ഭജതി ബത ജന: ക്ഷുദ്രതൈവ സ്ഫുടേയം |

ഏതേ താവദ്വയം തു സ്ഥിരതരമനസാ വിശ്വപീഡാപഹത്യൈ

നിശ്ശേഷാത്മാനമേനം ഗുരുപവനപുരാധീശമേവാശ്രയാമ: || 2 ||

ഇപ്രകാരം വളരെ പ്രയസപ്പെട്ടു മാത്രം ലഭിക്കപ്പെടാവുന്ന വസ്തുവാണേങ്കിലും വളരെ ഏളുപ്പത്തിൽ കയ്യിൽ കിട്ടിയിട്ടും കൂടി ജനങ്ങൾ മറ്റു ദേവന്മാരെ ശരീരംകൊണ്ടോ, വാക്കുകൊണ്ടോ, ബുദ്ധികൊണ്ടോ സേവിക്കുന്നു (ആശ്രയിക്കുന്നു) എന്നത് ശോചനീയംതന്നെ; ഇതു സ്പഷ്ടമായിട്ടുള്ള അവിവേകംതന്നെയാണ്; ഈ ഞങ്ങളാകട്ടെ സകല ദുഃഖങ്ങളുടേയും വിനാശത്തിനായി ദൃഢചിത്തത്തോടുകൂടി സർവ്വത്മകനായ ഈ ഗുരുവായൂർപുരാധീശനെത്തന്നെ ആശ്രയിക്കുന്നു.

സത്വം യത്തത് പരാഭ്യാമപരികലനതോ നിർമലം തേന താവത്

ഭൂതൈര്ഭൂതേന്ദ്രിയൈസ്തേ വപുരിതി ബഹുശ: ശ്രൂയതേ വ്യാസവാക്യം |

തത് സ്വച്ഛ്ത്വാദ്യദാച്ഛാദിത പരസുഖ ചിദ്ഗർഭ നിർഭാസരൂപം

തസ്മിൻ ധന്യാ രമന്തേ ശ്രുതിമതിമധുരേ സുഗ്രഹേ വിഗ്രഹേ തേ || 3 ||

ഇതരങ്ങളായ രഹസ്തമോഗണങ്ങളോടു ഇടകലരാത്തതുകൊണ്ട് പരിശുദ്ധമയിരിക്കുന്ന ആ സത്വഗുണം യതൊന്നോ അതുകൊണ്ടുതന്നെ ഉണ്ടായിട്ടുള്ള പഞ്ചഭൂതങ്ങളാലും പതിനൊന്നിന്ദ്രിയങ്ങൾകൊണ്ടുമാണു അങ്ങയുടെ കോമളവിഗ്രഹം രചിക്കപ്പെട്ടിരിക്കുന്നത് എന്ന വേദവ്യാസ വചനങ്ങൾ പുരാണങ്ങളിൽ പല സ്ഥലങ്ങളിലും കേൾക്കപ്പെടുന്നു. അതിനിർമ്മലമായിരിക്കുന്നതു കൊണ്ട് മറയ്ക്കപ്പെടാത്തതായ ചിദാനന്ദരസം അന്തർഭാഗത്തിൽ വഹിക്കുന്നതും അക്കരണത്താൽതന്നെ പ്രകാശസ്വരുപവുമായ വിഗ്രഹം യതൊന്നോ ചെവിക്കും മനസ്സിനും അത്യാനന്ദം നൽക്കുന്നതും എളുപ്പത്തിൽ ഗ്രഹിക്കപ്പെടാവുന്നതുമായ അങ്ങയുടെ ആ മോഹനസ്വരുപത്തിൽ സുകൃതംചെയ്തവർ രമിക്കുന്നു.

നിഷ്കമ്പേ നിത്യപൂർണ്ണേ  നിരവധിപരമാനന്ദപീയൂഷരൂപേ

നിർലീനാനേകമുക്താവലിസുഭഗതമേ നിർമലബ്രഹ്മസിന്ധൌ |

കല്ലോലോല്ലാസതുല്യം ഖലു വിമലതരം സത്വമാഹുസ്തദാത്മാ

കസ്മാന്നോ നിഷ്കലസ്ത്വം സകല ഇതി വചസ്ത്വത്കലാസ്വേവ ഭൂമന്  || 4 ||

അചഞ്ചലവും എന്നും നിറഞ്ഞിരിക്കുന്നതും അവധിയില്ലാത്ത പരമാനന്ദാമൃതരസമാകുന്ന സ്വരൂപത്തോട്ടുകൂടിയതും ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന മുത്തുകളുടെ (ഉള്ളിൽ ലയിച്ചിരിക്കുന്ന മുക്തന്മാരുടെ) സമൂഹത്താല് അതിമനോഹരവുമായ നിർമ്മലമായിരിക്കുന്ന ബ്രഹ്മമാകുന്ന സമുദ്രത്തിൽ പരിശുദ്ധമായ സത്വം എന്ന ഗുണം തിരമാലയുടെ ലീലവിലാസത്തിന്നു തുല്യമായിട്ടുള്ളതു തന്നെയാണ് എന്ന് പൂർവ്വചാർയ്യന്മാർ പറയുന്നു; അപ്രകാരമുള്ള ശുദ്ധ സത്വ സ്വരൂപിയായ അങ്ങ് എന്തുകൊണ്ട് നിഷ്ക്കളനായി ഭവിക്കുന്നില്ല (തീർച്ചയായും നിഷ്ക്കളൻതന്നെ) പരിപൂർണ്ണനായ ഭഗവാൻ ! സകളൻ (അപരിപൂർണ്ണന് ) എന്ന വചനം അങ്ങയുടെ അംശങ്ങളിൽതന്നെയാണ് പ്രയോഗിക്കപ്പെടുന്നത്.

**നിർവ്യാപാരോപി നിഷ്കാരണമജ ഭജസേ യത്ക്രിയാമീക്ഷണാഖ്യാം**

**തേനൈവോദേതി ലീനാ പ്രകൃതിരസതികല്പാ ƒപി കല്പാദികാലേ।**

**തസ്യാ: സംശുദ്ധമംശം കമപി തമതിരോധായകം സത്വരൂപം**

**സ ത്വം ധൃത്വാ ദധാസി സ്വമഹിമ വിഭവാകുണ്ഠ വൈകുണ്ഠ രൂപം ॥ 5 ॥**

ഉൾപത്തിനാശരഹിതനായ ഹേ ഭഗവൻ ! അങ്ങ് യാതൊരു ക്രിയയും ഇല്ലാത്തനവാനിയിരുന്നിട്ടും സൃഷ്ടിയുടെ ആരാംഭകാലത്തിൽ യാതൊരു കാരണവുമില്ലാത ഈക്ഷണം (മായപ്രേരണം) എന്നു പറയപ്പെടുന്ന പ്രവൃത്തിയെ സ്വീകരിക്കുന്നു എന്ന അതൊന്നുകൊണ്ടുതന്നെ അങ്ങയിൽ ലയിച്ചിരിക്കുന്ന മായ സ്ഥിതിചെയ്യാത്തതുപോലെ തോന്നുന്നതാണേങ്കിലും വ്യക്തമായി ഭവിക്കുന്നു. തന്റെ മഹിമയുടെ വൈഭവംകൊണ്ട് തടയപ്പെടാത്ത ചിഛക്തിയോട്ടുകൂടിയ ജാഗരൂകനായ ഭഗവൻ ! അപ്രകാരം മായപ്രേരകനായ അങ്ങ് ഒന്നിനേയും മറയ്ക്കാത്തതും പരിശുദ്ധവും സത്വഗുണാത്മകവുമായ മുൻ പറയപ്പെട്ട ആ മായയുടെ നിർവ്വചിക്കുവാൻ കഴിയാത്തതായ ഒരു അംശത്തെ സ്വീകരിച്ചിട്ട് ദിവ്യകോമളമായ അങ്ങയുടെ സ്വരൂപത്തെ ധരിക്കുന്നു.

**തത്തേ പ്രത്യഗ്രധാരാധരലളിതകളായാവലീകേളികാരം**

**ലാവണ്യസ്യൈകസാരം സുകൃതിജനദൃശാം പൂർണ്ണപുണ്യാവതാരം।**

**ലക്ഷ്മീനിശ്ശങ്കലീലാനിലയനമമൃതസ്യന്ദസന്ദോഹമന്ത:**

സിഞ്ചത് സഞ്ചിന്തകാനാം വപുരനകലയേ മാരുതാഗാരനാഥ || 6 ||

ഗുരുവായുർപുരേശ! പുതിയ കാർമ്മുകിലെന്നപോലെ രമ്യവും കായമ്പൂ മലർനിരയുടെ ലീലാവിലാസത്തെ ചെയ്യുന്നതും സൗന്ദർയ്യത്തിന്റെ പരമസാരാംശമായിരിക്കുന്നതും പുണ്യംചെയ്തവരുടെ കണ്ണുകൾക്ക് പുണ്യങ്ങളുടെ പരിപൂർണ്ണവതാരമായിട്ടുള്ളതും ലക്ഷ്മീദേവിക്ക് ശങ്കകൂടാതെ കളിയാടുന്നതിനുള്ള കേളീഗൃഹമായിട്ടുള്ളതും നിഷ്ഠയോടുകൂടി ധ്യാനിക്കുന്നവരുടെ ഹൃദയത്തിൽ ബ്രഹ്മാനന്ദമായ അമൃതധാരയെ വർഷിക്കുന്നതുമായ അങ്ങയുടെ ആ മംഗളവിഗ്രഹത്തെ ഞാൻ ഇടവിടാതെ ധ്യാനിക്കുന്നു.

കഷ്ടാ തേ സൃഷ്ടിചേഷ്ടാ ബഹുതരഭവഖേദാവഹാ ജീവഭാജാ-

മിത്യേവം പൂർവ്വമാലോചിതമജിത മയാ നൈവമദ്യാഭിജാനേ

നോചേജ്ജീവാ: കഥം വാ മധുരതരമിദം ത്വദ്വപുശ്ചിദ്രസാർദ്രം

നേത്രൈ: ശ്രോത്രൈശ്ച പീത്വാ പരമരസസുധാമ്ഭോധിപൂരേ രമേരന് I|7||

മായയാൽ ജയിക്കപ്പെടാത്ത ഹേ ഭഗവൻ ! ജീവികൾക്ക് പലതരത്തിലുള്ള സംസാരദുഃഖങ്ങളെ ഉണ്ടാക്കുന്ന അങ്ങയുടെ സൃഷ്ടിയാകുന്ന പ്രവൃത്തി വളരെ കഠിനമായിട്ടുള്ളതാണ് എന്നിപ്രകാരം എന്നാൽ മുമ്പ് വിചാരിക്കപ്പെട്ടിരിക്കുന്നു. ഇപ്പോഴാവട്ടെ അപ്രകാരം ഞാന് വിചാരിക്കുന്നില്ല. അപ്രകാരം അങ്ങ് സൃഷ്ടിചെയ്തിരുന്നിങ്കിൽ ജീവികൾ ചിദാനന്ദരസാമൃതംകൊണ്ട് ആർദ്രവും അതിമനോഹരവുമായ ഈ അങ്ങയുടെ ദിവ്യശരീരം കണ്ണുകൾകൊണ്ടും ചെവികളെകൊണ്ടും പാനംചെയ്തിട്ട് പരമാനന്ദസാമൃതാബ്ധിയിൽ എങ്ങിനെ രമിക്കുവാനിടയാകും?

നമ്രാണാം സന്നിധത്തേ സതതമപി പുരസ്സൈരനഭ്യർത്ഥിതാന -

പ്യർത്ഥാന് കാമാനജസ്രം വിതരതി പരമാനന്ദസാന്ദ്രാം ഗതിം ച |

ഇത്ഥം നിശ്ശേഷലഭ്യോ നിരവധികഫല: പാരിജാതോ ഹരേ ത്വം

ക്ഷുദ്രം തം ശക്രവാടീദ്രുമമഭിലഷതി വ്യർത്ഥമർത്ഥിവ്രജോ$f$യം || 8 ||

കേവലം നമസ്കാരംകൊണ്ടു വണങ്ങുന്നവരുടെ മുമ്പിൽകൂടി എല്ലായ്പോഴും പ്രത്യക്ഷമാകുന്നു; അവരാൽ അപേക്ഷിക്കപ്പെടാതെതന്നെ അഭീഷ്ടങ്ങളായ പുരുഷാർത്ഥങ്ങളെ ഇടവിടാതെ പൊഴിക്കുന്നു (നൽകുന്നു) പരമാനന്ദസാന്ദ്രമായ ഗതിയേയും (മോക്ഷത്തേയും) നൽകുന്നു. ഹരേ! സാക്ഷാൽ കല്പകവൃക്ഷമായ അങ്ങ് ഇപ്രകാരം സകലരാലും ലഭിക്കപ്പെടാവുന്നവന് അതിരില്ലാത്ത ഫലത്തോടുകൂടിയവൻ ; ഈ യാചകസംഘം ഇന്ദ്രന്റെ പുഷ്പവാടിയിലുണ്ടെന്നു പറയുന്ന ആ നിസ്സാരമായ കല്പകവൃക്ഷത്തെ വൃഥാവിൽ ആഗ്രഹിക്കുന്നു.

**കാരുണ്യാത്കാമമന്യം ദദതി ഖലു പരേ സ്വാത്മദസ്ത്വം വിശേഷാത്-**

**ഐശ്വര്യാദീശതേഽന്യേ ജഗതി പരജനേ സ്വാത്മനോഽപീശ്വരസ്ത്വം**

**ത്വയ്യുച്ചൈരാരമന്തി പ്രതിപദമധുരേ ചേതനാ: സ്ഫീതഭാഗ്യാഃ -**

**ത്വം ചാത്മാരാമ ഏവേത്യതുലഗുണഗണാധാര ശൗരേ നമസ്തേ ॥ 9 ॥**

മറ്റുള്ള ദേവന്മാർ ഭക്തവാത്സല്യത്താൽ മോക്ഷം ഒഴിച്ച് മറ്റുള്ള അഭീക്ഷ്ടങ്ങളെ മാത്രമാണല്ലോ നൽകുന്നത്. അങ്ങാവട്ടെ വാത്സല്യവിശേഷത്താൽ തന്റെ ആത്മാവിനെപ്പോലും കൊടുക്കുന്നവനാകുന്നു. മറ്റു ദേവന്മാർ അണിമ തുടങ്ങിയ അഷ്ടൈശ്വര്യം ഹേതുവായിട്ട് ലോകത്തില് തങ്ങളെ ഒഴിച്ച് മറ്റുള്ളവരെ മാത്രം ഭരിക്കുന്നു. നിന്തിരുവടി സ്വന്തം ആത്മാവിനുപോലും അധീശനാണ്. വർദ്ധിച്ച ഭാഗ്യത്തോടുകൂടിയ ജീവികള് അടുക്കുന്തോറും അത്യാനന്ദത്തെ നൽകുന്ന അങ്ങയിൽ അത്യധികം രമിക്കുന്നു. നിന്തിരുവടി തന്നിൽ തന്നെ രമിക്കുന്നവനാണല്ലോ; ഇപ്രകാരം സകല ഗുണങ്ങൾക്കും ആശ്രയഭൂതനായിരിക്കുന്ന ഹേ ശൂരസേനാത്മജ! അങ്ങയ്ക്ക് നമസ്കാരം.

**ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം വിശ്വതേജോഹരാണാം**

**തേജസ്സംഹാരി വീര്യം വിമലമപി യശോ നിസ്പൃഹൈശ്ചോപഗീതം**

**അംഗസംഗാ സദാ ശ്രീരഖിലവിദസി ന ക്വാപി തേ സംഗവാർത്താ**

**തദ്വാതാഗാരവാസിൻ മുരഹര ഭഗവച്ഛബ്ദമുഖ്യാശ്രയോഽസി ॥ 10 ॥**

ഹേ മുരഹരേ! അങ്ങയുടെ പ്രഭാവം ശങ്കരൻ തുടങ്ങിയ ഈശ്വരന്മാരേയും അവരവരുടെ പ്രവൃത്തികളില് നിയമിക്കുന്നത്; അങ്ങയുടെ തേജസ്സ് സകലരുടെ തേജസ്സിനേയും ഹരിക്കുന്ന ബ്രഹ്മാദി ദേവന്മാരുടെ തേജസ്സിനേയും സംഹരിക്കുന്നതിന്ന് കഴിവുള്ളത്; അങ്ങയുടെ നിർമ്മലമായിരിക്കുന്ന യശസ്സാവട്ടേ വിരക്തന്മാരാൽകൂടി വർണ്ണിച്ച് ഗാനംചെയ്യപ്പെട്ടത്; സൗഭാഗ്യപ്രദായിനിയായ ശ്രീദേവി എല്ലായ്പോഴും നിന്തിരുവടിയുടെ അംഗത്തെ ആശ്രയിച്ചുംകൊണ്ടിരിന്നു അവിടുന്ന് സർവ്വവും അറിയുന്നവനാകുന്നു. അങ്ങേയ്ക്ക് ഒരിടത്തും സംഗമുണ്ടെന്ന വർത്തമാനമേ ഇല്ല. അതുകൊണ്ട് ഗുരുവായൂരിൽ വസിച്ചരുളുന്ന ദേവ ! നിന്തിരുവടി ഭഗവാൻ എന്ന ശബ്ദത്തിന്റെ മുഖ്യാശ്രയമായി ഭവിക്കുന്നു.

ഭഗവന്മഹിമാനവർണ്ണനം നാമ പ്രഥമം ദശകം സമാപ്തം.

സ്രഗ്ദ്ധരാ വൃത്തം - ലക്ഷണം - ഏഴേഴായ് മൂന്നുഖണ്ഡം മരഭനയയം സ്രഗ്ദ്ധരാവൃത്തമാകും.

Dashaka 2 - ഭഗവദ്രൂപവർണ്ണനം

**സൂര്യസ്പർദ്ധികിരീടമൂർദ്ധ്വതിലകപ്രോദ്ഭാസി ഫാലാന്തരം**

**കാരുണ്യാകുലനേത്രമാർദ്രഹസിതോല്ലാസം സുനാസാപുടം |**

**ഗണ്ഡോദ്യന്മകരാഭകുണ്ഡലയുഗം കണ്ഠോജ്ജ്വലത്കൗസ്തുഭം**

**ത്വദ്രൂപം വനമാല്യഹാരപടലശ്രീവത്സദീപ്രം ഭജേ || 1 ||**

സുര്യനെതിരൊളിയാർന്ന കിരീടത്തോടുകൂടിയതും ഗോപിക്കുറിയാൽ അത്യധികം ശോഭിക്കുന്ന നെറ്റിത്തടത്തോടുകൂടിയതും കൃപാവിവശങ്ങളായ കണ്ണുകളോടുകൂടിയതും പ്രേമാർദ്രമായ മന്ദസ്മിതംകൊണ്ടുല്ലസിക്കുന്നതും ചേതോഹരമായ നാസികയോടുകൂടിയതും കവിൾത്തടങ്ങളിൽ വിലസുന്ന മകരമത്സ്യാകൃതിയിലുള്ള കുണ്ഡലദ്വയത്തോടുകൂടിയതും കണ്ഠദേശത്തിൽ ശോഭിക്കുന്ന കൗസ്തുഭമണിയോടുകൂടിയതും വനമാല,മുത്തുമാലകൾ, ശ്രീവത്സചിഹ്നം ഇവയാൽ അത്യധികം ശോഭിക്കുന്നതുമായ അങ്ങയുടെ മോഹനരൂപത്തെ ഞാൻ ഭജിക്കുന്നു.

**കേയൂരാംഗദ കങ്കണോത്തമ മഹാരത്നാംഗുലീയാങ്കിത-**

**ശ്രീമദ്ബാഹു ചതുഷ്കസംഗത ഗദാശംഖാരിപങ്കേരുഹാം |**

**കാഞ്ചിത് കാഞ്ചനകാഞ്ചിലാഞ്ഛിതലസത്പീതാംബരാലംബിനീം-**

**ആലംബേ വിമലാംബുജദ്യുതിപദാം മൂർത്തിം തവാർത്തിച്ഛിദം || 2 ||**

തോൾവളകൾ, കൈക്കെട്ട്, ശ്രേഷ്ഠമായ കൈവളകൾ, വിലയുയർന്ന രത്നക്കൽ പതിച്ച മോതിരങ്ങൾ ഇവയാലടയാളപ്പെട്ട തൃക്കൈകൾ നാലിലും ചേർക്കപ്പെട്ടിരിക്കുന്ന ഗദ, ശംഖം, ചക്രം, പദ്മം ഇവയോടുകൂടിയതും പൊന്നരഞ്ഞാൺ കൊണ്ടടയാളപ്പെട്ടതും ഒളിച്ചിന്നുന്ന മഞ്ഞപ്പട്ടുടയാട ചാർത്തിയതും നിർമ്മലമായ താമരപ്പൂവിന്റെ കാന്തിതേടുന്ന തൃക്കാലടികളോടുകൂടിയതും ദുഃഖങ്ങളെയെല്ലാം നശിപ്പിക്കുന്നതും നിർവ്വചിക്കുവാൻ സാധിക്കാത്തതും ആയ നിന്തിരുവടിയുടെ ദിവ്യരൂപത്തെ ഞാൻ ആശ്രയിക്കുന്നു.

**യത്ത്രൈലോക്യമഹീയസോഽപി മഹിതം സമ്മോഹനം മോഹനാത്**

**കാന്തം കാന്തിനിധാനതോƒപി മധുരം മാധുര്യധുര്യാദപി ।**

**സൗന്ദര്യോത്തരതോƒപി സുന്ദരതരം ത്വദ്രൂപമാശ്ചര്യതോƒ-**

**പ്യാശ്ചര്യം ഭുവനേ ന കസ്യ കുതുകം പുഷ്ണാതി വിഷ്ണോ വിഭോ ॥ 3 ॥**

പ്രഭുവായിരിക്കുന്ന ഹേ കൃഷ്ണഭഗവൻ ! മൂന്നുലോകങ്ങളിലുംവെച്ച് ശ്രേഷ്ഠമായിരിക്കുന്നതിനേക്കാൾ ഉൽകൃഷ്ടവും മനോഹരമായിരിക്കുന്നതിനേക്കാൾ അതിമനോഹരമായിരിക്കുന്നതും, ശോഭയ്ക്കിരിപ്പിടമായിരിക്കുന്നതിനേക്കാൾ അതിശോഭനവും, മാധുർയ്യമെന്ന ഗുണവിശേഷം പൂർണ്ണമായിരിക്കുന്ന വസ്തുവിനേക്കാൾ അതിമധുരവും, സൗന്ദർയ്യത്തിൽ മികച്ചുനിൽക്കുന്ന വസ്തുവിനേക്കാൾ അതിസുന്ദരവും, ആശ്ചർയ്യകരമായിരിക്കുന്നതിനേക്കാൾ അത്യാശ്ചർയ്യകരമായിരിക്കുന്ന യാതൊരു അങ്ങയുടെ ദിവ്യരൂപം ലോകത്തിൽ ആർക്കാണ് കൗതുകം വളർത്താതിരിക്കുക!

**തത്താദൃങ്മധുരാത്മകം തവ വപുഃ സംപ്രാപ്യ സംപന്മയീ**

**സാ ദേവീ പരമോത്സുകാ ചിരതരം നാസ്തേ സ്വഭക്തേഷ്വപി ।**

**തേനാസ്യാ ബത കഷ്ടമച്യുത വിഭോ ത്വദ്രൂപമാനോജ്ഞക -**

**പ്രേമസ്ഥൈര്യമയാദചാപലബലാത് ചാപല്യവാർത്തോദഭൂത് ॥ 4 ॥**

സമ്പത്സ്വരൂപിണിയായ ആ ശ്രീദേവി ഒന്നിനോടും ഉപമിക്കുവാന് സാധിക്കാത്തതും മാധുർയ്യപരിപൂർണ്ണവും ആയ അങ്ങയുടെ വക്ഷസ്ഥലത്തെ പ്രാപിച്ചിട്ട് അത്യധികം അനുരക്തയായിട്ട് തന്റെ ഭക്തന്മാരിൽപോലും അധികകാലം സ്ഥിതിചെയ്യുന്നില്ല; അതിനാൽ അല്ലേ നാശരഹിതനായ ഭഗവൻ! അങ്ങയുടെ രൂപസൗഭാഗ്യത്തിലുള്ള അനുരാഗത്തിന്റെ സ്ഥിരതയാകുന്ന ചാപല്യമില്ലായ്മ ഹേതുവായിട്ട് ഇവൾക്ക് ചാപല്യമുണ്ടെന്നുള്ള ദുഷ്കീർത്തി ഉളവായി വലിയ കഷ്ടംതന്നെ !

**ലക്ഷ്മീസ്താവകരാമണീയകഹൃതൈവേയം പരേഷ്വസ്ഥിരേ-**

**ത്യസ്മിന്നന്യദപി പ്രമാണമധുനാ വക്ഷ്യാമി ലക്ഷ്മീപതേ ।**

**യേ ത്വദ്ധ്യാനഗുണാനുകീർത്തനരസാസക്താ ഹി ഭക്താ ജനാഃ**

തേഷ്വേഷാ വസതി സ്ഥിരൈവ ദയിതപ്രസ്താവദത്താദരാ || 5 ||

അല്ലേ ലക്ഷ്മീവല്ലഭ! ഈ ശ്രീദേവി അങ്ങയുടെ ലാവണ്യാതിശയത്താൽ കവർന്നെടുക്കപ്പെട്ട മനസ്സോടുകൂടിയവളായതുകൊണ്ടുതന്നെയാണ് അന്യന്മാരിൽ സ്ഥിരതയില്ലാത്തവളായിത്തീർന്നത് എന്നുള്ള ഈ സംഗതിയിൽ ഇപ്പോൾ വേറൊരു പ്രാമാണവുംകൂടി ഞാൻ പറായാം; യാതൊരു ഭക്തജനങ്ങൾ അങ്ങയെ ധ്യാനിക്കുന്നതിലും അങ്ങയുടെ ഗുണഗണങ്ങളെ കീർത്തിക്കുന്നതിലും ഉള്ള രസാനുഭൂതിയിൽ മുഴുകിയവരായിരിക്കുന്നുവോ അവരിൽ ഇവൾ പതിയെപറ്റി ചെയ്യുന്ന സ്തുതികളിൽ ആദരവോടുകൂടിയവളായിട്ട് സ്ഥിരമായിട്ടുതന്നെ വസിക്കുന്നുണ്ടല്ലോ.

ഏവംഭൂത മനോജ്ഞതാ നവസുധാനിഷ്യന്ദസന്ദോഹനം

ത്വദ്രൂപം പരചിദ്രസായനമയം ചേതോഹരം ശൃണ്വതാം |

സദ്യ: പ്രേരയതേ മതിം മദയതേ രോമാഞ്ചയത്യംഗകം

വ്യാസിഞ്ചത്യപി ശീതവാഷ്പവിസരൈരാനന്ദമൂർഛോദ്ഭവൈ: || 6 ||

ഇപ്രകാരമുള്ള സൗഭാഗ്യമാകുന്ന പുതിയ അമൃതധാരയെ വർഷിക്കുന്നതും ഉൽകൃഷ്ടമായ ബ്രഹ്മാനന്ദമയവും മനോഹരവുമായ അങ്ങയുടെ ദിവ്യരൂപം അങ്ങയുടെ കഥാശ്രവണം ചെയ്യുന്നവരുടെ മനസ്സിനെ ഉടനെതന്നെ ഇളക്കിത്തീർക്കുന്നു; ആനന്ദപരവശമാക്കിത്തീർക്കുന്നു; ശരീരത്തെ പുളകം കൊള്ളിക്കുകയും പരമാനന്ദത്തിന്റെ ആധിക്യംകൊണ്ടുണ്ടായ തണുത്ത ആശ്രുധാരകളാൽ നന്നായി നനയ്ക്കുകയും ചെയ്യുന്നു.

ഏവംഭൂതതയാ ഹി ഭക്ത്യഭിഹിതോ യോഗസ്സ യോഗദ്വയാത്

കർമ്മജ്ഞാനമയാത് ഭൃശോത്തമതരോ യോഗീശ്വരൈർഗീയതേ |

സൗന്ദര്യൈകരസാത്മകേ ത്വയി ഖലു പ്രേമപ്രകർഷാത്മികാ

ഭക്തിർനിശ്രമമേവ വിശ്വപുരുഷൈർല്ലഭ്യാ രമാവല്ലഭ || 7 ||

ഭക്തി എന്നു പറയപ്പെടുന്ന ആ യോഗം (മോക്ഷാപായം) മുൻപറയപ്പെട്ടപ്രകാരമാകയാലാണല്ലോ കർമ്മരൂപം, ജ്ഞാനരൂപം എന്ന രണ്ടു

മോക്ഷാപായങ്ങളെക്കാളും ഏറ്റവും ഉത്തമമായതെന്നു യോഗീശ്വരന്മാരാൽ കൊണ്ടാടപ്പെടുന്നതു. അല്ലേ ലക്ഷ്മീപതേ! സൗന്ദർയ്യമൂർത്തിയായ അങ്ങയിൽ പ്രേമാതിശയമാകുന്ന രൂപത്തോടുകൂടിയ ഭക്തി സകല ജനങ്ങളാലും യാതൊരു പ്രയാസവും കൂടാതെതന്നെ ലഭിക്കപ്പെടാവുന്നതാണല്ലോ.

**നിഷ്കാമം നിയതസ്വധർമചരണം യത് കർമ്മയോഗാഭിധം**

**തദ്ദൂരേത്യഫലം യദൗപനിഷദജ്ഞാനോപലഭ്യം പുന: |**

**തത്ത്വവ്യക്തതയാ സുദുർഗമതരം ചിത്തസ്യ തസ്മാദ്വിഭോ**

**ത്വത്പ്രേമാത്മകഭക്തിരേവ സതതം സ്വാദീയസീ ശ്രേയസീ || 8||**

കർമ്മയോഗം എന്നു പറയപ്പെടുന്നതും ഫലേച്ഛകൂടാതെ നൈമിത്തികം എന്നിങ്ങിനെ (വർണ്ണാശ്രമവിഹിതമായ) സ്വധർമ്മാനുഷ്ഠാനം യാതൊന്നൊ, അത് കാലാന്തരത്താല് മാത്രം കൈവരവുന്ന ഫലത്തോടുകൂടിയതാകുന്നു; പിന്നീട് ഉപനിഷത്തുകളെ സംബന്ധിച്ച ബ്രഹ്മജ്ഞാനംകൊണ്ട് പ്രാപിക്കത്തക്കത് യാതൊന്നൊ അതാവട്ടെ അനുഭവരൂപത്തിൽ ഗ്രഹിക്കുവാന് കഴിയാത്തത് എന്നതിനാൽ മനസ്സിന്ന് പ്രാപിക്കുവാൻ വളരെ പ്രായസമുള്ളതാണ് അല്ലേ ഈശ! അതുകൊണ്ട് അങ്ങയിലുള്ള പ്രേമസ്വരൂപയായ ഭക്തിതന്നെയാണ് എപ്പോഴും നല്ലപോലെ ആസ്വദിക്കത്തക്കതും ശ്രേയസ്കരവുമായിരിക്കുന്നത്.

**അത്യായാസകരാണി കർമ്മപടലാന്യാചര്യ നിർയ്യന്മലാഃ**

**ബോധേ ഭക്തിപഥേഽഥവാഽപ്യുചിതതാമായാന്തി കിം താവതാ |**

**ക്ലിഷ്ട്വാ തർകപഥേ പരം തവ വപുർബ്രഹ്മാഖ്യമന്യേ പുന-**

**ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിസ്സിദ്ധ്യന്തി ജന്മാന്തരൈ: || 9 ||**

ഏറ്റവും ക്ലേശകരങ്ങളായ കർമ്മസമൂഹങ്ങളെ അനുഷ്ഠിച്ചിട്ട് ദോഷങ്ങാളെല്ലാം നശിച്ച് ചിത്തശുദ്ധി വന്നിട്ടുള്ള യോഗികൾ ജ്ഞാനയോഗത്തിലോ അതല്ലെങ്കിൽ ഭക്തിമാർഗ്ഗത്തിൽതന്നേയോ അധികാരികളായിത്തീരുന്നു. അത്രയുംകൊണ്ട് എന്തു ഫലം? മറ്റുചിലരാവട്ടെ വേദാന്തമാർഗ്ഗത്തിൽ കിടന്ന് കഷ്ടപ്പെട്ടിട്ട് മനസ്സിന്നു

ബുദ്ധിവരാതെ ബ്രഹ്മമെന്ന പേരോട്ടുകൂടിയ അങ്ങയുടെ നിർഗുണസ്വരൂപത്തെ ധ്യാനിച്ച് അനേകം ജന്മാന്തരങ്ങളെക്കൊണ്ട് മോക്ഷഫലത്തെ സാധിക്കുന്നു.

**ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീനിര്മജ്ജനേന സ്വയം**

**സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ |**

**സദ്യസ്സിദ്ധികരീ ജയത്യയി വിഭോ സൈവാസ്തു മേ ത്വത്പദ-**

**പ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര || 10 ||**

ഭഗവത് കഥാരസമാകുന്ന അമൃതപ്രവാഹത്തിൽ മുഴുകുകനിമിത്തം തന്നത്താന് കൈവരുന്നതും നിർമ്മലമായ ജ്ഞാനത്തിന്റെ ഉൽകൃഷ്ടസ്ഥാനത്തെ യാതൊരു പ്രയാസവും കൂടാതെ വെളിപ്പെടുത്തിത്തരുന്നതും ആയ അങ്ങയുടെ ഭക്തിയൊന്നു മാത്രം ഉടനടി കൈവല്യത്തെ നൽക്കുന്നതായിട്ട് ഉൽക്കർഷത്തോടെ വർത്തിക്കുന്നു. അല്ലയൊ പ്രഭുവായിരിക്കുന്ന ഗുരുവായൂർ പുരേശ! എനിക്ക് അങ്ങയുടെ പൊൽതാരടിയിലുള്ള പ്രേമതിശയമാകുന്ന രസംകൊണ്ട് കുളുർമ ലഭിക്കുക എന്ന ആ അവസ്ഥതന്നെ അതിവേഗത്തിൽ സംഭവിക്കേണമേ!

ഭഗവത് രൂപവർണ്ണനം നാമ ദ്വീതീയം ദശകം സമാപ്തം.

ആദിതഃ ശ്ലോകാഃ 20- വൃത്തം - ശാർദ്ദൂലവിക്രീഢിതം - ലക്ഷണം - പന്ത്രണ്ടാല് മസജം സതംതഗുരുവും ശാർദ്ദൂലവിക്രീഡിതം.

Dashaka 3 - ഭക്തസ്വരൂപവർണ്ണനം.

പഠന്തോ നാമാനി പ്രമദഭരസിന്ധൗ നിപതിതാ:

സ്മരന്തോ രൂപം തേ വരദ കഥയന്തോ ഗുണകഥാ: |

ചരന്തോ യേ ഭക്താസ്ത്വയി ഖലു രമന്തേ പരമമൂ-

നഹം ധന്യാൻ മന്യേ സമധിഗതസർവ്വാഭിലഷിതാന് || 1 ||

ഹേ അഭീഷ്ടപ്രദാ ! നിന്തിരുവടിയുടെ തിരുനാമങ്ങളെ കീർത്തനം ചെയ്ത് നിന്തിരുവടിയുടെ ദിവ്യരൂപത്തെ ധ്യാനിച്ച് പരമാനന്ദാംഭോദിയിൽ മുഴുകി അങ്ങയുടെ ഗുണവിശേഷങ്ങളെ കീർത്തിക്കുന്നവരായി യഥേഷ്ടം സഞ്ചരിക്കുന്നവരായ യാതൊരു ഭക്തന്മാർ അങ്ങയിൽതന്നെ രമിക്കുന്നുവോ സകല അഭീഷ്ടങ്ങളേയും കരസ്ഥമാക്കിയ ഇവരെ ഞാൻ പരമഭാഗ്യവാന്മാരായി കരുതുന്നു.

ഗദക്ലിഷ്ടം കഷ്ടം തവ ചരണസേവാരസഭരേƒ-

പ്യനാസക്തം ചിത്തം ഭവതി ബത വിഷ്ണോ കുരു ദയാം |

ഭവത്പാദാംഭോജസ്മരണരസികോ നാമനിവഹാ-

നഹം ഗായം ഗായം കുഹചന വിവത്സ്യാമി വിജനേ || 2 ||

ആധികൊണ്ടും വ്യാധികൊണ്ടും കഷ്ടപ്പെടുന്നതും ദീനദശയെ പ്രാപിച്ചിരിക്കുന്നതുമായ എന്റെ മനസ്സ് നിന്തിരുവടിയുടെ പാദശുശ്രൂഷയാകുന്ന സുഖാതിശയത്തിൽപോലും ഉറച്ചുനില്ക്കുവാൻ കഴിവില്ലാത്തതായി ഭവിച്ചിരിക്കുന്നുവല്ലോ! സർവ്വേശ്വര ! എന്നിൽ കനിഞ്ഞരുളിയാലും, ഞാൻ അങ്ങയുടെ തൃപ്പാദപത്മങ്ങളെ സ്മരിക്കുന്നതിൽ ഉൽസുകനായിട്ട് തിരുനാമങ്ങളെ വീണ്ടും വീണ്ടും സങ്കീർത്തനംചെയ്തുകൊണ്ട് ഏതെങ്കിലുമൊരു വിജനപ്രദേശത്ത് ചെന്നു വസിച്ചുകൊള്ളാം.

കൃപാ തേ ജാതാ ചേത്കിമിവ ന ഹി ലഭ്യം തനുഭൃതാം

മദീയക്ലേശൗഘ പ്രശമനദശാ നാമ കിയതീ |

ന കേ കേ ലോകേƒസ്മിന്നനിശമയി ശോകാഭിരഹിതാഃ

ഭവദ്ഭക്താ മുക്താ: സുഖഗതിമസക്താ വിദധതേ ll 3 ll

നിത്തിരുവടിയുടെ കാരുണ്യം ഉണ്ടവുന്നപക്ഷം ശരീരങ്ങൾക്ക് എന്തൊന്നുതന്നെയാണ് ലഭിക്കാത്തതായുള്ളത്? എന്റെ അരിഷ്ടങ്ങളെയെല്ലാം നശിപ്പിക്കുക എന്നത് എത്ര നിസ്സാരം ! സ്വാമിൻ ! ഈ ലോകത്തിൽ അങ്ങയുടെ എത്രയെത്ര ഭക്തന്മാര് എപ്പോഴും യാതൊരുവിധത്തിലുള്ള ദുഃഖവുംകൂടാതെ ജീവന്മുക്തന്മാരായി യതൊന്നിലും ആസക്തിയില്ലാത്തവരായി സ്വൈരസഞ്ചാരം ചെയ്യുന്നില്ല ?

മുനിപ്രൗഢാ രൂഢാ ജഗതി ഖലു ഗൂഢാത്മഗതയോ

ഭവത്പാദാമ്ഭോജസ്മരണവിരുജോ നാരദമുഖാ:

ചരന്തീശ സ്വൈരം സതതപരിനിര്ഭാതപരചിത് -

സദാനന്ദാദ്വൈതപ്രസരപരിമഗ്നാ: കിമപരം ll 4 ll

നാഥ! ലോകത്തിൽ സുപ്രസിദ്ധന്മാരായിത്തീർന്നിവരും മറ്റുള്ളവർക്കറിവാൻ കഴിവില്ലാത്ത മനോഗതത്തോടുകൂടിയവരും അങ്ങയുടെ പാദപങ്കജങ്ങളെ സ്മരിച്ചുകൊണ്ടിരിക്കനിമിത്തം നീങ്ങിപ്പൊയ ദുഃഖങ്ങളോടുകൂടിയവരുമായ നാരദൻ മുതലായവരായ മുനിശ്രേഷ്ഠന്മാർ എപ്പോഴുമെവിടേയും പ്രസരിച്ചുകൊണ്ടിരിക്കുന്ന സച്ചിദാനന്ദാത്മകമായ അദ്വൈതപ്രവാഹത്തിൽ മുഴുകിയവരായി നിർബാധം സഞ്ചരിക്കുന്നു; വേറെ എന്താണ് സാധിക്കേണ്ടതായിട്ടുള്ളത്?

ഭവദ്ഭക്തിഃ സ്ഫീതാ ഭവതു മമ സൈവ പ്രശമയേ-

ദശേഷക്ലേശൗഘം ന ഖലു ഹൃദി സന്ദേഹകണികാ l

ന ചേദ്വ്യാസസ്യോക്തിസ്തവ ച വചനം നൈഗമവചോ

ഭവേന്മിഥ്യാ രഥ്യാപുരുഷവചനപ്രായമഖിലം ll 5 ll

എനിക്ക് അങ്ങയോടുള്ള ഭക്തി വർദ്ധിച്ചതായിഭവിക്കേണമേ ! അതു തന്നെയാണ് എല്ലാ ദുഃഖങ്ങളേയും വേരോടെ നശിപ്പിക്കുന്നത് എന്നതിന്ന് എന്റെ മനസ്സിൽ സംശയം ഒരു ലവലേശമെങ്കിലും ഇല്ലതന്നെ; അങ്ങിനെയല്ലെങ്കിൽ വേദവ്യാസവചനവും

നിന്തിരുവടിയുടെ ഉപദേശവും (ഗീതയും) ഉപനിഷദ്വാക്യങ്ങളും എല്ലാം ഒരുപോലെ തെരുവിൽ തിരിയുന്ന മൂഢന്മാരുടെ വാക്കുകളെന്നപോലെ അസത്യമായി ഭവിക്കുമല്ലൊ.

ഭവദ്ഭക്തിസ്താവത് പ്രമുഖമധുരാ ത്വത് ഗുണരസാത്

കിമപ്യാരൂഢാ ചേദഖിലപരിതാപപ്രശമനീ |

പുനശ്ചാന്തേ സ്വാന്തേ വിമലപരിബോധോദയമില-

ന്മഹാനന്ദാദ്വൈതം ദിശതി കിമത: പ്രാർത്ഥ്യമപരം || 6 ||

നിന്തിരുവടിയിലുള്ള ഭക്തിയാവട്ടെ അങ്ങയുടെ ഗുണങ്ങളെ കേൾക്കുകയും സ്മരിക്കുകയും ചെയ്യുമ്പോളുണ്ടാവുന്ന രസസമൃദ്ധിയില് ആരംഭത്തില് മദ്ദുരമായിരിക്കുന്നതും അല്പം വർദ്ധിച്ചാല് സർവ്വോൽക്കർഷമായി സകലസന്താപങ്ങളേയും നശിപ്പിക്കുന്നതും പിന്നീട് പരിണാമത്തിൽ ഹൃദയത്തിൽ അതി നിർമ്മലമായ ജ്ഞാനോദാത്തോട്ടുകൂടിയ പരമാനന്ദത്തിൽനിന്നും അഭേദമായ അവസ്ഥയെ നൽകുന്നതും ആകുന്നു; ഇതിന്നുമേൽ വേറെ പ്രാർത്ഥിക്കത്തക്കത് എന്താണ്?

വിധൂയ ക്ലേശാന്മേ കുരു ചരണയുഗ്മം ധൃതരസം

ഭവത്ക്ഷേത്രപ്രാപ്തൗ കരമപി ച തേ പൂജനവിധൗ |

ഭവന്മൂർത്ത്യാലോകേ നയനമഥ തേ പാദതുളസീ-

പരിഘ്രാണേ ഘ്രാണം ശ്രവണമപി തേ ചാരുചരിതേ || 7 ||

എന്റെ ദുഃഖങ്ങളെ അകറ്റി കാലിണയെ നിന്തിരുവടിയുടെ ക്ഷേത്രത്തിലെത്തുന്നതിലും കൈകളെ അങ്ങയുടെ അർച്ചനാവിധിയിലും അതുപോലെ നേത്രങ്ങളെ അങ്ങയുടെ മോഹന വിഗ്രഹത്തെ ദർശിക്കുന്നതിലും നാസികയെ അവിടത്തെ തൃപ്പാദങ്ങളിൽ അർച്ചിക്കപ്പെടുന്ന തുളസീപരിമളത്തെ ആഘ്രാണം ചെയ്യുന്നതിലും ചെവിയെ നിന്തിരുവടിയുടെ ദിവ്യചരിതത്തിലും കൗതുകത്തോടുകൂടിയതാക്കിച്ചെയ്യേണമെ.

പ്രഭൂതാധിവ്യാധിപ്രസഭചലിതേ മാമകഹൃദി

ത്വദീയം തദ്രൂപം പരമസുഖചിദ്രൂപമുദിയാത് |

ഉദഞ്ചദ്രോമാഞ്ചോ ഗലിതബഹുഹർഷാശ്രുനിവഹോ

യഥാ വിസ്മര്യാസം ദുരുപശമപീഡാപരിഭവാൻ || 8 ||

ഞാൻ കോൾമയിർക്കൊള്ളുന്നവനായി പൊഴിയുന്ന സന്തോഷബാഷ്പധാരകളണിഞ്ഞ് ശമിപ്പിക്കുവാൻ സാധിക്കാത്ത രോഗപീഡകളെ യാതൊരു വിധത്തിൽ തീരെ മറക്കുമോ ആ വിധത്തിൽ അധികരിച്ച ആധികളാലും, വ്യാധികളാലും വ്യാകുലമാക്കപ്പെട്ടിരിക്കുന്ന എന്റെ ഹൃദയത്തിൽ പരമാനന്ദ രസസ്വരൂപമായ അങ്ങയുടെ ആ ദിവ്യരൂപം പ്രാകാശിക്കേണമേ.

മരുദ്ഗേഹാധീശ ത്വയി ഖലു പരാഞ്ചോƒപി സുഖിനോ

ഭവത്സ്നേഹീ സോƒഹം സുബഹു പരിതപ്യേ ച കിമിദം |

അകീർത്തിസ്തേ മാ ഭൂദ്വരദ ഗദഭാരം പ്രശമയന്

ഭവത് ഭക്തോത്തംസം ഝടിതി കുരു മാം കംസദമന || 9 ||

ഗുരുവായുപുരേശ! അങ്ങയിൽ വിമുഖരായിരിക്കുന്നവർപോലും സുഖികളായിട്ടാണല്ലോ കാണപ്പെടുന്നത്; എന്നാല് അങ്ങയിൽ പ്രേമത്തോടുകൂടിയ അങ്ങിനെയുള്ള ഞാൻ വളരെ അധികം ദുഃഖിക്കുകയും ചെയ്യുന്നു ഇതെന്തുകൊണ്ടാണ്? അഭീഷ്ടങ്ങളെല്ലാം നൽകുന്ന കംസാന്തക! അവിടുത്തേക്ക് ദുഷ്കീർത്തി സംഭവിക്കരുതേ! ദൈന്യങ്ങളെയെല്ലാം തീരെ നശിപ്പിച്ച് വേഗത്തിൽ എന്നെ നിന്തിരുവടിയുടെ ഭക്തശിഖാമണിയാക്കിത്തീർത്തരുളിയാലും.

കിമുക്തൈർഭൂയോഭിസ്തവ ഹി കരുണാ യാവദുദിയാ-

ദഹം താവദ്ദേവ പ്രഹിതവിവിധാർത്തപ്രലപിതഃ |

പുരഃ ക്ലൃപ്തേ പാദേ വരദ തവ നേഷ്യാമി ദിവസാൻ

യഥാശക്തി വ്യക്തം നതിനുതിനിഷേവാ വിരചയൻ || 10 ||

വളരെ പറയുന്നതുകൊണ്ട് എന്തുഫലം? സർവ്വാഭീഷ്ടപ്രദനായ ഹേ പ്രഭോ! അങ്ങയുടെ കാരുണ്യം എപ്പോൾ ഉണ്ടാവുമോ അതുവരെ നിശ്ചയമായും ഞാന് ഉപേക്ഷിക്കപ്പെട്ട

പലവിധത്തിലുള്ള ആർത്തരോദനത്തോടുകൂടിയവനായിട്ട് എന്റെ മുൻപിൽ സങ്കല്പിതമായിക്കുന്ന നിന്തിരുവടിയുടെ തൃപ്പാദത്തിൽ ശക്തിക്കനുസരിച്ച് സ്പഷ്ടമായി നമസ്കാരം, സ്തുതി, പൂജാ എന്നിവയെ ചെയ്തുകൊണ്ട് ദിവസങ്ങളെ കഴിച്ചുകൂട്ടിക്കൊള്ളാം.

**ഭക്തസ്വരൂപവർണ്ണനവും ഭക്തന്റെ പ്രർത്ഥനയും എന്ന മൂന്നാംദശകം**

**ആദിതഃ ശ്ലോകാഃ 30.**

**പ്രഥമഃസ്കന്ധം സമാപ്തം.**

--

**വൃത്തം: - ശിഖരിണീ. ലക്ഷണം : യതിയ്ക്കാറിൽ തട്ടും യമനസഭലം ഗം ശിഖരിണീ**

## ദ്വിതീയസ്കന്ധഃ

### Dashaka 4 - അഷ്ടാംഗയോഗവർണ്ണനവും - യോഗസിദ്ധിവർണ്ണനവും.

**കല്യതാം മമ കുരുഷ്വ താവതീം കല്യതേ ഭവദുപാസനം യയാ |**

**സ്പഷ്ടമഷ്ടവിധയോഗചര്യയാ പുഷ്ടയാശു തവ തുഷ്ടിമാപ്നുയാം || 1 ||**

എത്രത്തോളം ആരോഗ്യമുണ്ടായാൽ അങ്ങയെ ആരാധിക്കുവാൻ സാധിക്കുമോ അത്രയും ദേഹരോഗ്യത്തെ എനിക്ക് ഉണ്ടാക്കിത്തരേണമേ; എന്നാൽ നിശ്ചയമായും പരിപൂർണ്ണമായ[1] എട്ടുവിധ യോഗങ്ങളാലും ക്രമമായ അനുഷ്ഠാനംകൊണ്ട് ഞാൻ വേഗത്തിൽ അങ്ങയുടെ പ്രീതിയെ പ്രാപിച്ചുകൊള്ളാം.

**ബ്രഹ്മചര്യദൃഢതാദിഭിര്യമൈരാപ്ലവാദിനിയമൈശ്ച പാവിതാ: |**

**കുർമ്മഹേ ദൃഢമമീ സുഖാസനം പങ്കജാദ്യമപി വാ ഭവത്പരാ: || 2 ||**

ബ്രഹ്മചർയ്യത്തിന്റെ ദൃഢതതുടങ്ങിയ യമങ്ങളാലും[2] സ്നാനം തുടങ്ങിയ നിയമങ്ങളെക്കൊണ്ടും പരിശുദ്ധരാക്കപ്പെട്ടവരായിട്ട് നിന്തിരുവടിയെത്തന്നെ പരമലക്ഷ്യമാക്കിക്കൊണ്ട് ഈ ഞങ്ങൾ പത്മം തുടങ്ങിയ ഏതെങ്കിലുംമൊരു സുഖകരമായ ആസനത്തെ നല്ലപോലെ ശീലിച്ചുകൊള്ളാം.

**താരമന്തരനുചിന്ത്യ സന്തതം പ്രാണവായുമഭിയമ്യ നിർമ്മലാ: |**

**ഇന്ദ്രിയാണി വിഷയാദഥാപഹൃത്യാഽഽസ്മഹേ ഭവദുപാസനോന്മുഖാ: ||3||**

ഓം എന്ന് പ്രണവത്തെ മനസ്സിൽ ഇടവിടാതെ ധ്യാനിച്ചുകൊണ്ട് ജീവവായുവിനെ അകത്തൊതുക്കി രാഗദ്വേഷാദി വികാരങ്ങളിൽനിന്നും വിട്ടകന്ന് പരിശുദ്ധരായി പിന്നെ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്ന് പിൻതിരിച്ചിട്ട് അങ്ങയുടെ ആരാധനയില് ഏകഗ്രതയോട്ടുകൂടിയവരായി വർത്തിച്ചു കൊള്ളാം.

**അസ്ഫുടേ വപുഷി തേ പ്രയത്നതോ ധാരയേമ ധിഷണാം മുഹുർമുഹു: |**

---

[1] യമ, നിയമ, ആസന, പ്രാണായാമ, പ്രത്യാഹാര, ധാരണാ, ധ്യാന, സമാധ യോഽഷ്ടാവംഗാനി - എന്ന് യോഗസൂത്രം

[2] അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചർയ്യം, അപരിഗ്രഹം ഇത്യാദി യമം

**തേന ഭക്തിരസമന്തരാർദ്ര്താമുദ്വഹേമ ഭവദങ്ഘ്രിചിന്തകാ ||4||**

തെളിഞ്ഞുകാണാത്തതായ അങ്ങയുടെ ദിവവിഗ്രഹത്തിൽ വളരെ പണിപ്പെട്ട് ബുദ്ധിയെ വീണ്ടും വീണ്ടും ഉറപ്പിച്ച്നിർത്തികൊള്ളാം; അങ്ങയുടെ തൃപ്പാദങ്ങളെ സ്മരിച്ചുകൊണ്ടിരിക്കുന്നവരായി അതിനാൽ ഭക്തിരസത്തേയും മനസ്സിനുള്ള കുളർമയേയും അനുഭവിക്കമാറാകേണം.

**വിസ്പ്ഷ്ടാവയവഭേദസുന്ദരം ത്വദ്വപു: സുചിരശീലനാവശാത് |**

**അശ്രമം മനസി ചിന്തയാമഹേ ധ്യാനയോഗനിരതാസ്ത്വദാശ്രയാഃ || 5 ||**

അങ്ങയെതന്നെ അവലംബിച്ചവരായി ധ്യാനയോഗത്തിൽതന്നെ ഉത്സുകാരായിട്ട് നല്ലപോലെ തെളിഞ്ഞു പ്രാകാശിക്കുന്ന അവയവ ഭേദങ്ങാളാൽ രമണീയമായ അങ്ങയുടെ മംഗളവിഗ്രഹത്തെ അനേകകാലത്തെ അഭ്യാസബലംകൊണ്ട് അനായസമായി മനസ്സിൽ സ്മരിക്കമാറാകേണം.

**ധ്യായതാം സകളമൂർത്തിമീദൃശീമുന്മിഷന്മധുരതാഹൃതാത്മനാം |**

**സാന്ദ്രമോദരസരൂപമാന്തരം ബ്രഹ്മ രൂപമയി തേƒവഭാസതേ || 6 ||**

ഹേ ഭഗവൻ! നിന്തിരുവടിയുടെ ഈ വിധത്തിലുള്ള അവയവങ്ങളോടുകൂടിയ സഗുണസ്വരൂപത്തെ ധ്യാനിക്കുന്നവരും ക്രമേണ സ്പഷ്ടമായിത്തുടങ്ങുന്ന ആനന്ദത്താൽ അപഹരിക്കപ്പെട്ട മനസ്സോടുകൂടിയവരുമായ ഞങ്ങൾക്ക് പരിപൂർണ്ണമായ ആനന്ദരസത്തിന്റെ സ്വരൂപത്തോടുകൂടിയതും അന്തരിന്ദ്രിയത്താൽ മാത്രം ഗ്രഹിക്കപ്പെടാവുന്നതുമായ അങ്ങയുടെ നിർഗുണസ്വരൂപം പ്രകാശിച്ചുതുടങ്ങുമാറാകട്ടെ.

**തത്സമാസ്വദനരൂപിണീം സ്ഥിതിം ത്വത്സമാധിമയി വിശ്വനായക |**

**ആശ്രിതാ: പുനരത: പരിച്യുതാവാരഭേമഹി ച ധാരണാദികം || 7 ||**

അല്ലേ ലോകേശ! ആ നിർഗുണബ്രഹ്മത്തെ ആസ്വദിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയാകുന്ന അങ്ങയെ വിഷയമാക്കിയുള്ള നിർവ്വികല്പസ്ഥിതിയെ ആശ്രയിച്ചിരിക്കുന്ന ഞങ്ങൾ ആ സമാധിയിൽനിന്നും ഭ്രംശം വരുമ്പോൾ ധാരണ തുടങ്ങിയ വീണ്ടും ആരംഭിക്കുകയും ചെയ്യുമാറാകേണം.

**ഇത്ഥമഭ്യസനനിർഭരോല്ലസത്ത്വത്പരാത്മസുഖകല്പിതോത്സവാ: |**

മുക്തഭക്തകുലമൗലിതാം ഗതാ: സഞ്ചരേമ ശുകനാരദാദിവത് ॥ 8 ॥

ഈ വിധിത്തിൽ ധാരണ തുടങ്ങിയവയുടെ നിരന്തരമായ അഭ്യസനംകൊണ്ട് സ്പഷ്ടമായിത്തീരുന്ന നിന്തിരുവടിയാകുന്ന പരമാത്മാവിന്റെ അനുഭവരൂപത്തിലുള്ള ആനന്ദത്തോട്ടുകൂടിയവരായി ജീവന്മുക്തന്മാരായ ഭക്തന്മാരുടെ ശിരോലങ്കാരമായി ഭവിച്ച് ശുകൻ, നാരദൻ മുതലായവരെപ്പോലെ സഞ്ചരിക്കുമാറാകേണം.

ത്വത്സമാധിവിജയേ തു യ: പുനർമ്മംക്ഷു മോക്ഷരസിക: ക്രമേണ വാ ।

യോഗവശ്യമനിലം ഷഡാശ്രയൈരുന്നയത്യജ സുഷുമ്നയാ ശനൈ: ॥ 9 ॥

ഹേ ജനനമില്ലാത്തവനായ ദേവ! അങ്ങയെ വിഷയീകരിച്ചുള്ള നിർവികല്പസമാധിയിൽ ജയം സിദ്ധിച്ചതിനുശേഷമാകട്ടെ അപ്രകാരമുള്ള യോഗി ഉടൻതന്നേയോ കാലക്രമത്തിലോ മോക്ഷത്തിൽ ആഗ്രഹത്തോട്ടുകൂടിയവനായി ഭവിക്കുന്നു; യോഗത്താൽ വശപ്പെട്ടുത്തപ്പെട്ട പ്രാണവായുവിനെ സുഷുമ്നാനാഡിയിൽകൂടി ഷഡധാരങ്ങൾ[3] വഴിയായി സാവധാനത്തില് മേല്പോട്ടു നയിക്കുന്നു.

ലിംഗദേഹമപി സന്ത്യജന്നഥോ ലീയതേ ത്വയി പരേ നിരാഗ്രഹഃ

ഊർദ്ധ്വലോകകുതുകീ തു മൂർദ്ധതസ്സാർദ്ധമേവ കരണൈർന്നിരീയതേ ॥10 ॥

അതിൽപിന്നെ മറ്റൊന്നിലും ആഗ്രഹമില്ലാത്തവനായിത്തീർന്ന യോഗി ലിംഗദേഹത്തെക്കൂടി ഉപേക്ഷിച്ചിട്ട് പരമാത്മസ്വരൂപിയായ നിന്തിരുപടിയില് ലയിക്കുന്നു; ബ്രഹ്മാദിലോകങ്ങളെ ആഗ്രഹിക്കുന്നവനാകട്ടെ മൂർദ്ധാവിൽ കൂടി പ്രാണപഞ്ചകങ്ങൾ , മനസ്സ്, ബുദ്ധി, ഇന്ദ്രിയദശകങ്ങൾ ഇവയാകുന്ന സൂക്ഷ്മശരീരത്തോട്ടുകൂടിത്തന്നെ നിർയ്യാണംചെയ്യുന്നു

അഗ്നിവാസരവളർപക്ഷഗൈരുത്തരായണജുഷാ ച ദൈവതൈ: ।

പ്രാപിതോ രവിപദം ഭവത്പരോ മോദവാൻ ധ്രുവപദാന്തമീയതേ ॥ 11 ॥

അഗ്നി, പകൽ, വെളുത്തപക്ഷം, ഇവയെ അധിഷ്ഠാനം ചെയ്യുന്ന ദേവതകളാലും ഉത്തരായണത്തിന്നു അഭിമാനിയായ ദേവതയാലും സൂര്യലോകത്തെ പ്രാപിപ്പിക്കപ്പെട്ട അങ്ങയുടെ ഭക്തൻ സന്തുഷ്ടനായി ധ്രുവലോകംവരെ ഗമിക്കുന്നു.

[3] മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ ഇങ്ങിനെ ആറു ആധാരങ്ങൾ

**ആസ്ഥിതോഽഥ മഹരാലയേ യദാ ശേഷവക്ത്രദഹനോഷ്മണാർദ്യതേ ।**

**ഈയതേ ഭവദുപാശ്രയസ്തദാ വേധസ: പദമത: പുരൈവ വാ ॥ 12 ॥**

അതിനുശേഷം മഹർല്ലോകത്തിൽ എത്തിച്ചേർന്നു സുഖമായി വസിക്കുന്ന അങ്ങയുടെ ഭക്തൻ ആദിശേഷന്റെ മുഖങ്ങളിൽനിന്ന് പുറപ്പെടുന്ന അഗ്നിയുടെ ചൂടുകൊണ്ട് പീഡിപ്പിക്കപ്പെടുമ്പോഴോ അതിനു മുമ്പായിത്തന്നേയോ ബ്രഹ്മലോകത്തെ പ്രാപിക്കുന്നു.

**തത്ര വാ തവ പദേഽഥവാ വസൻ പ്രാകൃതപ്രലയ ഏതി മുക്തതാം ।**

**സ്വേച്ഛയാ ഖലു പുരാ വിമുച്യതേ സംവിഭിദ്യ ജഗദണ്ഡമോജസാ ॥ 13 ॥**

അവിടെത്തന്നേയോ അല്ലെങ്കിൽ അങ്ങയുടെ ലോകത്തിലോ വസിച്ചുകൊണ്ട് മഹാപ്രളയകാലത്തില് മോക്ഷത്തെ പ്രാപിക്കുന്നു; ഓജസ്സുകൊണ്ട് സ്വേച്ഛപോലെത്തന്നെ ബ്രഹ്മാണ്ഡത്തെ പിളർന്ന് അതിന്ന് മുമ്പായിത്തന്നേയും മുക്തനായിത്തീരുന്നു.

**തസ്യ ച ക്ഷിതിപയോമഹോഽനിലദ്യോമഹത്പ്രകൃതിസപ്തകാവൃതീ: ।**

**തത്തദാത്മകതയാ വിശന് സുഖീ യാതി തേ പദമനാവൃതം വിഭോ ॥14 ॥**

ഹേ ഭഗവൻ ! ആ ബ്രഹ്മാണ്ഡത്തിന്റെ ഭൂമി, ജലം, തേജസ്സ്, വായു, ആകാശം, മഹത്തത്വം പ്രകൃതി എന്നീ ഏഴു ആവരണങ്ങളെയും അദ്ദേഹം അതാതിന്റെ സ്വരൂപത്തോടുകൂടി പ്രവേശിച്ച് അവിടവിടെയുള്ള സുഖങ്ങളേ അനുഭവിച്ചുകൊണ്ട് ആവരണങ്ങളൊന്നുമില്ലാത്തതായിരിക്കുന്ന നിന്തിരുവടിയുടെ പരമപദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

**അർച്ചിരാദിഗതിമീദൃശീം വ്രജന് വിച്യുതിം ന ഭജതേ ജഗത്പതേ ।**

**സച്ചിദാത്മക ഭവത് ഗുണോദയാനുച്ചരന്തമനിലേശ പാഹി മാം ॥ 15 ॥**

ജഗദീശ്വര! ഈ വിധത്തിലുള്ള അഗ്നി തുടങ്ങിയ ദേവതകളുടെ മാർഗ്ഗത്തിൽകൂടിയുള്ള ഗതിയെ പ്രാപിക്കുന്ന ജീവൻ പിന്നീട് അധഃപതനത്തെ പ്രാപിക്കുന്നില്ല! സച്ചിദാനന്ദസ്വരൂപനായ ഗുരുവായൂരപ്പ! അങ്ങയുടെ ഗുണോൽക്കർഷങ്ങളെ കീർത്തിക്കുന്ന എന്നെ രക്ഷിച്ചരുളിയാലും.

**അഷ്ടാംഗയോഗവർണ്ണനവും യോഗസിദ്ധിവർണ്ണനവും എന്ന നാലംദശകം സമാപ്തം.**

Dashaka 5 - വിരാട് പുരുഷോത്പത്തിപ്രകാരവർണ്ണനം.

**വ്യക്താവ്യക്തമിദം ന കിഞ്ചിദഭവത്പ്രാക്പ്രാകൃതപ്രക്ഷയേ**

**മായായാം ഗുണസാമ്യരുദ്ധവികൃതൗ ത്വയ്യാഗതായാം ലയം ।**

**നോ മൃത്യുശ്ച തദാഽമൃതം ച സമഭൂന്നാഹ്നോ ന രാത്രേഃ സ്ഥിതി-**

**സ്തത്രൈകസ്ത്വമശിഷ്യഥാഃ കില പരാനന്ദപ്രകാശാത്മനാ ॥ 1 ॥**

പണ്ട് ബ്രഹ്മപ്രളയത്തിൽ സത്വം, രജസ്സ്, തമസ്സ്, എന്നീ ഗുണങ്ങളുടെ സാമ്യാവസ്ഥയിൽ നിരോധിക്കപ്പെട്ട വികരങ്ങളോട്ടുകൂടിയ മായ അങ്ങയിൽ ലയിച്ചപ്പോൾ സ്ഥൂല, സൂക്ഷ്മരൂപത്തിലുള്ള ഈ പ്രപഞ്ചം ഒന്നും തന്നെ ഉണ്ടായിരുന്നില്ല; അക്കാലത്ത് ജനനമരണാത്മകമായ സംസാരവും മോക്ഷവും സംഭവിച്ചിരുന്നില്ല! പകലിന്റെ സ്ഥിതിയുമില്ല; അക്കാലത്ത് നിന്തിരുവടി ഒരുവന് മാത്രം പരാനന്ദജ്യോതിസ്വരൂപമായി അവശേഷിച്ചിരുന്നുപോലും.

**കാലഃ കർമ്മ ഗുണാശ്ച ജീവനിവഹാ വിശ്വം ച കാര്യം വിഭോ**

**ചില്ലീലാരതിമേയുഷി ത്വയി തദാ നിർലീനതാമായയുഃ ।**

**തേഷാം നൈവ വദന്ത്യസത്ത്വമയി ഭോഃ ശക്ത്യാത്മനാ തിഷ്ഠതാം**

**നോ ചേത് കിം ഗഗനപ്രസൂനസദൃശാം ഭൂയോ ഭവേത്സംഭവഃ ॥ 2 ॥**

ഭഗവൻ! സത്വം, രജസ്സ്, തമസ്സ്, എന്നീ ഗുണങ്ങളും അവയ്ക്കു ക്ഷോഭമുണ്ടാക്കുന്ന കാലവും ജീവികൾക്കുള്ള അദൃഷ്ടരൂപമായ കർമ്മവും ജീവരാശികളും കാര്യഭൂതമായ പ്രപഞ്ചവും അപ്പോൾ ചിത്താകുന്ന സ്വന്തം രൂപത്തെ അനുസന്ധാനംചെയ്യുക എന്ന ലീലയിൽ ആസക്തനായ (യോഗനിദ്രയെ കൈക്കൊണ്ട) അങ്ങയിൽ ലയത്തെ പ്രാപിച്ചു. അല്ലേ ഭഗവൻ! അങ്ങയുടെ ശക്തിയായ മായയുടെ സ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന അവയ്ക്ക് നാശരൂപത്തിലുള്ള അഭാവമുണ്ടെന്ന് (ശ്രുതികൾ) ഒന്നുംതന്നെ പറയുന്നില്ല; അങ്ങിനെയല്ലെങ്കിൽ ആകാശകുസുമങ്ങൾക്ക് തുല്യങ്ങളായ അവയ്ക്ക് വീണ്ടും പ്രളയാവസാനത്തിൽ ഉത്ഭവം എങ്ങിനെ സംഭവിക്കും?

ഏവം ച ദ്വിപരാർദ്ധകാലവിഗതാവീക്ഷാം സിസൃക്ഷാത്മികാം

ബിഭ്രാണേ ത്വയി ചുക്ഷുഭേ ത്രിഭുവനീഭാവായ മായാ സ്വയം ।

മായാത: ഖലു കാലശക്തിരഖിലാദൃഷ്ടം സ്വഭാവോഽപി ച

പ്രാദുർഭൂയ ഗുണാന്വികാസ്യ വിദധുസ്തസ്യാസ്സഹായക്രിയാം ॥ 3 ॥

ഈ വിധത്തിൽ രണ്ടു പരാർദ്ധകാലത്തിന്റെ അവസാനത്തിൽ സൃഷ്ടിക്കുന്നതിലുള്ള അഭിലാഷമാകുന്ന കടാക്ഷത്തെ നിന്തിരുവടി ധരിക്കുന്ന സമയം മൂന്നുലോകങ്ങളുടേയും സ്വരൂപത്തിൽ പരിണമിക്കുന്നതിനായി മായ തന്നത്താന് ക്ഷോഭിച്ചുവശായി; ആ മായയിൽ നിന്നുതന്നെ കാലമെന്നു പറയുന്ന ഭഗവച്ഛക്തിയും സകലജീവജാലങ്ങളുടേയും പുണ്യപാപരൂപത്തിലുള്ള അദൃഷ്ടകർമ്മവും അതിന്നനുസരിച്ച് വാസനയും പ്രത്യക്ഷമായിട്ട് ഗുണത്രയങ്ങളെ വികസിപ്പിച്ച് ആ മായയ്ക്ക് സഹായത്തെ നൽകി.

മായാസന്നിഹിതോഽപ്രവിഷ്ടവപുഷാ സാക്ഷീതി ഗീതോ ഭവാൻ

ഭേദൈസ്താം പ്രതിബിംബതോ വിവിശിവാൻ ജീവോഽപി നൈവാപര: ।

കാലാദിപ്രതിബോധിതാഽഥ ഭവതാ സംചോദിതാ ച സ്വയം

മായാ സാ ഖലു ബുദ്ധിതത്ത്വമസൃജദ്യോഽസൗ മഹാനുച്യതേ ॥ 4 ॥

മായയിൽ പ്രവേശിക്കാത്ത സ്വരൂപത്തോടെ മായയുടെ സമീപത്ത് സ്ഥിതിചെയ്യുന്നവനായ നിന്തിരുവടി സാക്ഷി എന്ന് പറയപ്പെടുന്നു; ഛായസ്വരൂപേണ അനേകഭേദങ്ങളോടുകൂടി അവളെ പ്രവേശിച്ച് ജീവാത്മാവ് എന്നറിയപ്പെടുന്നതും ഭവാനല്ലാതെ മറ്റാരുമല്ല. ആ മായതന്നെയാണ് അനന്തരം കാലം, കർമ്മം സ്വഭാവം എന്നവയാൽ ഉണർത്തപ്പെട്ട് നിന്തിരുവടിയാല് പ്രേരിക്കപ്പെട്ടുമായിട്ട് തന്നത്താൻ ബുദ്ധിതത്വത്തെ സൃഷ്ടിച്ചത്; ആ ബുദ്ധി തത്വം തന്നെ മഹത്തത്വം എന്ന് പറയപ്പെടുന്നത്.

തത്രാസൗ ത്രിഗുണാത്മകോഽപി ച മഹാൻ സത്ത്വപ്രധാന: സ്വയം

ജീവേഽസ്മിൻ ഖലു നിർവികല്പമഹമിത്യുദ്ബോധനിഷ്പാദക: ।

**ചക്രേ/സ്മിൻ സവികല്പബോധകമഹന്തത്ത്വം മഹാന് ഖല്വസൗ**

**സംപുഷ്ടം ത്രിഗുണൈസ്തമോ/തിബഹുലം വിഷ്ണോ ഭവത്പ്രേരണാത് ||5||**

ആ മായകാർയ്യങ്ങളാൽ സ്വതേതന്നെ സത്വരജസ്തമോഗുണ സ്വരൂപത്തോടുകൂടിയതാണേങ്കിലും സത്വഗുണപ്രധാഅനിയാഅ ഈ മഹത്തത്വം ഈ ജീവാത്മാവിൽ മനുഷ്യത്വാദി പ്രതീതികൂടാതെതന്നെ "ഞാൻ" എന്ന ബോധത്തെ ഉണ്ടാക്കുന്നതാകുന്നു. സർവ്വവ്യാപകനായ ഭഗവൻ! ഈ മഹത്തത്വം അങ്ങയുടെ പ്രേരണകൊണ്ട് ഗുണത്രയങ്ങളാലും പോഷിപ്പിക്കപ്പെട്ടതായി അങ്ങിനെയാണെങ്കിലും തമോഗുണപ്രാധാനമായി ഈ ജീവാത്മവിൽ മനുഷ്യത്വാദി വിശേഷബോധത്തെ ഉണ്ടാക്കുന്നതായ അഹങ്കാരത്തെ സൃഷ്ടിച്ചു.'

**സോ/ഹം ച ത്രിഗുണക്രമാത് ത്രിവിധതാമാസാദ്യ വൈകാരികോ**

**ഭൂയസ്തൈജസതാമസാവിതി ഭവന്നാദ്യേന സത്ത്വാത്മനാ**

**ദേവാനിന്ദ്രിയമാനിനോ/കൃത ദിശാവാതാര്കപാശ്യശ്വിനോ**

**വഹ്നീന്ദ്രാച്യുതമിത്രകാൻ വിധുവിധിശ്രീരുദ്രശാരീരകാന് || 6 ||**

ആ അഹങ്കാരമാകട്ടെ ഉത്ഭവിച്ചിട്ട് പിന്നേയും സത്വം, രജസ്സ്, തമസ്സ് എന്നി ഗുണങ്ങളുടെ ക്രമമനുസരിച്ച് വൈകാരികമെന്നും തൈജസമെന്നും താമസമെന്നും ഇങ്ങിനെ മൂന്നു അവസ്ഥകളെ പ്രാപിച്ച് ഒന്നാമത്തെ സാത്വികസ്വരൂപംകൊണ്ട് ദിക്ക് (*ശ്രോത്രം, ത്വക്, നേത്രം, ജിഹ്വാ, ഘ്രാണം എന്നീ അഞ്ചു കർമ്മേന്ദ്രിയങ്ങളും, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ നാലു അന്തരീന്ദ്രിയങ്ങളുംകൂടി പതിന്നാലിന്ദ്രിയങ്ങൾക്ക് യഥാക്രമം അഭിമാനദേവതകള്) വായു, ആദിത്യൻ, വരുണൻ, അശ്വിനീദേവതകൾ അഗ്നി, ഇന്ദ്രൻ , വിഷ്ണു, മിത്രൻ - (പ്രജാപതി) ചന്ദ്രൻ, ബ്രഹ്മാവ്, ശ്രീരുദ്രൻ, ക്ഷേത്രജ്ഞൻ എന്നിങ്ങനെയുള്ള ഇന്ദ്രിയാഭിമാനികളായ ദേവന്മാരെ സൃഷ്ടിച്ചു.

**ഭൂമന് മാനസബുദ്ധ്യഹംകൃതിമിലച്ചിത്താഖ്യവൃത്ത്യന്വിതം**

**തച്ചാന്ത:കരണം വിഭോ തവ ബലാത് സത്ത്വാംശ ഏവാസൃജൻ |**

**ജാതസ്തൈജസതോ ദശേന്ദ്രിയഗണസ്തത്താമസാംശാത്പുന-**

**സ്തന്മാത്രം നഭസോ മരുത്പുരപതേ ശബ്ദോഽജനി ത്വദ്ബലാത് || 7 ||**

ഐശ്വർയ്യാദി ഷഡ്ഗുണങ്ങളും തികഞ്ഞ സർവ്വേശ്വര! നിന്തിരുവടിയുടെ പ്രേരണയാല് അഹങ്കാരത്തിന്റെ ആ സാത്വികഭാഗംതന്നെ മനോ ബുദ്ധ്യഹങ്കാരങ്ങളോടുകൂടിചേർന്നിരിക്കുന്ന ആ ചിത്തം വൃത്തിയൊടുകൂടിയ ആ അന്തഃകരണത്തേയും സൃഷ്ടിച്ച് രാജസാഹങ്കാരത്തിൽനിന്ന് ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും കർമ്മേന്ദ്രിയങ്ങള് അഞ്ചും കൂടി പത്ത് ഇന്ദ്രിയങ്ങളുടെ സമൂഹവും ഉണ്ടായി; അല്ലേ വാതാലയേശ! അതിന്റെ (അഹങ്കാരത്തിന്റെ ) താമസാംശത്തിൽനിന്ന് പിന്നിട് അങ്ങയുടെ പ്രേരണായാൽ ആകാശത്തിന്റെ സൂക്ഷ്മാംശമായ ശബ്ദവും ഉത്ഭവിച്ചു.

**ശബ്ദാദ്വ്യോമ തത: സസർജിഥ വിഭോ സ്പർശം തതോ മാരുതം**

**തസ്മാദ്രൂപമതോ മഹോഽഥ ച രസം തോയം ച ഗന്ധം മഹീം |**

**ഏവം മാധവ പൂർവ്വപൂർവ്വകലനാദാദ്യാദ്യധർമ്മാന്വിതം**

**ഭൂതഗ്രാമമിമം ത്വമേവ ഭഗവൻ പ്രാകാശയസ്താമസാത് || 8 ||**

ഈശ! നിന്തിരുവടി ശബ്ദത്തിൽനിന്ന് ആകാശത്തേയും അതിൽനിന്ന് സ്പർശത്തേയും അതിൽനിന്ന് അനന്തരം വായുവിനേയും ആ വായുവിൽനിന്ന് രസത്തേയും അതിൽനിന്ന് ജലത്തേയും അതിൽനിന്ന് ഗന്ധത്തേയും ഗന്ധത്തിൽനിന്ന് ഭൂമിയേയും ക്രമത്തിൽ സൃഷ്ടിച്ചു! ലക്ഷ്മിവല്ലഭ! ഭഗവൻ ഇങ്ങിനെ മുമ്പുമുമ്പുണ്ടായതിന്റെ സംബന്ധം ഹേതുവായി ആദ്യമാദ്യം ഉണ്ടായിട്ടുള്ളവയുടെ ഗുണങ്ങളോടുകൂടിയ ഈ ഭൂതസമൂഹത്തെ അങ്ങുതന്നെ താമസാഹങ്കാരത്തിൽനിന്നും പ്രകാശിപ്പിച്ചു.

**ഏതേ ഭൂതഗണാസ്തഥേന്ദ്രിയഗണാ ദേവാശ്ച ജാതാ: പൃഥക്-**

**നോ ശേകുർഭവനാണ്ഡനിർമ്മിതിവിധൗ ദേവൈരമീഭിസ്തദാ |**

**ത്വം നാനാവിധസൂക്തിഭിർന്നുതഗുണസ്തത്ത്വാന്യമൂന്യാവിശം-**

**ശ്ചേഷ്ടാശക്തിമുദീര്യ്യ താനി ഘടയൻ ഹൈരണ്യമണ്ഡം വ്യധാ: || 9 ||**

ഈ ഭൂതസമൂഹങ്ങളും അതുപോലെതന്നെ ഇന്ദ്രിയഗണങ്ങളും അവയുടെ അഭിമാനദേവതകളും ജനിച്ചു. എന്നാൽ അവർ വെവ്വേറെ ബ്രഹ്മാണ്ഡ നിർമ്മാണവിഷയത്തിൽ ശക്തരായി ഭവിച്ചില്ല; ആ സമയം ഈ ദേവന്മാരാൽ പലവിധത്തിലുള്ള സ്തോത്രങ്ങളെക്കൊണ്ട് കീർത്തിക്കപ്പെട്ട ഗുണങ്ങളോട്ടുകൂടിയ നിന്തിരുവടി ഈ തത്വങ്ങളെ പ്രവേശിച്ച് അവക്ക് ക്രിയാശക്തി നൽകി അവയെ ഒന്നായി കൂട്ടിയിണക്കി സ്വർണ്ണമയമായ ബ്രഹ്മാണ്ഡത്തെ നിർമ്മിച്ചു.

**അണ്ഡം തത്ഖലു പൂർവ്വസൃഷ്ടസലിലേഽതിഷ്ഠത് സഹസ്രം സമാ:**

**നിർഭിന്ദന്നകൃഥാശ്ചതുർദ്ദശജഗദ്രൂപം വിരാഡാഹ്വയം ।**

**സാഹസ്രൈ: കരപാദമൂർദ്ധനിവഹൈർനിശ്ശേഷജീവാത്മകോ**

**നിർഭാതോഽസി മരുത്പുരാധിപ സ മാം ത്രായസ്വ സർവ്വാമയാത് ॥ 10 ॥**

ആ ബ്രഹ്മാണ്ഡമാവട്ടെ മുമ്പേതന്നെ നിർമ്മിക്കപ്പെട്ട കാരണജലത്തിൽ ആയിരം സംവത്സരംകാലം സ്ഥിതിചെയ്തു. അനന്തരം നിന്തിരുവടി അതിനെ പലപ്രകാരത്തിൽ വിഭാഗിച്ച് പതിന്നാലു ലോകങ്ങളാകുന്ന സ്വരൂപത്തോട്ടുകൂടിയ വിരാട് എന്ന് പറയുന്ന ശരീരമാക്കിചെയ്തു. അനേകായിരം കൈ, കാൽ, ശിരസ്സ് എന്നീ അവയവങ്ങളോട്ടുകൂടിയവനായി സകല ചരാചരങ്ങളേയും ജീവസ്വരൂപനായി അങ്ങ് പരിലസിച്ചു! വാതാലയേശ! അപ്രകാരമുള്ള നിന്തിരുവടി എന്നെ എല്ലാ രോഗങ്ങളിൽനിന്നും കാത്തരുളേണമേ.

**വിരാട് പുരുഷോത്‌ പത്തിപ്രകാരവർണ്ണനം എന്ന അഞ്ചാംദശകം സമാപ്തം.**

**ആദിതഃ ശ്ലോകാഃ 55.**

**വൃത്തം - ശാർദ്ദൂലവിക്രീഡിതം.**

Dashaka 6 -വിരാട് ദേഹസ്യ ജഗദാത്മത്വവർണ്ണനം.

ഏവം ചതുർദശജഗന്മയതാം ഗതസ്യ

പാതാളമീശ തവ പാദതലം വദന്തി |

പാദോർദ്ധ്വദേശമപി ദേവ രസാതലം തേ

ഗുല്ഫദ്വയം ഖലു മഹാതലമദ്ഭുതാത്മൻ || 1 ||

ഹേ ജഗദീശ്വര! ഇപ്രകാരം പതിന്നാല്ല ലോകങ്ങളാകുന്ന സ്വരൂപത്തെ പ്രാപിച്ചിരിക്കുന്ന വിരാട് സ്വരൂപിയായ അങ്ങയുടെ ഉള്ളങ്കാല്ലകളെ പാതാളമെന്നും അല്ലേ പ്രകാശാത്മക! അങ്ങയുടെ പുറവടികളെയാവട്ടെ രസാതലമെന്നും അല്ലയോ അത്ഭുതസ്വരൂപ! അങ്ങയുടെ കണങ്കാല്ലകളെ തന്നെ മഹാതലമെന്നും പറയുന്നു.

ജംഘേ തലാതലമഥോ സുതലം ച ജാനൂ

കിഞ്ചോരുഭാഗയുഗലം വിതലാതലേ ദ്വേ |

ക്ഷോണീതലം ജഘനമംബരമംഗ നാഭിർ -

വക്ഷശ്ച ശക്രനിലയസ്തവ ചക്രപാണേ || 2 ||

ഹേ ചക്രാപാണേ! മുൻപറഞ്ഞവയ്ക്ക് പുറമെ നിന്തിരുവടിയുടെ മുഴങ്കാല്ലകൾ രണ്ടും തലാതലമെന്ന ലോകവും കാൽമുട്ടുകൾ സുതലവും എന്നല്ല, തുടകൾ രണ്ടും വിതലം, അതലം എന്ന രണ്ടു ലോകങ്ങളും അരക്കെട്ടിന്റെ മുൻവശം ഭൂലോകവും പൊക്കിൾ ആകാശവും മാർവ്വിടം സ്വർഗ്ഗ ലോകവും ആകുന്നു.

ഗ്രീവാ മഹസ്തവ മുഖം ച ജനസ്തപസ്തു

ഫാലം ശിരസ്തവ സമസ്തമയസ്യ സത്യം |

ഏവം ജഗന്മയതനോ ജഗദാശ്രിതൈര-

പ്യന്യൈർനിബദ്ധവപുഷേ ഭഗവന്നമസ്തേ || 3 ||

നിന്തിരുവടിയുടെ കഴുത്ത് മഹർല്ലോകവും മുഖം ജനർലോകവും നെറ്റിത്തടം തപോലോകവും സർവ്വസ്വരൂപിയായ നിന്തിരുവടിയുടെ ശിരസ്സ് സത്യലോകവും ആകുന്നു. ജഗത്സ്വരൂപനായ ഭഗവൻ! ഇങ്ങിനെ ലോകത്തെ ആശ്രയിച്ചിരിക്കുന്ന മറ്റു വസ്തുക്കളാലും കല്പിക്കപ്പെട്ട ശരീരത്തോടുകൂടിയ അങ്ങയ്ക്കായ്ക്കൊണ്ട് നമസ്കാരം.

ദ്ബ്രഹ്മരന്ധ്രപദമീശ്വര വിശ്വകന്ദ

ഛന്ദാംസി കേശവ ഘനാസ്തവ കേശപാശാ: ।

ഉല്ലാസിചില്ലിയുഗളം ദ്രുഹിണസ്യ ഗേഹം

പക്ഷ്മാണി രാത്രിദിവസൗ സവിതാ ച നേത്രൈ ॥ 4 ॥

ജഗൽക്കാരണനായി ജഗന്നിയന്താവായിരിക്കുന്ന ഭഗവാനേ! അങ്ങയുടെ ബ്രഹ്മരന്ധ്രസ്ഥാനം (സുഷുമ്നാനാഡിയുടെ അഗ്രം) വേദങ്ങളാകുന്നു; പ്രശസ്തങ്ങളായ കേശപാശങ്ങളൊടുകൂടിയ ഭഗവൻ! അങ്ങയുടെ തലമുടി മേഘങ്ങളും കമനീയങ്ങളായ പുരികക്കൊടികൾ രണ്ടും ബ്രഹ്മദേവന്റെ സ്ഥാനവും അക്ഷിരോമങ്ങള് രാപ്പകലുകളും കണ്ണുകൾ ആദിത്യനുമാകുന്നു.

നിശ്ശേഷവിശ്വരചനാ ച കടാക്ഷമോക്ഷ:

കർണ്ണൗ ദിശോഽശ്വിയുഗലം തവ നാസികേ ദ്വേ ।

ലോഭത്രപേ ച ഭഗവന്നധരോത്തരോഷ്ഠൗ

താരാഗണാശ്ച ദശനാ: ശമനശ്ച ദംഷ്ട്രാ ॥ 5 ॥

ഹേ ഭഗവൻ! നിന്തിരുവടിയുടെ കടാക്ഷവീക്ഷണമാകട്ടെ പ്രപഞ്ചമഖിലത്തിന്റേയും സൃഷ്ടികർമ്മമാകുന്നു. കർണ്ണങ്ങൾ ദിക്കുകളും ഇരു നാസികാരന്ധ്രങ്ങളും രണ്ടു അശ്വിനീദേവകളും താഴെയുള്ളതും മേലെയുള്ളതുമായ ചുണ്ടുകൾ രണ്ടും ക്രമത്തിൽ ലോഭവും, ലജ്ജയും പല്ലുകൾ നക്ഷത്രങ്ങളും ദംഷ്ട്ര യമനും ആകുന്നു.

മായാ വിലാസഹസിതം ശ്വസിതം സമീരോ

ജിഹ്വാ ജലം വചനമീശ ശകുന്തപങ്ക്തി: ।

സിദ്ധാദയ: സ്വരഗണാ മുഖരന്ധ്രമഗ്നിർ -

ദേവാ ഭുജാ: സ്തനയുഗം തവ ധർമ്മദേവ: || 6 ||

ഹേ ജഗദീശ്വര! അങ്ങയുടെ സുന്ദരമായ മന്ദസ്മിതം മായയും ഉച്ഛ്വാസനിശ്വാസങ്ങൾ വായുവും നാവ് ജലവും വാക്ക് പക്ഷിക്കൂട്ടവും ഷട്ജം തുടങ്ങിയ സ്വരസമൂഹങ്ങൾ സിദ്ധന്മാർ മുതലായവരും വദനം വഹ്നിയും കൈത്തലങ്ങള് ദേവന്മാരും സ്തനങ്ങൾ രണ്ടും പ്രവൃത്തി, നിവൃത്തി എന്ന രണ്ടു ധർമ്മങ്ങളുടേയും അധിഷ്ഠാനഭൂതനായ ധർമ്മദേവനും ആകുന്നു.

പൃഷ്ഠം ത്വധർമ്മ ഇഹ ദേവ മന: സുധാംശു -

രവ്യക്തമേവ ഹൃദയംബുജമംബുജാക്ഷ |

കുക്ഷി: സമുദ്രനിവഹാ വസനം തു സന്ധ്യേ

ശേഫ: പ്രജാപതിരസൗ വൃഷണൗ ച മിത്ര: || 7 ||

ഹേ അംബുജാക്ഷ! അങ്ങയുടെ പിൻഭാഗംതന്നെയാണ് അധർമ്മമെന്നതു; ഈ രൂപവ്യവസ്ഥയിൽ മനസ്സ് ചന്ദ്രനും ഹൃദയകമലം സത്വാദി ഗുണങ്ങളുടെ സാമ്യാവസ്ഥയാകുന്ന അവ്യക്തവും തന്നെ; കുക്ഷി ആഴിമണ്ഡലവുമാണ്; വസ്ത്രംതന്നെയാണ് രണ്ടു സന്ധ്യകളും; ഗുഹ്യപ്രദേശം ഈ പ്രജാപതിയും വൃഷണങ്ങൾ മിത്രനും ആകുന്നു.

ശ്രോണീസ്ഥലം മൃഗഗണാ: പദയോർനഖാസ്തേ

ഹസ്ത്യുഷ്ട്രസൈന്ധവമുഖാ ഗമനം തു കാല: |

വിപ്രാദിവർണ്ണഭവനം വദനാബ്ജബാഹു-

ചാരൂരുയുഗ്മചരണം കരുണാംബുധേ തേ || 8 ||

കരുണാനിധേ! നിന്തിരുവടിയുടെ കടിപ്രദേശം മൃഗഗണങ്ങളും കാലിലുള്ള നഖങ്ങൾ ആന, ഒട്ടകം, കുതിര മുതലായവയും ഗമനം (നടത്തം) കാലവും ആകുന്നു; നിന്തിരുവടിയുടെ മുഖാംബുജവും, കൈകളും, സുന്ദരങ്ങളായ തുടകൾ രണ്ടും,

കാൽത്തളിരുകളും ബ്രഹ്മണൻ തുടങ്ങിയ നാലു ജാതികളുടെ ഉൽപത്തിസ്ഥാനവുമാകുന്നു.

സംസാരചക്രമയി ചക്രധര ക്രിയാസ്തേ

വീര്യം മഹാസുരഗണോ⸗സ്ഥികുലാനി ശൈലാ: ।

നാഡ്യസ്സരിത്സമുദയസ്തരവശ്ച രോമ

ജീയാദിദം വപുരനിർവചനീയമീശ ॥ 9 ॥

ഹേ ചക്രപാണേ! അങ്ങയുടെ പ്രവൃത്തികൾ സംസാരചക്രവും പരാക്രമം വീർയ്യശാലികളായ അസുരവൃന്ദവും അസ്ഥിസമൂഹങ്ങൾ പർവ്വതങ്ങളും നാഡികൾ പുഴകളും രോമങ്ങൾ വൃക്ഷങ്ങൾ ആകുന്നു. ഭഗവൻ! അങ്ങയുടെ ഈ ശരീരം വിവേചിച്ചറിയുവാൻ കഴിയാത്തതായി വിജയിക്കുന്നു.

ഈദൃഗ്ജഗന്മയവപുസ്തവ കർമ്മഭാജാം

കർമവസാനസമയേ സ്മരണീയമാഹു: ।

തസ്യാന്തരാത്മവപുഷേ വിമലാത്മനേ തേ

വാതാലയാധിപ നമോ⸗സ്തു നിരുന്ധി രോഗാൻ ॥ 10 ॥

നിന്തിരുവടിയുടെ ഈ വിധത്തിലുള്ള വിരാട് സ്വരൂപം മർമ്മ യോഗികൾക്ക് പൂജാദികർമ്മങ്ങളുടെ അവസാനത്തില് സ്മരിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതാണെന്നു പറയുന്നു. ഗുരുവായൂരപ്പ! ആ വിരാട്പുരുഷരൂപത്തിന്റെ അന്തർയ്യാമിസ്വരൂപനായി ശുദ്ധസത്വമൂർത്തിയായിരിക്കുന്ന നിന്തിരുവടിയ്ക്ക് നമസ്കാരം; എന്റെ രോഗങ്ങളെ ശമിപ്പിക്കേണമേ !

**വിരാട് ദേഹസ്യ ജഗദാത്മത്വവർണ്ണനം എന്ന ആറാംദശകം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 65**
**വൃത്തം - വസന്തതിലകം. ലക്ഷണം : - ചൊല്ലാം വസന്തതിലകം തഭജം ജഗംഗം.**

Dashaka 7 - ഹിരണ്യഗർഭോത്പത്തിപ്രകാരവർണ്ണനം.

ഏവം ദേവ ചതുർദ്ദശാത്മകജഗദ്രൂപേണ ജാത: പുന-

സ്തസ്യോർദ്ധ്വം ഖലു സത്യലോകനിലയേ ജാതോഽസി ധാതാ സ്വയം |

യം ശംസന്തി ഹിരണ്യഗർഭമഖിലത്രൈലോക്യജീവാത്മകം

യോഽഭൂത് സ്ഫീതരജോവികാരവികസന്നാനാസിസൃക്ഷാരസ: || 1 ||

പ്രകാശസ്വരൂപിൻ! ഇപ്രകാരം പതിന്നാലു ലോകമാകുന്ന സ്വരൂപത്തോടുകൂടി ആവിർഭവിച്ച നിന്തിരുവടി താൻതന്നെ പിന്നെ അതിന്റെ മേൽഭാഗത്തുള്ള സത്യലോകമെന്നു പറയപ്പെടുന്ന സ്ഥാനത്തില് ബ്രഹ്മാവ് എന്ന പേരോടുകൂടി അവതരിച്ചു. മൂന്നു ലോകങ്ങൾക്കും ജീവാത്മാവായ യാതൊരു ഭഗവാനെ ഹിരണ്യഗർഭനെന്നു പറയുന്നു. ആ ഹിരണ്യഗർഭന് വർദ്ധിച്ചിരിക്കുന്ന രജോഗുണവികാരംനിമിത്തം തെളിഞ്ഞു പ്രകാശിക്കുന്ന അനേകം വിധത്തിലുള്ള സൃഷ്ടിയെ ചെയ്യാനുള്ള ആഗ്രഹത്തോടുകൂടിയവനായി ഭവിച്ചു.

സോഽയം വിശ്വവിസർഗദത്തഹൃദയ: സമ്പശ്യമാന: സ്വയം

ബോധം ഖല്വനവാപ്യ വിശ്വവിഷയം ചിന്താകുലസ്തസ്ഥിവാൻ |

താവത്ത്വം ജഗതാം പതേ തപ തപേത്യേവം ഹി വൈഹായസീം

വാണീമേനമശിശ്രവ: ശ്രുതിസുഖാം കുർവംസ്തപ:പ്രേരണാം || 2 ||

അപ്രകാരമുള്ള ഈ ബ്രഹ്മാവ് പ്രപഞ്ചസൃഷ്ടിയില് മനസ്സുറപ്പിച്ചവനായി തന്നത്താൻ വളരെയെല്ലാം ആലോചിച്ചുനോക്കിയിട്ടും ലോകത്തെ സംബന്ധിച്ച യാതൊരറിവും ലഭിക്കാതെ ചിന്താവിവശനായി സ്ഥിതിചെയ്തു; ലോകനാഥ! അപ്പോൾ നിന്തിരുവടിതന്നെ തപസ്സിന്നു പ്രേരിപ്പിച്ചുകൊണ്ട് "തപസ്സുചെയ്താലും, തപസ്സുചെയ്താലും" എന്നിങ്ങിനെ ചെവികൾക്ക് സൗഖ്യമരുളുമാറുള്ള ആകാശവാണിയെ ഇദ്ദേഹത്തെ കേൾപ്പിച്ചു.

കോഽസൗ മാമവദത് പുമാനിതി ജലാപൂർണ്ണേ ജഗന്മണ്ഡലേ

ദിക്ഷൂദ്വീക്ഷ്യ കിമപ്യനീക്ഷിതവതാ വാക്യാർമുത്പശ്യതാ |

**ദിവ്യം വർഷസഹസ്രമാത്തതപസാ തേന ത്വമാരാധിത -**

**സ്തസ്മൈ ദർശിതവാനസി സ്വനിലയം വൈകുണ്ഠമേകാദ്ഭുതം ll 3 ll**

"ലോകങ്ങളെല്ലാം വെള്ളംകൊണ്ടു നിറഞ്ഞിരിക്കെ ആരാണ് എന്നോടിങ്ങിനെ പറഞ്ഞതത്?" എന്നിങ്ങിനെ ചുറ്റുപാടും നോക്കീ യാതൊന്നും കാണാതെ അശരീരിവാക്കിന്റെ അർത്ഥത്തെ നല്ലപോലെ ആലോചിച്ചറിഞ്ഞ് ആയിരം ദിവ്യവർഷങ്ങള് തപസ്സുചെയ്തു; അദ്ദേഹത്താൽ ആരാധിക്കപ്പെട്ട നിന്തിരുവടി അത്ഭുതങ്ങളിൽവെച്ച് മുഖ്യമായതും തന്റെ ഇരിപ്പിടവുമായ വൈകുണ്ഠത്തെ ആ ബ്രഹ്മദെവന്ന് കാണിച്ചുകൊടുത്തു.

**മായാ യത്ര കദാപി നോ വികുരുതേ ഭാതേ ജഗദ്ഭ്യോ ബഹി:**

**ശോകക്രോധവിമോഹസാധ്വസമുഖാ ഭാവാസ്തു ദൂരം ഗതാ: l**

**സാന്ദ്രാനന്ദഝരീ ച യത്ര പരമജ്യോതി:പ്രകാശാത്മകേ**

**തത്തേ ധാമ വിഭാവിതം വിജയതേ വൈകുണ്ഠരൂപം വിഭോ ll 4 ll**

വിശ്വവ്യാപിൻ! ലോകങ്ങൾക്കെല്ലാം വെളിയിൽ പ്രകാശിക്കുന്നതും ബ്രഹ്മതേജസ്സോടുകൂടിയതുമായ യാതൊരു ദിക്കിൽ മായ ഒരിക്കലും വികാരത്തെ പ്രാപിക്കുന്നില്ലയോ ദുഃഖം, കോപം, അജ്ഞാനം, ഭയം തുടങ്ങിയ ഭാവങ്ങളും എവിടെയില്ലയോ എവിടെ പരിപൂർണ്ണവവും നിത്യവുമായ ആനന്ദം പ്രവഹിച്ചുകൊണ്ടിരിക്കുന്നുവോ ബ്രഹ്മാവിന്നു നേരിൽ കാണിച്ചുകൊടുക്കപ്പെട്ട വൈകുണ്ഠമെന്ന പേരോടുകൂടിയ നിന്തിരുവടിയെ ആ സ്ഥാനം സർവോത്കർഷേണ വർത്തിക്കുന്നു.

**യസ്മിന്നാമ ചതുർഭുജാ ഹരിമണിശ്യാമാവദാതത്വിഷോ**

**നാനാഭൂഷണരത്നദീപിതദിശോ രാജദ്വിമാനാലയാ: l**

**ഭക്തിപ്രാപ്തതഥാവിധോന്നതപദാ ദീവ്യന്തി ദിവ്യാ ജനാ-**

**സ്തത്തേ ധാമ നിരസ്തസർവശമലം വൈകുണ്ഠരൂപം ജയേത് ll 5 ll**

യതൊരിടത്ത് നാല്വ കൈകകളോട്ടു കൂടിയവരായി ഇന്ദ്രനീലക്കല്ലുപോലെ ശ്യാമളവും സ്വച്ഛവുമായ ശോഭയോട്ടുകൂടിയവരായി പലവിധത്തിലുള്ള ആഭരണങ്ങളാല് പ്രകാശിക്കപ്പെട്ട ദിഗ്ഭാഗങ്ങളോട്ടുകൂടിയവരായി കാന്തിതേടുന്ന വിമാനങ്ങളിൽ ഇരിപ്പുറപ്പിച്ചവരായി ഭക്തി നിമിത്തം ആ വിധത്തിലുള്ള ഉത്തമസ്ഥാനത്തെ പ്രാപിച്ചവരും ദിവ്യന്മാരുമായിരിക്കുന്ന ജനങ്ങൾ പ്രശോഭിക്കുന്നുവോ സർവ്വ കന്മഷങ്ങളും നശിപ്പിക്കപ്പെട്ട വൈകുണ്ഠമെന്ന അങ്ങയുടെ ആ സ്ഥാനം വിജയിക്കട്ടെ.

നാനാദിവ്യവധൂജനൈരഭിവൃതാ വിദ്യുല്ലതാതുല്യയാ

വിശ്വോന്മാദനഹൃദ്യഗാത്രലതയാ വിദ്യോതിതാശാന്തരാ ।

ത്വത്പാദാംബുജസൗരഭൈകകുതുകാല്ലക്ഷ്മീ: സ്വയം ലക്ഷ്യതേ

യസ്മിൻ വിസ്മയനീയദിവ്യവിഭവം തത്തേ പദം ദേഹി മേ ॥ 6 ॥

യതൊരു സ്ഥലത്ത് സുരസുന്ദരിമാരാല് ചൂഴപ്പെട്ടവളായി മിന്നൽക്കൊടിക്കു തുല്യവും ജഗന്മോഹനവും മനോഹരവുമായ ശരീരശോഭകൊണ്ട് പ്രകാശിപ്പിക്കപ്പെട്ട ദിഗന്തരാളത്തോട്ടുകൂടിയവളായിരിക്കുന്ന ആയ ശ്രീദേവി അങ്ങയുടെ പദകമലത്തിലെ സൗരഭ്യമെന്ന ഒരു വിഷയത്തിൽതന്നെയുള്ള കൗതുകംകൊണ്ട് തന്നത്താൻ പ്രത്യക്ഷപ്പെട്ടുന്നുവോ, വിസ്മയിക്കത്തക്ക ദിവ്യ വൈഭവത്തോട്ടുകൂടിയ നിന്തിരുവടിയുടെ ആ സ്ഥാനത്തെ എനിക്ക് നൽകി അനുഗ്രഹിക്കേണമേ.

തത്രൈവം പ്രതിദർശിതേ നിജപദേ രത്നാസനാധ്യാസിതം

ഭാസ്വത്കോടിലസത്കിരീടകടകാദ്യാകല്പദീപ്രാകൃതി ।

ശ്രീവത്സാങ്കിതമാത്തകൗസ്തുഭമണിച്ഛായാരുണം കാരണം

വിശ്വേഷാം തവ രൂപമൈക്ഷത വിധിസ്തത്തേ വിഭോ ഭാതു മേ ॥ 7 ॥

ഇപ്രകാരം ബ്രഹ്മദേവനു കാണിച്ചുകൊടുക്കപ്പെട്ട ആ വൈകുണ്ഠത്തിൽ രത്നപീഠത്തിൽ സ്ഥിതി ചെയ്യുന്നതും കോടി സൂര്യ പ്രകാശത്തോട്ടുകൂടിയ കിരീടം, കടകം തുടങ്ങിയ ആഭരണങ്ങളാൽ അതിയായി ശോഭിക്കുന്ന തിരുമേനിയോട്ടുക്കൂടിയതും ശ്രീവത്സം എന്ന മറുവിനാൽ അടയാളപ്പെട്ടതും തന്നാൽ സ്വീകരിക്കപ്പെട്ട കൗസ്തുഭമണിയുടെ ശോഭയാൽ

അരുണിമയിണങ്ങിയതും, ജഗത്ക്കാരണവും ആയ നിന്തിരുവടിയുടെ മോഹന സ്വരുപത്തെ ബ്രഹ്മാവ് ദർശിച്ചു; ഭഗവൻ! നിന്തിരുവടിയുടെ ആ കോമളവിഗ്രഹം എനിക്കും പ്രകാശിക്കേണമേ.

ലാംഭോദകലായകോമലരുചീചക്രേണ ചക്രം ദിശാ -

മാവൃണ്വാനമുദാരമന്ദഹസിതസ്യന്ദപ്രസന്നാനനം ।

രാജത്കംബുഗദാരിപങ്കജധരശ്രീമദ്ഭുജാമണ്ഡലം

സ്രഷ്ടുസ്തുഷ്ടികരം വപുസ്തവ വിഭോ മദ്രോഗമുദ്വാസയേത് ॥ 8 ॥

മംഗളസ്വരുപ! നീലക്കാർ, കായാംപൂ ഇവയ്ക്കു തുല്യമായ കാന്തി വിശേഷംകൊണ്ട് ദിങ്മണ്ഡലത്തെ മറയ്ക്കുന്നതും ഉൽകൃഷ്ടമായ മന്ദസ്മിതധാരയാൽ പ്രസന്നമായ മുഖത്തോടുകൂടിയതും ശോഭവഹങ്ങളായ ശംഖ്, ഗദാ, ചക്രം, പദ്മം എന്നിവയെ ധരിക്കുന്ന രമ്യങ്ങളായ കൈകളോടു കൂടിയതും ബ്രഹ്മാവിന്ന് സന്തോഷത്തെ ചെയ്യുതുമായ അങ്ങയുടെ പ്രസന്നവിഗ്രഹം എന്റെ രോഗങ്ങളെ ഉന്മൂലനം ചെയ്യേണമേ.

ദൃഷ്ട്വാ സംഭൃതസംഭ്രമഃ കമലഭൂസ്ത്വത്പാദപാഥോരുഹേ

ഹർഷാവേശവശംവദോ നിപതിത: പ്രീത്യാ കൃതാർത്ഥിഭവന് ।

ജാനാസ്യേവ മനീഷിതം മമ വിഭോ ജ്ഞാനം തദാപാദയ

ദ്വൈതാദ്വൈതഭവത്സ്വരുപപരമിത്യാചഷ്ട തം ത്വാം ഭജേ ॥ 9 ॥

ബ്രഹ്മാവ് അങ്ങയുടെ ദിവ്യവിഗ്രഹത്തെ ദർശിച്ച് പരിഭ്രമിച്ച് അങ്ങയുടെ ചരണകമലങ്ങളിൽ സന്തോഷാതിരേകത്തിന്നു വശപ്പെട്ടവനായി വീണു നമസ്കരിച്ച് സംപ്രീതിയാൽ കൃതാർത്ഥനായിട്ട്, "അല്ലേ ഭഗവൻ! എന്റെ ആഗ്രഹത്തെ അവിടുന്നറിയുന്നുണ്ടല്ലോ! പരമെന്നും അപരമെന്നും അറിയപ്പെടുന്ന അങ്ങയുടെ സ്വരുപത്തെ സംബന്ധിച്ചുള്ള ആ അറിവിനെ എനിയ്ക്കുണ്ടാക്കിത്തരേണമേ!" എന്നിങ്ങിനെ അപേക്ഷിച്ചു. ആ നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു.

ആതാമ്രേ ചരണേ വിനമ്രമഥ തം ഹസ്തേന ഹസ്തേ സ്പൃശൻ

**ബോധസ്തേ ഭവിതാ ന സർഗവിധിഭിർബന്ധോƒപി സഞ്ജായതേ |**

**ഇത്യാഭാഷ്യ ഗിരം പ്രതോഷ്യ നിതരാം തച്ചിത്തഗൂഢ: സ്വയം**

**സൃഷ്ടൗ തം സമുദൈരയ: സ ഭഗവന്നുല്ലാസയോല്ലാഘതാം || 10 ||**

അനന്തരം നിന്തിരുവടി അരുണവർണ്ണമിണങ്ങിയ കാലിണകളിൽ നമസ്കരിക്കുന്ന ആ സ്രഷ്ടാവിനോട്, കൈകൊണ്ട് കരത്തിൽ പിടിച്ച് "അങ്ങയ്ക്കു ജ്ഞാനം ഉണ്ടായ്ക്കൊള്ളും; സൃഷ്ടികർമ്മങ്ങളാൾ ബന്ധവും ഉണ്ടാവുന്നതല്ല" എന്നിങ്ങിനെ അരുളിചെയ്തു, അത്യന്തം സന്തോഷിച്ച, തന്നത്താൻ അദ്ദേഹത്തിന്റെ ഹൃദയത്തിൽ മറഞ്ഞിരിക്കുന്നവനായി, അദ്ദേഹത്തേ സൃഷ്ടികർമ്മത്തില് പ്രേരിപ്പിച്ചു. ലോകേശ്വരാ! അപ്രകാരമുള്ള ഭഗവൻ എനിക്ക് ദേഹ സൗഖ്യത്തെ നൽകി ആനന്ദിപ്പിക്കേണമേ.

ഹിരണ്യഗർഭോത്പത്തിവർണ്ണനം എന്ന ഏഴാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 75
ദ്വിതീയ സ്കന്ധം സമാപ്തം.
വൃത്തം : =- ശാർദ്ദൂലവിക്രീഡിതം.

## തൃതീയ സ്കന്ധഃ

Dashaka 8- പ്രളയവർണ്ണനവും ജഗത് സൃഷ്ടിപ്രകാരവർണ്ണനവും.

ഏവം താവത് പ്രാകൃതപ്രക്ഷയാന്തേ

ബ്രാഹ്മേ കല്പേ ഹ്യാദിമേ ലബ്ധജന്മാ ।

ബ്രഹ്മാ ഭൂയസ്ത്വത്ത ഏവാപ്യ വേദാൻ

സൃഷ്ടിം ചക്രേ പൂർവകല്പോപമാനാം ॥ 1 ॥

ഇപ്രകാരം മഹാപ്രളയത്തിന്റെ അവസാനത്തിൽ ആദ്യത്തിൽ ഭവിച്ച ബ്രഹ്മകല്പത്തിൽതന്നെ ജനിച്ചവനായ ബ്രഹ്മാവു വീണ്ടും അങ്ങയില് നിന്നുതന്നെ വേദങ്ങളെ പ്രാപിച്ച് മുമ്പിലത്തെ കല്പത്തിലെപോലെ പ്രപഞ്ച സൃഷ്ടിയെചെയ്തു.

സോ ऽ യം ചതുർയുഗസഹസ്രമിതാന്യഹാനി

താവന്മിതാശ്ച രജനീർബഹുശോ നിനായ ।

നിദ്രാത്യസൗ ത്വയി നിലീയ സമം സ്വസൃഷ്ടൈർ -

നൈമിത്തികപ്രലയമാഹുരതോ ऽ സ്യ രാത്രിം ॥ 2 ॥

ആ ബ്രഹ്മദേവൻ ആയിരം ചതുർയ്യുഗകാലംകൊണ്ട് ഗണിക്കപ്പെട്ട പകലുകളേയും അത്രതന്നെ കാലംകൊണ്ട് കണക്കാക്കപ്പെട്ട രാത്രികളേയും വളരെ കഴിച്ചുകൂട്ടി. ഇദ്ദേഹം തന്നാൽ സൃഷ്ടിക്കപ്പെട്ട ചരാചരങ്ങാളോട്ടുകൂടി അങ്ങയില് ലയിച്ചിട്ട് നിദ്രചെയ്യുന്നു, അതിനാൽ അദ്ദേഹത്തിന്റെ നിദ്രാ സമയമായ രാത്രിയെ നൈമിത്തികപ്രളയമെന്നു പറയുന്നു.

അസ്മാദൃശാം പുനരഹർമുഖകൃത്യതുല്യാം

സൃഷ്ടിം കരോത്യനുദിനം സ ഭവത്പ്രസാദാത് ।

**പ്രാഗ്ബ്രാഹ്മകല്പജനുഷാം ച പരായുഷാം തു**

**സുപ്തപ്രബോധനസമാസ്തി തദാ  വിസൃഷ്ടി: ॥ 3 ॥**

ആ സ്രഷ്ടാവ് പിന്നീട് ഞങ്ങളെപ്പോലെയുള്ള വരുടെ പ്രഭാതകൃത്യങ്ങൾക്കു തുല്യമായ പ്രപഞ്ചസൃഷ്ടിയെ ദിവസന്തോറും അങ്ങയുടെ അനുഗ്രഹംകൊണ്ട് ചെയ്യുന്നു. മുമ്പുള്ള ബ്രഹ്മകല്പത്തിൽ ജനിച്ചവർക്കും ദീർഘായുസ്സുകളായ കർക്കണ്ഡേയാദികൾക്കും അപ്പോഴുള്ള സൃഷ്ടിയാവട്ടെ ഉറങ്ങി ഉണരുന്നതിനോട് തുല്യമായി ഭവിക്കുന്നു.

**പഞ്ചാശദബ്ദമധുനാ സ്വവയോഽർദ്ധരൂപ-**

**മേകം പരാർദ്ധമതിവൃത്യ ഹി വർത്തതേഽസൗ ।**

**തത്രാന്ത്യരാത്രിജനിതാൻ കഥയാമി ഭൂമന്**

**പശ്ചാദ്ദിനാവതരണേ ച ഭവദ്വിലാസാൻ ॥ 4 ॥**

ഇപ്പോൾ ഈ ബ്രഹ്മദേവൻ തനിക്കുള്ള ആയുസ്സിന്റെ പകുതിഭാഗവും അമ്പതു സംവത്സരപ്രമാണവുമായ ഒരു പരാർദ്ധകാലത്തെ അതിക്രമിച്ച് സ്ഥിതിചെയ്യുന്നു എന്നത് പ്രസിദ്ധമാണല്ലോ അല്ലേ ഭഗവൻ! അതിൽ ഒടുവിലത്തെ രാത്രിയിൽ ഉണ്ടായതും പിറ്റേന്നു പ്രഭാതത്തിൽ സംഭവിച്ചതുമായ അങ്ങയുടെ ലീലാവിലാസങ്ങളെ ഞാൻ വർണ്ണിച്ചുപറയാം.

**ദിനാവസാനേഽഥ സരോജയോനി: സുഷുപ്തികാമസ്ത്വയി സന്നിലില്യേ ।**

**ജഗന്തി ച ത്വജ്ജഠരം സമീയുസ്ത ദേദമേകാർണ്ണവമാസ വിശ്വം ॥ 5 ॥**

അനന്തരം പങ്കജോത്ഭവനായ ബ്രഹ്മാവ് കഴിഞ്ഞ പകലിന്റെ അവസാനത്തിൽ വിശ്രമിക്കുവാനാഗ്രഹിക്കുന്നവനായി നിന്തിരുവടിയിൽ വഴിപോലെ ചേർന്നു ലയിച്ചു. പ്രപഞ്ചം മുഴുവനും അങ്ങയുടെ ഉദരത്തെ പ്രാപിച്ചു അപ്പോൾ ഈ ജഗത്ത് മുഴുവൻ ജലമയമായി ഭവിച്ചു.

**തവൈവ വേഷേ ഫണിരാജി ശേഷേ ജലൈകശേഷേ ഭുവനേ സ്മ ശേഷേ ।**

ആനന്ദസാന്ദ്രാനുഭവസ്വരൂപ: സ്വയോഗനിദ്രാപരിമുദ്രിതാത്മാ || 6 ||

ലോകം ജലമാത്രശേഷമായിത്തീർന്നപ്പോള് ആനന്ദത്തിന്റെ പരിപൂർണ്ണമായ അനുഭവമാകുന്ന സ്വരൂപത്തോടുകൂടിയ നിന്തിരുവടി തന്റെ യോഗനിദ്ര കൊണ്ടടയാളപ്പെട്ട രൂപവിഭവത്തോടുകൂടിയവനായിട്ട് അങ്ങയുടെതന്നെ സ്വരൂപാന്തര മായിരിക്കുന്ന സർപ്പശ്രേഷ്ഠനായ ആദിശേഷനിൽ ശയിച്ചു.

കാലാഖ്യശക്തിം പ്രലയാവസാനേ

പ്രബോധയേത്യാദിശതാ കിലാദൗ |

ത്വയാ പ്രസുപ്തം പരിസുപ്തശക്തി-

വ്രജേന തത്രാഖിലജീവധാമ്നാ || 7 ||

ആ സർപ്പശയനത്തിന്റെ പ്രളയാരംഭകാലത്ത് തന്നിൽ പ്രശാന്തമായി ലയിച്ചുകിടക്കുന്ന ശക്തിസമൂഹങ്ങളോടുകൂടിയവനും സകല ജീവത്മാക്കൾക്കും വിശ്രമസ്ഥാനവും "പ്രളയത്തിന്റെ അവസാനത്തിൽ എന്നെ ഉണർത്തുക" എന്നിങ്ങനെ കാലം എന്നു പേരായ സ്വന്തം ശക്തിയോടു കല്പിച്ചുവനുമായ നിന്തിരുവടിയാൽ യോഗനിദ്ര ചെയ്യപ്പെട്ടുപോൽ.

ചതുർയുഗാണാം ച സഹസ്രമേവം

ത്വയി പ്രസുപ്തേ പുനരദ്വിതീയേ |

കാലാഖ്യശക്തി: പ്രഥമപ്രബുദ്ധാ

പ്രാബോധയത്ത്വാം കില വിശ്വനാഥ || 8 ||

ജഗദീശ്വര ! ഏകാകിയായ നിന്തിരുവടി ഒരായിരം ചതുർയ്യുഗകാലം മുഴുവൻ ഈ വിധത്തിൽ ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ പിന്നെ (പ്രളയാവസാനത്തിൽ) കാലം എന്നറിയപ്പെടുന്ന ശക്തി ആദ്യം ഉണർന്നിട്ട് അങ്ങയേയും ഉണർത്തിയത്രെ.

വിബുദ്ധ്യ ച ത്വം ജലഗർഭശായിൻ

വിലോക്യ ലോകാനഖിലാൻ പ്രലീനാൻ ।

തേഷ്വേവ സൂക്ഷ്മാത്മതയാ നിജാന്ത: -

സ്ഥിതേഷ്വ വിശേഷ്വ ദദാഥ ദൃഷ്ടിം ॥ 9 ॥

കാരണജലത്തിന്റെ മദ്ധ്യഭാഗത്ത് പള്ളിക്കുറിപ്പുകൊള്ളുന്ന ഭഗവൻ! നിന്തിരുവടി ഉണർന്ന ഉടനെ എല്ലാ ലോകങ്ങളേയും തന്നില് ലയം പ്രാപിച്ചിരിക്കുന്നതായി കണ്ട് സൂക്ഷ്മസ്വരൂപത്തോടുകൂടി തന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്ന ആ ലോകങ്ങളില്തന്നെ ദൃഷ്ടിയെ വിക്ഷേപിച്ചു. (കടാക്ഷിച്ചു.)

തതസ്ത്വദീയാദയി നാഭിരന്ധ്രാ-

ദുദഞ്ചിതം കിംചന ദിവ്യപത്മം ।

നിലീനനിശ്ശേഷപദാർത്ഥമാലാ-

സംക്ഷേപരൂപം മുകുളായമാനം ॥ 10 ॥

ഹേ ഭഗവൻ! അനന്തരം അങ്ങയുടെ നാഭിരന്ധ്രത്തിൽനിന്ന് നിന്തിരുവടിയിൽതന്നെ ലയിച്ചുകിടക്കുന്ന എല്ലാ പദാർത്ഥങ്ങളുടേയും ബീജരൂപമായി മൊട്ടിന്റെ ആകൃതിയിലുള്ള ഒരു ദിവ്യമായ താമരപ്പൂവ് പൊങ്ങിപ്പുറപ്പെട്ടു.

തദേതദംഭോരുഹകുഡ്മളം തേ

കളേബരാത്ത തോയപഥേ പ്രരൂഢം ।

ബഹിർന്നിരീതം പരിത: സ്ഫുരദ്ഭി:

സ്വധാമഭിർദ്ധ്വാന്തമലം ന്യകൃന്തത് ॥ 11 ॥

നിന്തിരുവടിയുടെ തിരുമേനിയിൽനിന്നു ജലമാർഗ്ഗത്തിൽ മുളച്ചുപൊങ്ങിയ അങ്ങിനെയുള്ള ഈ താമരമൊട്ട് ക്രമേണ പുറത്തേയ്ക്കു പുറപ്പെട്ടതായി ചുറ്റും പ്രകാശിച്ചുകൊണ്ടിരുന്ന സ്വതേജസ്സുകൊണ്ട് ഇരുളിനെ നിശ്ശേഷം നശിപ്പിച്ചു.

സംഫുല്ലപത്രേ നിതരാം വിചിത്രേ

തസ്മിൻ ഭവദ്വീർയ്യധൃതേ സരോജേ |

സ പദ്മജന്മാ വിധിരാവിരാസീത്

സ്വയംപ്രബുദ്ധാഖിലവേദരാശിഃ || 12 ||

നല്ലപോലെ വികസിച്ച ഇതളുകളോടുകൂടിയതും ഏറ്റവും വിചിത്രമായിരിക്കുന്നതും അങ്ങയുടെ യോഗശക്തിയാൽ ധരിക്കപ്പെട്ടിരിക്കുന്നതുമായ ആ താമരപ്പൂവിൽ തന്നെതാൻ ബുദ്ധിയിൽ തെളിഞ്ഞുതുടങ്ങിയ എല്ലാ വേദസമൂഹങ്ങളോടുകൂടിയ പങ്കജോത്ഭവനായ ആ ബ്രഹ്മാവ് ആവിർഭവിച്ചു.

അസ്മിൻ പരാത്മന് നനു പാദ്മകല്പേ

ത്വമിത്ഥമുത്ഥാപിതപദ്മയോനി: |

അനന്തഭൂമാ മമ രോഗരാശിം

നിരുന്ധി വാതാലയവാസ വിഷ്ണോ || 13 ||

പരമാത്മസ്വരൂപിയായി സർവ്വവ്യാപിയായിരിക്കുന്ന ഗുരുവായൂർവാസിൻ! ഈ പദ്മമെന്ന കല്പത്തിൽ ഇങ്ങിനെ സൃഷ്ടിക്കപ്പെട്ട ബ്രഹ്മാവിനൊടുകൂടിയവനും അളവറ്റ മഹിമയോടുകൂടിയവനുമായ നിന്തിരുവടിതന്നെ എന്റെ വ്യാധികളെയെല്ലാം നിവാരണം ചെയ്യേണമേ.

പ്രളയവർണ്ണനവും ജഗത് സൃഷ്ടിപ്രകാരവർണ്ണനവും എന്ന എട്ടാം ദശകം
ആദിതഃ ശ്ലോകാഃ 88
വൃത്തം : - ശ്ലോകം 1 - ശാലിനീ. ലക്ഷണം : നാലേഴായ് മം ശാലിനീ തം തഗംഗം.
ശ്ലോ. 2,3,4 = വസന്തതിലകം.
5- ഉപേന്ദ്രവജ്രഃ - ഉപേന്ദ്രവജ്രക്കു ജതംജഗംഗാ
ഇന്ദ്രവജ്രഃ - കേളിന്ദ്രവജ്രക്കു തതംജഗംഗം
ഉപജാതിഃ - അഥേന്ദ്രവജ്രാംഘ്രിയുപേന്ദ്രവജ്ര കലർന്നുവന്നാലുപജാതിയാകും.

Dashaka 9 - ജഗത് സൃഷ്ടിപ്രകാരവർണ്ണനം.

സ്ഥിതഃ സ കമലോദ്ഭവസ്തവ ഹി നാഭീപങ്കേരുഹേ

കുത: സ്വിദിദമംബുധാവുദിതമിത്യനാലോകയൻ ।

തദീക്ഷണകുതൂഹലാത് പ്രതിദിശം വിവൃത്താനന-

ശ്ചതുർവദനതാമഗാദ്വികസദഷ്ടദൃഷ്ട്യംബുജാം ॥ 1 ॥

ആ ബ്രഹ്മദേവനാകട്ടെ അങ്ങയുടെ നാഭിപത്മത്തിൽ ഇരുന്നരുളുന്നവനായി "ഈ താമരപ്പൂവ് സമുദ്രത്തിൽ എവിടെനിന്നാണ് ഉത്ഭവിച്ചത്" എന്ന് ആലോചിച്ചിട്ടും അറിയാതെ അത് കണ്ടുപിടിക്കുവാനുള്ള കൗതുകംകോണ്ട് ദിക്കുതോറും തിരിക്കപ്പെട്ട മുഖത്തോടുകൂടിയവനായി വികസിച്ച താമരകൾക്ക് തുല്യം കമനീയമായ എട്ടു കണ്ണുകളോടുകൂടി നാലു മുഖത്തോടുകൂടിയ അവസ്ഥയെ പ്രാപിച്ചു.

മഹാർണ്ണവവിഘൂർണ്ണിതം കമലമേവ തത്കേവലം

വിലോക്യ തദുപാശ്രയം തവ തനും തു നാലോകയൻ ।

ക ഏഷ കമലോദരേ മഹതി നിസ്സഹായോ ഹ്യഹം

കുത: സ്വിദിദമ്ബുജം സമജനീതി ചിന്താമഗാത് ॥ 2 ॥

മഹാസമുദ്രത്തിൽ ഇളകിക്കൊണ്ടിരിക്കുന്ന വെറും ആ താമരയെ മാത്രം കാണുകയും അതിനു ആശ്രയഭൂതമായ നിന്തിരുവടിയുടെ ശരീരത്തെ കാണാതിരിക്കുകയും ചെയ്കയാൽ "വിശാലമായ പത്മത്തിനകത്ത് യാതൊരു സഹായവുമില്ലാത്ത ഈ ഞാൻ തന്നെ ആരാണ്? ഈ താമരപ്പൂവ് എവിടെ നിന്നാണ് ഉണ്ടായിട്ടുള്ളത് ?" എന്നിങ്ങിനെ അദ്ദേഹം ആലോചനതുടങ്ങി.

അമുഷ്യ ഹി സരോരുഹ: കിമപി കാരണം സംഭവേ -

ദിതി സ്മ കൃതനിശ്ചയസ്സ ഖലു നാളരന്ധ്രാദ്ധ്വനാ ।

## സ്വയോഗബലവിദ്യയാ സമവരൂഢവാൻ പ്രൗഢധീ -

## സ്ത്വദീയമതിമോഹനം ന തു കളേബരം ദൃഷ്ടവാൻ || 3 ||

ഊഹാപോഹബുദ്ധിയോടുകൂടിയ അദ്ദേഹമാകട്ടെ "ഈ പങ്കജത്തിന്ന ഏതെങ്കിലുമൊരു ആധാരം ഉണ്ടായിരിക്കുകതന്നെ ചെയ്യും" എന്നിപ്രകാരം ആലോചിച്ചുറച്ചവനായി തന്റെ യോഗശക്തിയോടുകൂടിയ ആത്മജ്ഞാനംകൊണ്ട് വളയത്തിലുള്ള് ദ്വാരം വഴിയായി കീഴോട്ടിറങ്ങി; എങ്കിലും നിതന്തസുന്ദരമായ അങ്ങയുടെ തിരുമേനിയെ കണ്ടെത്തിയില്ല.

## തത: സകലനാളികാവിവരമാർഗ്ഗഗോ മാർഗ്ഗയന്

## പ്രയസ്യ ശതവത്സരം കിമപി നൈവ സംദൃഷ്ടവാൻ |

## നിവൃത്യ കമലോദരേ സുഖനിഷണ്ണ ഏകാഗ്രധീ:

## സമാധിബലമാദധേ ഭവദനുഗ്രഹൈകാഗ്രഹീ || 4 ||

അനന്തരം അദ്ദേഹം ആ താമരവളയത്തിന്റെ എല്ലാ സുഷിരഭാഗങ്ങളാകുന്ന മാർഗ്ഗങ്ങളിലും പ്രവേശിച്ച് അന്വേഷിക്കുന്നവന്നായി നൂറു ദിവ്യസംവത്സരങ്ങൾ പ്രയന്തിച്ചിട്ടും ഒന്നുംതന്നെ കണ്ടെത്താത്തവനായി അങ്ങയുടെ കാരുണ്യത്തെ മാത്രം കാംക്ഷിക്കുന്നവനായിട്ട് ഏകാഗ്രമായ ബുദ്ധിയോടുകൂടി സമാധിയിലുള്ള സ്ഥൈര്യത്തെ കൈക്കൊണ്ടു.

## ശതേന പരിവത്സരൈർദൃഢസമാധിബന്ധോല്ലസത്-

## പ്രബോധവിശദീകൃത: സ ഖലു പത്മിനീസംഭവ: |

## അദൃഷ്ടചരമദ്ഭുതം തവ ഹി രൂപമന്തർദൃശാ

## വ്യചഷ്ട പരിതുഷ്ടധീർഭുജഗഭോഗഭാഗാശ്രയം || 5 ||

ആ കമലോത്ഭവനാകട്ടെ അനേക വർഷങ്ങൾകൊണ്ട് സുദൃഢമായിത്തീർന്ന സമാധിബന്ധത്താൽ ഉൽക്കർഷേണ പ്രകാശിച്ചുതുടങ്ങിയ ആത്മജ്ഞാനത്താൽ നിർമ്മലനായി അതിന്നുമുമ്പ് കാണപ്പെടാത്തതും ആശ്ചര്യകരവും സർപ്പത്തിന്റെ

ശരീരഭാഗത്തെ ആശ്രയിച്ചിരിക്കുന്നതുമായ അങ്ങയുടെ സാക്ഷാൽ സ്വരൂപത്തെ ജ്ഞാനദൃഷ്ടികൊണ്ട് സന്തുഷ്ടചിത്തനായി ദർശിച്ച്.

**കിരീടമുകുടോല്ലസത്കടകഹാരകേയൂരയുങ്-**

**മണിസ്ഫുരിതമേഖലം സുപരിവീതപീതാംബരം |**

**കളായകുസുമപ്രഭം ഗളതലോല്ലസത്കൗസ്തുഭം**

**വപുസ്തദയി ഭാവയേ കമലജന്മനേ ദർശിതം || 6 ||**

അല്ലേ ഭഗവൻ! ശ്രേഷ്ഠമായ കിരീടം കൊണ്ടുല്ലസിക്കുന്നതും വള, മുത്തുമാല, തോൾവള ഇവയിണങ്ങിയതും രത്നങ്ങളെക്കൊണ്ടുപശോഭിക്കുന്ന അരഞ്ഞാണോടും ഭംഗിയിൽ ഉടുക്കപ്പെട്ട മഞ്ഞപ്പട്ടോടും കൂടിയതും കായാം പൂവിന്റെ ഭാസുരപ്രഭയാർന്നതും കണ്ഠദേശത്തിൽ ശോഭിക്കുന്ന കൗസ്തുഭമണിയോടുകൂടിയതും ബ്രഹ്മദേവന്ന് പ്രത്യക്ഷപെടുത്തപ്പെട്ടതും ആയ ആ ദിവ്യ വിഗ്രഹത്തെ ഞാൻ ധ്യാനിക്കുന്നു.

**ശ്രുതിപ്രകരദർശിതപ്രചുരവൈഭവ ശ്രീപതേ**

**ഹരേ ജയ ജയ പ്രഭോ പദമുപൈഷി ദിഷ്ട്യാ ദൃശോ: |**

**കുരുഷ്വ ധിയമാശു മേ ഭുവനനിർമ്മിതൗ കർമ്മഠാ-**

**മിതി ദ്രുഹിണവർണ്ണിതസ്വഗുണബംഹിമാ പാഹി മാം || 7 ||**

ഉപനിഷദ് വാക്യങ്ങളാൽ പ്രതിപാദിക്കപ്പെട്ട മഹിമാതിശയത്തോടുകൂടിയ രമാവല്ലഭ! സംസാരദുഃഖങ്ങളെ ഉന്മൂലനം ചെയ്യുന്ന ഹേ ഭഗവൻ! ജയിച്ചാലും! ഭാഗ്യവിശേഷത്താൽ എന്റെ ദൃഷ്ടിപഥത്തെ അങ്ങു പ്രാപിക്കുന്നു! എനിക്കു ജഗത് സൃഷ്ടിയില് സമർത്ഥമായ ബുദ്ധിയെ താമസം കൂടാതെ അരുളിച്ചെയ്യേണമേ!" ഇപ്രകാരം നാന്മുഖനാൽ കീർത്തിക്കപ്പെട്ട സ്വഗുണവൈഭവത്തോടുകൂടിയ നിന്തിരുവടി എന്നെ രക്ഷിക്കേണമേ!

**ലഭസ്വ ഭുവനത്രയീരചനദക്ഷതാമക്ഷതാം**

**ഗൃഹാണ മദനുഗ്രഹം കുരു തപശ്ച ഭൂയോ വിധേ |**

ഭവത്വഖിലസാധനീ മയി ച ഭക്തിരത്യുത്കടേ-

ത്യുദീർയ്യ ഗിരമാദധാ മുദിതചേതസം വേധസം ॥ 8 ॥

"ഹേ ബ്രഹ്മദേവ! അങ്ങ് തടസ്ഥമില്ലാത്തതായ മൂന്നു ലോകങ്ങളേയും സൃഷ്ടിക്കുവാനുള്ള കുശലതയെ ലഭിച്ചുകൊണ്ടാലും. എന്റെ അനുഗ്രഹത്തേയും സ്വീകരിച്ചുകൊള്ളുക, വീണ്ടും തപസ്സുചെയ്യുക; അഭീഷ്ടങ്ങളെല്ലാം സാധിപ്പിക്കുന്നതും ഏറ്റവും വർദ്ധിച്ചതുമായ എന്നിലുള്ള ഭക്തിയും സംഭവിക്കട്ടെ; എന്നിങ്ങനെയുള്ള വാക്കുകളെ ഉച്ചരിച്ചിട്ട് ബ്രഹ്മാവിനെ നിന്തിരുവടി സന്തുഷ്ടചിത്തനാക്കിത്തീർത്തു.

ശതം കൃതതപാസ്തത: സ ഖലു ദിവ്യസംവത്സരാ-

നവാപ്യ ച തപോബലം മതിബലം ച പൂർവ്വാധികം ।

ഉദീക്ഷ്യ കില കമ്പിതം പയസി പങ്കജം വായുനാ

ഭവദ്ബലവിജൃംഭിത: പവനപാഥസീ പീതവാൻ ॥ 9 ॥

അനന്തരം ആ ബ്രഹ്മദേവൻ നൂറു ദിവ്യവർഷങ്ങളോളം തപസ്സുചെയ്തവനായി മുന്നേതിലുമധികം തപശ്ശക്തിയേയും ബുദ്ധിശക്തിയേയും പ്രാപിച്ചിട്ട് പ്രളയജലത്തിൽ തനിയ്ക്കാധാരമായ താമരപ്പൂവ് വായുവിനാൽ ഇളകുന്നതായി കണ്ട് അങ്ങയുടെ മഹിമാതിശയത്താൽ വർദ്ധിച്ച വീർയ്യത്തോടുകൂടിയവനായി വായുവിനേയും ജലത്തേയും പാനംചെയ്തുപോൽ!

തവൈവ കൃപയാ പുനസ്സരസിജേന തേനൈവ സ:

പ്രകല്പ്യ ഭുവനത്രയീം പ്രവവൃതേ പ്രജാനിർമ്മിതൗ ।

തഥാവിധകൃപാഭരോ ഗുരുമരുത്പുരാധീശ്വര

ത്വമാശു പരിപാഹി മാം ഗുരുദയോക്ഷിതൈരീക്ഷിതൈ: ॥ 10 ॥

പിന്നീട് അദ്ദേഹം അങ്ങയുടെ അനുഗ്രഹംകൊണ്ടുതന്നെ ആ താമരമലർകൊണ്ട് മൂന്നു ലോകങ്ങളേയും നിർമ്മിച്ചിട്ട് പ്രജകളെ സൃഷ്ടിക്കുന്ന വിഷത്തിൽതന്നെ ഉദ്യുക്തനായി; ഗുരുവായുപുരേശാ! ഇപ്രകാരമുള്ള കാരുണ്യാതിരേകത്തോടുകൂടിയ നിന്തിരുവടി

വർദ്ധിച്ച കൃപാരസംകൊണ്ട് ആർദ്രമാക്കപ്പെട്ട കടാക്ഷവിശേഷങ്ങളാല് എന്നെ താമസംവിനാ കാത്തരുളിയാലും.

**ജഗത് സൃഷ്ടിപ്രകാരവർണ്ണനം എന്ന ഒമ്പതാം ദശകം.**
**ആദിതഃ ശ്ലോകാഃ 98.**
**വൃത്തം : - പൃത്ഥ്വി. ലക്ഷണം - ജസം ജസലയങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥ്വിയാം.**

Dashaka 10- സൃഷ്ടിഭേദവർണ്ണനം

വൈകുണ്ഠ വർദ്ധിതബലോƒഥ ഭവത്പ്രസാദാ-

ദംഭോജയോനിരസൃജത് കില ജീവദേഹാൻ ।

സ്ഥാസ്നൂനി ഭൂരുഹമയാനി തഥാ തിരശ്ചാം

ജാതിം മനുഷ്യനിവഹാനപി ദേവഭേദാൻ ॥ 1 ॥

ഹേ വൈകുണ്ഠവാസിൻ! നിന്തിരുവടിയുടെ അനുഗ്രഹത്താല് വർദ്ധിച്ച ബലാതിശയത്തോടുകൂടിയ ബ്രഹ്മദേവൻ പിന്നീട് ഭൂമിയിൽനിന്നു മുളയ്ക്കുന്ന മരങ്ങൾ മുതലായ സ്ഥാവരവസ്തുകൾ അതുപോലെതന്നെ (പശു, പക്ഷി മൃഗാദി) തിർയ്യക്വർഗ്ഗങ്ങൾ മനുഷ്യസമൂഹം ദേവവിശേഷങ്ങള് എന്നിങ്ങിനെയുള്ള ജീവദേഹങ്ങളെ സൃഷ്ടിച്ചുപോല്.

മിഥ്യാഗ്രഹാസ്മിമതിരാഗവികോപഭീതി-

രജ്ഞാനവൃത്തിമിതി പഞ്ചവിധാം സ സൃഷ്ട്വാ ।

ഉദ്ദാമതാമസപദാർത്ഥവിധാനദൂന -

സ്തേനേ ത്വദീയചരണസ്മരണം വിശുദ്ധ്യൈ ॥ 2 ॥

ആ ബ്രഹ്മദേവൻ മിഥ്യാജ്ഞാനം അഹംഭാവം, രാഗം, കോപം, ഭയം എന്നിങ്ങിനെ അഞ്ചു വിധത്തിലുള്ള അജ്ഞാനവ്യാപരങ്ങളെ സൃഷ്ടിച്ചശേഷം തമോഗുണ പ്രധാനങ്ങളായ ഏതാദൃശപദാർത്ഥങ്ങളെ നിർമ്മിച്ചതിനാലുണ്ടായ മൗഢ്യത്തോടെ പരിശുദ്ധിവരുവാനായ്ക്കൊണ്ട് അങ്ങയുടെ പാദാരവിന്ദത്തെ സ്മരിച്ചു.

താവത് സസർജ മനസാ സനകം സനന്ദം

ഭൂയ: സനാതനമുനിം ച സനത്കുമാരം ।

തേ സൃഷ്ടികർമ്മണി തു തേന നിയുജ്യമാനാ-

സ്ത്വത്പാദഭക്തിരസികാ ജഗൃഹുർന്ന വാണീം ॥ 3 ॥

അപ്പോഴേയ്ക്ക് മനഃശക്തികൊണ്ട്, സനകനേയും സനന്ദനേയും പിന്നീട് സനാതനമുനിയേയും സനത്കുമാരനെന്ന മഹർഷിയേയും അദ്ദേഹം സൃഷ്ടിച്ചുകഴിഞ്ഞു. ആ ബ്രഹ്മദേവനാൽ സൃഷ്ടികർമ്മത്തിൽ നിയോഗിക്കപ്പെട്ടവരായ അവരാകട്ടെ അങ്ങയുടെ പാദസേവയിൽ കുതുകികളായി ആ വാക്യത്തെ സ്വീകരിച്ചില്ല.

താവത് പ്രകോപമുദിതം പ്രതിരുന്ധതോഽസ്യ

ഭ്രൂമധ്യതോഽജനി മൃഡോ ഭവദേകദേശ: ।

നാമാനി മേ കുരു പദാനി ച ഹാ വിരിഞ്ചേ-

ത്യാദൗ രുരോദ കില തേന സ രുദ്രനാമാ ॥ 4 ॥

അപ്പോൾ ഉണ്ടായ കോപത്തെ അടക്കുവാന് ശ്രമിക്കുന്നവനായ ആ സ്രഷ്ടാവിന്റെ പുരികക്കൊടികളുടെ മദ്ധ്യഭാഗത്തിൽനിന്ന് നിന്തിരുവടിയുടെ ഒരംശമായ ഒരു മംഗളവിഗ്രഹൻ ഉത്ഭവിച്ചു; "ഹേ പ്രജാപതേ! എനിക്കു നാമങ്ങളേയും വസസ്ഥാനങ്ങളേയും കല്പിച്ചരുളിയാലും" എന്നിങ്ങിനെ അദ്ദേഹം ആദ്യംതന്നെ കരഞ്ഞുകൊണ്ടുണർത്തിച്ചപോൽ; അതിനാൽ രുദ്രനെന്ന പേരോടു കൂടിയ വനായിത്തീർന്നു.

ഏകാദശാഹ്വയതയാ ച വിഭിന്നരൂപം

രുദ്രം വിധായ ദയിതാ വനിതാശ്ച ദത്വാ ।

താവന്ത്യദത്ത ച പദാനി ഭവത്പ്രണുന്ന:

പ്രാഹ പ്രജാവിരചനായ ച സാദരം തം ॥ 5 ॥

നിന്തിരുവടിയാൽ പ്രേരിതനായ ആ ബ്രഹ്മാവ് രുദ്രനെ പതിനൊന്നു പേരുകളോടും വെവ്വേറെ രൂപങ്ങളോടുംകൂടിയവനാക്കിയിട്ട് അതിപ്രിയകളായ സ്ത്രീരത്നങ്ങളേയും നൽകി, അത്രയും സ്ഥാനങ്ങളേയും കല്പിച്ചരുളി അദ്ദേഹത്തോടു പ്രജകളെ സൃഷ്ടിക്കുന്നതിന്ന് ആദരവോടെ ആവശ്യപ്പെടുകയും ചെയ്തു.

രുദ്രാഭിസൃഷ്ടഭയദാകൃതിരുദ്രസംഘ-

സമ്പൂര്യമാണഭുവനത്രയഭീതചേതാ: ।

മാ മാ പ്രജാ: സൃജ തപശ്ചര മംഗലായേ-

ത്യാചഷ്ട തം കമലഭൂര്ഭവദീരിതാത്മാ ॥ 6 ॥

രുദ്രനാൽ സൃഷ്ടിക്കപ്പെട്ട ഭയങ്കരമൂർത്തികളായ രുദ്രസംഘങ്ങളാൽ മൂന്നുലോകവും നിറയുന്നതുകൊണ്ട് ഭയന്ന മനസ്സോടുകൂടിയവനായി നിന്തിരുവടിയാൽ പ്രേരിതനായ ബ്രഹ്മദേവൻ "പ്രജകളെ സൃഷ്ടിക്കേണ്ട; ലോകക്ഷേമത്തിന്നായി തപസ്സുചെയ്യുക" എന്നിപ്രകാരം ആ രുദ്രനോട് ആജ്ഞാപിച്ചു.

തസ്യാഥ സർഗ്ഗരസികസ്യ മരീചിരത്രി-

സ്തത്രാംഗിരാ: ക്രതുമുനി: പുലഹ: പുലസ്ത്യ: ।

അംഗാദജായത ഭൃഗുശ്ച വസിഷ്ഠദക്ഷൗ

ശ്രീനാരദശ്ച ഭഗവൻ ഭവദംഘ്രിദാസ: ॥ 7 ॥

അനന്തരം സൃഷ്ടികർമ്മത്തിലുൽസുകനായ ആ ബ്രഹ്മവിന്റെ അവയവങ്ങളിൽനിന്ന് മരീചി, അത്രി, അംഗിരസ്സ്, ക്രുതുമഹർഷി, പുലഹൻ , പുലസ്ത്യൻ, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ എന്നല്ല അവരൊന്നിച്ച് നിന്തിരുവടിയുടെ തൃപ്പദദാസനായ ഷഡ്ഗുണപരിപൂർണ്ണനായ ശ്രീ നാരദമുനിയും ജനിച്ചു.

ധർമ്മാദികാനഭിസൃജന്നഥ കർദ്ദമം ച

വാണീം വിധായ വിധിരംഗജസംകുലോƒഭൂത് ।

ത്വദ്ബോധിതൈസ്സനകദക്ഷമുഖൈസ്തനൂജൈ-

രുദ്ബോധിതശ്ച വിരരാമ തമോ വിമുഞ്ചൻ ॥ 8 ॥

ബ്രഹ്മാവ് ധർമ്മദേവൻ തുടങ്ങിയവരേയും അനന്തരം കർദമപ്രജാപതിയേയും സൃഷ്ടിച്ചിട്ട് സരസ്വതിദേവിയെ ഉൽപാദിപ്പിച്ചപ്പോള് കാമവിവശനായി ഭവിച്ചു; അങ്ങയാല്

പ്രേരിതനായ സനകൻ ദക്ഷൻ തുടങ്ങിയ തനയന്മാരാൽ ഉണർത്തപ്പെട്ടവനായി ഉടനെതന്നെ അജ്ഞാനത്തെ ഉപേക്ഷിച്ച് അതിൽനിന്നു മനസ്സിനെ പിൻതിരിച്ചു.

**വേദാൻ പുരാണനിവഹാനപി സർവ്വവിദ്യാ:**

**കുർവന് നിജാനനഗണാച്ചതുരാനനോഽസൗ ।**

**പുത്രേഷു തേഷു വിനിധായ സ സർഗവൃദ്ധി-**

**മപ്രാപ്നുവംസ്തവ പദാമ്ബുജമാശ്രിതോഭൂത് ॥ 9 ॥**

അപ്രകാരമിരിക്കുന്ന ഈ നാന്മുഖൻ തന്റെ മുഖങ്ങളിൽനിന്നു (ഋക്, യജുസ്സ്, സാമം, അഥർവ്വണം) എന്ന നാലു വേദങ്ങളേയും പുരാണ സമൂഹങ്ങളേയും വേദാംഗങ്ങളടങ്ങിയ[4] എല്ലാ വിദ്യകളേയും നിർമ്മിക്കുകയും മരീചി മുതലായ ആ പുത്രന്മാരിൽ പ്രതിഷ്ഠിക്കുകയും ചെയ്തശേഷം പ്രജാസൃഷ്ടിയുടെ അഭിവൃദ്ധിയെ പ്രാപിക്കാത്തവനായി അങ്ങയുടെ ചരണമകലത്തെ ശരണം പ്രാപിച്ചവനായി ഭവിച്ചു.

**ജാനന്നുപായമഥ ദേഹമജോ വിഭജ്യ**

**സ്ത്രീപുംസഭാവമഭജന്മനുതദ്വധൂഭ്യാം ।**

**താഭ്യാം ച മാനുഷകുലാനി വിവർദ്ധയംസ്ത്വം**

**ഗോവിന്ദ മാരുതപുരേശ നിരുന്ധി രോഗാന് ॥ 10 ॥**

അതിൽപിന്നെ ബ്രഹ്മദേവന് പ്രജാഭിവൃദ്ധിയ്ക്കുള്ള ഉപായത്തെ അറിഞ്ഞ് തന്റെ ശരീരത്തെ രണ്ടായി പകുത്ത് മനുവിനെക്കൊണ്ടും ഭാർയ്യയായ ശതരൂപയെക്കൊണ്ടും സ്ത്രീപുരുഷാവസ്ഥയെ പ്രാപിച്ചു. വാതലയേശ! കൈവല്യപ്രദ! അവരെക്കൊണ്ടുതന്നെ മനുഷ്യവർഗ്ഗങ്ങളെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടി എന്റെ രോഗങ്ങളെ നിവാരണം ചെയ്യേണമേ !

**സൃഷ്ടിഭേദവർണ്ണനം എന്ന പത്താംദശകം**
**ആദിതഃ ശ്ലോകാഃ 108. - വൃത്തം - വസന്തതിലകം.**

[4] ശിക്ഷാ, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, കല്പം, നിരുക്തം എന്ന 6 വേദാംഗങ്ങളും നാലു വേദങ്ങളും മീമാംസ, ന്യായശാസ്ത്രം, പുരാണങ്ങൾ , ധർമ്മശാസ്ത്രം എന്നിവയമുൾപ്പെടെ വിദ്യകള് പതിന്നാല്

Dashaka 11 - സനകാദികളുടെ വൈകുണ്ഠപ്രവേശവർണ്ണനവും ജയവിജയശാപവർണ്ണനവും, ഹിരണ്യകശിപു, ഹിരണ്യാക്ഷോത്പത്തിവർണ്ണനവും.

**ക്രമേണ സർഗ്ഗേ പരിവർദ്ധമാനേ**

**കദാപി ദിവ്യാ: സനകാദയസ്തേ |**

**ഭവദ്വിലോകായ വികുണ്ഠലോകം**

**പ്രപേദിരേ മാരുതമന്ദിരേശ || 1 ||**

സൃഷ്ടികർമ്മം ക്രമത്തിൽ വർദ്ധിച്ചുകൊണ്ടിരിക്കെ ഒരിക്കൽ പുണ്യപുരുഷന്മാരായ ആ സനകൻ തുടങ്ങിയ മഹർഷിമാർ അല്ലേ വാതലയേശ്വര! അങ്ങയെ സന്ദർഷിക്കുന്നതിന്നുവേണ്ടി വൈകുണ്ഠലോകത്തെ പ്രാപിച്ചു.

**മനോജ്ഞനൈശ്രേയസകാനനാദ്യൈ-**

**രനേകവാപീമണിമന്ദിരൈശ്ച |**

**അനോപമം തം ഭവതോ നികേതം**

**മുനീശ്വരാ: പ്രാപുരതീതകക്ഷ്യാ: || 2 ||**

ആ മഹർഷിശ്രേഷ്ഠന്മാർ എട്ടുപ്പുകൾ (ആറും) കടന്നവരായി ചേതോഹരങ്ങളായ നൈശ്രേയസം തുടങ്ങിയ വനപ്രദേശങ്ങളാലും അനേകം തടാകങ്ങൾ , മണിഗൃഹങ്ങൾ എന്നിവയാലും നിസ്തുല്യമായി പരിലസിക്കുന്ന നിന്തിരുവടിയുടെ ആ ആവാസസ്ഥാനത്തെ പ്രാപിച്ചു.

**ഭവദ്ദിദൃക്ഷൂൻഭവനം വിവിക്ഷൻ**

**ദ്വാ:സ്ഥൗ ജയസ്താൻ വിജയോ$f$പ്യരുന്ധാം |**

**തേഷാം ച ചിത്തേ പദമാപ കോപ:**

**സർവം ഭവത്പ്രേരണയൈവ ഭ്രമൻ || 3 ||**

അങ്ങയുടെ ദർശനത്തിലുൽസുകരായി അങ്ങയുടെ മണിഗൃഹത്തിൽ പ്രവേശിപ്പാൻ തുടങ്ങുന്നവരായ അവരെ പടിവാതില്ക്കൽ നിന്നിരുന്നവരായ ജയനും വിജയനും ഒരുപോലെ തടഞ്ഞുനിർത്തി ആ മുനിശ്വരന്മാരുടെ ഹൃദയത്തില് ദ്വേഷ്യം കാലൂന്നുകയും ചെയ്തു. ഭഗവൻ! ഇതെല്ലാം നിന്തിരുവടിയുടെ പ്രേരണകൊണ്ടുതന്നെയാണ്.

**വൈകുണ്ഠലോകാനുചിതപ്രചേഷ്ടൗ**

**കഷ്ടൗ യുവാം ദൈത്യഗതിം ഭജേതം |**

**ഇതി പ്രശപ്തൗ ഭവദാശ്രയൗ തൗ**

**ഹരിസ്മൃതിർന്നോഽസ്ത്വിതി നേമതുസ്താൻ || 4 ||**

"വൈകുണ്ഠലോകത്തിന്ന് യോഗ്യമല്ലാത്ത പരിമാറ്റത്തോടുകൂടിയ ദുഷ്ടന്മാരായ നിങ്ങളിരുവരും ആസുരയോനിയെ പ്രാപിക്കുവിൻ" എന്നിപ്രകാരം ശപിക്കപ്പെട്ട അങ്ങയെത്തന്നെ ശരണമായിക്കരുതിയിരുന്നവരായ ആ ജയവിജയന്മാരിരുവരും "ഞങ്ങൾക്ക് ഭഗവദ് സ്മരണ ഉണ്ടാകണമേ" എന്ന് അവരോട് നമസ്കരിച്ച് പ്രാർത്ഥിച്ചു.

**തദേതദാജ്ഞായ ഭവാനവാപ്തഃ**

**സഹൈവ ലക്ഷ്മ്യാ ബഹിരംബുജാക്ഷ |**

**ഖഗേശ്വരാംസാർപ്പിതചാരുബാഹു-**

**രാനന്ദയംസ്താനഭിരാമമൂർത്ത്യ || 5 ||**

കമലേക്ഷണ! നിന്തിരുവടി ഇതെല്ലാമറിഞ്ഞ് ലക്ഷ്മിദേവിയോടൊരുമിച്ചുതന്നെ പക്ഷീന്ദ്രനായ ഗരുഡന്റെ ചുമലില് ചേർത്തുവെക്കപ്പെട്ട കോമളമായ തൃക്കയ്യോടുകൂടിയവനായി അതിരമണിയമായ മംഗളവിഗ്രഹത്താൽ അവരെ ആനന്ദിപ്പിക്കുന്നവനായിട്ട് പുറത്തേയ്ക്ക് എഴുന്നെള്ളി.

**പ്രസാദ്യ ഗീർഭിഃ സ്തുവതോ മുനീന്ദ്രാ-**

**നനന്യനാഥാവഥ പാർഷദൗ തൗ |**

സംരംഭയോഗേന ഭവൈസ്ത്രിഭിർമ്മാ-

മുപേതമിത്യാത്തകൃപം നൃഗാദീ: ||6||

അനന്തരം തന്നെ സ്തുതിക്കുന്ന മുനിശ്രേഷ്ഠന്മാരെ മൃദുഭാഷണങ്ങളെകൊണ്ട് സമാദാനിപ്പിച്ചിട്ട് മറ്റരാശ്രയവുമില്ലാത്തവരായ ആ സേവകന്മാർ രണ്ടുപേരോടും "നിങ്ങളിരുവരും വൈരമാകുന്ന യോഗം പരിശീലിച്ച് മൂന്നു ജന്മങ്ങൾകൊണ്ട് എന്നെ പ്രാപിക്കുവിൻ" എന്ന് വാത്സല്യത്തോടെ അരുളിച്ചെയ്തു.

ത്വദീയഭൃത്യാവഥ കാശ്യപാത്തൗ

സുരാരിവീരാവുദിതൗ ദിതൗ ദ്വൗ |

സന്ധ്യാസമുത്പാദനകഷ്ടചേഷ്ടൗ

യമൗ ച ലോകസ്യ യമാവിവാന്യൗ || 7 ||

അനന്തരം അങ്ങയുടെ സേവകന്മാരായ അവരിരുവരും കാശ്യപനിൽനിന്ന് ദിതിയിൽ രണ്ടു അസുരവീരന്മാരായി ഉത്ഭവിച്ച് സന്ധ്യാകാലത്തിൽ ഉത്പാദിക്കപ്പെട്ടുകയാൽ ക്രൂരവൃത്തികളോടുകൂടി ഇരട്ടയായി ജനിച്ചവരായ് അവർ ലോകത്തിന്നി വേറെ രണ്ടു യമന്മരെന്നപോലെ ആയിത്തീർന്നു.

ഹിരണ്യപൂർവ്വഃ കശിപുഃ കിലൈകഃ

പരോ ഹിരണ്യാക്ഷ ഇതി പ്രതീത: |

ഉഭൗ ഭവന്നാഥമശേഷലോകം

രുഷാ ന്യരുന്ധാം നിജവാസനാന്ധൗ || 8 ||

ഒരുവൻ ഹിരണ്യകശിപു മറ്റേവൻ ഹിരണ്യാക്ഷൻ എന്നിങ്ങനെ പ്രസിദ്ധരായി; ഇരുവരും തങ്ങളുടെ ആസുരപ്രകൃതിയാൽ വ്യാമോഹിതരായി നിന്തിരുവടിയെ നാഥനായി ലഭിച്ചിട്ടുള്ള ലോകത്തെ മുഴുവനും അഹങ്കാരത്തോടെ പീഡിപ്പിച്ചു.

തയോർഹിരണ്യാക്ഷമഹാസുരേന്ദ്രോ

**രണായ ധാവന്നനവാപ്തവൈരീ ।**

**ഭവത്പ്രിയാം ക്ഷ്മാം സലിലേ നിമജ്യ**

**ചചാര ഗർവ്വാദ്വിനദന് ഗദാവാൻ ॥ 9 ॥**

അവർ രണ്ടുപേരിൽ ഹിരണ്യാക്ഷനെന്ന അസുരശ്രേഷ്ഠൻ യുദ്ധ്ത്തിന്നായി പാഞ്ഞുനടത്തിട്ടും തനിക്കുതുല്യനായ എതിരാളിയെ കണ്ടെത്താതെ അങ്ങയുടെ പ്രാണപ്രിയയായ ഭൂമദേവിയെ വെള്ളത്തിൽ മുക്കിത്താഴ്ത്തി മദത്തള്ളലാൽ അലറിക്കൊണ്ട് ഗദയും കയ്യിലേന്തിയവനായി ചുറ്റിസഞ്ചരിച്ചു. -

**തതോ ജലേശാത് സദൃശം ഭവന്തം**

**നിശമ്യ ബഭ്രാമ ഗവേഷയംസ്ത്വാം ।**

**ഭക്തൈകദൃശ്യ: സ കൃപാനിധേ ത്വം**

**നിരുന്ധി രോഗാൻ മരുദാലയേശ ॥ 10 ॥**

അനന്തരം വരുണനിൽനിന്ന് നിന്തിരുവടിയെ തനിക്കു തുല്യനാണെന്നു കേട്ടറിഞ്ഞ് അങ്ങയെ അപേക്ഷിച്ചുകൊണ്ട് ചുറ്റിനടന്നു; കാരുണ്യമൂർƒത്തേ! ഗുരുവായൂർനാഥ! ഭക്തന്മാർക്കുമാത്രം കാണപ്പെടാവുന്നവനായ അപ്രകാരമുള്ള നിന്തിരുവടി രോഗങ്ങളേ നീക്കം ചെയ്യേണമേ.

സനകാദികളുടെ വൈകുണ്ഠപ്രവേശവർണ്ണനവും ജയവിജയശപവർണ്ണനവും ഹിരണ്യകശിപു ഹിരണ്യാക്ഷാത് പത്തിവർണ്ണനവും എന്ന പതിനൊന്നാംദശകം സമാപ്തം.

വൃത്തം “ഉപേന്ദ്രവജ്ര. ഉപജാതി”.
ആദിതഃ ശ്ലോകഃ 118.

Dashaka 12 - വരാഹവതാരവർണ്ണവവും ഭൂമ്യുദ്ധാരണവർണ്ണനവും

സ്വായംഭുവോ മനുരഥോ ജനസർഗ്ഗശീലോ

ദൃഷ്ട്വാ മഹീമസമയേ സലിലേ നിമഗ്നാം |

സ്രഷ്ടാരമാപ ശരണം ഭവദംഘ്രിസേവാ-

തുഷ്ടാശയം മുനിജനൈ: സഹ സത്യലോകേ || 1 ||

അനന്തരം ജനസൃഷ്ടിസ്വഭാവത്തോടുകൂടിയവനായ സ്വായംഭുവമനു അകാലത്തിൽ ഭൂമിയെ വെള്ളത്തില് മുങ്ങിയതായി കണ്ട് മഹർഷിമാരോടുകൂടി സത്യലോകത്തിൽ അങ്ങയുടെ പാദസേവകൊണ്ട് ഉൾക്കുതുകമാർന്നിരുന്ന ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

കഷ്ടം പ്രജാ: സൃജതി മയ്യവനിർനിമഗ്നാ

സ്ഥാനം സരോജഭവ കല്പയ തത് പ്രജാനാം |

ഇത്യേവമേഷ കഥിതോ മനുനാ സ്വയംഭൂ: -

രംഭോരുഹാക്ഷ തവ പാദയുഗം വ്യചിന്തീത് || 2 ||

"അല്ലേ കമലോത്ഭവ! ഞാൻ പ്രജകളെ സൃഷ്ടിച്ചുകൊണ്ടിരിക്കെ ഭൂമി വെള്ളത്തിൽ മുങ്ങിപ്പോയ്ക്കളഞ്ഞു. അതിനാൽ പ്രജകൾക്കുള്ള വാസസ്ഥലത്തെ കല്പിച്ചരുളിയാലും" എന്നിപ്രകാരം മനുവിനാൽ പറയപ്പെട്ട ഈ ബ്രഹ്മദേവൻ സരസിജേക്ഷണ! നിന്തിരുവടിയുടെ കാലിണകളെ സ്മരിച്ചു.

ഹാ ഹാ വിഭോ ജലമഹം ന്യപിബം പുരസ്താ-

ദദ്യാപി മജ്ജതി മഹീ കിമഹം കരോമി |

ഇത്ഥം ത്വദംഘ്രിയുഗലം ശരണം യതോഽസ്യ

നാസാപുടാത് സമഭവ: ശിശുകോലരൂപീ || 3 ||

"കഷ്ടം! കഷ്ട! ഭഗവാനേ! ഞാൻ മുമ്പേതന്നെ പ്രളയജലത്തെ മുഴുവനും പാനംചെയ്തു. എന്നിട്ടും ഇപ്പോള് ഭൂമി വെള്ളത്തിൽ മുങ്ങിപ്പോകുന്നു ഞാൻ എന്തുചെയ്യട്ടെ!" എന്നിങ്ങിനെ അങ്ങയുടെ തൃക്കാലടിയിണകളെ ശരണംപ്രാപിച്ച അദ്ദേഹത്തിന്റെ നാസാരന്ധ്രത്തിൽനിന്ന് നിന്തിരുവടി ബാലസൂകരരൂപം ധരിച്ചവനായി അവതരിച്ചു.

അംഗുഷ്ഠമാത്രവപുരുത്പതിത: പുരസ്താത്

ഭോയോƒഥ കുംഭിദൃശ: സമജൃംഭഥാസ്ത്വം |

അഭ്രേ തഥാവിധമുദീക്ഷ്യ ഭവന്തമുച്ചൈ -

ർവ്വിസ്മേരതാം വിധിരഗാത് സഹ സൂനുഭി: സ്വൈ: || 4 ||

അങ്ങ് ആദ്യം പെരുവിരലോളം വലിപ്പമുള്ള ശരീരത്തോടുകൂടിയവനായി ആവിർഭവിച്ചു. പിന്നീട് വീണ്ടും ആനയ്ക്കുതുല്യം വർദ്ധിച്ചുയുർന്നു; അങ്ങിനെവളർന്നുകൊണ്ട് ആകാശമർഗ്ഗത്തിൽ ഉയരെ അങ്ങയെ കണ്ടിട്ട് ബ്രഹ്മദേവന് തന്റെ പുത്രന്മാരോടുകൂടി അത്യാശ്ചർയ്യത്തെ പ്രാപിച്ചു.

കോƒസാവചിന്ത്യമഹിമാ കിടിരുത്ഥിതോ മേ

നാസാപുടാത് കിമു ഭവേദജിതസ്യ മായാ |

ഇത്ഥം വിചിന്തയതി ധാതരി ശൈലമാത്ര:

സദ്യോ ഭവൻ കില ജഗർജ്ജിഥ ഘോരഘോരം || 5 ||

വിചാരിക്കുവാൻകൂടി കഴിയാത്ത മഹിമയോടുകൂടിയതായി എന്റെ നാസാരന്ധ്രത്തിൽനിന്ന് ചാടിപുറപ്പെട്ട ഈ സൂകരം ഏതാകുന്നു. അജിതനായ ഭഗവാന്റെ മായതന്നെയായിരിക്കാമോ?എന്നിങ്ങനെ വിധാതാവ് വിചാരിച്ചു കൊണ്ടിരിക്കെത്തന്നെ നിന്തിരുവടി പൊടുന്നനവെ മലയോളം വലിപ്പ മുള്ളവനായിത്തീർന്ന് അതിഭയങ്കരമാവണ്ണം ഗർജ്ജിച്ചുപോൽ .

തം തേ നിനാദമുപകർണ്യ ജനസ്തപ:സ്ഥാ:

സത്യസ്ഥിതാശ്ച മുനയോ നനുവുർഭവന്തം ।

തത്സ്തോത്രഹർഷുലമനാ: പരിണദ്യ ഭൂയ-

സ്തോയാശയം വിപുലമൂർത്തിരവാതരസ്ത്വം ॥ 6 ॥

നിന്തിരുവടിയുടെ ആ ഭയങ്കരശബ്ദത്തെ കേട്ടിട്ട് ജനർലോകം, തപോലോകം ഇവയിൽ സ്ഥിതിചെയ്യുന്നവരും സത്യലോകത്തിൽ സ്ഥിതിചെയ്യുന്നവരുമായ മഹർഷികൾ നിന്തിരുവടിയെ വാഴ്ത്തിസ്തുതിച്ചു. അവരുടെ സ്തുതിവചനങ്ങൾകൊണ്ട് ഹൃഷ്ടമനസ്സാർന്ന ഭീമശരീരനായ നിന്തിരുവടി വീണ്ടും സിംഹനാദംചെയ്തുകൊണ്ട് സമുദ്രത്തിൽ പ്രവേശിച്ചു.

ഊർദ്ധ്വപ്രസാരിപരിധൂമ്രവിധൂതരോമാ

പ്രോത്ക്ഷിപ്തവാലധിരവാംമുഖഘോരഘോണ: ।

തൂർണ്ണ പ്രദീർണ്ണ ജലദ: പരിഘൂർണ്ണദക്ഷ്ണാ

സ്തോതൄൻ മുനീന് ശിശിരയന്നവതേരിഥ ത്വം ॥7॥

ഉയർന്നു നില്ക്കുന്നവയും കറുപ്പും ചുവപ്പും കൂടിക്കലർന്ന നിറത്തോടുകൂടിയവയും കുടഞ്ഞിളക്കപ്പെട്ടവയുമായ രോമങ്ങളോടുകൂടിയവനും മേല്പോട്ടുയർത്തിപ്പിടിക്കപ്പെട്ട വാലോടുകൂടിയവനും കീഴ്പ്പോട്ടു തൂങ്ങുന്ന ഭയങ്കരമായ നാസികയോടു കൂടിയവനും മേഘങ്ങളെ ക്ഷണത്തിൽ പിളർന്നവനുമായ നിന്തിരുവടിതന്നെ കീർത്തിക്കുന്ന മുനിജനങ്ങളെ ഉരുട്ടിമിഴിക്കുന്ന കണ്ണുകൾകൊണ്ട് അകംകുളുർപ്പിച്ചു ജലത്തിലേയ്ക്കിറങ്ങി.

അന്തർജ്ജലം തദനുസംകുലനക്രചക്രം

ഭ്രാമ്യത്തിമിംഗിലകുലം കലുഷോർമ്മിമാലം ।

ആവിശ്യ ഭീഷണരവേണ രസാതലസ്ഥാ -

നാകമ്പയൻ വസുമതീമഗവേഷയസ്ത്വം ॥ 8 ॥

അനന്തരം ഇളകിക്കൂടിയ മുതലക്കൂട്ടങ്ങളോടുകൂടിയതും അങ്ങുമിങ്ങും പായുന്ന തിമിംഗലങ്ങളോടുകൂടിയതും കലങ്ങിമറിഞ്ഞ തിരമാലകളാർന്നതുമായ ജലാന്തർഭാഗത്തു

പ്രവേശിച്ച് ഭയങ്കരമായ ഗർജ്ജനംകൊണ്ട് പാതാളവാസികളെ വിറകൊള്ളിച്ചുകൊണ്ട് നിന്തിരുവടി ഭൂദേവിയെ അന്വേഷിച്ചു.

**ദൃഷ്ട്വാഽഥ ദൈത്യഹതകേന രസാതലാന്തേ**

**സംവേശിതാം ഝടിതി കൂടകിടിർവിഭോ ത്വം ।**

**ആപാതുകാനവിഗണയ്യ സുരാരിഖേടാൻ**

**ദംഷ്ട്രാങ്കുരേണ വസുധാമദധാ: സലീലം ॥ 9 ॥**

സർവ്വേശ്വര! മായവരാഹരൂപിയായ നിന്തിരുവടി അനന്തരം അസുരാധമനായ ഹിരണ്യാക്ഷനാൽ പാതാളത്തിന്നടിയില് കൊണ്ടുവെയ്ക്കപ്പെട്ടിരുന്ന ഭൂമിയെ കണ്ടിട്ട് നേരിട്ട് പാഞ്ഞുവരുന്ന ദുഷ്ടദാനവന്മാരെ ഒട്ടും കൂട്ടാക്കാതെ തേറ്റയുടെ അഗ്രംകൊണ്ട് കളിയായ് ത്തന്നെ ക്ഷണത്തിൽ പൊക്കിയെടുത്തു.

**അഭ്യുദ്ധരന്നഥ ധരാം ദശനാഗ്രലഗ്ന**

**മുസ്താങ്കുരാങ്കിത ഇവാധികപീവരാത്മാ ।**

**ഉദ്ധൂതഘോരസലിലാജ്ജലധേരുദഞ്ചൻ**

**ക്രീഡാവരാഹവപുരീശ്വര പാഹി രോഗാത് ॥ 10 ॥**

ഭഗവൻ! അതിൽപിന്നെ ദംഷ്ട്രയുടെ അറ്റത്ത് പറ്റിയ മുത്തങ്ങാമുളകൊണ്ട് അടയാളപ്പെട്ടവനെന്ന പോലെയിരിക്കുന്നവനും തടിച്ച ദേഹത്തോടുകൂടിയവനും ഭൂമിയെ ഉയർത്തിപിടിച്ചുകൊണ്ട് കലക്കിമറിക്കപ്പെട്ട ഭയങ്കരമായ ജലത്തോടുകൂടിയ സമുദ്രത്തിൽനിന്നു പൊങ്ങിവന്നവനുമായ ലീലാവരാഹസ്വരൂപിയായ നിന്തിരുവടി രോഗത്തിൽനിന്ന് രക്ഷിച്ചരുളേണമേ !

വരാഹാവതാരവർണ്ണനവും ഭൂമ്യുദ്ധരണ വർണ്ണനവും എന്ന പന്ത്രണ്ടാംദശകം സമാപ്തം.
ആദിതഃ ശ്ലോകഃ 128.
വൃത്തം. വസന്തതിലകം.

Dashaka 13 - ഹിരണ്യാക്ഷയുദ്ധവർണ്ണനവും ഹിരണ്യാക്ഷവധവർണ്ണനവും യജ്ഞവരാഹസ്തുതിവർണ്ണനവും

ഹിരണ്യാക്ഷം താവദ്വരദ ഭവദന്വേഷണപരം

ചരന്തം സാംവർത്തേ പയസി നിജജംഘാപരിമിതേ ।

ഭവദ്ഭക്തോ ഗത്വാ കപടപടുധീർന്നാരദമുനി:

ശനൈരൂചേ നന്ദൻ ദനുജമപി നിന്ദംസ്തവ ബലം ॥ 1 ॥

ഹേ അഭീഷ്ടങ്ങളെ നല്കുന്ന ഭഗവൻ! ആ സമയം തന്റെ മുഴംകാലിനോളമുള്ള പ്രളയജലത്തിൽ നിന്തിരുവടിയെ അന്വേഷിച്ചുകൊണ്ട് നടക്കുന്ന ഹിരണ്യാക്ഷനെ അങ്ങയുടെ ഭക്തനും കപടത്തിൽ അതിസാമർത്ഥ്യമുള്ള ബുദ്ധിയോടുകൂടിയവനുമായ നാരാദമഹർഷി പ്രാപിച്ചിട്ട് അസുരനെ പുകഴ്ത്തിയും നിന്തിരുവടിയുടെ ബലത്തെ പുച്ഛിച്ചുകൊണ്ടും സാവദാനത്തിൽ പറഞ്ഞു.

സ മായാവീ വിഷ്ണുർഹരതി ഭവദീയാം വസുമതീം

പ്രഭോ കഷ്ടം കഷ്ടം കിമിദമിതി തേനാഭിഗദിത: ।

നദന് ക്വാസൗ ക്വാസവിതി സ മുനിനാ ദർശിതപഥോ

ഭവന്തം സമ്പ്രാപദ്ധരണിധരമുദ്യന്തമുദകാത് ॥ 2 ॥

"മായവിയായിരിക്കുന്ന ആ വിഷ്ണു അങ്ങയുടെ ഭൂമിയെ എടുത്തു കൊണ്ടുപോകുന്നു. അല്ലയോ പ്രഭോ! വലിയ കഷ്ടംതന്നെ! ഇങ്ങിനെ ആലസനായിരിക്കുന്നതെന്താണ് ?" എന്നിങ്ങനെ അദ്ദേഹത്താൽ പറഞ്ഞറിയിക്കപ്പെട്ട ആ ദാനവൻ 'ഇവനെവിടെ!' 'ഇവനെവിടെ!' എന്ന് ഗർജ്ജിച്ചുകൊണ്ട് നാരദമഹർഷിയാല് വഴികാണിക്കപ്പെട്ടവനായി ഭൂമിയെ എടുത്തുയർത്തിക്കൊണ്ടിരിക്കുന്നവനും വെള്ളത്തിൽനിന്ന് പൊങ്ങിവരുന്നവനുമായ നിന്തിരുവടിയെ പ്രാപിച്ചു.

അഹോ ആരണ്യോ$\neq$യം മൃഗ ഇതി ഹസന്തം ബഹുതരൈർ -

ദുരുക്തൈർവിധ്യന്തം ദിതിസുതമവജ്ഞായ ഭഗവന് l

മഹീം ദൃഷ്ട്വാ ദംഷ്ട്രാശിരസി ചകിതാം സ്വേന മഹസാ

പയോധാവാധായ പ്രസഭമുദയുംഥാ മൃധവിധൗ ll 3 ll

'കഷ്ടം! ഇത് കാട്ടുമൃഗമാണല്ലോ!' എന്നിങ്ങനെ പരിഹസിക്കുന്നവനും പലവിധത്തിലുള്ള ദുർവാക്കുകളെക്കൊണ്ട് മർമ്മംപിളക്കുന്നവനുമായ ദൈത്യനെ അവഗണിച്ചുകൊണ്ട് ഹേ ഭഗവൻ! നിന്തിരുവടി തേറ്റയുടെ അഗ്രഭാഗത്ത് ഭൂമിയെ ഭയന്നുവിറക്കുന്നവളായി കണ്ടിട്ട് സ്വതേജസ്സുകൊണ്ട് ജലോപരി സ്ഥാപിച്ച് പോരിന്ന് സന്നദ്ധനായി.

ഗദാപാണൗ ദൈത്യേ ത്വമപി ഹി ഗൃഹീതോന്നതഗദോ

നിയുദ്ധേന ക്രീഡൻ ഘടഘടരവോദ്ഘുഷ്ടവിയതാ l

രണാലോകൗത്സുക്യാന്മിലതി സുരസംഘേ ദ്രുതമമും

നിരുന്ധ്യാ: സന്ധ്യാത: പ്രഥമമിതി ധാത്രാ ജഗദിഷേ ll 4 ll

ദൈത്യൻ ഗദാപാണിയായിരിക്കെകൊണ്ട് നിന്തിരുവടിയും വലിയൊരു ഗദയെടുത്തുപിടിച്ചവനായി 'ഘടഘട' ശബ്ദംകൊണ്ട് കാറ്റൊലികൊള്ളിക്കപ്പെട്ട വിയന്മാർഗ്ഗത്തോട്ടുകൂടിയ യുദ്ധംകൊണ്ട് രസിക്കുമ്പോൾ യുദ്ധം കാണ്മാനുള്ള ആഗ്രഹംകൊണ്ട് ദേവസംഘം ഒരുമിച്ചു വന്നുനില്ക്കവേ "സന്ധ്യയ്ക്കുമുമ്പായി ഇവനെ വേഗം വധിച്ചാലും" എന്നിങ്ങിനെ ബ്രഹ്മാവിനാൽ ഉണർത്തിക്കപ്പെട്ടു.

ഗദോന്മർദ്ദേ തസ്മിംസ്തവ ഖലു ഗദായാം ദിതിഭുവോ

ഗദാഘാതാദ്ഭൂമൗ ഝടിതി പതിതായാമഹഹ! ഭോ: l

മൃദുസ്മേരാസ്യസ്ത്വം ദനുജകുലനിർമ്മൂലനചണം

മഹാചക്രം സ്മൃത്വാ കരഭുവി ദധാനോ രുരുചിഷേ ll 5 ll

ആ ഗദായുദ്ധത്തിൽ നിന്തിരുവടിയുടെ ഗദ ദൈത്യന്റെ ഗദാപ്രഹരത്താല് പെട്ടെന്ന് ഭൂമിയിൽ വീണപോയപ്പോള് ആശ്ചർയ്യം! പ്രഭോ! നിന്തിരുവടി മന്ദസ്മിതമാർന്ന മുഖത്തോടുകൂടിയവനായിത്തന്നെ അസുരവംശത്തെ വേരറുക്കുന്ന വിഷയത്തിൽ പ്രശസ്തമായ സുദർശനമെന്ന മഹാചക്രത്തെ സ്മരിച്ചിട്ട് കൈയിൽ ധരിച്ചുകൊണ്ട് പരിലസിച്ചു.

**തത: ശൂലം കാലപ്രതിമരുഷി ദൈത്യേ വിസൃജതി**

**ത്വയി ഛിന്ദത്യേനത് കരകലിതചക്രപ്രഹരണാത് l**

**സമാരുഷ്ടോ മുഷ്ട്യാ സ ഖലു വിതുദംസ്ത്വാം സമതനോത്**

**ഗലന്മായേ മായാസ്ത്വയി കില ജഗന്മോഹനകരീ: ll 6 ll**

അനന്തരം കാലഗ്നിയ്ക്കു തുല്യമായ കോപത്തോടെ അസുരന് ശൂലത്തെ പ്രയോഗിച്ചപ്പോൾ നിന്തിരുവടി കയ്യിൽപിടിച്ചിരുന്ന ചക്രംകൊണ്ടുള്ള പ്രഹരത്താൽ അതിനെ മുറിയ്ക്കവെ ആ ദൈത്യനാവട്ടെ, കോപാവിഷ്ടനായി നിന്തിരുവടിയെ മുഷ്ടികൊണ്ട് ഇടിച്ച് മായരഹിതനായ നിന്തിരുവടിയിൽ ലോകത്തെ മോഹിപ്പിക്കുന്ന പലവിധത്തിലുള്ള മായകളെ പ്രയോഗിച്ചുവല്ലൊ !

**ഭവച്ചക്രജ്യോതിഷ്കണലവനിപാതേന വിധുതേ**

**തതോ മായാചക്രേ വിതതഘനരോഷാന്ധമനസം l**

**ഗരിഷ്ഠാഭിർമുഷ്ടിപ്രഹൃതിഭിരഭിഘ്നന്തമസുരം**

**കരാഗ്രേണ ശ്രവണപദമൂലേ നിരവധീ: ll 7 ll**

അസുരന്റെ മായാസമൂഹം അങ്ങയുടെ സുദർശനചക്രത്തിന്റെ തേജഃകണത്തിന്റെ ലേശം പരിക്കയാൽ നീങ്ങിയസമയം അനന്തരം വ്യാപ്തമായ കടുത്ത കോപത്താൽ വിവേചനാശക്തി മങ്ങിയവനായി കടുത്ത മുഷ്ടി പ്രഹരങ്ങളാൽ പീഡിപ്പിക്കുന്ന അസുരനെ തന്റെ ചുരുട്ടിപ്പിടിക്കപ്പെട്ട കയ്യിന്റെ അഗ്രംകൊണ്ട് ചെവിക്കുറ്റിയിൽ ആഞ്ഞടിച്ചു.

**മഹാകായ: സോƒയം തവ ചരണപാതപ്രമഥിതോ**

ഗലദ്രക്തോ വക്ത്രാദപതദൃഷിഭി: ശ്ലാഘിതഹതി: |

തദാ ത്വാമുദ്ദാമപ്രമദഭരവിദ്യോതിഹൃദയാ

മുനീന്ദ്രാ: സാന്ദ്രാഭി: സ്തുതിഭിരനവന്നധ്വരതനും || 8 ||

ഭീമകായനായ ആ ഹിരണ്യാക്ഷൻ അങ്ങയുടെ കൈകൊണ്ടുള്ള പ്രഹരത്താൽ നുറുങ്ങിയവനായി മുഖത്തിൽനിന്നൊഴുകിയ രക്തത്തോടെ മഹർഷികളാൽ കീർത്തിക്കപ്പെട്ട മരണത്തോടുകൂടിയവനായിട്ട് നിലത്തുവീണു. അപ്പോൾ വർദ്ധിച്ചുയർന്ന സന്തോഷാധിക്യത്താൽ പ്രശോഭിതമായ ഹൃദയത്തോടുകൂടിയവരായ മുനീശ്വരന്മാർ അർത്ഥം നിറഞ്ഞ സ്തുതിവചനങ്ങളാൽ യജ്ഞവരാഹസ്വരൂപിയായ നിന്തിരുവടിയെ വാഴ്ത്തിസ്തുതിച്ചു.

ത്വചി ഛന്ദോ രോമസ്വപി കുശഗണശ്ചക്ഷുഷി ഘൃതം

ചതുര്ഹോതാരോഽങ്ഘ്രൗ സ്രുഗപി വദനേ ചോദര ഇഡാ |

ഗ്രഹാ ജിഹ്വായാം തേ പരപുരുഷ കർണ്ണേ ച ചമസാ

വിഭോ സോമോ വീര്യം വരദ ഗലദേശേഽപ്യുപസദ: || 9 ||

വരപ്രദാനായി പ്രഭുവായിരിക്കുന്ന പരബ്രഹ്മസ്വരൂപിൻ ! നിന്തിരുവടിയുടെ ത്വക്കിലാകുന്നു ഛന്ദസ്സുകൾ; രോമങ്ങളിൽ കുശസമൂഹവും; നേത്രത്തിൽ ഘൃതം; പാദങ്ങളിൽ[5] നാലു ഹോതാക്കൾ; മുഖത്തിൽ ഹോമപാത്രവും, ഉദരത്തിൽ പുരോഡാശംവെക്കുന്നതിന്നുള്ള ഭാജനം, നാവിൽ സോമരസം ശേഖരിച്ചുവെക്കുന്നതിന്നുള്ള പാത്രം, കർണ്ണങ്ങളിലാവട്ടെ സോമരസം പാനം ചെയ്യുന്നതിന്നുള്ള പാത്രങ്ങൾ ; എന്നല്ല, സോമരസം രേതസ്സുതന്നെ; കണ്ഠപ്രദേശത്തിൽ ഉപസത്തെന്ന ഇഷ്ടികളും ഭവിക്കുന്നു.

മുനീന്ദ്രൈരിത്യാദിസ്തവനമുഖരൈർമോദിതമനാ

മഹീയസ്യാ മൂർത്ത്യാ വിമലതരകീർത്ത്യാ ച വിലസൻ |

സ്വധിഷ്ണ്യം സമ്പ്രാപ്ത: സുഖരസവിഹാരീ മധുരിപോ

[5] ഹോതവ്, അദ്ധ്വര്യു, ഉൽഗാതാവ്, ബ്രഹ്മൻ, എന്ന

നിരുന്ധ്യാ രോഗം മേ സകലമപി വാതാലയപതേ ॥ 10 ॥

മധുവൈരിയായ ഗുരുവായൂർനാഥ! മേൽപ്രകാരമുള്ള സ്തുതിവചനങ്ങളാൽ ഘോഷിക്കുന്ന മുനിശ്രേഷ്ഠന്മാരാൽ സന്തോഷിപ്പിക്കപ്പെട്ട ചിത്തത്തോടുകൂടിയവനും സംപൂജ്യമായ ശരീരത്താലും അതിനിർമ്മലമായ കീർത്തികൊണ്ടും പരിലസിക്കുന്നവനും സ്വസ്ഥാനമായ വൈകുണ്ഠത്തെ പ്രാപിച്ചവനായി സുഖിച്ച്, രസിച്ച വിഹരിക്കുന്നവനുമായ നിന്തിരുവടി എന്റെ എല്ലാ രോഗങ്ങളേയും നീക്കം ചെയ്യേണമേ !

**ഹിരണ്യാക്ഷയുദ്ധം, ഹിരണ്യാക്ഷവധം, യജ്ഞവരാഹസ്തുതി എന്ന പതിമൂന്നാംദശകം**
**ആദിതഃ ശ്ലോകാഃ 138**
**വൃത്തം : - ശിഖരിണീ.**

Dashaka 14 - കപിലോപാഖ്യാനം.

സമനസ്മൃതതാവകാംഘ്രിയുഗ്മ:

സ മനു: പങ്കജസംഭവാംഗജന്മാ |

നിജമന്തരമന്തരായഹീനം

ചരിതം തേ കഥയൻ സുഖം നിനായ || 1 ||

അനുനിമിഷവും അങ്ങയുടെ കാലിണകളെ അനുസ്മരിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മപുത്രനായ ആ സ്വായംഭുവമനു അങ്ങയുടെ ദിവ്യചരിതത്തെ കീർത്തിച്ചുകൊണ്ട് തന്റെ കാലത്തെ (മന്വന്തരത്തെ) വിഘ്നങ്ങളൊന്നുംകൂടാതെ സുഖമായി കഴിച്ചുകൂട്ടി.

സമയേ ഖലു തത്ര കർദ്ധമാഖ്യോ

ദ്രുഹിണച്ഛായഭവസ്തദീയവാചാ |

ധൃതസർഗ്ഗരസോ നിസർഗ്ഗരമ്യം

ഭഗവംസ്ത്വാമയുതം സമാ: സിഷേവേ || 2 ||

ആ കാലത്തുതന്നെ ബ്രഹ്മാവിന്റെ നിഴലിൽനിന്നുണ്ടായ കർദ്ദമൻ എന്ന പ്രജാപതി പിതൃരാജ്ഞയാൽ സൃഷ്ടികർമ്മത്തില് താല്പര്യമുള്ളവനായിട്ട് അല്ലേ ഭഗവൻ! പ്രകൃതിസിദ്ധമായ സൗന്ദര്യത്തോടുകൂടിയ നിന്തിരുവടിയെ പതിനായിരം വർഷങ്ങൾ സേവിച്ചു.

ഗരുഡോപരി കാലമേഘക്രമം

വിലസത്കേലിസരോജപാണിപദ്മം |

ഹസിതോല്ലസിതാനനം വിഭോ ത്വം

**വപുരാവിഷ്കരുഷേ സ്മ കർദ്ധമായ ॥ 3 ॥**

പ്രഭോ! കർമ്മുകിൽപോലെ നിതാന്തമനോഹരവും ശോഭിച്ചുകൊണ്ടിരിക്കുന്ന ലീലാബ്ജത്തെ കരകമലത്തില് ധരിച്ചുകൊണ്ടിരിക്കുന്നതും മന്ദഹാസംകൊണ്ട് പ്രശോഭിതമായ വദനത്തോടുകൂടിയതുമായ മോഹനവിഗ്രഹത്തെ നിന്തിരുവടി സ്വവാഹനമായ ഗരുഡന്റെമേൽ എഴുന്നെള്ളിയരുളുന്നതായി കർദ്ദമപ്രജാപതിയ്ക്ക് പ്രത്യക്ഷത്തിൽ കാണിച്ചുകൊടുത്തു.

**സ്തുവതേ പുലകാവൃതായ തസ്മൈ**

**മനുപുത്രീം ദയിതാം നവാപി പുത്രീ: ।**

**കപിലം ച സുതം സ്വമേവ പശ്ചാത്**

**സ്വഗതിം ചാപ്യനുഗൃഹ്യ നിർഗ്ഗതോഽഭൂ: ॥ 4 ॥**

തന്നെ സ്മരിക്കുന്നവനും പുളകംകൊള്ളുന്നവനുമായ അദ്ദേഹത്തിനു സ്വായംഭവമനുവിന്റെ പുത്രിയായ ദേവഹൂതിയെ പതിയായും ഒമ്പതു പുത്രിമാരേയും തന്റെ അംശാവതാരമായ കപിലനെന്ന പുത്രനേയും ഒടുവില് പരമപദത്തേയും അനുഗ്രഹിച്ചരുളിയിട്ട് നിന്തിരുവടി അന്തർധാനം ചെയ്തു.

**സ മനു: ശതരൂപയാ മഹിഷ്യാ**

**ഗുണവത്യാ സുതയാ ച ദേവഹൂത്യാ ।**

**ഭവദീരിതനാരദോപദിഷ്ട:**

**സമഗാത് കര്ദമമാഗതിപ്രതീക്ഷം ॥ 5 ॥**

നിന്തിരുവടിയാൽ പ്രേരിതനായ നാരദമഹർഷിയാൽ ഉപദേശിക്കപ്പെട്ടവനായി ആ സ്വായംഭവമനു പട്ടമഹർഷിയായ ശതരൂപയോടും ഗുണവതിയായ പുത്രി ദേവഹൂതിയോടുംകൂടി തന്റെ വരവിനെ കാത്തുകൊണ്ടിരുന്ന കർദ്ദമനെ പ്രാപിച്ചു.

**മനുനോപഹൃതാം ച ദേവഹൂതിം**

തരുണീരത്നമവാപ്യ കർദമോ*f*സൗ I

ഭവദർച്ചനനിവൃതോ*f*പി തസ്യാം

ദൃഢശുശ്രൂഷണയാ ദധൗ പ്രസാദം II 6 II

ഈ കർദ്ദമനാകട്ടെ മനുവിനാല് കാഴ്ചയായി കൊണ്ടുവന്നുവെയ്ക്കപ്പെട്ടാ ദേവഹൂതിയെന്ന സ്ത്രീരത്നത്തേ ലഭിച്ച് നിന്തിരുവടിയെ ആരാധിക്കുന്നതുകൊണ്ട് നിർവൃതനാണെങ്കിലും നിഷ്കളങ്കമായ ശുശ്രൂഷയാൽ അവളിൽ പ്രസന്നനായിത്തീർന്നു.

സ പുനസ്ത്വദുപാസനപ്രഭാവാ-

ദ്ദയിതാകാമകൃതേ കൃതേ വിമാനേ I

വനിതാകുലസങ്കുലോ നവാത്മാ

വ്യഹരദ്ദേവപഥേഷു ദേവഹൂത്യാ II 7 II

പിന്നീട് അദ്ദേഹം അങ്ങയുടെ ആരാധനക്കുള്ള മഹിമയാൽ പ്രിയതമയുടെ അഭീഷ്ടം സാധിപ്പിക്കുവാനായി സ്വനിർമ്മിതമായ വിമാനത്തില് അനേകം യുവതീമണികളാൽ ചൂഴപ്പെട്ടവനായി ദിവ്യശരീരം കൈക്കൊണ്ട് ദേവഹൂതിയോടുകൂടി (നന്ദനവനം, പുഷ്പഭദ്രം, തുടങ്ങിയ) ദേവമാർഗ്ഗങ്ങളിൽ ക്രീഡിച്ചു.

ശതവർഷമഥ വ്യതീത്യ സോ*f*യം

നവ കന്യാ: സമവാപ്യ ധന്യരൂപാ: I

വനയാനസമുദ്യതോ*f*പി കാന്താ-

ഹിതകൃത്ത്വജ്ജനനോത്സുകോ ന്യവാത്സീത് II 8 II

അതിൽപിന്നെ ആ കർദമൻ നൂറുവർഷം കഴിച്ചശേഷം കോമളാംഗികളായ ഒമ്പതുകന്യകമാരെ ലഭിച്ച് വനത്തിലേക്ക് പോകുന്നതിന്നു മുതിർന്നുവെങ്കിലും പത്നിയുടെ ഇഷ്ടമനുസരിച്ച് പ്രവർത്തിക്കുന്നവനായി (കപിലരൂപിയായ) അങ്ങയുടെ ജനനത്തിൽ ഉത്സുകാനായിട്ട് സ്വഭവനത്തിൽതന്നെ വസിച്ചു.

**നിജഭർത്തൃഗിരാ ഭവന്നിഷേവാ-**

**നിരതായാമഥ ദേവ ദേവഹൂത്യാം ।**

**കപിലസ്ത്വമജായഥാ ജനാനാം**

**പ്രഥയിഷ്യൻ പരമാത്മതത്ത്വവിദ്യാം ॥ 9 ॥**

ശുദ്ധസത്വസ്വരൂപിയായ ഭഗവൻ! അനന്തരം തന്റെ ഭർത്താവിന്റെ നിർദ്ദേശ മനുസരിച്ച് അങ്ങയുടെ ആരാധനാവിഷയത്തിൽ അതിതല്പരയായിത്തീർന്ന ദേവഹൂതി യിൽ ജനങ്ങൾക്ക് ആത്മതത്വബോധത്തെ പ്രകാശിപ്പിക്കുന്നതിന്നായി നിന്തിരുവടി കപിലനായിട്ട് അവതരിച്ചു.

**വനമേയുഷി കർദ്ദമേ പ്രസന്നേ**

**മതസർവ്വസ്വമുപാദിശന് ജനന്യൈ ।**

**കപിലാത്മക വായുമന്ദിരേശ**

**ത്വരിതം ത്വം പരിപാഹി മാം ഗദൗഘാത് ॥ 10 ॥**

കപിലമൂർത്തിയായ ഗുരുവായുപുരേശ! കർദമപ്രജാപതി സന്തുഷ്ടനായി തപോവനത്തിലേക്ക് പോയതിൽപിന്നെ തന്റെ മാതാവിന്നായി മതതത്വങ്ങളെല്ലാം ഉപദേശിച്ച നിന്തിരുവടി എന്നെ രോഗസമൂഹങ്ങളിൽ നിന്ന് വേഗത്തിൽ രക്ഷിക്കേണമെ.

കപിലോപാഖ്യാനം എന്ന പതിന്നാലാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 148.
വൃത്തം : - വസന്തമാലിക.
ലക്ഷണം :- വിഷമേ സസജം ഗഗം സമത്തിൽ സഭരേഫം യ വസന്തമാലികയ്ക്കു.

Dashaka 15 - കപിലോപദേശം.

മതിരിഹ ഗുണസക്താ ബന്ധകൃത്തേഷ്വസക്താ

ത്വമൃതകൃദുപരുന്ധേ ഭക്തിയോഗസ്തു സക്തിം |

മഹദനുഗമലഭ്യാ ഭക്തിരേവാത്ര സാധ്യാ

കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 1 ||

"ഈ ലോകത്തിൽ വിഷയരൂപത്തിലുള്ള സത്വരജസ്തമോഗുണങ്ങളിലാസക്തമായ ബുദ്ധി സംസാരബന്ധത്തെ ഉണ്ടാക്കുന്നതാകുന്നു അവയിൽ പറ്റിപ്പിടിയ്ക്കാത്ത ബുദ്ധിയ്യാകട്ടേ സായൂജ്യത്തേ നൽക്കുന്നതുമാണ്. ഭക്തിയോഗമെന്നത് വിഷയത്തിലുള്ള ആസക്തിയെ നിരോധിക്കുന്നു. അതിനാൽ മഹാന്മാരുടെ സമ്പർക്കംകൊണ്ട് ലഭിക്കപ്പെടാവുന്ന ഭക്തിമാത്രമാണ് സമ്പാദിക്കപ്പെടേണ്ടത്" എന്നിങ്ങിനെ കപിലമൂർത്തിയായ നിന്തിരുവടി ദേവഹൂതിയോടായി ഉപദേശിച്ചു.

പ്രകൃതിമഹദഹങ്കാരാശ്ച മാത്രാശ്ച ഭൂതാ-

ന്യപി ഹൃദപി ദശാക്ഷീ പൂരുഷ: പവിംശ: |

ഇതി വിദിതവിഭാഗോ മുച്യതേഽസൗ പ്രകൃത്യാ

കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 2 ||

"മൂലപ്രകൃതി മഹത്തത്വം അഹങ്കാരം എന്നിവയും (ശബ്ദസ്പർശരൂപരസ ഗന്ധാദി) അഞ്ചുതന്മാത്രകളും[6] പഞ്ചഭൂതങ്ങളും മനസ്സും[7] അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും[8] അഞ്ചു കർമ്മേന്ദ്രിയങ്ങളുംകൂടി മേൽപ്രകാരം അറിയപ്പെട്ട വിഭഗത്തോടുകൂടിയ ഈ പുരുഷൻ

---

[6] പൃഥ്വി, അപ്, തേജോ, വായുരാകാശാദി
[7] ശ്രോത്രം, ത്വക്, ചക്ഷുസ്സ്, രസനം ഘ്രാണം എന്ന
[8] വാക്, പാണി, പാദ, പായു, ഉപസ്ഥമെന്ന

(മിഥ്യയിൽനിന്ന്) മോചിക്കപ്പെടുന്നു." ഇപ്രകാരം കപിലസ്വരൂപിയായ നിന്തിരുവടി ദേവഹൂതിയ്ക്കു ഉപദേശിച്ചു.

**പ്രകൃതിഗതഗുണൗഘൈർനാജ്യതേ പൂരുഷോ*f*യം**

**യദി തു സജതി തസ്യാം തത് ഗുണാസ്തം ഭജേരൻ |**

**മദനഭജനതത്ത്വാലോചനൈ: സാ*f*പ്യപേയാത്**

**കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 3 ||**

പ്രകൃതിയെ സംബന്ധിച്ച ഗുണശ്രേണികളാൽ ഈ പുരുഷൻ സ്പർശിക്കപ്പെടുന്നില്ല; എന്നാൽ അവളിൽ സക്തനാകുന്നുവെങ്കിൽ അവളുടെ ഗുണങ്ങൾ അവനെ പ്രാപിക്കുന്നു. ആ മായാപ്രകൃതിയാകട്ടേ പരമപുരുഷനായ എന്നെ ഇടവിടാതെ ആരാധിയ്ക്കുന്നതിനാലും തത്വജ്ഞാനംകൊണ്ടും വിട്ടകന്നു പോകുന്നതാണ് എന്നിപ്രകാരം കപിലമൂർത്തിയായ നിന്തിരുവടി ദേവഹൂതിക്കു ഉപദേശിച്ചു.

**വിമലമതിരുപാത്തൈരാസനാദ്യൈർമ്മദംഗം**

**ഗരുഡസമധിരൂഢം ദിവ്യഭൂഷായുധാങ്കം |**

**രുചിതുലിതതമാലം ശീലയേതാനുവേലം**

**കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 4 ||**

സ്വീകരിക്കപ്പെട്ട ആസനം പ്രാണായാമം മുതലായവയെക്കൊണ്ട് പരിശുദ്ധമായ മനസ്സോടുകൂടിയവനായി, ഗരുഡനിൽ ആരോഹണം ചെയ്തിരിക്കുന്നതും ദിവ്യാഭരണങ്ങൾ, വരായുധങ്ങൾ ഇവയെക്കൊണ്ടലംകൃതവും തമാല വൃക്ഷത്തിന്റെ കാന്തിതേടുന്നതുമായ എന്റെ സ്വരൂപത്തെ "ഇടവിടാതെ ധ്യാനിച്ചു പരിശീലിക്കുക" എന്നിങ്ങിനെ കപിലസ്വരൂപിയായ നിന്തിരുവടി ദേവഹൂതിക്കായ്ക്കൊണ്ട് ഉപദേശിച്ചു.

**മ ഗുണഗണലീലാകർണ്ണനൈ: കീർത്തനാദ്യൈര് -**

**മയി സുരസരിദോഘപ്രഖ്യചിത്താനുവൃത്തി: |**

**ഭവതി പരമഭക്തി: സാ ഹി മൃത്യോർവിജേത്രീ**

**കപിലതനരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 4 ||**

എന്റെ ഗുണഗണങ്ങളേയും ലീലാവിലാസങ്ങളേയും ഇടവിടാതെയുള്ള ശ്രവണംകൊണ്ടു സ്തുതി മുതലായവകൊണ്ടും, എന്നിൽ ഗംഗാപ്രവാഹത്തിനു തുല്യമായ മനോഭവത്തോടുകൂടിയ സർവോത്കൃഷ്ടമായ ഭക്തി സംഭവിക്കുന്നു. അതുതന്നെയാണ് മരണത്തെ ജയിക്കുന്നത് എന്ന് കപിലസ്വരൂപിയായ നിന്തിരുവടി ദേവഹൂതിയ്ക്ക് ഉപദേശിച്ചു.

**അഹഹ ബഹുലഹിംസാസഞ്ചിതാർത്ഥൈഃ കുടുംബം**

**പ്രതിദിനമനുപുഷ്ണൻ സ്ത്രീജിതോ ബാലലാളീ |**

**വിശതി ഹി ഗൃഹസക്തോ യാതനാം മയ്യഭക്ത:**

**കപിലതനരിതിത്വം ദേവഹൂത്യൈ ന്യഗാദീ: || 6 ||**

പലവിധത്തിലുള്ള ഹിംസകൾക്കൊണ്ട് സമ്പാദിക്കപ്പെട്ട ധനത്താൽ ദിവസേന തന്റെ കുടുംബത്തെ പുലർത്തുന്നവനായി, സ്ത്രീകൾക്കു വശനായി, കുട്ടികളെ ലാളിച്ചു ഗൃഹത്തിൽ ആസക്തിയോടുകൂടിയവനായി എന്നിൽ ഭക്തിയില്ലാത്തവനായിക്കുന്നവൻ നരക ദുഃഖത്തെ പ്രാപിക്കുന്നു; മഹാകഷ്ടം.! എന്ന് കപിലരൂപിയായ നിന്തിരുവടി ദേവഹൂതിയ്ക്കുപദേശിച്ചു.

**യുവതിജഠരഖിന്നോ ജാതബോധോ/പ്യകാണ്ഡേ**

**പ്രസവഗളിതബോധ: പീഡയോല്ലംഘ്യ ബാല്യം |**

**പുനരപി ബത മുഹ്യത്യേവ താരുണ്യകാലേ**

**കപിലതനരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: || 7 ||**

യുവതിയുടെ (മാതവിന്റെ) ഉദരത്തിൽ കിടന്ന് ക്ലേശിക്കുന്നവനും, അകാലത്തിൽ ജ്ഞാനംസിദ്ധിച്ചവനായിരുന്നിട്ടും പ്രസവകാലത്തിൽ നഷ്ടപ്പെട്ട വിവേകത്തോടു കൂടിയവനായി അനേക ദുഃഖങ്ങളോടുകൂടി ബാല്യകാലത്തെ കടന്ന്, യൗവനദശയിൽ

പിന്നേയും മോഹാന്ധനായിത്തന്നെ തീരുന്നു എന്ന് കപിലരൂപിയായ നിന്തിരുവടി ദേവഹൂതിക്കയ്ക്കൊണ്ട് ഉപദേശിച്ചു.

പിതൃസുരഗണയാജീ ധാർമ്മികോ യോ ഗൃഹസ്ഥ:

സ ച നിപതതി കാലേ ദക്ഷിണാദ്ധ്വോപഗാമീ I

മയി നിഹിതമകാമം കർമ്മ ത്വുദക്പഥാർത്ഥം

കപില്ത്മനരിതി ത്വം ദേവഹൂത്യൈ ന്യഗാദീ: II 8 II

പിതൃക്കളെയും ദേവഗണങ്ങളെയും പൂജിച്ചുകൊണ്ട് ധർമ്മനിരതനായി ജീവിക്കുന്ന ഗൃഹസ്ഥൻ യാതൊരുവനൊ അവനും, ധൂമാദി ദക്ഷിണമാർഗ്ഗങ്ങളിൽ കൂടി ഗമിച്ചിട്ട് പുണ്യക്ഷയം നേരിടുന്ന കാലത്ത് ഭൂമിയിലേക്കു പതിക്കുന്നു. എന്നിൽ സമർപ്പിക്കപ്പെട്ട നിഷ്ക്കാമകർമ്മമാകട്ടെ അർച്ചിരാദി ഉത്തരമർഗ്ഗപ്രാപ്തിയ്ക്കുതകുന്നതാകുന്നു എന്ന് കപിലമൂർത്തിയായ നിന്തിരുവടി ദേവഹൂതിയ്ക്ക് ഉപദേശിച്ചു.

ഇതി സുവിദിതവേദ്യാം ദേവ ഹേ ദേവഹൂതിം

കൃതനുതിമനുഗൃഹ്യ ത്വം ഗതോ യോഗിസംഘൈഃ I

വിമലമതിരഥാഽസൗ ഭക്തിയോഗേന മുക്താ

ത്വമപി ജനഹിതാർത്ഥം വർത്തസേ പ്രാഗുദീച്യാം II 9 II

അല്ലേ ഭഗവൻ! അറിയേണ്ടതിനെ നല്ലവണ്ണം മനസ്സിലാക്കി സ്തുതിച്ച ദേവഹൂതിയെ മേൽപ്രകാരം ഉപദേശം നൽകി അനുഗ്രഹിച്ചിട്ട്, നിന്തിരുവടി മുനിവൃന്ദങ്ങളോടുകൂടി യാത്രയായി. അതിൽപിന്നെ, പരിശുദ്ധമായ മനസ്സോടുകൂടിയ നിന്തിരുവടിയും മനുഷ്യവർഗ്ഗത്തിന്റെ നന്മക്കായ്ക്കൊണ്ട് വടക്കുകിഴക്കേദിക്കിൽ സ്ഥിതിചെയ്യുന്നു.

പരമ കിമു ബഹൂക്ത്യാ ത്വത്പദാംഭോജഭക്തിം

സകലഭയവിനേത്രീം സർവകാമോപനേത്രീം I

വദസി ഖലു ദൃഢം ത്വം തദ്വിധൂയാമയാൻ മേ

ഗുരുപവനപുരേശ ത്വയ്യുപാധത്സ്വ ഭക്തിം || 10 ||

അല്ലയോ പരമാത്മസ്വരൂപിൻ! വളരെ പറയുന്നതെന്തിന്ന്? അങ്ങയുടെ ചരണകമലങ്ങളിലുള്ള ഭക്തി, സകല ഭയങ്ങളേയും അകറ്റുന്നതും സർവ്വാഭീഷ്ടങ്ങളും നൽകുന്നതുമാണെന്ന് നിന്തിരുവടി ഉറപ്പിച്ചു പറയുന്നുവല്ലൊ. അതിനാൽ, ഗുരുവായൂർനാഥാ! എന്റെ രോഗങ്ങളെ നശിപ്പിച്ച് നിന്തിരുവടിയിലുള്ള ഭക്തിയെ ഉണ്ടാക്കിത്തരേണമേ !

**കപിലോപദേശം എന്ന പതിനഞ്ചാം ദശകം സമാപ്തം**
**ആദിതഃ ശ്ലോകാഃ 158 തൃതീയസ്കന്ധം സമാപ്തം.**
**വൃത്തം.: ശിഖരിണി.**

Dashaka 16 - നരനാരായണാവതാരവർണ്ണനവും ദക്ഷയാഗവർണ്ണനവും

**ദക്ഷോ വിരിഞ്ചതനയോഽഥ മനോസ്തനൂജാം**

**ലബ്ധ്വാ പ്രസൂതിമിഹ ഷോഡശ ചാപ കന്യാ: |**

**ധർമ്മേ ത്രയോദശ ദദൗ പിതൃഷു സ്വധാം ച**

**സ്വാഹാം ഹവിർഭുജി സതീം ഗിരിശേ ത്വദംശേ || 1 ||**

അക്കാലം ബ്രഹ്മപുത്രനായ ദക്ഷൻ സ്വായംഭുവമനുവിന്റെ പുത്രിയായ പ്രസൂതിയെ കൈകൊണ്ട്, അവളിൽ പതിനാറു കന്യകകളെ ലഭിച്ചു; എന്നല്ല, പതിമൂന്നുപേരെ ധർമ്മരാജാവിലും സ്വധയെന്നവളെ പിതൃക്കളിലും സ്വാഹാ എന്ന കന്യകയെ അഗ്നിദേവനിലും സതീദേവിയെ അങ്ങയുടെ അംശമായ ശ്രീ പരമേശ്വരനിലും സമർപ്പിച്ചു.

**മൂർത്തിർഹി ധർമ്മഗൃഹിണീ സുഷുവേ ഭവന്തം**

**നാരായണം നരസഖം മഹിതാനുഭാവം |**

**യജ്ജന്മനി പ്രമുദിതാ: കൃതതൂര്യഘോഷാ:**

**പുഷ്പോത്കരാൻ പ്രവവൃഷുർന്നനുവു: സുരൗഘാ: || 2 ||**

ധർമ്മരാജാവിന്റെ പത്നിയായ മൂർത്തിയെന്നവളാകട്ടെ സകലരാലും വാഴ്ത്തപ്പെട്ട മഹിമയോടുകൂടിയവനും നരനെന്ന സഖാവോടുകൂടിയ നാരായണമൂർത്തിയായ നിന്തിരുവടിയെ പ്രസവിച്ചു. നിന്തിരുവടിയുടെ അവതാരകാലത്ത് ആനന്ദതുന്ദിലരായ ദേവഗണങ്ങൾ പെരുമ്പറ മുഴക്കിക്കൊണ്ട് പുഷ്പസഞ്ചയങ്ങളെ വർഷിച്ചു; വാഴ്ത്തി സ്തുതിക്കുകയും ചെയ്തു.

**ദൈത്യം സഹസ്രകവചം കവചൈ: പരീതം**

**സാഹസ്രവത്സരതപഃ സമരാഭിലവ്യൈ: ।**

**പര്യായനിർമ്മിതതപസ്സമരൗ ഭവന്തൗ**

**ശിഷ്ടൈകകങ്കടമമും ന്യഹതാം സലീലം ॥ 3 ॥**

ആയിരം സംവത്സരകാലത്തെ തപസ്സുകൊണ്ടും, യുദ്ധംകൊണ്ടും മാത്രം ഛേദിക്കപ്പെടാവുന്ന കവചങ്ങളാൽ ചുറ്റപ്പെട്ട സഹസ്രകവചനെന്ന അസുരനെ ഓരൊരുത്തരായി ക്രമത്തിൽ ചെയ്യപ്പെട്ട തപസ്സോടും കൂടിയവരായി നരനാരായണന്മാരായ നിങ്ങളിരുവരും ഒരു കവചംമാത്രം ശേഷിപ്പുള്ളാനായിട്ട് നിഷ്പ്രയാസം വധിച്ചുകളഞ്ഞു.

**അന്വാചരന്നുപദിശന്നപി മോക്ഷധർമ്മം**

**ത്വം ഭ്രാതൃമാൻ ബദരികാശ്രമമധ്യവാത്സീ: ।**

**ശക്രോƒഥ തേ ശമതപോബലനിസ്സഹാത്മാ**

**ദിവ്യാംഗനാപരിവൃതം പ്രജിഘായ മാരം ॥ 4 ॥**

നിന്തിരുവടി സഹോദരനായ നരനോടുകൂടി മോക്ഷം ലഭിക്കുവാനുള്ള ധർമ്മത്തെ അനുഷ്ഠിച്ചുകൊണ്ടും മറ്റുള്ളവർക്ക് ഉപദേശിച്ചുകൊണ്ടും ബദരികാശ്രമത്തില് പാർത്തുവന്നു. അക്കാലത്ത് ദേവേന്ദ്രൻ നിന്തിരുവടിയുടെ ഇന്ദ്രിയനിഗ്രഹം, തപഃശക്തി എന്നിവയിൽ അസൂയയോടുകൂടിയവനായിട്ട് അപ്സരസ്ത്രീകളാൽ ചൂഴപ്പെട്ട കാമദേവനെ പറഞ്ഞയച്ചു.

**കാമോ വസന്തമലയാനിലബന്ധുശാലീ**

**കാന്താകടാക്ഷവിശിഖൈർവ്വികസദ്വിലാസൈ: ।**

**വിധ്യന്മുഹൂർമുഹുരകമ്പമുദീക്ഷ്യ ച ത്വാം**

**ഭീരുസ്ത്വയാƒഥ ജഗദേ മൃദുഹാസഭാജാ ॥ 5 ॥**

വസന്തൻ, മലയാനിലൻ എന്നി ബന്ധുക്കളോട്ടുകൂടിയ കാമദേവൻ വിസ്തരിച്ച വിലാസങ്ങളോട്ടുകൂടി സുരസുന്ദരികളുടെ കടാക്ഷങ്ങളാകുന്ന ബാണങ്ങളെക്കൊണ്ട് വീണ്ടും വീണ്ടും എയ്തിട്ടും, നിന്തിരുവടിയെ യാതൊരിളക്കവുമില്ലാത്തവനായിക്കണ്ടിട്ട് ഭയപ്പെട്ടവനായി അനന്തരം മന്ദഹാസത്തോട്ടുകൂടി നിന്തിരുവടിയാൽ അരുളിച്ചെയ്യപ്പെട്ടു.

**ഭീത്യാഽലമംഗജ വസന്ത സുരാംഗനാ വോ**

**മന്മാനസം ത്വിഹ ജുഷധ്വമിതി ബ്രുവാണ: ।**

**ത്വം വിസ്മയേന പരിത: സ്തുവതാമഥൈഷാം**

**പ്രാദർശയ: സ്വപരിചാരകകാതരാക്ഷീ: ॥ 6 ॥**

"ഹെ മന്മഥ ! വസന്ത ! അല്ലേ അപ്സരസ്ത്രീകളേ ! നിങ്ങൾക്ക് ഭയം മതി. ഇവിടെ എന്റെ മനസ്സിനെത്തന്നെ അനുവർത്തിക്കുവിൻ" എന്നിങ്ങിനെ അരുളിച്ചെയ്തുകൊണ്ട് നിന്തിരുവടി ആശ്ചർയ്യത്തോട്ടുകൂടി ചുറ്റും നിന്ന് സ്തുതിക്കുന്ന ഇവർക്ക് ആ സമയം തന്റെ പരിചാരകമാരായ സുന്ദരിമാരെ കാണിച്ചുകൊടുത്തു.

**സമ്മോഹനായ മിളിതാ മദനാദയസ്തേ**

**ത്വദ്ദാസികാപരിമളൈ: കില മോഹമാപു: ।**

**ദത്താം ത്വയാ ച ജഗൃഹുസ്ത്രപയൈവ സർവ്വ-**

**സർവ്വാസിഗർവ്വശമനീം പുനരുർവ്വശീം താം ॥7॥**

നിന്തിരുവടിയെ മോഹിപ്പിക്കുവാനായ് ഒരുമിച്ചുകൂടിയ കാമദേവൻ മുതലായവർ അങ്ങയുടെ ദാസിമാരുടെ അംഗസൗരഭ്യംകൊണ്ട് മോഹിതമായി; അനന്തരം നിന്തിരുവടിയാൽ നൽക്കപ്പെട്ടവളും സ്വർലോകവാസികളായ എല്ലാവരുടേയും ഗർവ്വത്തെ ശമിപ്പിക്കുന്നവളുമായ ആ ഉർവ്വശിയെന്നവളെ ലജ്ജയോട്ടുകൂടിത്തന്നെ അവർ സ്വീകരിക്കുകയും ചെയ്തു.

**ദൃഷ്ട്വോർവശീം തവ കഥാം ച നിശമ്യ ശക്ര:**

പര്യാകുലോഽജനി ഭവന്മഹിമാവമർശാത് ।

ഏവം പ്രശാന്തരമണീയതരാവതാരാ-

ത്ത്വത്തോഽധികോ വരദ കൃഷ്ണതനസ്ത്വമേവ ॥ 8 ॥

ഉർവ്വശിയെ കണ്ടിട്ടും നിന്തിരുവടിയുടെ വൃത്താന്തത്തെ കേട്ടിട്ടും ദേവേന്ദ്രൻ അങ്ങയുടെ മഹിമയെപ്പറ്റിയുള്ള വിചാരംകൊണ്ട് വ്യാകുലചിത്തനായി ഭവിച്ചു. അല്ലേ സർവ്വാഭീഷ്ടദായക! ഇപ്രകാരം ശാന്തവും മനോമോഹനവുമായ അവതാരത്തോടുകൂടിയ ശ്രീ നാരായണമൂർത്തിയായ നിന്തിരുവടിയേക്കാൾ മേന്മകൂടിയ കൃഷ്ണമൂർത്തിയും നിന്തിരുവടിതന്നെ.

ദക്ഷസ്തു ധാതുരതിലാലനയാ രജോഽന്ധോ

നാത്യാദൃതസ്ത്വയി ച കഷ്ടമശാന്തിരാസീത് ।

യേന വ്യരുന്ധ സ ഭവത്തനമേവ ശർവ്വം

യജ്ഞേ ച വൈരപിശുനേ സ്വസുതാം വ്യമാനീത് ॥ 9 ॥

ദക്ഷനാവട്ടെ, ബ്രഹ്മവിന്റെ അധികലാളനകൊണ്ട് രജോഗുണത്താൽ വിവേക മില്ലാത്തവനായി, നിന്തിരുവടിയിൽകൂടി വലിയ ബഹുമാനമില്ലാത്തവനായി അടക്കമില്ലാത്തവനായിത്തീർന്നു; കഷ്ടംതന്നെ! അക്കാരണത്താൽ അദ്ദേഹം അങ്ങയുടെ മൂർത്ത്യന്തരമായിത്തന്നെയിരിക്കുന്ന പരമശിവനെ ദ്വേഷിച്ചു; വിരോധസൂചകമായ യാഗത്തിൽ തന്റെ സ്വന്തം മകളായ സതിയെ അവമാനിക്കുകയും ചെയ്തു.

ക്രുദ്ധേശമർമ്മദ്ദിതമഖ: സ തു കൃത്തശീർഷോ

ദേവപ്രസാദിതഹരാദഥ ലബ്ധജീവ: ।

ത്വത്പൂരിതക്രതുവര: പുനരാപ ശാന്തിം

സ ത്വം പ്രശാന്തികര പാഹി മരുത്പുരേശ ॥ 10 ॥

ആ ദക്ഷനാകട്ടെ, കോപവിഷ്ടനായ ശിവനാൽ നശിപ്പിക്കപ്പെട്ട യാഗത്തോട്ടുകൂടിയവനായി തലയറുക്കപ്പെട്ട്, പിന്നീട് ദേവന്മാരാൽ പ്രസാദിപ്പിക്കപ്പെട്ട ശങ്കരനിൽനിന്ന് ലഭിക്കപ്പെട്ട ജീവനോട്ടുകൂടിയവനായി നിന്തിരുവടിയാൽ പൂർത്തിയാക്കപ്പെട്ട ശ്രേഷ്ഠമായ യാഗത്തോട്ടുകൂടിയവനായി വീണ്ടും ശാന്തിയെ പ്രാപിച്ചു. സകല ദുഃഖങ്ങൾക്കും ശാന്തി ചേർക്കുന്ന ഗുരുവായുപുരേശ ! അപ്രകാരമുള്ള നിന്തിരുവടി എന്നേയും കാത്തരുളേണമേ !

**നരനാരായണവർണ്ണനവും ദക്ഷയാഗവർണ്ണനവും എന്ന പതിനാറാംദശകം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 168**
**വൃത്തം : വസന്തതിലകം**

Dashaka 17 - ധ്രുവചരിതവർണ്ണനം

ഉത്താനപാദനൃപതേർമനുനന്ദനസ്യ

ജായാ ബഭൂവ സുരുചിർനിതരാമഭീഷ്ടാ |

അന്യാ സുനീതിരിതി ഭർത്തുരനാദൃതാ സാ

ത്വാമേവ നിത്യമഗതി: ശരണം ഗതാƒഭൂത് || 1 ||

സ്വായംഭുവമനുവിന്റെ പുത്രനായ ഉത്താനപാദമഹാരാജവിന്നു സുരുചിയെന്ന ഭാർയ്യ ഏറ്റവും പ്രിയമുള്ളവളായി ഭവിച്ചു. മറ്റെ ഭാർയ്യ സുനീതി എന്നവള് ; ഭർത്താവിനാൽ അനാദരിക്കപ്പെട്ട അവൾ മറ്റൊരു ഗതിയില്ലാത്തവളായി എല്ലായ്പോഴും നിന്തിരുവടിയെത്തന്നെ ശരണം പ്രാപിച്ച് ഭജിച്ചുവന്നു.

അങ്കേ പിതു: സുരുചിപുത്രകമുത്തമം തം

ദൃഷ്ട്വാ ധ്രുവ: കില സുനീതിസുതോƒധിരോക്ഷ്യൻ |

ആചിക്ഷിപേ കില ശിശു: സുതരാം സുരുച്യാ

ദുസ്സന്ത്യജാ ഖലു ഭവദ്വിമുഖൈരസൂയാ || 2 ||

അച്ഛന്റെ മടിയിൽ ഉത്തമനെന്ന ആ സുരുചിയുടെ പുത്രനെകണ്ട് സുനീതിയുടെ മകനായ ധ്രുവൻ കയറുവാൻ ഭാവിക്കമ്പോഴേക്കും സുരുചിയാൽ ആ ബാലൻ ഏറ്റവും അധിക്ഷേപിക്കപ്പെട്ടു; നിന്തിരുവടിയുടെ വിരോധികളായിരിക്കുന്നവരാൽ അസൂയ ഉപേക്ഷിക്കപ്പെടുവാൻ കഴിയാത്തതു തന്നെയാണല്ലൊ.

ത്വന്മോഹിതേ പിതരി പശ്യതി ദാരവശ്യേ

ദൂരം ദുരുക്തിനിഹത: സ ഗതോ നിജാംബാം |

സാƒപി സ്വമർമ്മഗതിസന്തരണായ പുംസാം

**ത്വത്പാദമേവ ശരണം ശിശവേ ശശംസ ll 3 ll**

അങ്ങയാൽ മോഹിക്കപ്പെട്ടാവനായി സ്ത്രീവശഗനായിരിക്കുന്ന പിതാവ് നോക്കിക്കൊണ്ടിരിക്കെ വളരെ ഏറെ ചീത്തവചനങ്ങളാല് പ്രഹരിക്കപ്പെട്ട ആ ബാലൻ തന്റെ അമ്മയുടെ അടുക്കലേക്കു ചെന്നു; ആ സുനീതിയാവട്ടെ മനുഷ്യർക്ക് തങ്ങളുടെ ദുഷ്കർമ്മങ്ങളിൽനിന്ന് വിമോചനം ലഭിക്കുവാൻ നിന്തിരുവടിയുടെ തൃപ്പാദങ്ങൾതന്നെയാണ് ശരണമായിട്ടുള്ളതെന്ന് ആ ബാലനു ഉപദേശിച്ചു.

**ആകർണ്യ സോ*f*പി ഭവദർചനനിശ്ചിതാത്മാ**

**മാനീ നിരേത്യ നഗരാത് കില പഞ്ചവർഷ: l**

**സന്ദൃഷ്ടനാരദനിവേദിതമന്ത്രമാർഗ്ഗ-**

**സ്ത്വാമാരരാധ തപസാ മധുകാനനാന്തേ ll 4 ll**

അഞ്ചുവയസ്സുമാത്രം പ്രായമുള്ളവനായിരുന്നുള്ളുവെങ്കിലും അഭിമാനിയായിരുന്ന ആ ബാലൻ ആ ഉപദേശത്തെ കേട്ടിട്ട് അങ്ങയെ പൂജിക്കുന്നതിൽ ഉറച്ച ബുദ്ധിയോടുകൂടിയവനായി തലസ്ഥാനനഗരിയിൽനിന്ന് പുറത്തു ചെന്ന് യദൃച്ഛയാ കണ്ടെത്തിയ നാരദമഹർഷിയാൽ ഉപദേശിക്കപ്പെട്ട മന്ത്രമാർഗ്ഗത്തോടുകൂടിയവനായി മധുവനമെന്ന വനപ്രദേശത്തിൽ തപസ്സുകൊണ്ട് നിന്തിരുവടിയെ ആരാധിച്ചു.

**താതേ വിഷണ്ണഹൃദയേ നഗരീം ഗതേന**

**ശ്രീനാരദേന പരിസാന്ത്വിതചിത്തവൃത്തൗ l**

**ബാലസ്ത്വദർപ്പിതമനാ: ക്രമവർദ്ധിതേന**

**നിന്യേ കഠോരതപസാ കില പഞ്ചമാസാൻ ll 5 ll**

വ്യകുലമായ ഹൃദയത്തോടുകൂടിയ പിതാവായ ഉത്താനപാദൻ രാജധാനിയില് ചെന്നുചേർന്ന ശ്രീനാരദമഹർഷിയാൽ സമാശ്വസിപ്പിക്കപ്പെട്ട മനോവൃത്തിയോടുകൂടിയവനായിരിക്കെ, ആ ബാലൻ നിന്തിരുവടിയിൽ സമർപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ട് ക്രമേണ വർദ്ധിപ്പിക്കപ്പെട്ട കഠിനതപസ്സുകൊണ്ട് അഞ്ചുമാസങ്ങൾ കഴിച്ചുകൂട്ടി.

താവത്തപോബലനിരുച്ഛ്-വസിതേ ദിഗന്തേ

ദേവാർത്ഥിതസ്ത്വമുദയത്കരുണാർദ്രചേതാ: ।

ത്വദ്രൂപചിദ്രസനിലീനമതേ: പുരസ്താ-

ദാവിർബഭൂവിഥ വിഭോ ഗരുഡാധിരൂഢ: ॥ 6 ॥

ആ സമയം ദിങ്മണ്ഡലം മുഴുവൻ അവന്റെ തപോബലംകൊണ്ട് നിരുദ്ധപ്രാണമായിത്തീരവേ, പ്രഭോ! ദേവന്മാരാൽ പ്രാർത്ഥിക്കപ്പെട്ടവനായ നിന്തിരുവടി ധ്രുവനിലുണ്ടായ കാരുണ്യത്താൽ ആർദ്രമായ ചിത്തത്തോടുകൂടിയവനായി നിന്തിരുവടിയുടെ ദിവ്യരൂപാമൃതത്തിൽ മുഴുകിയ ബുദ്ധിയോടുകൂടിയ ആ ബാലന്റെ മുമ്പിൽ ഗരുഡാരൂഢനായി പ്രത്യക്ഷീഭവിച്ചു.

ത്വദ്ദർശനപ്രമദഭാരതരംഗിതം തം

ദൃഗ്ഭ്യാം നിമഗ്നമിവ രൂപരസായനേ തേ ।

തുഷ്ടൂഷമാണമവഗമ്യ കപോലദേശേ

സംസ്പൃഷ്ടവാനസി ദരേണ തഥാ$f\!f$ദരേണ ॥ 7 ॥

നിന്തിരുവടിയുടെ ദർശനത്താലുണ്ടായ സന്തോഷാധിക്യത്താൽ ക്ഷോഭിച്ച ചിത്തത്തോടുകൂടിയവനും നിന്തിരുവടിയുടെ രൂപാമൃതത്തിൽ കണ്ണിണകൾകൊണ്ട് മുഴുകിയവനെന്നപോലെ ഇരിക്കുന്നവനുമായ ആ ബാലനെ സ്തുതിക്കുവാനാഗ്രഹിക്കുന്നവനായറിഞ്ഞിട്ട് കവിൾത്തടത്തിൽ ശംഖുകൊണ്ട് വർദ്ധിച്ച വാത്സല്യത്തോടെ സ്പർശിച്ചു.

താവദ്വിബോധവിമലം പ്രണവന്തമേന-

മാഭാഷഥാസ്ത്വമവഗമ്യ തദീയഭാവം ।

രാജ്യം ചിരം സമനുഭൂയ ഭജസ്വ ഭൂയ:

സർവ്വോത്തരം ധ്രുവ പദം വിനിവൃത്തിഹീനം ॥ 8 ॥

അപ്പോൾ ജ്ഞാനോദയത്താൽ നിർമ്മലനായിത്തീർന്ന് സ്തുതിച്ചുകൊണ്ടിരിക്കുന്നവനായ അവനോട്, അവന്റെ മനോഭവത്തെ മനസ്സിലാക്കിയിട്ട് നിന്തിരുവടി അരുളിച്ചെയ്തു. "അല്ലേ ധ്രുവ! വളരെക്കാലം രാജ്യസുഖത്തെ അനുഭവിച്ചിട്ട് പിന്നീട്ടു എല്ലാറ്റിലും മീതെ സ്ഥിതിചെയ്യുന്നതും പുനരാവൃത്തിയില്ലാത്തതുമായ സ്ഥാനത്തെ പ്രാപിച്ചാലും. "

**ഇത്യൃചിഷി ത്വയി ഗതേ നൃപനന്ദനോഽസാ-**

**വാനന്ദിതാഖിലജനോ നഗരീമുപേത: |**

**രേമേ ചിരം ഭവദനുഗ്രഹപൂർണ്ണകാമ-**

**സ്താതേ ഗതേ ച വനമാദൃതരാജ്യഭാര: || 9 ||**

എന്നിപ്രകാരം അരുളിച്ചെയ്ത് നിന്തിരുവടി അന്തർധാനംചെയ്തപ്പോൾ ഈ രാജകുമാരൻ എല്ലാ ജനങ്ങളേയും ആനന്ദിപ്പിച്ചുകൊണ്ട് നഗരത്തെ പ്രാപിച്ച് അങ്ങയുടെ അനുഗ്രഹംകൊണ്ട് പരിപൂർണ്ണമായ മനോരഥത്തോടുകൂടിയവനായി, സ്വപിതാവ് വനത്തിലേയ്ക്കു പോയതിൽപിന്നെ കയ്യേൽക്കപ്പെട്ട രാജ്യഭാരത്തോടുകൂടിയവനായി വളരെക്കാലും സുഖമായിക്കഴിച്ചുകൂട്ടി.

**യക്ഷേണ ദേവ നിഹതേ പുനരുത്തമേഽസ്മിൻ**

**യക്ഷൈ: സ യുദ്ധനിരതോ വിരതോ മനൂക്ത്യാ |**

**ശാന്ത്യാ പ്രസന്നഹൃദയാദ്ധനദാദുപേതാ-**

**ത്ത്വദ്ഭക്തിമേവ സുദൃഢാമവൃണോന്മഹാത്മാ || 10 ||**

ഹേ ഭഗവന്! പിന്നീട്ടു (സുരുചീപുത്രനായ) ഈ ഉത്തമൻ ഒരു യക്ഷനാൽ കൊല്ലപ്പെട്ടപ്പോൾ ആ ധ്രുവൻ യക്ഷന്മാരോടുകൂടി യുദ്ധംചെയ്യാൻ സന്നദ്ധനായി സ്വയംഭുവമനുവിന്റെ വാക്കിനാൽ അതിൽനിന്നു വിരമിച്ചു. മഹാമനസ്കനായ അദ്ദേഹം, യക്ഷന്മാരോടുണ്ടായ കോപത്തിന്റെ ശമനത്താൽ സന്തുഷ്ടചിത്തനായി (കാണ്മാൻ) വന്നെത്തിയവനായ കുബേരനിൽനിന്ന് സുസ്ഥിരമായ നിന്തിരുവടിയുടെനേർക്കുള്ള ഭക്തിയെത്തന്നെയാണ് വരിച്ചത്.

**അന്തേ ഭവത്പുരുഷനീതവിമാനയാതോ**

മാത്രാ സമം ധ്രുവപദേ മുദിതോഽയമാസ്തേ |

ഏവം സ്വഭൃത്യജനപാലനലോലധീസ്ത്വം

വാതാലയാധിപ നിരുന്ധി മമാമയൗഘാനന് || 11 ||

ഇദ്ദേഹം അവസാനത്തിൽ തന്റെ അമ്മയോടുകൂടി അങ്ങയുടെ പാർഷദന്മാരാൽ കൊണ്ടുവരപ്പെട്ട വിമാനത്തിൽചെന്ന് ധ്രുവമണ്ഡലത്തിൽ സന്തുഷ്ടനായി സ്ഥിതിചെയ്യുന്നു. ഗുരുവായുപുരേശ്വര! ഇപ്രകാരം തന്നെ സേവിക്കുന്നവരെ കാത്തു രക്ഷിക്കുന്നതിൽ അനുഭവമുള്ള മനസ്സോടുകൂടിയ നിന്തിരുവടി എന്റെ രോഗസമൂഹങ്ങളെ തടുത്തരുളേണമേ.

ധ്രുവചരിതവർണ്ണനം എന്ന പതിനേഴാം ദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 168
വൃത്തം: വസന്തതിലകം.

Dashaka 18 - പൃഥുചരിതവർണ്ണനം.

ജാതസ്യ ധ്രുവകുല ഏവ തുംഗകീർത്തേ-

രംഗസ്യ വ്യജനി സുത: സ വേനനാമാ ।

യദ്ദോഷവ്യഥിതമതി: സ രാജവര്യ-

സ്ത്വത്പാദേ നിഹിതമനാ വനം ഗതോഽഭൂത് ॥ 1 ॥

ധ്രുവന്റെ വംശത്തിൽതന്നെ ജനിച്ചവനായ അതി കീർത്തിമാനായ അംഗമഹാ രാജവിന്നു വേനനെന്നു പേരായി ഒരു പുത്രൻ ജനിച്ചു. ആ രാജശ്രേഷ്ഠൻ (അംഗൻ) ആ പുത്രന്റെ ദോഷം നിമിത്തം വ്യാകുലചിത്തനായി നിന്തിരുവടിയുടെ കാലടികളിൽ സമർപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ട് വനത്തിലേക്കു ചെന്നു.

പാപോഽപി ക്ഷിതിതലപാലനായ വേന:

പൗരാദ്യൈരുപനിഹിത: കഠോരവീർയ്യഃ ।

സർവ്വേഭ്യോ നിജബലമേവ സമ്പ്രശംസന്

ഭൂചക്രേ തവ യജനാന്യയം ന്യരൗത്സീത് ॥ 2 ॥

അതിപരാക്രമശാലിയായ വേനൻ പാപിയായിരുന്നിട്ടും പൗരന്മാരാൽ രാജ്യത്തെ പരിപാലിക്കുന്നതിന്നായി സിംഹാസനത്തിൽ ഇരുത്തപ്പെട്ടു; എല്ലാവരോടും തന്റെ ബലത്തെപ്പറ്റിതന്നെ വളരെയേറെ പുകഴ്ത്തിപ്പറഞ്ഞുകൊണ്ട് ഭൂമണ്ഡലത്തിൽ ഇവൻ നിന്തിരുവടിയുടെ യാഗകർമ്മങ്ങളെ മുടക്കി.

സംപ്രാപ്തേ ഹിതകഥനായ താപസൗഘേ

മത്തോഽന്യോ ഭുവനപതിർന്ന കശ്ചനേതി ।

ത്വന്നിന്ദാവചനപരോ മുനീശ്വരൈസ്തൈ:

ശാപാഗ്നൗ ശലഭദശാമനായി വേന: ll 3 ll

മഹർഷിസംഘം ഹിതം ഉപദേശിപ്പാനായി വന്നുചേർന്ന സമയം ഞാനല്ലാതെ വേറെ ഒരു ഈശ്വരനും ഇല്ല എന്നിങ്ങിനെ അങ്ങയെ നിന്ദിച്ച പറയുന്നതിൽ സമർത്ഥനായ വേനൻ ആ മുനിശ്രേഷ്ഠന്മാരാൽ ശാപമാകുന്ന അഗ്നിയില് ശലഭത്തിന്റെ അവസ്ഥയെ (മരണത്തെ) പ്രാപിപ്പിക്കപ്പെട്ടു.

തന്നാശാത് ഖലജനഭീരുകൈർമുനീന്ദ്രൈ-

സ്തന്മാത്രാ ചിരപരിരക്ഷിതേ തദംഗേ l

ത്യക്താഘേ പരിമഥിതാദഥോരുദണ്ഡാ-

ദ്ദോർദ്ദണ്ഡേ പരിമഥിതേ ത്വമാവിരാസീ: ll 4 ll

അതിൽപിന്നെ ആ വേനന് നാശംകൊണ്ട് ദുഷ്ടന്മാരിൽനിന്നും ഭയം വർദ്ധിച്ചവരായ മുനീശ്വരന്മാരാൽ വേനന്റെ മാതാവിനാൽ വളരെക്കാലമായി സൂക്ഷിച്ചു വെയ്ക്കപ്പെട്ടിരിക്കുന്ന വേനന്റെ ദേഹം ഊരുപ്രദേശം (തുട) മഥനം ചെയ്യപ്പെട്ടു പാപം നീക്കപ്പെടവേ കൈകൾ രണ്ടും മഥനം ചെയ്യപ്പെട്ടപ്പോൾ നിന്തിരുവടി അവതരിച്ചരുളി.

വിഖ്യാത: പൃഥുരിതി താപസോപദിഷ്ടൈ:

സൂതാദ്യൈ: പരിണതഭാവിഭൂരിവീര്യ: l

വേനാർത്ത്യ കബലിതസമ്പദം ധരിത്രീ-

മാക്രാന്താം നിജധനുഷാ സമാമകാർഷി:: ll 5 ll

പൃഥു എന്ന് പ്രസിദ്ധനായത്തീർന്ന നിന്തിരുവടി മാമുനിമാരാൽ ഉപദേശിക്കപ്പെട്ട സൂതൻ മാഗധൻ മുതലായ സ്തുതിപാഠകന്മാരാൽ പുകഴ്ത്തിപ്പാടപ്പെട്ട ഒട്ടേറെ ഭാവി പരാക്രമങ്ങളോടുകൂടിയവനായി വേനനിൽനിന്നുണ്ടായ പീഡയാൽ മറച്ചുവെയ്ക്കപ്പെട്ടിരുന്ന സമ്പത്തോടുകൂടിയവളും ആക്രമിക്കപ്പെട്ടവളുമായ ഭൂമിയെ തന്റെ ധനുസ്സുകൊണ്ട് അനുകൂല (സമതല) യാക്കിത്തീർത്തു.

ഭൂയസ്താം നിജകുലമുഖ്യവത്സയുക്ത്യൈർ -

**ദേവദൈ്യ: സമുചിതചാരുഭാജനേഷു |**

**അന്നാദീന്യഭിലഷിതാനി യാനി താനി**

**സ്വച്ഛന്ദം സുരഭിതനൂമദൂദുഹസ്ത്വം || 6 ||**

പിന്നിട് നിന്തിരുവടി കാമധേനുവിന്റെ രൂപം ധരിച്ചിരുന്നവളായ ആ ഭൂമിയെ തന്റെ കുലത്തിലെ പ്രധാനികൾ തന്നെയായ കിടാവുകളോടുകൂടിയ ദേവന്മാർ മുതലായവരെക്കൊണ്ടും അവരവരുടെ യോഗത്യക്കനുസരിച്ച മനോഹരങ്ങളായ പാത്രങ്ങളിൽ അന്നം തുടങ്ങിയ പദാർത്ഥങ്ങളിൽ ഇഷ്ടപ്പെട്ടവ യാതൊന്നോ അവയെ വേണ്ടപോലെ ദോഹനം ചെയ്യിച്ചു. (കറന്നെടുത്തു).

**ത്മാനം യജതി മഖൈസ്ത്വയി ത്രിധാമ-**

**ന്നാരബ്ധേ ശതതമവാജിമേധയാഗേ |**

**സ്പർദ്ധാലു: ശതമഖ ഏത്യ നീചവേഷോ**

**ഹൃത്വാƒശ്വം തവ തനയാത് പരാജിതോƒഭൂത് || 7 ||**

ബ്രഹ്മവിഷ്ണുരുദ്രാത്മകമായ മൂന്നു മൂർത്തികളോടുകൂടിയ ഭഗവൻ! നിന്തിരുവടി യാഗങ്ങളെക്കൊണ്ട് തന്നെതന്നെ യജിച്ചുകൊണ്ടിരിക്കെ നൂറാമത്തെ അശ്വമേധയാഗം തുടങ്ങിയപ്പോൾ ദേവേന്ദ്രൻ അസൂയാലുവായി നീചവേഷം ധരിച്ച് വന്നിട്ടു യാഗശ്വത്തെ അപഹരിച്ച് നിന്തിരുവടിയുടെ പുത്രനിൽന്നിന്നു പരാജിതനായി ഭവിച്ചു.

**ദേവേന്ദ്രം മുഹുരിതി വാജിനം ഹരന്തം**

**വഹ്നൗ തം മുനിവരമണ്ഡലേ ജുഹൂഷൗ |**

**രുന്ധാനേ കമലഭവേ ക്രതോ: സമാപ്തൗ**

**സാക്ഷാത്ത്വം മധുരിപുമൈക്ഷഥാ: സ്വയം സ്വം || 8 ||**

മഹർഷിശ്രേഷ്ഠന്മാർ ഇപ്രകാരം വീണ്ടും കുതിരയെ അപഹരിക്കുന്നവനായ ആ ദേവേന്ദ്രനെ അഗ്നിയില് ഹോമിക്കുവാന് ഒരുങ്ങിയപ്പോൾ ബ്രഹ്മാവ് തടുക്കവേ,

യാഗത്തിന്റെ അവസാനത്തില് നിന്തിരുവടി സാത്മസ്വരുപനായിരിക്കുന്ന സാക്ഷാല് മധുവൈരിയെ തന്നത്താൻ ദർശിച്ചു.

തദ്ദത്തം വരമുപലഭ്യ ഭക്തിമേകാം

ഗംഗാന്തേ വിഹിതപദ: കദാപി ദേവ |

സത്രസ്ഥം മുനിനിവഹം ഹിതാനി ശംസ-

ന്നൈക്ഷിഷ്ഠാ: സനകമുഖാൻ മുനീൻ പുരസ്താത് || 9 ||

ഹേ ഭവവൻ! അദ്ദേഹത്താൽ നൽകപ്പെട്ടതായ ഏകാന്തഭക്തിയെ വരമായി ലഭിച്ച് ഒരിക്കൽ ഗംഗാതീരത്തിൽ സ്ഥാനമുറപ്പിച്ചിരുന്ന നിന്തിരുവടി യാഗത്തിന്നു സന്നിഹിതരായിരുന്ന മുനിവൃന്ദങ്ങളോട്ടു മംഗളമാശംസിച്ചു കൊണ്ടിരിക്കുമ്പോൾ മുൻഭാഗത്തായി സനകാദികളായ മുനിമാരെ ദർശിച്ചു.

വിജ്ഞാനം സനകമുഖോദിതം ദധാന:

സ്വാത്മാനം സ്വയമഗമോ വനാന്തസേവീ |

തത്താദൃക്പൃഥുവപുരീശ സത്വരം മേ

രോഗൗഘം പ്രശമയ വാതഗേഹവാസിൻ || 10 ||

സനകനാൽ ഉപദേശിക്കപ്പെട്ടതായ വിജ്ഞാനത്തെ ധരിച്ചവനായി തപോവനത്തെ ആശ്രയിച്ച് നിന്തിരുവടി തന്നെത്താൻ സ്വാത്മഭാവത്തെ പ്രാപിച്ചു; അല്ലയോ വാതാലയവാസിയായ ദേവ! അപ്രകാരമുള്ള പൃഥുചക്രവർത്തിയുടെ രൂപത്തെ കൈകൊണ്ടു നിന്തിരുവടി എന്റെ രോഗസമൂഹങ്ങളെ ശമിപ്പിക്കേണമേ.

പൃഥുചരിതവർണ്ണനം എന്ന പതിനെട്ടാം ദശകം. ആദിതഃ ശ്ലോകാഃ 188.
വൃത്തം: പ്രഹർഷിണി. ലക്ഷണം. ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്ക്.

Dashaka 19 – പ്രചേതകഥാവർണ്ണനം.

**പൃഥോസ്തു നപ്താ പൃഥുദർമ്മകർമ്മഠ :**

**പ്രാചീനബർഹിർയുവതൗ ശതദ്രുതൗ ।**

**പ്രചേതസോ നാമ സുചേതസ: സുതാ-**

**നജീജനത്ത്വത്കരുണാങ്കുരാനിവ ॥ 1 ॥**

ആ പൃഥുവിന്റെതന്നെ പൗത്രന്റെ പുത്രനായ പരമധർമ്മിഷ്ഠനായ പ്രാചീന ബർഹിസ്സ് യുവതിയായ ശതദ്രുതി എന്ന പത്നിയിൽ അങ്ങയുടെ കരുണയുടെ മുളകളെന്നതുപോലെ സുശിലന്മാരായ പ്രചേതസ്സുകൾ എന്ന് പുത്രന്മാരെ ജനിപ്പിച്ചു.

**പിതു: സിസൃക്ഷാനിരതസ്യ ശാസനാദ്-**

**ഭവത്തപസ്യാഭിരതാ ദശാപി തേ**

**പയോനിധിം പശ്ചിമമേത്യ തത്തടേ**

**സരോവരം സന്ദദൃശുര്മനോഹരം ॥ 2 ॥**

സൃഷ്ടികർമ്മത്തിൽ ഔൽസുക്യത്തോടുകൂടിയ പിതാവിന്റെ ആജ്ഞയനുസരിച്ച് അങ്ങയെ ധ്യാനിച്ചുകൊണ്ട് തപസ്സുചെയ്യാൻ പുറപ്പെട്ടവരായ അവർ പത്തുപേരും പടിഞ്ഞാറെ സമുദ്രത്തെ പ്രാപിച്ച് അതിന്റെ കരയിൽ മനോഹരമായ ഒരു താമര പ്പൊയ്കയെ കണ്ടു.

**തദാ ഭവത്തീർത്ഥമിദം സമാഗതോ**

**ഭവോ ഭവത്സേവകദർശനാദൃത: ।**

**പ്രകാശമാസാദ്യ പുര: പ്രചേതസാ-**

മുപാദിശത് ഭക്തതമസ്തവ സ്തവം || 3 ||

അപ്പോൾ ഈ അങ്ങയുടെ പുണ്യതീർത്ഥത്തിലേക്കു വന്നെത്തിയവനായ ഭക്തശ്രേഷ്ഠനായ ശിവൻ അങ്ങയുടെ സേവകന്മാരെ കാണുന്നതിൽ ആദരവോടുകൂടിയവനായിട്ട് പ്രചേതസ്സുകളുടെ മുന്നിൽ പ്രത്യക്ഷമായി നിന്തിരുവടിയുടെ ദിവ്യമായ സ്തോത്രത്തെ ഉപദേശിച്ചു.

സ്തവം ജപന്തസ്തമമീ ജലാന്തരേ

ഭവന്തമാസേവിഷതായുതം സമാ: |

ഭവത്സുഖാസ്വാദരസാദമീഷ്വിയാൻ

ബഭൂവ കാലോ ധ്രുവവന്ന ശീഘ്രതാ || 4 ||

ഇവർ ആ ശ്രീരുദ്രനാല് ഉപദേശിക്കപ്പെട്ട സ്തോത്രത്തെ ജപിച്ചുകൊണ്ട് വെള്ളത്തിനുള്ളിൽ പതിനായിരം കൊല്ലങ്ങളോളം നിന്തിരുവടിയെ ഭജിച്ചു; അങ്ങയുടെ ചിദാനന്ദസുഖം ആസ്വദിക്കുന്നതിൽ രസത്തോടുകൂടിയവരായതുകൊണ്ട് ഇവരിൽ ഇത്രയും കാലതാമസം ഉണ്ടായി. ധ്രുവനെപ്പോലെ (ദർശനം നല്കുന്നതിൽ) വേഗത ഉണ്ടായില്ല.

തപോഭിരേഷാമതിമാത്രവർദ്ധിഭി:

സ യജ്ഞഹിംസാനിരതോ$ഽ$പി പാവിത: |

പിതാ$ഽ$പി തേഷാം ഗൃഹയാതനാരദ-

പ്രദർശിതാത്മാ ഭവദാത്മതാം യയൗ || 5 ||

ഇവരുടെ ഏറ്റവും വർദ്ധിച്ച തപസ്സുകൾകൊണ്ട് യാഗഹിംസയിൽ നിരതനായിരുന്നിട്ടുകൂടി പരിശുദ്ധനാക്കപ്പെട്ടവനായി അവരുടെ ആ പിതാവ് ഗൃഹത്തിലേക്കുവന്ന നാരദമഹർഷിയാൽ ആത്മജ്ഞാനം ലഭിച്ചവനായി അങ്ങയുടെ സായുജ്യത്തെ പ്രാപിച്ചു.

കൃപാബലേനൈവ പുര: പ്രചേതസാം

**പ്രകാശമാഗാ: പതഗേന്ദ്രവാഹന: ।**

**വിരാജി ചക്രാദിവരായുധാംശുഭിർ -**

**ഭുജാഭിരഷ്ടാഭിരുദഞ്ചിതദ്യുതി: ॥ 6 ॥**

പക്ഷീന്ദ്രവാഹനനായ നിന്തിരുവടി ശോഭയോടുകൂടിയ ചക്രം മുതലായ ദിവ്യായുധങ്ങളാൽ പരിലസിക്കുന്ന എട്ടു കൈകൾകൊണ്ട് ഏറ്റവും പ്രകാശിക്കുന്നവനായിട്ട് വർദ്ധിച്ച കാരുണ്യംകൊണ്ടുതന്നെ പ്രചേതസ്സുകൾക്കു മുമ്പിൽ പ്രത്യക്ഷനായി വിളങ്ങി.

**പ്രചേതസാം താവദയാചതാമപി**

**ത്വമേവ കാരുണ്യഭരാദ്വരാനദാ: ।**

**ഭവദ്വിചിന്താഽപി ശിവായ ദേഹിനാം**

**ഭവത്വസൗ രുദ്രനുതിശ്ച കാമദാ ॥ 7 ॥**

അപ്പോൾ യാചിക്കാതിരുന്നിട്ടുകൂടി ആ പ്രചേതസ്സുകൾക്ക് നിന്തിരുവടിതന്നെ വർദ്ധിച്ച കരുണയോടെ വരങ്ങൾ നൽകി; "നിങ്ങളെപറ്റിയുള്ള സ്മരണതന്നെ ജനങ്ങൾക്കു മംഗളമായി ഭവിക്കട്ടെ, ഈ രുദ്രഗീതം എന്ന സ്തോത്രവും സകല കാമങ്ങളേയും നൽകട്ടെ.

**അവാപ്യ കാന്താം തനയാം മഹീരുഹാം**

**തയാ രമദ്ധ്വം ദശലക്ഷവത്സരീം ।**

**സുതോഽസ്തു ദക്ഷോ നനു തത്ക്ഷണാച്ച മാം**

**പ്രയാസ്യഥേതി ന്യഗദോ മുദൈവ താൻ ॥ 8 ॥**

വൃക്ഷകന്യകയെ പത്നിയായി ലഭിച്ചിട്ട് അവളോടൊന്നിച്ച് പത്തു ലക്ഷം സംവത്സരക്കാലം നിങ്ങള് രമിച്ചുകൊൾവിൻ ; ദക്ഷൻ എന്ന പുത്രനും ഉണ്ടാവട്ടെ;

അതിൽപിന്നെ താമസംകൂടാതെ എന്നെ പ്രാപിച്ചുകൊൾവിൻ" എന്നിങ്ങിനെ സന്തോഷത്തോടെ നിന്തിരുവടി അവരോടു അരുൾചെയ്തു.

തതശ്ച തേ ഭൂതലരോധിനസ്തരൂൻ

ക്രുധാ ദഹന്തോ ദ്രുഹിണേന വാരിതാ: |

ദ്രുമൈശ്ച ദത്താം തനയാമവാപ്യ താം

ത്വദുക്തകാലം സുഖിനോഽഭിരേമിരേ || 9 ||

അതിനുശേഷം അവ ഭൂമിയെ മറച്ചുകൊണ്ടു പടർന്നുനില്ക്കുന്ന വൃക്ഷങ്ങളെ ക്രോധംകൊണ്ടു ദഹിപ്പിക്കുന്നവരായി ബ്രഹ്മദേവനാൽ തടയപ്പെട്ടവരായിട്ട് വൃക്ഷങ്ങളാൽ നൽകപ്പെട്ട ആ കന്യകയെ പ്രാപിച്ച് നിന്തിരുവടി അരുളിച്ചെയ്തേടത്തോളം കാലം സുഖത്തോടുകൂടിയവരായി രമിച്ചു.

അവാപ്യ ദക്ഷം ച സുതം കൃതാദ്ധ്വരാ:

പ്രചേതസോ നാരദലബ്ധയാ ധിയാ |

അവാപുരാനന്ദപദം തഥാവിധ-

സ്ത്വമീശ വാതാലയനാഥ പാഹി മാം || 10 ||

ആ പ്രചേതസ്സുകൾ ദക്ഷൻ എന്ന പുത്രൻ ലഭിച്ച് യാഗകർമ്മങ്ങൾ ചെയ്തവരായി നാരദമഹർഷിയിൽനിന്നു ലഭിച്ച അധ്യാത്മ ബുദ്ധികൊണ്ട് പരമാനന്ദപദത്തെ പ്രാപിച്ചു. അല്ലയോ ഗുരുവായുപുരേശ ! അപ്രകാരമുള്ള നിന്തിരുവടി എന്നെ കാത്തരുളേണമേ.

പ്രചേതസകഥാവർണ്ണനം എന്ന പത്തൊമ്പതാം ദശകം സമാപ്തം.
വൃത്തം: വംശസ്ഥം. ലക്ഷണം : ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും.

Dashaka 20 - ഋഷഭയോഗീശ്വരചരിതവർണ്ണനം.

പ്രിയവ്രതസ്യ പ്രിയപുത്രഭൂതാ-

ദാഗ്നീധ്രരാജാദുദിതോ ഹി നാഭി: ।

ത്വാം ദൃഷ്ടവാനിഷ്ടദമിഷ്ടിമധ്യേ

തവൈവ തുഷ്ട്യൈ കൃതയജ്ഞകർമ്മാ. ॥ 1॥

പ്രിയവ്രതന്റെ ഇഷ്ടപുത്രനായ ആഗ്നിധ്രൻ എന്ന മഹാരാജവിൽനിന്നു ഉത്ഭവിച്ചവനായ നാഭി അങ്ങയുടെ പ്രസാദിത്തിന്നുവേണ്ടിത്തന്നെ ചെയ്യപ്പെട്ട യാഗകർമ്മത്തോടുകൂടിയവനായിട്ട് യജ്ഞമദ്ധ്യത്തിൽ അഭീഷ്ടത്തെ നല്കുന്നവനായ നിന്തിരുവടിയെ ദർശിച്ചു.

അഭിഷ്ടുതസ്തത്ര മുനീശ്വരൈസ്ത്വം

രാജ്ഞ: സ്വതുല്യം സുതമർത്ഥ്യമാന: ।

സ്വയം ജനിഷ്യേഽഹമിതി ബ്രുവാണ-

സ്തിരോദധാ ബർഹിഷി വിശ്വമൂർത്തേ ॥ 2 ॥

ഹേ വിശ്വരുപിൻ ! നിന്തിരുവടി അവിടെ മുനിശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെട്ടവനായിട്ട് ആ മഹാരാജാവിന്ന് അങ്ങയ്ക്ക സദൃശനായ പുത്രനെ പ്രാർത്ഥിക്കപ്പെട്ടവനായി "ഞാൻതന്നെ പുത്രനായി ജനിക്കാം." എന്ന് അരുളിച്ചെയ്തുകൊണ്ടു യാഗാഗ്നിയിൽ മറഞ്ഞു.

നാഭിപ്രിയായാമഥ മേരുദേവ്യാം

ത്വമംശതോഽഭൂ: ഋഷഭാഭിധാന: ।

അലോകസാമാന്യഗുണപ്രഭാവ-

പ്രഭാവിതാശേഷജനപ്രമോദ: ॥ 3 ॥

അനന്തരം നാഭിരാജാവിന്റെ പത്നിയായ മേരുദേവിയിൽ ലോക സാധാരണമല്ലാത്ത ഗുണവിശേഷംകൊണ്ടും മഹിമാതിശയംകൊണ്ടും ജനങ്ങൾക്കെല്ലാം പരമാനന്ദം നൽകികൊണ്ടു നിന്തിരുവടി ഋഷഭനെന്ന പേരോടെ സ്വാംശഭൂതനായി അവതരിച്ചു.

ത്വയി ത്രിലോകീഭൃതി രാജ്യഭാരം

നിധായ നാഭി: സഹ മേരുദേവ്യാ ।

തപോവനം പ്രാപ്യ ഭവന്നിഷേവീ

ഗത: കിലാനന്ദപദം പദം തേ ॥ 4 ॥

നാഭിമഹാരാജവ് മൂന്നു ലോകങ്ങളേയും ഭരിക്കുന്ന നിന്തിരുവടിയിൽ രാജ്യഭാരത്തെ സമർപ്പിച്ച് പത്നിയായ മേരുദേവിയോടുകൂടി തപോവനത്തിൽചെന്നു നിന്തിരുവടിയെ സേവിച്ചുകൊണ്ട് പരമാനന്ദത്തിന്നു ആസ്പദമായ അങ്ങയുടെ പരമപദത്തെ പ്രാപിച്ചുപോൽ.

ഇന്ദ്രസ്ത്വദുത്‌ കർഷകൃതാദമർഷാ-

ദ്വവർഷ നാസ്മിന്നജനാഭവർഷേ ।

യദാ തദാ ത്വം നിജയോഗശക്ത്യാ

സ്വവർഷമേനദ്വ്യദധാ: സുവർഷം ॥ 5 ॥

ദേവേന്ദ്രൻ അങ്ങയുടെ ഉൽക്കർഷത്തിലുണ്ടായ അസൂയകൊണ്ട് അജനാഭം എന്ന ഈ ഭൂഖണ്ഡത്തിൽ വർഷിക്കാതിരുന്ന സമയം നിന്തിരുവടി സ്വന്തം യോഗബലംകൊണ്ട് അങ്ങയുടെ ഈ രാജ്യത്തെ നല്ല മഴയുള്ളതാക്കിത്തീർത്തു.

ജിതേന്ദ്രദത്താം കമനീം ജയന്തീ-

മഥോദ്വഹന്നാത്മരതാശയോഽപി ।

അജീജനസ്തത്ര ശതം തനൂജാ-

നേഷാം ക്ഷിതീശോ ഭരതോ$\not$ഗ്രജന്മാ ll 6 ll

അതിൽപിന്നെ നിന്തിരുവടി പരമാത്മവിൽ ആസക്തിയോട്ടുകൂടിയ മനസ്സോട്ടു കൂടിയവനായിരുന്നിട്ടും തന്നാൽ ജയിക്കപ്പെട്ട ഇന്ദ്രനാൽ നൽകപ്പെട്ട ജയന്തിയെന്ന പേരായ സുന്ദരിയ വിവാഹംചെയ്തു അവളിൽ നൂറുപുത്രന്മാരെ ജനിപ്പിച്ചു; അവരിൽ ജ്യേഷ്ഠനായ ഭരതൻ രാജാവായി.

നവാഭവൻ യോഗിവരാ നവാന്യേ

ത്വപാലയൻ ഭാരതവർഷഖണ്ഡാന് l

സൈകാ ത്വശീതിസ്തവ ശേഷപുത്ര-

സ്തപോബലാത് ഭൂസുരഭൂയമീയു: ll 7 ll

അവരിൽ ഒമ്പതുപേർ യോഗിശ്വരന്മാരായി ഭവിച്ചു; വേറെ ഒമ്പതു പേരാവട്ടെ ഭാരതഖണ്ഡത്തിലുള്ള ഭൂഭാഗങ്ങളെ പരിപാലിച്ചു; അങ്ങയുടെ ബാക്കിയുള്ള എൺപത്തൊന്നു പുത്രന്മാരും തപോബലംകൊണ്ട് ബ്രഹ്മണ്യത്തെ പ്രാപിച്ചു.

ഉക്ത്വാ സുതേഭ്യോ$\not$ഥ മുനീന്ദ്രമധ്യേ

വിരക്തിഭക്ത്യന്വിതമുക്തിമാർഗ്ഗം l

സ്വയം ഗത: പാരമഹംസ്യവൃത്തി-

മധാ ജഡോന്മത്തപിശാചചര്യാം ll 8 ll

അനന്തരം നിന്തിരുവടി മുനീശ്വരന്മാരുടെ ഇടയിൽവെച്ച് പുത്രന്മാർക്ക് വൈരാഗ്യം, ഭക്തി എന്നിവയോട്ടുകൂടിയ മോക്ഷമാർഗ്ഗത്തെ ഉപദേശിച്ചിട്ട് തന്നത്താൻ പരമഹംസവൃത്തിയെ പ്രാപിച്ചവനായി ജഡൻ, ഭ്രാന്തൻ, പിശാച് എന്നിവരുടെ ചർയ്യയെ അവലംബിച്ചു.

പരാത്മഭൂതോ$\not$പി പരോപദേശം

കുർവന് ഭവാന് സർവനിരസ്യമാന: l

**വികാരഹീനോ വിചചാര കൃത്സ്നാം**

**മഹീമഹീനാത്മരസാഭിലീന: ॥ 9 ॥**

പരമാത്മസ്വരൂപനായി അന്യർക്കു ഉപദേശം നല്കുന്നവനായ നിന്തിരുവടി എല്ലാവരാലും നിന്ദിക്കപ്പെട്ടവനായിരുന്നിട്ടും യാതൊരു വികാരവും കൂടാതെ സമഗ്രമായ ബ്രഹ്മാനന്ദരസത്തിൽ മുഴുകിയവനായി ഭൂമി മുഴുവൻ സഞ്ചരിച്ചു.

**ശയുവ്രതം ഗോമൃഗകാകചര്യാം**

**ചിരം ചരന്നാപ്യ പരം സ്വരൂപം ।**

**ദവാഹൃതാംഗഃ കുടകാചലേ ത്വം**

**താപാൻ മമാപാകുരു വാതനാഥ ॥ 10 ॥**

അജഗരവ്രതത്തേയും[9] പശു മൃഗ പക്ഷികളുടെ ചർയ്യേയും വളരെക്കാലം ആചരിച്ചുകൊണ്ട് നിന്തിരുവടി പരമാത്മസ്വരൂപത്തെ പ്രാപിച്ച് കുടകുമലയിവെച്ച് കാട്ടുതീയാൽ നശിപ്പിക്കപ്പെട്ട ശരീരത്തോടുകൂടിയവനായി ഭവിച്ചു; അല്ലയോ ഗുരുവായൂരപ്പ! എന്റെ താപങ്ങളെ നശിപ്പിക്കേണമെ!

**ഋഷഭയോഗീശ്വരചരിതവർണ്ണനം എന്ന ഇരുപതാം ദശകം സമാപ്തം. ആദിതഃ ശ്ലോകാഃ 209.**
**വൃത്തം: ഉപജാതി.**

[9] ആഹാരസമ്പാദനത്തിന്നു യാതൊരു പ്രയത്നവും ചെയ്യാതെ കയ്യില് കിട്ടിയതു ഭക്ഷിക്കുക, ഒന്നും ലഭിക്കാതിരുന്നാൽ പട്ടിണികിടക്കുക എന്നത് അജഗ്രവ്രതം

Dashaka 21 - ജംബുദ്വീപാദിഷു ഭഗവദുപാസനാപ്രകാരവർണ്ണനം.

മദ്ധ്യോദ്ഭവേ ഭുവ ഇളാവൃതനാമ്നി വർഷേ

ഗൗരീപ്രധാനവനിതാജനമാത്രഭാജി ।

ശർവ്വേണ മന്ത്രനതിഭി: സമുപാസ്യമാനം

സങ്കർഷണാത്മകമധീശ്വര സംശ്രയേ ത്വാം ॥ 1 ॥

ഭഗവൻ! ഭൂമിയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതും ശ്രീപാർവ്വതി മുൻപായ വനിതകൾ മാത്രം അധിവസിക്കുന്നതുമായ ഇളാവൃതമെന്ന ഭൂമണ്ഡത്തിൽ മന്ത്രങ്ങളെക്കൊണ്ടും സ്തോത്രങ്ങളെക്കൊണ്ടും ഉപാസിക്കപ്പെടുന്ന സങ്കർഷണമൂർത്തിയായ നിന്തിരുവടിയെ ഞാൻ ആശ്രയിക്കുന്നു.

ഭദ്രാശ്വനാമക ഇളാവൃതപൂർവവർഷേ

ഭദ്രശ്രവോഭി: ഋഷിഭി: പരിണൂയമാനം ।

കല്പാന്തഗൂഢനിഗമോദ്ധരണപ്രവീണം

ധ്യായാമി ദേവ ഹയശീർഷതനും ഭവന്തം ॥ 2 ॥

ഹേ ഭഗവൻ , ഭദ്രാശ്വമെന്ന പേരോടുകൂടിയ ഇളാവൃതത്തിന്നു കിഴക്കുഭാഗത്തു കിടക്കുന്ന ഭൂഭാഗത്തിൽ ഭദ്രശ്രവസ്സുകള് എന്ന മഹർഷിമാരാല് സ്തുതിക്കപ്പെടുന്നവനും കല്പാന്തകാലത്തിൽ കാണാതായ വേദങ്ങളെ ഉദ്ധരിക്കുന്നതിൽ സമർത്ഥനും ഹയഗ്രിവസ്വരൂപിയുമായ ഭവാനെ ധ്യാനിക്കുന്നു.

ധ്യായാമി ദക്ഷിണഗതേ ഹരിവർഷവർഷേ

പ്രഹ്ലാദമുഖ്യപുരുഷൈ: പരിഷേവ്യമാണം ।

ഉത്തുംഗശാന്തധവലാകൃതിമേകശുദ്ധ-

ജ്ഞാനപ്രദം നരഹരിം ഭഗവൻ ഭവന്തം ll 3 ll

ഹേ ഭഗവൻ! തെക്കുഭാഗത്തുള്ള ഹരിവർഷമെന്ന ഭൂവിഭാഗത്തിൽ പ്രഹ്ലാദൻ മുതലായ ഭക്തന്മാരാൽ പരിസേവിക്കപ്പെട്ടുന്നവനും വെളുത്തുയർന്ന ശാന്തസുന്ദരമായ സ്വരൂപത്തോടുകൂടിയവനും ഉൽകൃഷ്ടമായ അദ്വൈതജ്ഞാനത്തെ നല്കുന്നവനും നരസിംഹസ്വരൂപിയുമായ നിന്തിരുവടിയെ ധ്യാനിക്കുന്നു.

വർഷേ പ്രതീചി ലലിതാത്മനി കേതുമാലേ

ലീലാവിശേഷലലിതസ്മിതശോഭനാംഗം l

ലക്ഷ്മ്യാ പ്രജാപതിസുതൈശ്ച നിഷേവ്യമാണം

തസ്യാ: പ്രിയായ ധൃതകാമതനും ഭജേ ത്വാം ll 4 ll

പടിഞ്ഞാറുഭാഗത്തെ മനോഹരമായ കേതുമാലമെന്ന പ്രദേശത്ത് ലീലാവിശേഷങ്ങളാലും ചേതോഹരമായ മന്ദസ്മിതംകൊണ്ടും ശോഭിക്കുന്ന ശരീരത്തോടുകൂടിയവനും ലക്ഷ്മീദേവിയാലും പ്രജാപതിയുടെ പുത്രന്മാരാലും പരിസേവിക്കപ്പെട്ടുന്നവനും അവളുടെ സന്തോഷത്തിനുവേണ്ടി കാമദേവസ്വരൂപത്തെ കൈകൊണ്ടവനുമായ നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു.

രമ്യേ ഹ്യുദീചി ഖലു രമ്യകനാമ്നി വർഷേ

തദ്വർഷനാഥമനുവര്യസപര്യമാണം l

ഭക്തൈകവത്സലമമത്സരഹൃത്സു ഭാന്തം

മത്സ്യാകൃതിം ഭുവനനാഥ ഭജേ ഭവന്തം ll 5 ll

ഹേ ലോകേശ ! വടക്കുഭാഗത്തിലേ ഏറ്റവും മനോഹരമായ രമ്യകമെന്ന പ്രദേശത്തിൽ ആ പ്രദേശത്തിന്നധിപതിയായ വൈവസ്വതമനുവിനാൽ ആരാധിക്കപ്പെട്ടുനവനും ഭക്തവത്സലനും മത്സരബുദ്ധിയോടുകൂടാത്തവരുടെ ഹൃദയത്തിൽ പ്രകാശിക്കുന്നവനും മത്സ്യാകൃതി കൈക്കൊണ്ടിരിക്കുന്നവനുമായ ഭവാനെ ഭജിക്കുന്നു.

**വർഷം ഹിരണ്മയസമാഹ്വയമൗത്തരാഹ-**

**മാസീനമദ്രിധൃതികർമ്മഠകാമഠാംഗം ।**

**സംസേവതേ പിതൃഗണപ്രവരോഽര്യമാഽയം**

**തം ത്വാം ഭജാമി ഭഗവൻ പരചിന്മയാത്മൻ ॥ 6 ॥**

ഹേ സച്ചിന്മയസ്വരൂപനായ ദേവ! ഹിരണ്മയമെന്ന പറയപ്പെടുന്ന ഉത്തരപ്രദേശത്തിലുള്ള ഭൂഖണ്ഡത്തെ അധിവസിക്കുന്ന മന്ദരമെന്ന മാമലയെ ധരിക്കുന്നതിന്നു കഴിവുള്ളതായ കൂർമ്മസ്വരൂപിയായ നിന്തിരുവടിയെ പിതൃഗണങ്ങളിൽ മുഖ്യനായ ഈ അർയ്യമാവു ആരാധിക്കുന്നു. അപ്രകാരമുള്ള നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു.

**കിഞ്ചോത്തരേഷു കുരുഷു പ്രിയയാ ധരണ്യാ**

**സംസേവിതോ മഹിതമന്ത്രനുതിപ്രഭേദൈഃ ।**

**ദംഷ്ട്രാഗ്രഘൃഷ്ടഘനപൃഷ്ഠഗരിഷ്ഠവർഷ്മ**

**ത്വം പാഹി വിജ്ഞനുത യജ്ഞവരാഹമൂർത്തേ ॥ 7 ॥**

അല്ലയോ ജ്ഞാനികളാൽ സ്തുതിക്കപ്പെടുന്ന യജ്ഞവരാഹമൂർത്തിയായ ഭഗവൻ! ഇതു മാത്രമല്ല, ഉത്തരകുരുക്കൾ എന്ന് സ്ഥലത്ത് പ്രിയപത്നിയായ ഭൂമിദേവിയാൽ ദിവ്യങ്ങളായ മന്ത്രങ്ങൾ സ്തോത്രവിശേഷങ്ങളെന്നിവയാൽ ആരാധിക്കപ്പെടുന്നവനും തേറ്റയുടെ അറ്റംകൊണ്ട് ഉരയ്ക്കപ്പെട്ട മേഘപൃഷ്ഠങ്ങളോടും അത്യുന്നതമായ ശരീരത്തോടുകൂടിയവനുമായ നിന്തിരുവടി എന്നെ കാത്തരുളേണമേ.

**യാമ്യാം ദിശം ഭജതി കിംപുരുഷാഖ്യവർഷേ**

**സംസേവിതോ ഹനുമതാ ദൃഢഭക്തിഭാജാ ।**

**സീതാഭിരാമപരമാദ്ഭുതരൂപശാലീ**

**രാമാത്മകഃ പരിലസൻ പരിപാഹി വിഷ്ണോ ॥ 8 ॥**

ഹേ ഭഗവൻ ! തെക്കുഭാഗത്ത് സ്ഥിതിചെയ്യുന്ന കിംപുരുഷം എന്ന പ്രദേശത്ത് ദൃഢമായ ഭക്തിയോടുകൂടിയ ശ്രീ ഹനുമാനാൽ പരിസേവിക്കപ്പെട്ടവനായി സീതദേവിക്കു ഏറ്റവും മനോഹരവും, ആശ്ചര്യകരവുമായ രൂപത്തോടുകൂടിയവനായി ശ്രീരാമചന്ദ്രസ്വരൂപിയായി വിളങ്ങുന്ന നിന്തിരുവടി എന്നെ പരിപാലിക്കേണമേ.

**ശ്രീനാരദേന സഹ ഭാരതഖണ്ഡമുഖ്യൈ-**

**സ്ത്വം സാങ്ഖ്യയോഗനുതിഭി: സമുപാസ്യമാന: |**

**ആകല്പകാലമിഹ സാധുജനാഭിരക്ഷീ**

**നാരായണോ നരസഖ: പരിപാഹി ഭൂമനന് || 9 ||**

ഹേ സർവ്വേശ്വര! ഇവിടെ ശ്രീ നാരദമഹർഷിയാൽ ഭാരതഖണ്ഡത്തിലെ പ്രധാന ഭക്തന്മാരോടുകൂടി സാംഖ്യം, യോഗം സ്തുതികളെന്നിവയാൽ സേവിക്കപ്പെടുന്നവനും പ്രളയംവരെ സജ്ജനങ്ങളേ പരിപാലിക്കുന്നവനും, നരനോടുകൂടിയ നാരായണമൂർത്തിയായ നിന്തിരുവടി കാത്തരുളേണമേ.

**പ്ലാക്ഷേ£ർക്കരൂപമയി ശാല്മല ഇന്ദുരൂപം**

**ദ്വീപേ ഭജന്തി കുശനാമനി വഹ്നിരൂപം |**

**ക്രൗഞ്ചേം£ബുരുപമഥ വായുമയം ച ശാകേ**

**ത്വാം ബ്രഹ്മരൂപമപി പുഷ്കരനാമ്നി ലോകാ: || 10 ||**

ദേവ ! പ്ലക്ഷദ്വീപിൽ ആദിത്യരൂപനായും ശാല്മലദ്വീപിൽ ചന്ദ്രരൂപിയായും കുശമെന്ന ദ്വീപിൽ അഗ്നിരൂപനായും ക്രൗഞ്ചദ്വീപിൽ വരുണരൂപിയായും ശാകദ്വീപിൽ വായുസ്വരൂപിയായും ഭഗവൻ ! പുഷ്കരദ്വീപിൽ ബ്രഹ്മമൂർത്തിയായും നിന്തിരുവടിയെ ജനങ്ങൾ ഭജിക്കുന്നു.

**സർവ്വൈർധ്രുവാദിഭിരുഡുപ്രകരൈർഗ്രഹൈശ്ച**

**പുച്ഛാദികേഷ്വവയവേഷ്വഭികല്പ്യമാനൈ: |**

ത്വം ശിംശുമാരവപുഷാ മഹതാമുപാസ്യ:

സന്ധ്യാസു രുന്ധി നരകം മമ സിന്ധുശായിൻ || 11 ||

ഹേ പാലാഴിയിൽ പള്ളികൊള്ളുന്ന ഭഗവൻ! വാൽ തുടങ്ങിയ അവയവങ്ങളിൽ സങ്കല്പിക്കപ്പെട്ട ധ്രുവൻ മുതലായ എല്ലാ നക്ഷത്രങ്ങളോടും ഗ്രഹങ്ങളോടും ഉപലക്ഷിതനായി ശിംശുമാരസ്വരൂപത്തോടെ സന്ധ്യകാലങ്ങളിൽ മഹന്മാർക്കു ഉപാസിക്കത്തക്കവനായി ശോഭിക്കുന്ന നിന്തിരുവടി എന്റെ നരകത്തെ തടുക്കേണമേ.

പാതാളമൂലഭുവി ശേഷതനും ഭവന്തം

ലോലൈകകുണ്ഡലവിരാജിസഹസ്രശീർഷം |

നീലാംബരം ധൃതഹലം ഭുജഗാംഗനാഭിർ -

ജ്ജുഷ്ടം ഭജേ ഹര ഗദാൻ ഗുരുഗേഹനാഥ || 12 ||

പാതാളത്തിന്റെ അടിത്തട്ടിൽ ഇളകുന്ന കുണ്ഡലത്തോടുകൂടി ശോഭിക്കുന്ന ഒരായിരം ശിരസ്സുകളോടുകൂടിയവനും നീലവസ്ത്രമുടുത്ത് ഹലായുധം ധരിച്ചവനായി നാഗകന്യകളാല് ചൂഴപ്പെട്ടവനുമായുമിരിക്കുന്ന ആദിശേഷസ്വരൂപിയായ നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു. ഗുരുവായൂരപ്പ! എന്റെ രോഗങ്ങളെ വേരോടെ നശിപ്പിക്കേണമേ !

ജംബുദ്വീപാദിഷു ഭഗവദുപാസനാപ്രകാരവർണ്ണനം എന്ന ഇരുപത്തൊന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 221
വൃത്തം. വസന്തതിലകം
ലക്ഷണം : ചൊല്ലാം വസന്തതിലകം തഭജംജഗംഗാ.

Dashaka 22 - അജാമിളോപാഖ്യാനം

അജാമിളോ നാമ മഹീസുര: പുരാ

ചരൻ വിഭോ ധർമ്മപഥാന് ഗൃഹാശ്രമീ ।

ഗുരോർഗ്ഗിരാ കാനനമേത്യ ദൃഷ്ടവാൻ

സുധൃഷ്ടശീലാം കുലടാം മദാകുലാം ॥ 1 ॥

സർവ്വേശ്വരാ! പണ്ടൊരിക്കൽ ഗൃഹസ്ഥാശ്രമം സ്വീകരിച്ച് ധർമ്മമാർഗ്ഗങ്ങളിൽ ജീവിതം നയിച്ചിരുന്ന അജാമിളൻ എന്ന ബ്രാഹ്മണൻ ഗുരുവിന്റെ ആജ്ഞയനുസരിച്ച് വനത്തിലേക്കുപോയ സമയം തീരെ ലജ്ജയില്ലാത്തവളും മദപരവശയുമായ ഒരു വേശ്യയെ കാണാനിടയായി.

സ്വത: പ്രശാന്തോऽപി തദാഹൃതാശയ:

സ്വധർമ്മമുത്സൃജ്യ തയാ സമാരമന് ।

അധർമ്മകാരീ ദശമീ ഭവന് പുനർ -

ദധൗ ഭവന്നാമയുതേ സുതേ രതിം ॥ 2 ॥

പ്രകൃത്യാ ശാന്തനാണെങ്കിലും അവളാൽ വശീകരിക്കപ്പെട്ട മനസ്സോടുകൂടിയവനായി തന്റെ കുലധർമ്മത്തെ കൈവെടിഞ്ഞ് അവളോടൊന്നിച്ച് രമിച്ചുകൊണ്ട് അധർമ്മങ്ങളനുഷ്ഠിക്കുന്നവനായി വാർദ്ധ്യക്യം പ്രാപിച്ചസമയത്ത് അങ്ങയുടെ തിരുനാമത്തോടുകൂടിയ പുത്രനിൽ വാത്സല്യം കൈകൊണ്ടു.

സ മൃത്യുകാലേ യമരാജകിങ്കരാനൻ

ഭയങ്കരാംസ്ത്രീനഭിലക്ഷയന് ഭിയാ ।

പുരാ മനാക്ത്വത്സ്മൃതിവാസനാബലാത്

ജുഹാവ നാരായണനാമകം സുതം ॥ 3 ॥

ആ അജാമിളൻ മരണസമയത്ത് ഭയങ്കരന്മാരായ മൂന്നു യമകിങ്കരന്മാരെ എതിരിൽകണ്ട് ഭയംകൊണ്ട് മുൻപ് അല്പമെങ്കിലും ഉണ്ടായിട്ടുള്ള ഭഗവൽ സ്മരണയുടെ വാസനബലംകൊണ്ട് നാരായണൻ എന്ന് പേരോട്ടുകൂടിയ മകനെ വിളിച്ചു.

**ദുരാശയസ്യാപി തദാത്വനിർഗ്ഗത-**

**ത്വദീയനാമാക്ഷരമാത്രവൈഭവാത് ।**

**പുരോഽഭിപേതുർഭവദീയപാർഷദാ:**

**ചതുർഭുജാ: പീതപടാ മനോരമാ: ॥ 4 ॥**

അപ്പോൾ ഉച്ചരിക്കപ്പെട്ടതായ അങ്ങയുടെ നാമക്ഷരത്തിന്റെ വൈഭവംകൊണ്ട് ദുഷ്ടാത്മാവണെങ്കിലും അവന്റെ മുമ്പില് നാലു കൈകളോടുകൂടിയവരും മഞ്ഞപ്പട്ടുടുത്തവരും മനോഹരമായ രൂപത്തോടുകൂടിയവരുമായ അങ്ങയുടെ ദൂതന്മാർ ഓടിയെത്തി.

**അമും ച സംപാശ്യ വികർഷതോ ഭടാൻ**

**വിമുഞ്ചതേത്യാരുരുധുർബലാദമീ ।**

**നിവാരിതാസ്തേ ച ഭവജ്ജനൈസ്തദാ**

**തദീയപാപം നിഖിലം ന്യവേദയൻ ॥ 5 ॥**

ഇവനേയും പാശംകൊണ്ട് കെട്ടി വലിച്ചുകൊണ്ടുപോകുന്ന യമഭടന്മാരെ "വിട്ടുവിൻ" എന്ന് ഇവർ ബലാല്ക്കാരമായി തടുത്തു; അപ്പോൾ അവരും അങ്ങയുടെ ആളുകളാൽ തടുക്കപ്പെട്ടവരായിട്ട് അവന്റെ എല്ലാ പാപകർമ്മങ്ങളേയും എടുത്തെടുത്തു പറഞ്ഞറിയിച്ചു.

**ഭവന്തു പാപാനി കഥം തു നിഷ്കൃതേ**

**കൃതേഽപി ഭോ ദണ്ഡനമസ്തി പണ്ഡിതാ: ।**

**ന നിഷ്കൃതി: കിം വിദിതാ ഭവാദൃശാ-**

മിതി പ്രഭോ ത്വത്പുരുഷാ ബഭാഷിരേ || 6 ||

"അല്ലയോ പണ്ഡിതന്മാരെ! പാപങ്ങൾ ഉണ്ടായിക്കൊള്ളട്ടെ! പ്രായശ്ചിത്തം ചെയ്തതിന്നുശേഷവും എങ്ങിനെയാണ് ശിക്ഷ ഉണ്ടാവുക? നിങ്ങളെപ്പോലെയുള്ള വർക്ക് പ്രായശ്ചിത്തം എന്നത് എന്തെന്നറിയുകയില്ലേ? " എന്നിങ്ങിനെ, ഭഗവൻ ! അങ്ങയുടെ പാർഷദന്മാർ ചോദിച്ചു.

ശ്രുതിസ്മൃതിഭ്യാം വിഹിതാ വ്രതാദയ:

പുനന്തി പാപം ന ലുനന്തി വാസനാം |

അനന്തസേവാ തു നികൃന്തതി ദ്വയീ-

മിതി പ്രഭോ ത്വത്പുരുഷാ ബഭാഷിരേ || 7 ||

ശ്രുതികളാലും സ്മൃതികളാലും വിധിക്കപ്പെട്ടുള്ള വ്രതം തുടങ്ങിയ കർമ്മങ്ങൾ പാപത്തെ ശുദ്ധമാക്കുന്നു; പാപവാസനയെ നശിപ്പിക്കുന്നില്ല; ഭഗവൽസേവനമാകട്ടെ, രണ്ടിനേയും വേരറുക്കുന്നു; എന്നിങ്ങിനെ, ഹേ ഭഗവൻ! അങ്ങയുടെ സേവകന്മാർ പറഞ്ഞു.

അനേന ഭോ ജന്മസഹസ്രകോടിഭി:

കൃതേഷു പാപേഷ്വപി നിഷ്കൃതി: കൃതാ |

യദഗ്രഹീന്നാമ ഭയാകുലോ ഹരേ-

രിതി പ്രഭോ ത്വത്പുരുഷാ ബഭാഷിരേ || 8 ||

"ഹേ കിങ്കരന്മാരേ! ഇവൻ പേടിച്ചുവിറക്കുന്നവനായി ഭഗവാന്റെ തിരുനാമത്തെ ഉച്ചരിച്ചു എന്നതുകൊണ്ട് ഇവനാൽ അനേകായിരം ജന്മങ്ങളില് ചെയ്തിട്ടുള്ള പാപങ്ങളിൽകൂടി പ്രായശ്ചിത്തം ചെയ്യപ്പെട്ടു." എന്നിങ്ങിനെ ഹേ സർവ്വേശ്വര ! അങ്ങയുടെ ആളുകൾ പറഞ്ഞു.

നൃണാമബുദ്ധ്യാപി മുകുന്ദകീർത്തനം

ദഹത്യഘൗഘാൻ മഹിമാസ്യ താദൃശ: |

യഥാഗ്നിരേധാംസി യഥൌഷധം ഗദാ -

നിതി പ്രഭോ ത്വത്പൂരുഷാ ബഭാഷിരേ || 9 ||

"അഗ്നി വിറകുകളെ എന്നതുപോലെയും മരുന്നു രോഗങ്ങളെയെന്നതുപോലെയും ബുദ്ധിപൂർവ്വമല്ലാതെയാണെങ്കിലും മോക്ഷദനായ ശ്രീ ഹരിയുടെ നാമോച്ചാരണം ജനങ്ങളുടെ പാപസഞ്ചയങ്ങളെ പാടെ ദഹിപ്പിക്കുന്നു, ഈ നാമമഹാത്മ്യം അപ്രകാരമുള്ളതാണ്, എന്നിങ്ങിനെ, ഹേ പ്രഭോ ! അങ്ങയുടെ സേവകന്മാർ പറഞ്ഞു.

ഇതീരിതൈർയ്യാമ്യഭടൈരപാസൃതേ

ഭവദ്ഭടാനാം ച ഗണേ തിരോഹിതേ |

ഭവത്സ്മൃതിം കംചന കാലമാചരനന്

ഭവത്പദം പ്രാപി ഭവദ്ഭടൈരസൗ || 10 ||

ഇപ്രകാരം പറയപ്പെട്ട യമഭടന്മാരാൽ ഒഴിഞ്ഞുപോകപ്പെട്ട സമയം അങ്ങയുടെ പാർഷദന്മാര് മറഞ്ഞപ്പോള് ഈ അജാമിളന് കുറെക്കാലം ഭഗവത്സ്മരണം ചെയ്തുകൊണ്ട് കഴിച്ചുകൂട്ടിയശേഷം അങ്ങയുടെ സേവകന്മാരാൽ നിന്തിരുവടിയുടെ സന്നിധിയിലേക്ക് ചേർക്കപ്പെട്ടു.

സ്വകിങ്കരാവേദനശങ്കിതോ യമ-

സ്ത്വദംഘ്രിഭക്തേഷു ന ഗമ്യതാമിതി |

സ്വകീയഭൃത്യാനശിശിക്ഷദുച്ചകൈ:

സ ദേവ വാതാലയനാഥ പാഹി മാം || 11 ||

യമൻ തന്റെ കിങ്കരന്മാർ ഉണർത്തിച്ചതുകേട്ട് ശങ്കയോടുകൂടിയവനായിട്ട് 'അങ്ങയുടെ തൃപ്പാദഭക്തന്മാരുടെ അടുത്തുകൂടി പോകരുത്' എന്നിങ്ങനെ തന്റെ ഭടന്മാരെ കഠിനമായി ശാസിച്ചു. ഹേ ഗുരുവായൂരപ്പ! അപ്രകാരമുള്ള നിന്തിരുവടി എന്നെ കാത്തരുളേണമേ.

Dashaka 23 - ദക്ഷചരിതവും, ചിത്രകേതുപാഖ്യാനവും, വൃതവധവർണ്ണനവും, സപ്തമരുദുത്പത്തികഥാവർണ്ണനവും.

**ചേതസസ്തു ഭഗവന്നപരോ ഹി ദക്ഷ-**

**സ്ത്വത്സേവനം വ്യധിത സർഗ്ഗവിവൃദ്ധികാമ: I**

**ആവിർബഭൂവിഥ തദാ ലസദഷ്ടബാഹു-**

**സ്തസ്മൈ വരം ദദിഥ താം ച വധൂമസിക്നിം II 1II**

ഹേ പ്രഭോ! പ്രചേതസ്സുകളുടെ പുത്രനായ വേറൊരു ദക്ഷൻ സൃഷ്ടിയെ വർദ്ധിപ്പിക്കുവാനുള്ള ആഗ്രഹത്തോടുകൂടിയവനായിട്ട് നിന്തിരുവടിയെ ഭജിച്ചു സേവിച്ചു; അപ്പോള് നിന്തിരുവടി ശോഭിക്കുന്ന എട്ടു കൈകളോടുകൂടിവയനായിട്ട് പ്രത്യക്ഷനായി; അദ്ദേഹത്തിന്നു വരത്തേയും അസിക്നിയെന്നുപേരായ ആ കന്യകയേയും നൽകി.

**തസ്യാത്മജാസ്ത്വയുതമീശ പുനസ്സഹസ്രം**

**ശ്രീനാരദസ്യ വചസാ തവ മാർഗ്ഗമാപു: I**

**നൈകത്രവാസമൃഷയേ സ മുമോച ശാപം**

**ഭക്തോത്തമസ്ത്വൃഷിരനുഗ്രഹമേവ മേനേ II 2 II**

ജഗദീശ! അദ്ദേഹത്തിന്റെ പതിനോരായിരം പുത്രന്മാരും നാരദമഹർശിയുടെ ഉപദേശത്താൽ അങ്ങയുടെ മാർഗ്ഗത്തെ പ്രാപിച്ചു. ആ ദക്ഷൻ മഹർഷിയ്ക്കു ഒരിടത്തും സ്ഥിരമായിരിക്കാതിരിക്കട്ടെ എന്ന ശാപവും നല്കി. ഭക്തന്മാരിലുത്തമനായ മഹർഷിയാവട്ടെ അത് അനുഗ്രഹമായിത്തന്നെ കരുതി.

**ഷഷ്ട്യാ തതോ ദുഹിതൃഭി: സൃജത: കുലൗഘാൻ**

**ദൗഹിത്രസൂനുരഥ തസ്യ സ വിശ്വരൂപ: I**

**ത്വത്സ്തോത്രവർമ്മിതമജാപയദിന്ദ്രമാജൗ**

ദേവ ത്വദീയമഹിമാ ഖലു സർവ്വജൈത്ര: ll 3 ll

അതിനുശേഷം അറുപതു പുത്രിമാരെക്കൊണ്ട് വംശപരമ്പരകളെ അഭിവൃദ്ധിപ്പെടുത്തുന്ന അദ്ദേഹത്തിന്റെ മകളുടെ മകന്റെ പുത്രനായ ആ വിശ്വരൂപന് അനന്തരം ദേവേന്ദ്രനെ നാരായണകവചമെന്ന അങ്ങയുടെ സ്തോത്രമാകുന്ന കവചം ധരിപ്പിച്ച് യുദ്ധത്തിൽ ജയിപ്പിച്ചു. പ്രഭോ അങ്ങയുടെ മാഹാത്മ്യം സകലരേയും ജയിക്കുന്നതിന്നു സമർത്ഥമായതാണല്ലോ.

പ്രാക്ശൂരസേനവിഷയേ കില ചിത്രകേതു:

പുത്രാഗ്രഹീ നൃപതിരംഗിരസ: പ്രഭാവാത് l

ലബ്ധ്വൈകപുത്രമഥ തത്ര ഹതേ സപത്നീ-

സംഘൈരമുഹ്യദവശസ്തവ മായയാസൗ ll 4 ll

പണ്ട് ശൂരസേനരാജ്യത്തിൽ ചിത്രകേതു എന്ന രാജാവ് പുത്രനുണ്ടാവാൻ ആഗ്രഹിച്ചു; ഇദ്ദേഹം അംഗിരസ്സ് മഹർഷിയുടെ പ്രഭാവംകൊണ്ട് ഒരു പുത്രനെ ലഭിച്ചിട്ട് അനന്തരം ആ ശിശു സപത്നിമാരാൽ കൊല്ലപ്പെട്ടപ്പോൾ ദുഃഖത്താൽ വശംകെട്ട് അങ്ങയുടെ മായകൊണ്ട് മോഹിച്ചു.

തം നാരദസ്തു സമമംഗിരസാ ദയാലു:

സമ്പ്രാപ്യ താവദുപദർശ്യ സുതസ്യ ജീവം l

കസ്യാസ്മി പുത്ര ഇതി തസ്യ ഗിരാ വിമോഹം

ത്യക്ത്വാ ത്വദർചനവിധൗ നൃപതിം ന്യയുങ്ക്ത ll 5 ll

ആ സമയം കരുണാമൂർത്തിയായ നാരദമഹർഷി അംഗിരസ്സോടുകൂടി ആ രാജാവിനെ സമീപിച്ച് പുത്രന്റെ ജീവനെ അടുത്തു കാണിച്ചു കൊടുത്തു; 'ഞാൻ ആരുടെ പുത്രനാണ്' എന്ന ആ ജീവന്റെ വാക്കുകേട്ട് മോഹത്തെ ഉപേക്ഷിച്ച രാജാവിനെ അങ്ങയെ ആരാധിക്കുന്ന വിഷയത്തിൽ നിയോഗിച്ചു.

സ്തോത്രം ച മന്ത്രമപി നാരദതോഽഥ ലബ്ധ്വാ

**തോഷായ ശേഷവപുഷോ നനു തേ തപസ്യൻ I**

**വിദ്യാധരാധിപതിതാം സ ഹി സപ്തരാത്രേ**

**ലബ്ധ്വാപ്യകുണ്ഠമതിരന്വഭജദ്ഭവന്തം II 6 II**

അനന്തരം ആ രാജാവകട്ടെ നാരദമഹർഷിയിൽനിന്ന് സ്തോത്രത്തേയും ദിവ്യമന്ത്രത്തേയും ലഭിച്ച് ആദിശേഷസ്വരൂപിയായ അങ്ങയുടെ പ്രീതിക്കായിത്തന്നെ തപസ്സുചെയ്തു ഏഴുദിവസംകൊണ്ട് വിദ്യാധരന്മാരുടെ ആധിപത്യം കൈവന്നിട്ടും മനം മടുക്കാതെ നിന്തിരുവടിയെ ഭജിച്ചുകൊണ്ടേയിരുന്നു.

**തസ്മൈ മൃണാലധവലേന സഹസ്രശീർഷ്ണാ**

**രൂപേണ ബദ്ധനുതിസിദ്ധഗണാവൃതേന I**

**പ്രാദുർഭവന്നചിരതോ നുതിഭി: പ്രസന്നോ**

**ദത്വാ$\digamma$ത്മതത്ത്വമനുഗൃഹ്യ തിരോദധാഥ II 7 II**

നിന്തിരുവടി താമരവളയംപോലെ വെളുത്തതും ആയിരം ശിരസ്സുകളോടുകൂടിയതും സ്തുതിചെയ്തുകൊണ്ടിരിക്കുന്ന സിദ്ധഗണങ്ങളാൽ പരിസേവിക്കപ്പെട്ടതുമായ ദിവ്യരൂപത്തോടെ താമസിയാതെ പ്രത്യക്ഷനായി സ്തോത്രങ്ങളാൽ സന്തുഷ്ടനായി ആ രാജാവിന്നായ്ക്കൊണ്ട് ആത്മതത്വത്തെ ഉപദേശിച്ച് അനുഗ്രഹിച്ചശേഷം അന്തർധാനംചെയ്തു.

**ത്വദ്ഭക്തമൗലിരഥ സോ$\digamma$പി ച ലക്ഷലക്ഷം**

**വർഷാണി ഹർഷുലമനാ ഭുവനേഷു കാമം I**

**സംഗാപയൻ ഗുണഗണം തവ സുന്ദരീഭി:**

**സംഗാതിരേകരഹിതോ ലലിതം ചചാര II 8 II**

അതിൽപിന്നെ അങ്ങയുടെ ഭക്തശിരോമണിയായിത്തീർന്ന അദ്ദേഹം അങ്ങയുടെ ദിവ്യഗുണഗണങ്ങളെ സുന്ദരിമാരെക്കൊണ്ട് മനോഹരമായി പാടിച്ചുകൊണ്ട് വിഷയങ്ങളിൽ ഒട്ടുംതന്നെ ആസക്തിയോടുകൂടാത്തവനായി മനഃ സന്തുഷ്ടിയോടുകൂടിയവനായി അനേകലക്ഷം വർഷം ലോകങ്ങളിൽ ഇഷ്ടംപോലെ സഞ്ചരിച്ചു.

**അത്യന്തസംഗവിലയായ ഭവത്പ്രണുന്നോ**

**നൂനം സ രൂപ്യഗിരിമാപ്യ മഹത്സമാജേ ।**

**നിശ്ശങ്കമങ്കകൃതവല്ലഭമംഗജാരിം**

**തം ശങ്കരം പരിഹസന്നമയാഭിശേപേ ॥ 9 ॥**

വിഷയാസക്തിയുടെ ഉന്മൂലനാശത്തിന്നുവേണ്ടി അങ്ങയാൽ പ്രേരിപ്പിക്കപ്പെട്ടാവനായിട്ടുതന്നെ കൈലാസവർവ്വതത്തെ പ്രാപിച്ചിട്ട് മഹാന്മാരുടെ സദസ്സിൽ ശങ്കകൂടാതെ പത്നിയെ മടിയിൽ കയറ്റിവെച്ചുകൊണ്ടിരിക്കുന്ന കാമാരിയായ ആ ശ്രീ പരമേശ്വരനെ പരിഹസിക്കുന്നവനായിട്ട് പാർവ്വതിയാൽ ശപിക്കപ്പെട്ടു.

**നിസ്സമ്ഭ്രമസ്ത്വയമയാചിതശാപമോക്ഷോ**

**വൃത്രാസുരത്വമുപഗമ്യ സുരേന്ദ്രയോധീ ।**

**ഭക്ത്യാത്മതത്ത്വകഥനൈഃ സമരേ വിചിത്രം**

**ശത്രോരപി ഭ്രമമപാസ്യ ഗതഃ പദം തേ ॥ 10 ॥**

ഈ ചിത്രകേതുവാകട്ടെ യാതൊരു പരിഭ്രമവുംകൂടാതെ ശാപത്തിന്നു മോക്ഷം യാചിക്കാത്തവനായി വൃതൻ എന്ന അസുരനായി ഭവിച്ച് ദേവേന്ദ്രനോടു യുദ്ധം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഭക്തികൊണ്ട് ആത്മതത്വോപദേശങ്ങളാല് യുദ്ധമദ്ധ്യത്തിൽ ശത്രുവിന്റെ അജ്ഞാനംകൂടി തീർത്തിട്ട് അങ്ങായുടെ സ്ഥാനത്തെ പ്രാപിച്ചു, ആശ്ചർയ്യംതന്നെ !

**ത്വത്സേവനേന ദിതിരിന്ദ്രവധോദ്യതാഽപി**

**താൻ പ്രത്യുതേന്ദ്രസുഹൃദോ മരുതോഽഭിലേഭേ ।**

**ദുഷ്ടാശയേഽപി ശുഭദൈവ ഭവന്നിഷേവാ**

**തത്താദൃശസ്ത്വമവ മാം പവനാലയേശ ॥ 11 ॥**

ദിതി ഇന്ദ്രനെ വധിക്കുന്നതിന്ന് ഉദ്യമിച്ചവളാണെങ്കിലും അങ്ങയുടെ ആരാധനയാൽ ഉദ്ദേശത്തിന്നു വിരോധമായി ഇന്ദ്രന്നു സുഹൃത്തുക്കളായ ആ മരുത്തുകളെ പുത്രന്മാരായി ലഭിച്ചു; അങ്ങയെ ഭജിക്കുന്നത് ദുഷ്ടബുദ്ധിയോടു കൂടിയാണെങ്കിലും ശുഭത്തെ കൊടുക്കുന്നു. ഹേ ഗുരുവായൂരപ്പ! അപ്രകാരമുള്ള നിന്തിരുവടി എന്നെ രക്ഷിക്കേണമേ.

## സപ്തമസ്കന്ധഃ

### Dashaka 24 - പ്രഹ്ളാദചരിതാവർണ്ണനം

**ഹിരണ്യാക്ഷേ പോത്രിപ്രവരവപുഷാ ദേവ ഭവതാ**
**ഹതേ ശോകക്രോധഗ്ലപിതധൃതിരേതസ്യ സഹജ: ।**
**ഹിരണ്യപ്രാരമ്ഭ: കശിപുരമരാരാതിസദസി**
**പ്രതിജ്ഞമാതേനേ തവ കില വധാര്ഥം മധുരിപോ ॥ 1 ॥**

ഹേ മധുവൈരിയായ ഭഗവൻ! വരാഹസ്വരൂപം ധരിച്ച നിന്തിരുവടിയാൽ ഹിരണ്യക്ഷൻ കൊല്ലപ്പെട്ടപ്പോള് സഹോദരനായ ഹിരണ്യകശിപു വ്യസനംകൊണ്ടും കോപംകൊണ്ടും അസ്വസ്ഥമായ മനസ്സോടുകൂടിയവനായിട്ട് നിന്തിരുവടിയുടെ വധത്തിനായി അസുരന്മാരുടെ സഭയിൽ വെച്ച് സത്യംചെയ്തുവത്രെ !

**വിധാതാരം ഘോരം സ ഖലു തപസിത്വാ നചിരത:**
**പുര: സാക്ഷാത്കുർവ്വന് സുരനരമൃഗാദ്യൈരനിധനം ।**
**വരം ലബ്ധ്വാ ദൃപ്തോ ജഗദിഹ ഭവന്നായകമിദം**
**പരിക്ഷുന്ദന്നിന്ദ്രാദഹരത ദിവം ത്വാമഗണയൻ ॥ 2 ॥**

അവനാവട്ടെ, ഉഗ്രമായ തപസ്സുചെയ്തിട്ട് വളരെ താമസിയാതെ ബ്രഹ്മദേവനെ പ്രത്യക്ഷനാക്കി ദേവ, മനുഷ്യ, മൃഗാദികളാൽ കൊല്ലപ്പെടരുതെന്ന വരത്തെ ലഭിച്ച് അഹങ്കാരത്തോടുകൂടിയവനായി ഇവിടെ അങ്ങയുടെ രക്ഷയിലിരിക്കുന്ന ഈ ലോകത്തെ പീഢിപ്പിച്ചുകൊണ്ട് അങ്ങയെ വകവെക്കാതെ ഇന്ദ്രനിൽനിന്നു സ്വർഗ്ഗത്തെ അപഹരിച്ചു.

**നിഹന്തും ത്വാം ഭൂയസ്തവ പദമവാപ്തസ്യ ച രിപോർ -**
**ബഹിർദൃഷ്ടേരന്തർദധിഥ ഹൃദയേ സൂക്ഷ്മവപുഷാ ।**
**നദന്നുച്ചൈസ്തത്രാപ്യഖിലഭുവനാന്തേ ച മൃഗയൻ**
**ഭിയാ യാതം മത്വാ സ ഖലു ജിതകാശീ നിവവൃതേ ॥ 3 ॥**

പിന്നീട് അങ്ങയെ വധിപ്പാനായി അങ്ങയുടെ സ്ഥാനമായ വൈകുണ്ഠത്തിലെത്തിച്ചേർന്ന ബാഹ്യദൃഷ്ടിമാത്രമുള്ളവനായ, ആ ശത്രുവിന്റെ ഹൃദയത്തിൽ തന്നെ സൂക്ഷ്മശരീരത്തോടുകൂടി മറഞ്ഞിരുന്നു; അവനാകട്ടെ, ഉറക്കെഗർജ്ജിച്ചുകൊണ്ട് ആ വൈകുണ്ഠത്തിലും മറ്റെല്ലാലോകങ്ങളിലും അങ്ങയെ അന്വേഷിച്ചു പേടിച്ചു ഓടിപ്പോയവനായി കരുതി ജയിച്ചു എന്നഭിമാനിച്ച് മടങ്ങിപ്പോന്നു.

**തതോഽസ്യ പ്രഹ്ലാദ: സമജനി സുതോ ഗർഭവസതൗ**

**മുനേർവീണാപാണേരധിഗതഭവദ്ഭക്തിമഹിമാ |**

**സ വൈ ജാത്യാ ദൈത്യ: ശിശുരപി സമേത്യ ത്വയി രതിം**

**ഗതസ്ത്വദ്ഭക്താനാം വരദ പരമോദാഹരണതാം || 4 ||**

അനന്തരം ഗർഭത്തിൽ വസിക്കുമ്പോൾതന്നെ വീണാപാണിയായ നാരദമഹർഷിയിൽനിന്നു ഭഗവത്ഭക്തിമാഹാത്മ്യം അറിഞ്ഞവനായ പ്രഹ്ലാദൻ ഇവന്റെ പുത്രനായി പിറന്നു. അവനാവട്ടെ ജാതിയിൽ അസുരനും ശിശുവും ആയിരുന്നിട്ടും അങ്ങയിൽ ആസക്തിയോടുകൂടിയവനായിട്ട് ഹേ വരദനായ ഭഗവൻ! അങ്ങയുടെ ഭക്തന്മാരിൽ ഉത്തമമായ ഉദാഹരണഭാവത്തെ പ്രാപിച്ചു.

**സുരാരീണാം ഹാസ്യം തവ ചരണദാസ്യം നിജസുതേ**

**സ ദൃഷ്ട്വാ ദുഷ്ടാത്മാ ഗുരുഭിരശിശിക്ഷച്ചിരമമും |**

**ഗുരുപ്രോക്തം ചാസാവിദമിദമഭദ്രായ ദൃഢമി-**

**ത്യപാകുർവന് സർവം തവ ചരണഭക്ത്യൈവ വവൃധേ || 5 ||**

ദുഷ്ടബുദ്ധിയായ ആ ഹിരണ്യകശിപു സുരദ്വേഷികളായ അസുരന്മാർക്ക് പരിഹാസയോഗ്യമായ അങ്ങയുടെ തൃപ്പാദദാസ്യഭാവത്തെ തന്റെ പുത്രനിൽ കണ്ടിട്ട് ഗുരുജനങ്ങളെക്കൊണ്ട് ഇവനെ വളരെക്കാലം അഭ്യസിപ്പിച്ചു; ഇവനാവട്ടെ ഇതും നല്ലതിനല്ല, നല്ലതിനല്ല തീർച്ചതന്നെ എന്നിങ്ങിനെ ഗുരുജനങ്ങളുടെ ഉപദേശം മുഴുവൻ തള്ളികഴിഞ്ഞ് അങ്ങയുടെ പാദഭക്തിയോടുകൂടിതന്നെ വളർന്നുവന്നു.

**അധീതേഷു ശ്രേഷ്ഠം കിമിതി പരിപൃഷ്ടേഽഥ തനയേ**

**ഭവദ്ഭക്തിം വര്യാമഭിഗദതി പര്യാകുലധൃതി: |**

**ഗുരുഭ്യോ രോഷിത്വാ സഹജമതിരസ്യേത്യഭിവിദൻ**

**വധോപായാനസ്മിനന് വ്യതനുത ഭവത്പാദശരണേ II 6 II**

അനന്തരം ഒരുനാൾ "നീ പഠിച്ചവയിൽ ശ്രേഷ്ഠമായതെന്താണ്? എന്നിങ്ങനെ മകനോടു ചോദിച്ചപ്പോൾ നിന്തിരുവടിയോടുള്ള ഭക്തിതന്നെയാണ് ശ്രേഷ്ഠമായിട്ടുള്ളത് എന്നു പറയവേ ആ ഹിരണ്യകശിപു ചിത്തം കലങ്ങിയവനായി ഗുരുക്കന്മാരോടു കോപിച്ച് ഇവന്റെ സ്വാഭാവികബുദ്ധിയാണ് ഇതെന്നു മനസ്സിലാക്കി അങ്ങയുടെ പാദങ്ങളെ ശരണമായിക്കരുതിയിരുന്ന ഇവനെ വധിപ്പാനുള്ള ഉപായങ്ങളെ ചിന്തിച്ചുതുടങ്ങി.

**സ ശൂലൈരാവിദ്ധ: സുബഹു മഥിതോ ദിഗ്ഗജഗണൈർ -**

**മഹാസർപ്പൈർദഷ്ടോ?പ്യനശനഗരാഹാരവിധുത: I**

**ഗിരീന്ദ്രവക്ഷിപ്തോ?പ്യഹഹ! പരമാത്മന്നയി വിഭോ**

**ത്വയി ന്യസ്താത്മത്വാത് കിമപി ന നിപീഡാമഭജത II7II**

ഹേ പരമാത്മസ്വരൂപിയായ പ്രഭോ ! അവൻ ശൂലത്താൽ കുത്തപ്പെട്ടു; ദിഗ്ഗജങ്ങളാൽ വളരെയേറെ മർദ്ദിക്കപ്പെട്ടു; ഘോരസർപ്പങ്ങളാല് കടിപ്പിക്കപ്പെട്ടു എന്നിട്ടും പട്ടിണി, വിഷാന്നഭക്ഷണം എന്നിവയാൽ പീഡിപ്പിക്കപ്പെട്ട വനായിരുന്നിട്ടും കഷ്ടം കഷ്ടം മലയുടെ മുകളിൽനിന്നു താഴോട്ടു തള്ളപ്പെട്ടവനായിരുന്നിട്ടും അങ്ങയിൽ സമർപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായതുകൊണ്ട് ഒരുവിധത്തിലുള്ള ക്ലേശവും ഉണ്ടായില്ല.

**തത: ശങ്കാവിഷ്ട: സ പുനരതിദുഷ്ടോ?സ്യ ജനകോ**

**ഗുരൂക്ത്യാ തദ്ഗേഹേ കില വരുണപാശൈസ്തമരുണത് I**

**ഗുരോശ്ചാസാന്നിധ്യേ സ പുനരനുഗാന് ദൈത്യതനയാന്**

**ഭവദ്ഭക്തേസ്തത്ത്വം പരമമപി വിജ്ഞാനമശിഷത് II 8 II**

അനന്തരം പരമദുഷ്ടനായ അവന്റെ അച്ഛനായ ആ ഹിരണ്യകശിപു ശങ്കയോടുകൂടിയവനായിട്ട് ഗുരുവിന്റെ ഉപദേശംകൊണ്ട് വീണ്ടും അവരുടെ ഗൃഹത്തിൽ വരുണപാശങ്ങളെകൊണ്ട് അവനെ ബന്ധിച്ചുവത്രെ ! ആ പ്രഹ്ലാദനാവട്ടെ ഗുരു

അവിടെ ഇല്ലാത്ത അവസരത്തിൽ കൂടെയുണ്ടായിരുന്ന അസുരകുമാരന്മാർക്ക് ഭഗവദ്ഭക്തിയുടെ തത്വത്തേയും ഉൽകൃഷ്ടമായ ആത്മജ്ഞാനത്തേയും ഉപദേശിച്ചു.

**പിതാ ശൃണ്വൻ ബാലപ്രകരമഖിലം ത്വത്സ്തുതിപരം**

**രുഷാന്ധ: പ്രാഹൈനം കുലഹതക കസ്തേ ബലമിതി |**

**ബലം മേ വൈകുണ്ഠസ്തവ ച ജഗതാം ചാപി സ ബലം**

**സ ഏവ ത്രൈലോക്യം സകലമിതി ധീരോƒയമഗദീത് || 9 ||**

അവന്റെ അച്ഛൻ കുട്ടികളെല്ലാവരേയും അങ്ങയുടെ നാമസംകീർത്തനം ചെയ്യുനന്തിലുത്സുകന്മാരായി കേട്ട് കോപാന്ധനായി "ഹേ കുലത്തെ കെടുത്തവനെ നിനക്കാരാണ് സഹായം" എന്നിങ്ങനെ അവനോട് ചോദിച്ചു. "എനിക്ക് വൈകുണ്ഠവാസിയായ ശ്രീ നാരയണമൂർത്തിയാണ് സഹായം; അങ്ങയ്ക്കും ചരാചരാത്മകമായ ഈ ലോകത്തിനും അദ്ദേഹം തന്നെയാണ് ബലം ത്രൈലോക്യം മുഴുവനും അദ്ദേഹംതന്നെയാണ്;" എന്നിങ്ങനെ ധൈര്യത്തോടുകൂടി അവൻ ഉത്തരം പറഞ്ഞു.

**അരേ ക്വാസൗ ക്വാസൗ സകലജഗദാത്മാ ഹരിരിതി**

**പ്രഭിന്തേ സ്മ സ്തംഭം ചലിതകരവാലോ ദിതിസുത: |**

**അത: പശ്ചാദ്വിഷ്ണോ ന ഹി വദിതുമീശോƒസ്മി സഹസാ**

**കൃപാത്മൻ വിശ്വാത്മന പവനപുരവാസിന് മൃഡയ മാം || 10 ||**

അസുരനായ ഹിരണ്യകശിപു കൈവാളിളക്കിക്കൊണ്ട് "ലോകങ്ങൾക്കെല്ലാം ആത്മസ്വരൂപിയായിരിക്കുന്ന ഈ വിഷ്ണു എവിടെ?" "അവനവിടെ" എന്ന് അലറിക്കൊണ്ട് തൂണിനെ ആഞ്ഞുവെട്ടി; ഹേ സർവ്വവ്യാപിയായ ഭഗവൻ! അതിന്നപ്പുറം പെട്ടെന്നു പറയുന്നതിന്ന് ഞാൻ ശക്തനല്ല; ഹേ കൃപാലുവായ വിശ്വമൂർത്തേ ! ഗുരുവായൂർപുരേശ! എന്നെ കാത്തരുളേണമേ !

പ്രഹ്ലാദചരിതവർണ്ണനം എന്ന ഇരുപത്തിനാലം ദശകം.
ആദിതഃ ശ്ലോകാഃ 253.
വൃത്തം : ശിഖരിണി. ലക്ഷണം: യതിക്കാറിൽ തട്ടും യമനസഭലംഗം ശിഖരിണി.

Dashaka 25 - നരസിംഹവതാരവർണ്ണനം

**സ്തംഭേ ഘട്ടയതോ ഹിരണ്യകശിപോ: കർണ്ണൗ സമാചൂർണ്ണയ-**
**ന്നാഘൂർണ്ണജ്ജഗദണ്ഡകുണ്ഡകുഹരോ ഘോരസ്തവാഭൂദ്രവ: ।**
**ശ്രുത്വാ യം കില ദൈത്യരാജഹൃദയേ പൂർവ്വം കദാപ്യശ്രുതം**
**കമ്പ: കശ്ചന സംപപാത ചലിതോ$പ്യംഭോജഭൂർവ്വിഷ്ടരാത് ॥ 1 ॥**

തൂണിന്മേൽ ഇടിക്കുന്നവനായ ഹിരണ്യകശിപുവിന്റെ ചെവികളെ തകർത്തുകൊണ്ടും ബ്രഹ്മാണ്ഡകടാഹത്തിന്റെ ഉള്ളെല്ലാം ഇളക്കിമറിച്ചുകൊണ്ടും ഭയങ്കരമായ അങ്ങയുടെ ഗർജ്ജനം ഉണ്ടായി. മുമ്പ് ഒരിക്കലും കേട്ടിട്ടില്ലത്തതായ യാതൊരു ആ ശബ്ദത്തെ കേട്ട് അസുരശ്രേഷ്ഠന്റെ ഹൃദയത്തിൽ ഒരു വിറയാല് ഉണ്ടായി ! ബ്രഹ്മദേവൻകൂടി തന്റെ ആസനത്തിൽനിന്ന് ഇളകിപ്പോയി.

**ദൈത്യേ ദിക്ഷു വിസൃഷ്ടചക്ഷുഷി മഹാസംരംഭിണി സ്തംഭത:**
**സംഭൂതം ന മൃഗാത്മകം ന മനുജാകാരം വപുസ്തേ വിഭോ ।**
**കിം കിം ഭീഷണമേതദദ്ഭുതമിതി വ്യുദ്ഭ്രാന്തചിത്തേ$സുരേ**
**വിസ്ഫൂർജ്ജദ്ധവലോഗ്രരോമവികസദ്വർഷ്മാ സമാജൃംഭഥാ: ॥ 2 ॥**

ഹേ ഭഗവൻ ! ഏറ്റവും വലിയ സംരംഭത്തോടുകൂടിയ ആ അസുരൻ എല്ലാ ഭാഗങ്ങളിലും നോക്കികൊണ്ടിരിക്കവേ മൃഗരൂപമോ മനുഷ്യസ്വരൂപമോ അല്ലാത്തതായ അങ്ങയുടെ ശരീരത്തെ തൂണിൽനിന്നു പുറത്തു വന്നിരിക്കുന്നതായി കണ്ടിട്ട് ഭയപ്പെടുത്തുന്നതും ആശ്ചർയ്യകരവുമായ ഇത് എന്താണ് എന്താണ് എന്നിങ്ങനെ അസുരന് പരിഭ്രമിച്ച മനസ്സോടുകൂടിയിരിക്കുമ്പോൾ ഗർജ്ജിക്കുന്നതും വെളുത്ത ഉഗ്രമായ സ്കന്ധ രോമങ്ങളെക്കൊണ്ടു വിടർന്നതുമായ ശരീരത്തോടുകൂടിയവനായിട്ട് നിന്തിരുവടി വളർന്നുവന്നു.

**തപ്തസ്വർണ്ണസവർണ്ണഘൂർണ്ണദതിരൂക്ഷാക്ഷം സടാകേസര-**
**പ്രോത്കമ്പപ്രനികുംബിതാംബരമഹോ ജീയാത്തവേദം വപു: ।**
**വ്യാത്തവ്യാപ്തമഹാദരീസഖമുഖം ഖഡ്ഗോഗ്രവല്ഗന്മഹാ-**

**ജിഹ്വാ നിർഗ്ഗമദൃശ്യമാനസുമഹാദംഷ്ട്രായുഗോഡ്ഡാമരം ॥ 3 ॥**

ഉരുക്കിയ തങ്കത്തിന്റെ നിറപ്പകിട്ടാർന്ന ഉരുട്ടിമിഴിക്കുന്ന ഭയങ്കരമായ കണ്ണുകളോടും കഴുത്തിലെ സടയുടെ ചലനംകൊണ്ട് മറയ്ക്കപ്പെട്ട വസ്ത്രശോഭയോടും തുറന്ന വിശാലമായ വലിയ ഗുഹയോടു കിടനിൽക്കുന്ന മുഖത്തോടുകൂടിയതും വാളെന്നതുപോലെ ഭയങ്കരവും ചലിച്ചുകൊണ്ടിരിക്കുന്നതുമായ വലിയ നാവു പുറത്തേക്കു നീട്ടിയിരിക്കകൊണ്ടു കാണപ്പെടുന്ന രണ്ടു ദംഷ്ട്രങ്ങളെക്കൊണ്ടു ഭയാനകവുമായ അങ്ങയുടെ ഈ ദിവ്യരൂപം ജയിച്ചിരുളട്ടെ !

**ഉത്സർപ്പദ്വലിഭംഗഭീഷണഹനു ഹ്രസ്വസ്ഥവീയസ്തര-**

**ഗ്രീവം പീവരദോശ്ശതോദ്ഗതനഖക്രൂരാംശുദൂരോല്ബണം ।**

**വ്യോമോല്ലംഘി ഘനാഘനോപമഘനപ്രധ്വാനനിർദ്ധാവിത-**

**സ്പർദ്ധാലുപ്രകരം നമാമി ഭവതസ്തന്നാരസിംഹം വപു: ॥ 4 ॥**

ഉയർന്നുനില്ക്കുന്ന വലികളുടെ ചുളിവുകൊണ്ടു ഭയങ്കരങ്ങളായ കവിൾത്തടങ്ങളോടുകൂടിയതും നീളംകുറഞ്ഞു തടിച്ച കഴുത്തോടുകൂടിയതും തടിച്ചു കൊഴുത്ത അനേകം കൈകളിൽനിന്നും പുറപ്പെട്ട നഖങ്ങളുടെ പ്രകാശാധിക്യത്താൽ ഏറ്റവും തിളങ്ങുന്നതും ആകാശത്തിനോടുരുമ്മുന്നതും കാർമേഘങ്ങളുടെതെന്ന പോലേ ഭയങ്കരമായ ഗർജ്ജനങ്ങൾകൊണ്ട് തുരത്തപ്പെട്ട ശത്രുസംഘങ്ങളോടുകൂടിയതുമായ നിന്തിരുവടിയുടെ ആ നരസിംഹസ്വരൂപത്തെ ഞാന് നമസ്കരിക്കുന്നു.

**നൂനം വിഷ്ണുരയം നിഹന്മ്യമുമിതി ഭ്രാമ്യദ് ഗദാഭീഷണം**

**ദൈത്യേന്ദ്രം സമുപാദ്രവന്തമധൃഥാ ദോർഭ്യാം പൃഥുഭ്യാമമും ।**

**വീരോ നിർഗ്ഗളിതോ॑ഥ ഖഡ്ഗഫലകൗ ഗൃഹ്ണന്വിചിത്രശ്രമാന്**

**വ്യാവൃണ്വൻ പുനരാപപാത ഭുവനഗ്രാസോദ്യതം ത്വാമഹോ ॥ 5 ॥**

ഇതു തീർച്ചയായും മഹാവിഷ്ണുതന്നെയാണ്; ഇവനെ ഞാൻ കൊല്ലുന്നുണ്ടു എന്നിങ്ങിനെ പറഞ്ഞുകൊണ്ട് ഗദ ചുഴറ്റിക്കൊണ്ടു ഭയങ്കരനായി നേരിട്ടു പാഞ്ഞുവരുന്നവനായ ഈ ഹിരണ്യകശിപുവിനെ തടിച്ചുകൊഴുത്തിരിക്കുന്നതായ രണ്ടു കൈകൾകൊണ്ടു നിന്തിരുവടി പിടിച്ചുനിർത്തി; വീരനായ അവൻ പിടിയിൽനിന്നു വിടുവിച്ചു ചാടി, അനന്തരം വാളും പരിചയും എടുത്തുകൊണ്ടും വിചിത്രങ്ങളായ അഭ്യാസങ്ങളെ

കാണിച്ചുകൊണ്ടും വീണ്ടും ലോകത്തെ മുഴുവൻ ഒന്നായി വിഴുങ്ങുവാൻ ഒരുങ്ങിയിരിക്കുന്ന നിന്തിരുവടിയുടെ നേർക്കു ചാടിവീണു; ആശ്ചര്യംതന്നെ !

**ഭ്രാമ്യന്തം ദിതിജാധമം പുനരപി പ്രോദ്ഗൃഹ്യ ദോര്ഭ്യാം ജവാത്**

**ദ്വാരേ/ഥോരുയുഗേ നിപാത്യ നഖരാൻ വ്യുത്ഖായ വക്ഷോഭുവി ।**

**നിർഭിന്ദന്നധിഗർഭനിർഭരഗലദ്രക്താംബു ബദ്ധോത്സവം**

**പായം പായമുദൈരയോ ബഹു ജഗത്സംഹാരിസിംഹാരവാൻ ॥ 6 ॥**

ആ സമയം നിന്തിരുവടി വട്ടത്തിൽ ചുറ്റുന്നവനായ ആ ദുഷ്ടനായ അസുരനെ വീണ്ടും വേഗത്തിൽ രണ്ടു കൈകൾകൊണ്ടും മുറുകെ പിടിച്ചു വാതിൽപടിയിൽ തന്റെ ഇരുതുടകളിലുമായി കിടത്തി മാറിടത്തിൽ നഖങ്ങളെ തറച്ച് പിളർന്നുകൊണ്ട് അകത്തുനിന്നു അതിയായി പ്രഹഗിച്ചുവരുന്ന രക്തധാരയെ വർദ്ധിച്ച ഉത്സാഹത്തോടെ ഇടവിടാതെ കുടിച്ചിട്ട് ലോകമെല്ലാം തകർക്കുന്ന സിംഹനാദങ്ങളെ പുറപ്പെടുവിച്ചു.

**ത്യക്ത്വാ തം ഹതമാശു രക്തലഹരീസിക്തോന്നമദ്വർഷ്മണി**

**പ്രത്യുത്പത്യ സമസ്തദൈത്യപടലീം ചാഖാദ്യമാനേ ത്വയി ।**

**ഭ്രാമ്യദ്ഭൂമി വികമ്പിതാംബുധികുലം വ്യാലോലശൈലോത്ക്കരം**

**പ്രോത്സർപ്പത്ചരം ചരാചരമഹോ ദു:സ്ഥാമവസ്ഥാം ദധൗ ॥7॥**

രക്തംപ്രവാഹംകൊണ്ടു നനയ്ക്കപ്പെട്ട ഏറ്റവുമുയർന്ന ശരീരത്തൊടുകൂടിയ നിന്തിരുവടി കൊല്ലപ്പെട്ട അവനെ വിട്ട് വേഗത്തിൽ ചാടിവീണ് എല്ലാ അസുരഗണങ്ങളേയും തിന്നുതുടങ്ങിയപ്പോൾ ചരാചരാത്മകമായ പ്രപഞ്ചം മുഴുവൻ വട്ടംചുറ്റുന്ന ഭൂമിയോടും ഇളകിമറിയുന്ന സമുദ്രങ്ങളോടും കുലുങ്ങിക്കൊണ്ടിരിയ്ക്കുന്ന മലകളോടും സ്ഥാനച്യുതി സംഭവിച്ച നക്ഷത്രങ്ങളോടുംകൂടി ദുഃഖാവസ്ഥയെ പ്രാപിച്ചുപോയി !

**താവന്മാംസവപാകരാലവപുഷം ഘോരാന്ത്രമാലാധരം**

**ത്വാം മധ്യേസഭമിദ്ധകോപമുഷിതം ദുർവാരഗുർവാരവം ।**

**അഭ്യേതും ന ശശാക കോപി ഭുവനേ ദൂരേ സ്ഥിതാ ഭീരവ:**

**സർവ്വേ ശർവവിരിഞ്ചവാസവമുഖാ: പ്രത്യേകമസ്തോഷത ॥ 8 ॥**

ആ സമയം സഭാമദ്ധ്യത്തിലിരിക്കുന്നവനും മാംസം, വപ മുതലായവയാൽ ഭയങ്കരമായ ശരീരത്തോട്ടുകൂടിയവനും കുടൽമാലയണിഞ്ഞ് ഘോരരൂപത്തോടേയും അത്യുഗ്രമായ കോപത്തോട്ടുകൂടിയും ഇരിക്കുന്നവനും തടുപ്പാൻ കഴിയാത്തതും ഗംഭീരവുമായ സിംഹനാദം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നവനുമായ നിന്തിരുവടിയെ സമീപിക്കുന്നതിന്നു ലോകത്തിലാരുംതന്നെ ശക്തനായില്ല. രുദ്രൻ, ബ്രഹ്മാവ്, ദേവേന്ദ്രൻ തുടങ്ങിയ ദേവന്മാരെല്ലാം ധൈര്യമില്ലാത്തവരായി ദൂരെ നിന്നുകൊണ്ട് വേവ്വേറെ സ്തുതിച്ചു.

ഭൂയോഽപ്യക്ഷതരോഷധാമ്നി ഭവതി ബ്രഹ്മാജ്ഞയാ ബാലകേ

പ്രഹ്ലാദേ പദയോർന്നമത്യപഭയേ കാരുണ്യഭാരാകുല: |

ശാന്തസ്ത്വം കരമസ്യ മൂർദ്ധ്നി സമധാ: സ്തോത്രൈരഥോദ്ഗായത-

സ്തസ്യാകാമധിയോഽപി തേനിഥ വരം ലോകായ ചാനുഗ്രഹം || 9 ||

എന്നിട്ടും നിന്തിരുവടി ശമിക്കാത്ത കോപത്തോട്ടുകൂടിയവനായിരിക്കവേ ബ്രഹ്മദേവന്റെ നിയോഗത്താൽ ബാലകനായ പ്രഹ്ലാദന് ഭയമൊട്ടും കൂടാതെ കാല്ക്കൽവീണു നമസ്കരിച്ചപ്പോൾ നിന്തിരുവടി ശാന്തനായി കാരുണ്യംകൊണ്ടു ആവർജ്ജിതനായിട്ടു പ്രഹ്ലാദന്റെ നെറുകയിൽ തൃകൈവച്ച് അനന്തരം സ്തോത്രങ്ങളെകൊണ്ട് ഗാനംചെയ്യുന്നവനായ അവന്ന് യാതൊന്നുമാഗ്രഹിക്കാത്തവനാണെങ്കിലും വരത്തേയും ലോകത്തിന്നനുഗ്രഹത്തേയും നല്കി.

ഏവം നാടിതരൗദ്രചേഷ്ടിത വിഭോ ശ്രീതാപനീയാഭിധ-

ശ്രുത്യന്തസ്ഫുടഗീതസർവമഹിമന്നത്യന്തശുദ്ധാകൃതേ |

തത്താദൃങ്ഖിലോത്തരം പുനരഹോ കസ്ത്വാം പരോ ലംഘയേത്

പ്രഹ്ലാദപ്രിയ ഹേ മരുത്പുരപതേ സർവാമയാത് പാഹി മാം ||10 ||

ഇപ്രകാരം നടിക്കപ്പെട്ട ഭയങ്കരമായ ചേഷ്ടിതത്തോട്ടുകൂടിയ ഹേ ഭഗവൻ! ശ്രീതാപനീയോപനിഷത്തിൽ സ്പഷ്ടമായി പ്രതിപാദിക്കപ്പെട്ട സകല മഹിമ യോട്ടുകൂടിയവനും ഏറ്റവും പരിശുദ്ധമായ ആകൃതിയോട്ടുകൂടിയവനും മറ്റൊന്നിനോടുപമിപ്പാനില്ലാത്തവനും സർവ്വോട്ടുകൃഷ്ടനുമായ നിന്തിരുവടിയെ വേറെ ഏതൊരുവനാണ് അതിക്രമിക്കുന്നത്? പ്രഹ്ലാദപ്രിയനായ ഗുരുവായൂരപ്പ! എന്നെ സകല രോഗങ്ങളിൽ നിന്നും രക്ഷിക്കേണമേ !

## അഷ്ടമസ്കന്ധം.

### Dashaka 26 - ഗജേന്ദ്രമോക്ഷവർണ്ണനം

**ഇന്ദ്രദ്യുമ്ന: പാണ്ഡ്യഖണ്ഡാധിരാജ-**
**സ്ത്വദ്ഭക്താത്മാ ചന്ദനാദ്രൗ കദാചിത് ।**
**ത്വത് സേവായാം മഗ്നധീരാലുലോകേ**
**നൈവാഗസ്ത്യം പ്രാപ്തമാതിഥ്യകാമം ॥ 1 ॥**

പണ്ടൊരിക്കൽ പാണ്ഡ്യദേശാധിപനായ അങ്ങയില് ഭക്തിയോടുകൂടിയ ഇന്ദ്രദ്യുമ്നൻ മലയപർവ്വതത്തിൽ അങ്ങയുടെ ആരാധനയിൽ മുഴുകിയ മനസ്സോടു കൂടിയവനായിരിക്കവേ അതിഥിസൽക്കാരത്തെ ആഗ്രഹിച്ചു വന്നു ചേർന്നവനായ അഗസ്ത്യമഹർഷിയെ കണ്ടതേ ഇല്ല.

**കുംഭോദ്ഭൂതി: സംഭൃതക്രോധഭാര:**
**സ്തബ്ധാത്മാ ത്വം ഹസ്തിഭൂയം ഭജേതി ।**
**ശപ്ത്വാഽഥൈനം പ്രത്യഗാത്സോഽപി ലേഭേ**
**ഹസ്തീന്ദ്രത്വം ത്വത്സ്മൃതിവ്യക്തിധന്യം ॥ 2 ॥**

അപ്പോൾ അഗസ്ത്യമഹർഷി കോപവിഷ്ടനായി "ഗർവ്വിഷ്ഠനായ നീ ആനയായിത്തീരട്ടെ" എന്നിങ്ങനെ അദ്ദേഹത്തെ ശപിച്ച് മടങ്ങിപ്പോയി; ആ രാജാവാകട്ടെ ഭഗവത് സ്മരണയാൽ വ്യക്തമായ ശ്രേഷ്ഠതയോടുകൂടിയ ഗജേന്ദ്രവസ്ഥയെ പ്രാപിച്ചു.

**ദുഗ്ദ്ധാംഭോധേർമ്മദ്ധ്യഭാജി ത്രികൂടേ**
**ക്രീഡഞ്ഛൈലേ യൂഥപോഽയം വശാഭി: ।**
**സർവ്വാന് ജന്തുനത്യവർത്തിഷ്ട ശക്ത്യാ**
**ത്വദ്ഭക്താനാം കുത്ര നോത്കർഷലാഭ: ॥ 3 ॥**

പാലാഴിയുടെ നടുവിലുള്ള ത്രികൂടപർവ്വതത്തിൽ പിടിയാനകളോടുകൂടി കളിച്ചുകൊണ്ട് ഈ കരിവരൻ തന്റെ ബലംകൊണ്ട് എല്ലാ ജന്തുക്കളേയും കീഴടക്കി; അങ്ങയെ സേവിക്കുന്നവർക്ക് അവിടെയാണ് ശ്രേയസ്സില്ലാതിരിക്കുക?

**സ്വേന സ്ഥേമ്നാ ദിവ്യദേശത്വശക്ത്യാ**

**സോഽയം ഖേദാനപ്രജാനൻ കദാചിത് ।**

**ശൈലപ്രാന്തേ ഘർമ്മതാന്ത: സരസ്യാം**

**യൂഥൈസ്സാർദ്ധം ത്വത്പ്രണുന്നോഽഭിരേമേ ॥ 4॥**

അപ്രകാരമുള്ള ഈ ഗജശ്രേഷ്ഠൻ തന്റെ ശക്തികൊണ്ടും ദിവ്യമായ ആ പ്രദേശത്തിന്റെ മഹിമകൊണ്ടും യാതൊരു ദുഃഖങ്ങളും അറിയാത്തവനായിരിക്കെ ഒരിക്കല് വേനലിന്റെ ചൂടുകൊണ്ടു തളർന്നവനായി മലയോരത്തിലുള്ള തടാകത്തിൽ അങ്ങയാൽ പ്രേരിപ്പിക്കപ്പെട്ടവനായി മറ്റുള്ള ആനകളൊന്നിച്ച് ക്രീഡിച്ചുകൊണ്ടിരുന്നു.

**ഹൂഹൂസ്താവദ്ദേവലസ്യാപി ശാപാത്**

**ഗ്രാഹീഭൂതസ്തജ്ജലേ വർത്തമാന: ।**

**ജഗ്രാഹൈനം ഹസ്തിനം പാദദേശേ**

**ശാന്ത്യർത്ഥം ഹി ശ്രാന്തിദോഽസി സ്വകാനാം ॥ 5 ॥**

അപ്പോൾ ദേവമഹർഷിയുടെ ശാപംകൊണ്ട് മുതലായിത്തീർന്ന് ആ തടാകത്തിൽ പാർപ്പുറപ്പിച്ചിരുന്ന ഹൂഹൂ എന്ന് ഗന്ധർവ്വൻ ഈ ആനയെ കാലിന്മേൽ പിടികൂടി; നിന്തിരുവടി തന്റെ ഭക്തന്മാർക്ക് ദുഃഖശാന്തിക്കായി ക്ലേശത്തെ നൽകുന്നവനാണല്ലോ !

**ത്വത്സേവായാ വൈഭവാത് ദുർന്നിരോധം**

**യുധ്യന്തം തം വത്സരാണാം സഹസ്രം ।**

**പ്രാപ്തേ കാലേ ത്വത്പദൈകാഗ്ര്യസിദ്ധ്യൈ**

**നക്രാക്രാന്തം ഹസ്തിവര്യം വ്യധാസ്ത്വം ॥6॥**

അങ്ങയെ ഭജിച്ചതിനാലുണ്ടായ മാഹാത്മ്യംകൊണ്ട് ആയിരം കൊല്ലാങ്ങളോളം യാതൊരുവിധ തടസ്ഥവും കൂടാതെ പൊരുതിയ ആ ഗജേന്ദ്രനെ അങ്ങയുടെ

തൃപ്പാദങ്ങളിൽ ഏകാഗ്രത സിദ്ധിപ്പാനുള്ള കാലം വന്നപ്പോൾ നിന്തിരുവടി മുതലയെക്കൊണ്ടു കടിപ്പിച്ചു.

ആർത്തിവ്യക്തപ്രാക്തനജ്ഞാനഭക്തി:
ശുണ്ഡോത്ക്ഷിപ്തൈ: പുണ്ഡരീകൈ: സമർചന് ।
പൂർവ്വാഭ്യസ്തം നിർവ്വിശേഷാത്മനിഷ്ഠം
സ്തോത്രം ശ്രേഷ്ഠം സോഽന്വഗാദീത് പരാത്മൻ ॥ 7 ॥

ഹേ പരമാത്മസ്വരൂപിൻ! ആ കരിവരൻ ദുഃഖാധിക്യത്താൽ മനസ്സിൽ തെളിഞ്ഞുതുടങ്ങിയ ജന്മാന്തരത്തിലെ ജ്ഞാനം, ഭക്തി എന്നിവയോടു കൂടിയവനായിട്ട് തുമ്പിക്കൈയാൽ എടുത്തുയർത്തപ്പെട്ട താമരപ്പൂക്കളാല് നിന്തിരുവടിയെ അർച്ചിച്ചുകൊണ്ട് മുൻ ജന്മത്തിൽ അഭ്യസിച്ചിട്ടുള്ള നിർഗുണബ്രഹ്മപരമായ മഹാസ്തോത്രത്തെ ഇടവിടാതെ പാടിക്കൊണ്ടിരിക്കുന്നു.

ശ്രുത്വാ സ്തോത്രം നിർഗുണസ്ഥം സമസ്തം
ബ്രഹ്മേശാദ്യൈർനാഹമിത്യപ്രയാതേ ।
സർവ്വാത്മാ ത്വം ഭൂരികാരുണ്യവേഗാത്
താർക്ഷ്യാരൂഢ: പ്രേക്ഷിതോഽഭൂ: പുരസ്താത് ॥ 8 ॥

നിർഗുണബ്രഹ്മപരമായ സ്തോത്രത്തെ മുഴുവനും കേട്ട് ബ്രഹ്മാവ്, മഹേശ്വരൻ എന്നീ ദേവന്മാരാൽ ഓരോരുത്തരും ഞാൻ അല്ല സ്തുതിക്കപ്പെടുന്നതു എന്നിങ്ങനെ വിചാരിച്ച് പോവതിരുന്ന സമയം സർവ്വദേവാത്മകനായ നിന്തിരുവടി വർദ്ധിച്ച കാരുണ്യംകൊണ്ട് ഗരുഡന്റെ പുറത്തുകയറി ഗജേന്ദ്രന്റെ മുമ്പിൽ പ്രത്യക്ഷനായി ഭവിച്ചു.

ഹസ്തീന്ദ്രം തം ഹസ്തപദ്മേന ധൃത്വാ
ചക്രേണ ത്വം നക്രവര്യം വ്യദാരീ: ।
ഗന്ധർവേഽസ്മിന് മുക്തശാപേ സ ഹസ്തീ
ത്വത്സാരൂപ്യം പ്രാപ്യ ദേദീപ്യതേ സ്മ ॥ 9 ॥

ആ ഗജേന്ദ്രനെ തൃക്കൈകൊണ്ടു ഉദ്ധരിച്ചിട്ട് സുദർശനചക്രംകൊണ്ട് നിന്തിരുവടി മുതലായ രണ്ടായിപ്പിളർന്നു; ഈ ഗന്ധർവ്വൻ ശാപത്തിൽനിന്നു

വിമോചിക്കപ്പെട്ടവനായതിൽപിന്നെ ആ ആനയും അങ്ങയുടെ സാരൂപ്യത്തെ പ്രാപിച്ച് ഏറ്റവും ശോഭിച്ചു.

**ഏതദ്വൃത്തം ത്വാം ച മാം ച പ്രഗേ യോ**

**ഗായേത്സോ$f$യം ഭൂയസേ ശ്രേയസേ സ്യാത്।**

**ഇത്യുക്ത്വൈനം തേന സാർദ്ധം ഗതസ്ത്വം**

**ധിഷ്ണ്യം വിഷ്ണോ പാഹി വാതാലയേശ ॥ 10 ॥**

ഈ ഉപാഖ്യാനത്തേയും നിന്നേയും എന്നേയും യാതൊരുവൻ പുലർകാലത്ത് കീർത്തനംചെയ്യുന്നവോ അങ്ങിനെയുള്ളവന് വർദ്ധിച്ച ശ്രേയസ്സുകൽക്കു ആളായി ഭവിക്കും എന്നിങ്ങനെ അവനോടു അരുളിചെയ്തിട്ട് അവനോടുകൂടി നിന്തിരുവടി സ്വസ്ഥാനമായ വൈകുണ്ഠത്തിലേക്കു തിരിച്ചു; അപ്രകാരമുള്ള വിഷ്ണുവിന്റെ അവതാരരൂപമായിരിക്കുന്ന ഗുരുവായൂരപ്പ ! എന്നെ രക്ഷിക്കേണമേ !

ഗജേന്ദ്രമോക്ഷവർണ്ണനം എന്ന ഇരുപത്താറാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 273.
വൃത്തം: - ശാലിനീ - ലക്ഷണം - നാലേഴായും ശാലിനീ തം ത ഗംഗം.

Dashaka 27 - അമൃതമഥനകാലത്തിലെ കൂർമ്മാവതാരവർണ്ണനം

**ദുർവാസാ  സുരവനിതാപ്തദിവ്യമാല്യം**

**ശക്രായ സ്വയമുപദായ തത്ര ഭൂയ: ।**

**നാഗേന്ദ്രപ്രതിമൃദിതേ ശശാപ ശക്രം**

**കാ ക്ഷാന്തിസ്ത്വദിതരദേവതാംശജാനാം ॥ 1 ॥**

ദുർവാസസ്സ് എന്ന മഹർഷി ഒരു ദേവസ്ത്രീയിൽനിന്നു ലഭിച്ച ദിവ്യമായ മാലയെ താൻതന്നെ ദേവേന്ദ്രന്നു കൊടുത്തിട്ട് അതു പിന്നീട് ഐരാവതമെന്ന ശ്രേഷ്ഠ ഗജത്താൽ മർദ്ദിക്കപ്പെട്ടപ്പോൾ ഇന്ദ്രനെ ശപിച്ചു; നിന്തിരുവടിയൊഴിച്ച് മറ്റു ദേവതകളുടെ അംശത്തിൽ ജനിച്ചവർക്ക് എന്തൊരു ക്ഷമയാണുള്ളത് ?

**ശാപേന പ്രഥിതജരേ/ഥ നിർജ്ജരേന്ദ്രേ**

**ദേവേഷ്വപ്യസുരജിതേഷു നിഷ്പ്രഭേഷു ।**

**ശർവാദ്യാ: കമലജമേത്യ സർവദേവാ**

**നിർവാണപ്രഭവ സമം ഭവന്തമാപു: ॥ 2 ॥**

അനന്തരം അമരാധിപന് ദുർവാസസ്സിന്റെ ശാപംകൊണ്ട് ജര ബാധിച്ചവനായിത്തീരവേ മറ്റുള്ള ദേവന്മാരും അസുരന്മാരാൽ തോല്പിക്കപ്പെട്ടു തേജസ്സില്ലാത്തവരായിത്തീർന്നപ്പോൾ ശിവൻ തുടങ്ങിയ ദേവന്മാരെല്ലാവരും ബ്രഹ്മാവിനെ സമീപിച്ച്, അല്ലേ മോക്ഷത്തിന്നു ഉൽപത്തിസ്ഥാനമായ ഭഗവൻ! ആ ബ്രഹ്മാവോടൊന്നിച്ച് അങ്ങയുടെ സന്നിധിയില് വന്നുചേർന്നു.

**ബ്രഹ്മാദ്യൈ: സ്തുതമഹിമാ ചിരം തദാനീം**

**പ്രാദുഷ്ഷൻ വരദ പുര: പരേണ ധാമ്നാ ।**

**ഹേ ദേവാ ദിതിജകുലൈർവിധായ സന്ധിം**

**പീയൂഷം പരിമഥതേതി പര്യശാസ്ത്വം ॥ 3 ॥**

ഭക്തന്മാർക്ക് അഭീഷ്ടങ്ങളെ നൽക്കുന്ന ഹേ പ്രഭോ ! ബ്രഹ്മദേവൻ തുടങ്ങിയവരാൽ വളരെ നേരം സ്തുതിക്കപ്പെട്ട മഹിമയോട്ടുകൂടിയ നിന്തിരുവടി ആ സമയം ഉൽകൃഷ്ടമായ തേജസ്സോട്ടുകൂടി അവരുടെ മുമ്പിൽ പ്രത്യക്ഷനായി "ഹേ ദേവന്മാരെ! അസുരന്മാരോട്ടുകൂടി സന്ധിചെയ്ത് അമൃത് കടഞ്ഞെടുക്കുവിൻ! എന്നിങ്ങിനെ കല്പിച്ചരുളി.

സന്ധാനം കൃതവതി ദാനവൈ: സുരൗഘേ

മന്ഥാനം നയതി മദേന മന്ദരാദ്രിം I

ഭ്രഷ്ടേഽസ്മിൻ ബദരമിവോദ്വഹന് ഖഗേന്ദ്രേ

സദ്യസ്ത്വം വിനിഹിതവാൻ പയ:പയോധൗ II 4 II

ദേവന്മാർ അസുരന്മാരോട്ടുകൂടി സന്ധിചെയ്തശേഷം അഹങ്കാരത്തോടെ കടകോലായി മന്ദരപർവ്വതത്തെ കൊണ്ടുപോകുമ്പോള് അത് കയ്യിൽ നിന്ന് താഴെ വീണ സമയം നിന്തിരുവടി ഗരുഡന്റെ പുറത്ത് ഒരു എലന്തക്കുരുവെന്നപോലെ അത്രയും നിഷ്പ്രയാസം കയറ്റിവെച്ച്കൊണ്ട് പാലാഴിയിൽ അതിവേതത്തിൽ കൊണ്ടുപോയി ചേർത്തി.

ആധായ ദ്രുതമഥ വാസുകിം വരത്രാം

പാഥോധൗ വിനിഹിതസർവബീജജാലേ I

പ്രാരബ്ധേ മഥനവിധൗ സുരാസുരൈസ്തൈർ -

വ്യാജാത്ത്വം ഭുജഗമുഖേഽകരോസ്സുരാരീന് II 5 II

അതിൽപിന്നെ താമസിയാതെ വാസുകിയെ കയറാക്കിക്കൊണ്ട് നിക്ഷേപിക്കപ്പെട്ട എല്ലാ ഔഷധങ്ങളുടേയും വിത്തുകളോട്ടുകൂടിയ ആ അലയാഴിയിൽ ആ ദേവസുരന്മാർ കടയുവാനാരംഭിച്ചപ്പോൾ നിന്തിരുവടി കപടം പ്രയോഗിച്ച് സർപ്പത്തിന്റെ മുഖഭാഗത്തിൽ അസുരന്മാരെ ആക്കിത്തീർത്തു.

ക്ഷുബ്ധാദ്രൗ ക്ഷുഭിതജലോദരേ തദാനീം

ദുഗ്ധാബ്ധൗ ഗുരുതരഭാരതോ നിമഗ്നേ I

ദേവേഷു വ്യഥിതതമേഷു തത്പ്രിയൈഷീ

പ്രാണൈഷീ: കമഠതനും കഠോരപൃഷ്ഠാം || 6 ||

അപ്പോൾ ഇളകിമറിയുന്ന ഉൾഭാഗത്തോടുകൂടിയ പാലാഴിയിൽ, വർദ്ധിച്ച ഘനം നിമിത്തം മത്തായി ഉപയോഗിച്ചിരുന്ന മന്ദരപർവ്വതം മുങ്ങിപ്പോയപ്പോൾ ദേവന്മാർ വ്യസനിച്ചുകോണ്ടിരിക്കവേ അവർക്ക് നന്മയെ ഇച്ഛിക്കുന്നവനായ നിന്തിരുവടി ഉറപ്പേറിയ പൃഷ്ഠഭാഗത്തോടുകൂടിയ ആമയുടെ ശരീരത്തെ കൈക്കൊണ്ടു.

വജ്രാതിസ്ഥിരതരകർപ്പരേണ വിഷ്ണോ

വിസ്താരാത്പരിഗതലക്ഷയോജനേന |

അംഭോധേ: കുഹരഗതേന വർഷ്മണാ ത്വം

നിർമഗ്നം ക്ഷിതിധരനാഥമുന്നിനേഥ || 7 ||

ഹേ ഭഗവൻ ! വജ്രത്തെക്കാളേറേ ഉറപ്പുള്ള പൃഷ്ഠാസ്ഥിയോടുകൂടിയതും വിസ്താരംകൊണ്ട് ഒരുലക്ഷം യോജന വ്യാപിച്ചിട്ടുള്ളതും സമുദ്രത്തിനുള്ളിൽ സ്ഥിതിചെയ്യുന്നതുമായ ശരീരത്തോടുകൂടി നിന്തിരുവടി മുങ്ങിക്കിടക്കുന്ന മന്ദരപർവ്വതത്തെ പൊക്കിയെടുത്തു.

ഉന്മഗ്നേ ഝടിതി തദാ ധരാധരേന്ദ്രേ

നിർമ്മേഥുർദൃഢമിഹ സമ്മദേന സർവേ |

ആവിശ്യ ദ്വിതയഗണേഽപി സർപ്പരാജേ

വൈവശ്യം പരിശമയന്നവീവൃധസ്താൻ || 8 ||

അപ്പോൾ ആ പർവ്വതശ്രേഷ്ഠൻ പെട്ടെന്നു പൊങ്ങിയ സമയം അവിടെ കൂടിയിരുന്നവരെല്ലാം വർദ്ധിച്ച ഉത്സാഹത്തോടുകൂടി ഊക്കോടെകടഞ്ഞുതുടങ്ങി. നിന്തിരുവടി രണ്ടു പക്ഷക്കാരിലും വാസുകിയിലും പ്രവേശിച്ചിട്ട് അവരുടെ ക്ഷീണത്തെ ശമിപ്പിച്ച്കൊണ്ട് അവരെ ബലവും ഉത്സാഹവുമുള്ളവരാക്കിത്തീർത്തു.

ഉദ്ദാമഭ്രമണജവോന്നമദ്ഗിരീന്ദ്ര-

ന്യസ്തൈകസ്ഥിരതരഹസ്തപങ്കജം ത്വാം |

അഭ്രാന്തേ വിധിഗിരിശാദയ: പ്രമോദാ-

ദുദ്ഭ്രാന്താ നനവൃരുപാത്തപുഷ്പവർഷാ: || 9 ||

ശക്തിയോടെ ചുറ്റിത്തിരിയുന്നതുകൊണ്ടുണ്ടായ വേഗതയാൽ മേല്പോട്ടുയരുന്ന പർവ്വതത്തിന്മേൽ കയ്യുറപ്പിച്ചുവെച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടിയെ ആകാശ മാർഗ്ഗത്തിൽനിന്ന് ബ്രഹ്മാവ്, ശിവൻ മുതലായവർ സന്തോഷവായുപുകൊണ്ടുള്ള സംഭ്രമത്തോടെ പുഷ്പവൃഷ്ടിചെയ്തുകൊണ്ട് സ്തുതിച്ചു.

ദൈത്യൗഘേ ഭുജഗമുഖാനിലേന തപ്തേ

തേനൈവ ത്രിദശകുലേ/പി കിഞ്ചിദാർത്തേ |

കാരുണ്യാത്തവ കില ദേവ വാരിവാഹാ:

പ്രാവർഷന്നമരഗണാന്ന ദൈത്യസംഘാന് ||10||

ഭഗവൻ! അസുരന്മാർ, സർപ്പത്തിന്റെ മുഖത്തുനിന്നു വീശുന്ന വിഷവായുനിനാൽ സന്തപ്തരായിത്തീരവേ, ആ വിഷവായുകൊണ്ടുതന്നെ ദേവന്മാരും കുറഞ്ഞൊന്നു വിഷമിക്കവേ, നിന്തിരുവടിയുടെ കാരുണ്യംകൊണ്ട് കാർമേഘങ്ങൾ ദേവന്മാരുടെ നേർക്ക് വർഷിച്ചു; അസുരന്മാരുടെ ഭാഗത്തു വർഷിച്ചതുമില്ല.

ഉദ്ഭ്രാമ്യദ്ബഹുതിമിനക്രചക്രവാളേ

തത്രാബ്ധൗ ചിരമഥിതേ/പി നിർവികാരേ |

ഏകസ്ത്വം കരയുഗകൃഷ്ടസർപരാജ:

സംരാജന് പവനപുരേശ പാഹി രോഗാത് || 11 ||

പരിഭ്രമിച്ചോടിക്കൊണ്ടിരിക്കുന്ന അനേകം തിമിംഗലങ്ങൾ, മുതലകൾ ഇവയുടെ കൂട്ടത്തോടുകൂടിയ ആ സമുദ്രം വളരെ കടയപ്പെട്ടിട്ടും യാതൊരു വികാരവും കൂടാതിരിക്കവേ, നിന്തിരുവടി താനൊരുവനായ്ത്തന്നെ ഇരു കൈകൾക്കൊണ്ടും പിടിച്ചുവലിക്കപ്പെട്ട സർപ്പശ്രേഷ്ഠനോടുകൂടിയവനായിട്ട് പരിലസിച്ചു! അപ്രകാരമുള്ള ഗുരുവായൂരപ്പാ! എന്നെ ഈ ദേഹപീഡയിൽനിന്ന് രക്ഷിച്ചരുളേണമേ !

കൂർമ്മാവതരവർണ്ണനം എന്ന ഇരുപത്തേഴാം ദശകം സമാപ്തം.

Dashaka 28 - അമൃതമഥനവർണ്ണനവും അമൃതോത്പത്തിവർണ്ണനവും

ഗരളം തരളാനലം പുരസ്താ-

ജ്ജലധേരുദ്വിജഗാല കാളകൂടം ।

അമരസ്തുതിവാദമോദനിഘ്നോ

ഗിരിശസ്തന്നിപപൗ ഭവത്പ്രിയാർത്ഥം ॥ 1 ॥

കത്തിജ്വലിക്കുന്നതായ കാളകൂടമെന്ന വിഷം സമുദ്രത്തിൽനിന്ന് ദേവദികളുടെ മുൻഭാഗത്തായി ഒഴുകിത്തുടങ്ങി. ദേവന്മാരുടെ സ്തുതിവാക്യങ്ങളാൽ സന്തുഷ്ടനായ ശ്രീ പരമേശ്വരൻ നിന്തിരുവടിയുടെ പ്രീതിക്കുവേണ്ടി അതിനെ മുഴുവൻ പാനം ചെയ്തു.

വിമഥത്സു സുരാസുരേഷു ജാതാ

സുരഭിസ്താമൃഷിഷു ന്യധാസ്ത്രിധാമൻ ।

ഹയരത്നമഭൂദഥേഭരത്നം

ദ്യുതരുശ്ചാപ്സരസ: സുരേഷു താനി ॥ 2 ॥

ത്രിധാമാവായ ഭഗവന്! ദേവാസുരന്മാർ വീണ്ടും മഥനംചെയ്തുകൊണ്ടിരിക്കവേ കാമധേനു ഉണ്ടായി; അതിനെ നിന്തിരുവടി ഋഷികളിൽ സമർപ്പിച്ചു. അനന്തരം ഉച്ചൈശ്രവസ്സ് എന്ന അശ്വരത്നം ഉണ്ടായി. അതിൽ പിന്നെ ഐരാവതവും കല്പകവൃക്ഷവും അപ്സരസ്ത്രീകളും ഉത്ഭവിച്ചു; അവരെ ദേവന്മാരിലും ഏല്പിച്ചു.

ജഗദീശ ഭവത്പരാ തദാനീം

കമനീയാ കമലാ ബഭൂവ ദേവീ ।

അമലാമവലോക്യ യാം വിലോല:

**സകലോ$f$പി സ്പൃഹയാംബഭൂവ ലോക: ll 3 ll**

ലോകേശ! ആ സമയം, അങ്ങയിൽ അനുരാഗത്തോടുകൂടിയവളും മോഹനമായ രൂപസൗഭാഗ്യത്തോടുകൂടിയവളുമായ ലക്ഷ്മിദേവി ആവിർഭവിച്ചു. നിർമ്മലാംഗിയായ യാതൊരു ആ ദേവിയെക്കണ്ടിട്ട് മനസ്സിളികിപ്പോയ എല്ലാവരും അവളെ ആഗ്രഹിച്ചു.

**ത്വയി ദത്തഹൃദേ തദൈവ ദേവ്യൈ**

**ത്രിദശേന്ദ്രോ മണിപീഠികാം വ്യതാരീത് l**

**സകലോപഹൃതാഭിഷേചനീയൈ:**

**ഋഷയസ്താം ശ്രുതിഗീർഭിരഭ്യഷിഞ്ചൻ ll 4 ll**

ദേവരാജാവായ ദേവേന്ദ്രൻ, അങ്ങയിൽ സമർപ്പിച്ച മനസ്സോടുകൂടിയ ആ ദേവിക്കായ്ക്കൊണ്ട് ഉടനെതന്നെ രത്നപീഠം നൽകി. മഹർഷിമാരെല്ലാവരാലും കൊണ്ടുവരപ്പെട്ട അഭിഷേകസാമഗ്രികളെക്കൊണ്ട് വേദമന്ത്രങ്ങളുച്ചരിച്ച് അഭിഷേകം ചെയ്തു.

**അഭിഷേകജലാനുപാതിമുഗ്ദ്ധ-**

**ത്വദപാംഗൈരവഭൂഷിതാംഗവല്ലീം l**

**മണികുണ്ഡലപീതചേലഹാര-**

**പ്രമുഖൈസ്താമമരാദയോ$f$ന്വഭൂഷൻ ll 5 ll**

അഭിഷേകജലത്തിനെ തുടർന്നുകൊണ്ടുണ്ടായ അങ്ങയുടെ മനോമോഹനങ്ങളായ കടാക്ഷങ്ങളാൽ അലങ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയ അവളെ ദേവന്മാർ മുതലായവർ രത്നകുണ്ഡലങ്ങൾ, പീതാംബരം, മുത്തുമാല മുതലായവയെക്കൊണ്ട് അലങ്കരിച്ചു.

**വരണസ്രജമാത്തഭൃംഗനാദാം**

**ദധതീ സാ കുചകുംഭമന്ദയാനാ l**

പദശിഞ്ജിതമഞ്ജുനൂപുരാ ത്വാം

കലിതവ്രീലവിലാസമാസസാദ || 6 ||

ആ ലക്ഷ്മീദേവി വണ്ടുകൂടിയ വണ്ടുകളുടെ ശബ്ദത്തോടുകൂടിയ വരണമാലയെ കൈയിലെടുത്തുകൊണ്ട് കുചകുംഭങ്ങളുടെ ഭാരം നിമിത്തം മന്ദം മന്ദം നടക്കുന്നവളായി പാദങ്ങളിൽ കിലുങ്ങിക്കൊണ്ടിരിക്കുന്ന മനോഹരങ്ങളായ കാൽചിലമ്പു കളോടുകൂടിയവളായിട്ട് ലജ്ജാവിലാസത്തോടുകൂടി നിന്തിരുവടിയെ സമീപിച്ചു.

ഗിരിശദ്രുഹിണാദിസർവ്വദേവാന്

ഗുണഭാജോ൯പ്യവിമുക്തദോഷലേശാൻ |

അവമൃശ്യ സദൈവ സർവരമ്യേ

നിഹിതാ ത്വയ്യനയാ൯പി ദിവ്യമാലാ || 7 ||

പരമേശ്വരൻ , ബ്രഹ്മദേവൻ തുടങ്ങിയ ദേവന്മാരെല്ലാവരേയും ഗുണവാന്മാരാണെങ്കിലും അല്പം ചില ദോഷങ്ങൾ വിട്ടൊഴിഞ്ഞിട്ടെന്നതിനാൽ അലക്ഷ്യമാക്കിത്തള്ളി, ഈ ദേവിയാൽ സദാകാലവും സകല സൽഗുണങ്ങളാലും ഏറ്റവും മനോഹരമായിരിക്കുന്ന നിന്തിരുവടിയിൽതന്നെ ആ ദിവ്യമായ വരണമാല്യം അർപ്പിക്കപ്പെട്ടു.

ഉരസാ തരസാ മമാനിഥൈനാം

ഭുവനാനാം ജനനീമനന്യഭാവാം |

ത്വദുരോവിലസത്തദീക്ഷണശ്രീ-

പരിവൃഷ്ട്യാ പരിപുഷ്ടമാസ വിശ്വം || 8 ||

നിന്തിരുവടി ലോകങ്ങൾക്കെല്ലാം മാതാവായി മറ്റൊന്നിലും ചെല്ലാത്ത മനസ്സോടുകൂടിയവളായിരിക്കുന്ന ഈ രമാദേവിയെ ഉടനെതന്നെ മാറോടു ചേർത്തു മാനിച്ചു; അങ്ങയുടെ മാറിടത്തിൽ വിലസുന്ന അവളുടെ ശ്രീകരമായ കടാക്ഷവർഷത്താല് ലോകമെല്ലാം സമ്പൽസമൃദ്ധിയോടുകൂടിയതായി ഭവിച്ചു.

അതിമോഹനവിഭ്രമാ തദാനീം

മദയന്തീ ഖലു വാരുണീ നിരാഗാത്।

തമസ: പദവീമദാസ്ത്വമേനാ-

മതിസമ്മാനനയാ മഹാസുരേഭ്യ: ॥ 9 ॥

അപ്പോൾ അത്യധികം മോഹിപ്പിക്കുന്ന വിലാസത്തോടുകൂടിയവളായി മദത്തെ വർദ്ധിപ്പിക്കുന്നവളായ വാരുണിദേവി ഉത്ഭവിച്ചു; നിന്തിരുവടി അജ്ഞാനത്തിന്റെ ഇരിപ്പിടമായ ഇവളെ അതിയായ ആദരവോടുകൂടി അസുരശ്രേഷ്ഠന്മാർക്കു നല്കി.

തരുണാമ്ബുദസുന്ദരസ്തദാ ത്വം

നനു ധന്വന്തരിരുത്ഥിതോഽമ്ബുരാശേ: ।

അമൃതം കലശേ വഹൻ കരാഭ്യാ-

മഖിലാർത്തിം ഹര മാരുതാലയേശ ॥ 10 ॥

അനന്തരം പുതിയ കാർമുകിലെന്നപോലെ സുന്ദരനും തൃക്കൈകൾ കൊണ്ട് കലശത്തിൽ അമൃതവും വഹിച്ചുകൊണ്ട് ധന്വന്തരിമൂർത്തിയുമായി നിന്തിരുവടിതന്നെ ആ അലയാഴിയിൽനിന്നു ഉയർന്നുവന്നു; അപ്രകാരമുള്ള വാതാലയേശ! എന്റെ രോഗങ്ങളെയെല്ലാം സുഖപ്പെടുത്തേണമേ !

അമൃതമഥനവർണ്ണനം അമൃതോത്പത്തിവർണ്ണനവും എന്ന ഇരുപത്തെട്ടാം ദശകം.
ആദിതഃ ശ്ലോകാഃ 294.
വൃത്തം: വസന്തമാലിക.
ലക്ഷണം: വിഷമേ സസജം ഗഗം സമത്തിൽ സഭരേഫം വസന്തമാലികയ്ക്കു.

Dashaka 29 – വിഷ്ണുമായാപ്രാദുർഭാവ വർണ്ണനവും ദേവസുരയുദ്ധവർണ്ണനവും മഹേശാധൈര്യച്യുതി വർണ്ണനവും.

ഉദ്ഗച്ഛതസ്തവ കരാദമൃതം ഹരത്സു

ദൈത്യേഷു താനശരണാനനുനീയ ദേവാൻ |

സദ്യസ്തിരോദധിഥ ദേവ ഭവത്പ്രഭാവാ-

ദുദ്യത്സ്വയൂഥ്യകലഹാ ദിതിജാ ബഭൂവു: || 1 ||

ജലത്തിനുള്ളിൽനിന്ന് പൊങ്ങിവരുന്നവനായ നിന്തിരുവടിയുടെ കൈയിൽനിന്ന് ദാനവന്മാർ അമൃതം തട്ടിയെടുക്കവേ മറ്റൊരു ശരണമില്ലാത്ത ദേവന്മാരെ സമാശ്വസിപ്പിച്ചിട്ട് പൊടുന്നവെ നിന്തിരുവടി അവിടെനിന്നു മറഞ്ഞു. ഹേ ഭഗവൻ! നിന്തിരുവടിയുടെ മായശക്തികൊണ്ട് ദൈത്യന്മാർ തങ്ങളുടെ കൂട്ടത്തിൽതന്നെ അന്യോന്യം കലഹിച്ചുകൊണ്ടിരുന്നു.

ശ്യാമാം രുചാഽപി വയസാഽപി തനും തദാനീം

പ്രാപ്തോഽസി തുംഗകുചമണ്ഡലഭംഗുരാം ത്വം |

പീയൂഷകുംഭകലഹം പരിമുച്യ സർവ്വേ

തൃഷ്ണാകുലാ: പ്രതിയയുസ്ത്വദുരോജകുംഭേ || 2 ||

ആ തക്കത്തിൽ നിന്തിരുവടി ശരീരകാന്തികൊണ്ടും വയസ്സുകൊണ്ടും ശ്യാമവും (1. ശ്യമളനിറവും 2. യൗവനയുക്തവും ) വൃത്തമൊത്തുരുണ്ടുയർന്ന സ്തനഭാരത്താല് അല്പം നമ്രവുമായ മോഹനശരീരത്തെ കൈകൊണ്ടു; അസുരന്മാരെല്ലാവരും അമൃതകുംഭംകൊണ്ടുണ്ടായ ശണ്ഠയെ ഉപേക്ഷിച്ച് അങ്ങയുടെ കുചകുംഭത്തിൽ ഏറ്റവും ആസക്തിയോടുകൂടിയവരായി അങ്ങയുടെ സമീപത്തിലേക്കു ഓടിയെത്തി.

കാ ത്വം മൃഗാക്ഷി വിഭജസ്വ സുധാമിമാമി-

ത്യാരൂഢരാഗവിവശാനഭിയാചതോഽമൂൻ |

വിശ്വസ്യതേ മയി കഥം കുലടാƒസ്മി ദൈത്യാ

ഇത്യാലപന്നപി സുവിശ്വസിതാനതാനീ: || 3 ||

“കേഴമാൻകണ്ണാളേ! നീ ആരാണ്! ഈ അമൃതം ഞങ്ങൾക്കു പങ്കിട്ടുതരിക’ എന്നിങ്ങനെ വർദ്ധിച്ച രാഗംകൊണ്ടു പരവശരായി യാചിക്കുന്ന ഈ അസുരന്മാരോട് നിന്തിരുവടി "ഹേ ദാനവന്മാരെ ! ഞാൻ ഒരു വേശ്യയാണ്; എന്നിൽ നിങ്ങളെങ്ങിനെ വിശ്വസിക്കും?" എന്നിങ്ങനെ പറഞ്ഞുകൊണ്ടുതന്നെ അവരെ ഏറ്റവും വിശ്വാസമുള്ള വരാക്കിത്തീർത്തു.

മോദാത് സുധാകലശമേഷു ദദത്സു സാ ത്വം

ദുശ്ചേഷ്ടിതം മമ സഹധ്വമിതി ബ്രുവാണാ |

പംക്തിപ്രഭേദവിനിവേശിതദേവദൈത്യാ

ലീലാവിലാസഗതിഭി: സമദാ: സുധാം താം || 4 ||

ഇവർ സന്തോഷംകൊണ്ട് അമൃതകലശത്തെ അങ്ങയെ ഏല്പിച്ചപ്പോള് മോഹിനിവേഷം ധരിച്ചിരുന്ന നിന്തിരുവടി "എന്റെ തെറ്റിനെ നിങ്ങൾ സഹിക്കണം" എന്നിങ്ങിനെ പറഞ്ഞുകൊണ്ട് വെവ്വേറെ വരികളിൽ ദേവന്മാരേയും അസുരന്മാരേയും വേർത്തിരിച്ചിരുത്തി ലീലാവിലാസങ്ങൾകൊണ്ട് മനോഹരമായി നടന്നുകൊണ്ട് ആ അമൃതത്തെ വിളമ്പിക്കൊടുത്തു.

അസ്മാസ്വിയം പ്രണയിനീത്യസുരേഷു തേഷു

ജോഷം സ്ഥിതേഷ്വഥ സമാപ്യ സുധാം സുരേഷു |

ത്വം ഭക്തലോകവശഗോ നിജരൂപമേത്യ

സ്വർഭനുമർദ്ധപരിപീതസുധം വ്യലാവീ: || 5 ||

അനന്തരം ആ അസുരന്മാർ ഇവൾ നമ്മിൽ പ്രണയമുള്ളവളാണ് എന്നുറച്ച് ഒന്നും മിണ്ടാതിരിക്കവേ ഭക്തന്മാർക്കധീനനായ നിന്തിരുവടി അമൃതത്തെ ദേവന്മാരിൽ

അവസാനിപ്പിച്ചിട്ട് സ്വന്തം രൂപത്തെ പ്രാപിച്ച് പകുതി കുടിക്കപ്പെട്ട അമൃതത്തോട്ടുകൂടിയ രാഹുവിനെ തലയറുത്തിട്ടു.

**ത്വത്ത: സുധാഹരണയോഗ്യഫലം പരേഷു**

**ദത്വാ ഗതേ ത്വയി സുരൈ: ഖലു തേ വ്യഗൃഹ്ണൻ ।**

**ഘോരേ/ഥ മൂര്ഛതി രണേ ബലിദൈത്യമായാ-**

**വ്യാമോഹിതേ സുരഗണേ ത്വമിഹാവിരാസീ: ॥ 6 ॥**

നിന്തിരുവടിയിൽനിന്ന് അമൃതം തട്ടിപ്പറിച്ചതിന്നു തക്കതായ ഫലത്തെ എതിർപക്ഷക്കാരായ അസുരന്മാർക്ക് നല്കിയിട്ട് നിന്തിരുവടി മറഞ്ഞപ്പോൾ ആ അസുരന്മാർ ദേവന്മാരോട്ടുകൂടിതന്നെ പോർചെയ്തു. അനന്തരം ആ കടുത്ത യുദ്ധം ഏറ്റവും വളർന്നപ്പോൾ ദേവന്മാരെല്ലാവരും ബലിയെന്ന അസുരന്റെ മായയാൽ മോഹിതരായിത്തീർന്ന സമയം നിന്തിരുവടി ഇവർക്കിടയിൽ പ്രത്യക്ഷനായി.

**ത്വം കാലനേമിമഥ മാലിമുഖാൻ ജഘന്ഥ**

**ശക്രോ ജഘാന ബലിജംഭവലാൻ സപാകാന് ।**

**ശുഷ്കാർദ്രദുഷ്കരവധേ നമുചൗ ച ലൂനേ**

**ഫേനേന നാരദഗിരാ ന്യരുണോ രണം ത്വം ॥ 7 ॥**

അനന്തരം നിന്തിരുവടി കാലനേമിയെന്ന അസുരനേയും മാലി മുതലായവരേയും വധിച്ചു; ഇന്ദ്രൻ പാകാസുരനോട്ടുകൂടിയ ബലി, ജംഭൻ, വലൻ എന്നിവരെ കൊന്നു; ഉണങ്ങിയതോ നനഞ്ഞതോ ആയ യാതൊന്നുകൊണ്ടും കൊല്ലുവാൻ കഴിയാത്തവനായ നമുചിയെന്നവനും നുരകൊണ്ട് വധിക്കപ്പെട്ടപ്പോൾ നാരദമഹർഷിയുടെ വാക്യമനുസരിച്ച് നിന്തിരുവടി യുദ്ധത്തെ നിർത്തി.

**യോഷാവപുർദനുജമോഹനമാഹിതം തേ**

**ശ്രുത്വാ വിലോകനകുതൂഹലവാൻ മഹേശ: ।**

**ഭൂതൈസ്സമം ഗിരിജയാ ച ഗത: പദം തേ**

**സ്തുത്വാഽബ്രവീദഭിമതം ത്വമഥോ തിരോധാ: ॥ 8 ॥**

അസുരന്മാരെ മോഹിപ്പിക്കുവാൻവേണ്ടി സ്വീകരിക്കപ്പെട്ടതായ അങ്ങയുടെ സ്ത്രീരൂപത്തെപ്പറ്റി കേട്ടിട്ട് ശ്രീ പരമേശ്വരൻ അതു കാണ്മാനുള്ള കൗതുകത്തോടുകൂടി ഭൂതഗണങ്ങളോടും ശ്രീപാർവ്വതിയോടും ഒരുമിച്ച് അങ്ങയുടെ ആവാസസ്ഥാനമായ വൈകുണ്ഠത്തിൽചെന്ന് അങ്ങയെ സ്തുതിച്ചുകൊണ്ട് തന്റെ അഭിലാഷത്തെ അറിയിച്ചു; അനന്തരം നിന്തിരുവടി അവിടെ നിന്നു മറഞ്ഞു.

**ആരാമസീമനി ച കന്ദുകഘാതലീലാ-**

**ലോലായമാനനയനാം കമനീം മനോജ്ഞാം ।**

**ത്വാമേഷ വീക്ഷ്യ വിഗലദ്വസനാം മനോഭൂ-**

**വേഗാദനംഗരിപുരംഗ സമാലിലിംഗ ॥ 9 ॥**

ഉടനെത്തന്നെ ഉദ്യാനഭൂമിയിൽ പന്തടിച്ചു കളിക്കവേ ഇളകിക്കൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയവളും അതിമനോഹരിയായ പെൺകൊടിയുമായ നിന്തിരുവടിയെ അഴിഞ്ഞ വസ്ത്രത്തോടുകൂടിയവളായി കണ്ടിട്ട് കാമവൈരിയായ ഈ ശങ്കരൻ കാമപരവശ്യംകൊണ്ട് അങ്ങയെ ബലാൽക്കരാമായി പിടിച്ചു മുറുകെ പുണര്ന്നു.

**ഭൂയോഽപി വിദ്രുതവതീമുപധാവ്യ ദേവോ**

**വീര്യപ്രമോക്ഷവികസത്പരമാർത്ഥബോധ: ।**

**ത്വന്മാനിതസ്തവ മഹത്ത്വമുവാച ദേവ്യൈ**

**തത്താദൃശസ്ത്വമവ വാതനികേതനാഥ ॥ 10 ॥**

മഹാദേവൻ വീണ്ടും പിടിയിൽനിന്നു വിട്ടുർത്തി ഓടിക്കളഞ്ഞവളായ അവളെ പിന്തുടർന്ന ഓടിയിട്ട് വീർയ്യനിസ്സരണത്തിന്നുശേഷം പ്രകാശിച്ച പരമാർത്ഥ ജ്ഞാനത്തോടുകൂടിയവനും നിന്തിരുവടിയാൽ ആദരിക്കപ്പെട്ടവനുമായിട്ട് അങ്ങയുടെ

മാഹാത്മ്യത്തേ ശ്രീപാർവതിക്ക് ഉപദേശിച്ചു. അല്ലേ ഗുരുവായൂരപ്പ ! അപ്രകാരമിരിക്കുന്ന നിന്തിരുവടി എന്നെ രക്ഷിച്ചരുളേണമേ.

**വിഷ്ണുമായാപ്രാദുർഭാവവർണ്ണനവും ദേവാസുരയുദ്ധവർണ്ണനവും, മഹേശ്വരധൈർയ്യച്യുതിവർണ്ണനവും എന്ന ഇരുപത്തൊമ്പതാംദശകം സമാപ്തം.**

**ആദിതഃ ശ്ലോകാഃ 304.**

**വൃത്തം: വസന്തതിലകം.**

Dashaka 30 – വാമാനാവതാരവർണ്ണനം.

ശക്രേണ സംയതി ഹതോƒപി ബലിർമഹാത്മാ

ശുക്രേണ ജീവിതതനു: ക്രതുവർദ്ധിതോഷ്മാ ।

വിക്രാന്തിമാൻ ഭയനിലീനസുരാം ത്രിലോകീം

ചക്രേ വശേ സ തവ ചക്രമുഖാദഭീത: ॥ 1 ॥

ദേവേന്ദ്രനാൽ പോരിൽ കൊല്ലപ്പെട്ടുവെങ്കിലും മഹാനുഭാവനായ അ ബലി ശുക്രചാര്യനാൽ ജീവിക്കപ്പെട്ട ശരീരത്തോടുകൂടിയവനും യാഗനുഷ്ഠാനംകൊണ്ടു വർദ്ധിക്കപ്പെട്ട തേജസ്സോടുകൂടിയവനും പരാക്രമശാലിയുമായി ഭവിച്ച അങ്ങയുടെ സുദർശനചക്രത്തിൽനിന്നുകൂടി ഭയമില്ലാത്തവനായിട്ട് പേടിച്ച ഒളിച്ച ദേവന്മാരോടുകൂടിയ മൂന്നു ലോകങ്ങളേയും തന്റെ അധീനത്തിലാക്കി.

പുത്രാർത്തിദർശനവശാദദിതിർവിഷണ്ണാ

തം കാശ്യപം നിജപതിം ശരണം പ്രപന്നാ ।

ത്വത്പൂജനം തദുദിതം ഹി പയോവ്രതാഖ്യം

സാ ദ്വാദശാഹമചരത്ത്വയി ഭക്തിപൂർണ്ണാ ॥ 2 ॥

ദേവമാതാവായ അദിതീദേവി സ്വപുത്രന്മാരുടെ ദുഃഖത്തെ കണ്ട് സങ്കടത്തോടുകൂടിയവളായിട്ട് തന്റെ ഭർത്താവായ ആ കാശ്യപപ്രജാപതിയെ ശരണം പ്രാപിച്ചു. അവൾ അദ്ദേഹത്താല് ഉപദേശിക്കപ്പെട്ടു പയോവ്രതം എന്ന വിശിഷ്ടമായ അങ്ങയുടെ വ്രതത്തെ നിന്തിരുവടിയിൽ നിറഞ്ഞ ഭക്തിയോടുകൂടിയവളായി പന്ത്രണ്ടു ദിവസങ്ങൾ മുഴുവനും ആചരിച്ചു.

തസ്യാവധൗ ത്വയി നിലീനമതേരമുഷ്യാ:

**ശ്യാമശ്ചതുർഭുജവപു: സ്വയമാവിരാസീ: l**

**നമ്രാം ച താമിഹ ഭവത്തനയോ ഭവേയം**

**ഗോപ്യം മദീക്ഷണമിതി പ്രലപന്നയാസീ: ll 3 ll**

അതിന്റെ അവസാനത്തിൽ അങ്ങയിൽ ലയിച്ചിരിക്കുന്ന മനസ്സോടുകൂടിയ അദിതിക്ക് ശ്യാമളനിറത്തോടുകൂടിയവനും നാലു തൃക്കൈകളോടുകൂടിയ ശരീരത്തോടുകൂടിയവനുമായ നിന്തിരുവടി സ്വയമേവ പ്രത്യക്ഷനായി; തിരുമുമ്പില് നമസ്കരിച്ചുകൊണ്ടു നില്ക്കുന്ന അവളൊടു ഭവതിയുടെ പുത്രനായി ഞാൻ അവതരിക്കുന്നതാണ്. എന്റെ ദർശനം പരമരഹസ്യമായി വെച്ചുകൊള്ളണം എന്നിങ്ങിനെ അരുളിച്ചെയ്തശേഷം അങ്ങ് അവിടെനിന്നു മറഞ്ഞു.

**ത്വം കാശ്യപേ തപസി സന്നിദധത്തദാനീം**

**പ്രാപ്തോ഼സി ഗര്ഭമദിതേ: പ്രണുതോ വിധാത്രാ l**

**പ്രാസൂത ച പ്രകടവൈഷ്ണവദിവ്യരൂപം**

**സാ ദ്വാദശീശ്രവണപുണ്യദിനേ ഭവന്തം ll 4 ll**

അപ്പോൾ നിന്തിരുവടി കാശ്യപന്റെ തപസ്സിൽ സന്നിധാനം ചെയ്ത് അദിതിയുടെ ഗർഭത്തെ പ്രാപിച്ച് ബ്രഹ്മദേവനാൽ സ്തുതിക്കപ്പെട്ടാവനായി ഭവിച്ചു. ആ അദിതിയും സ്പഷ്ടമായ വൈഷ്ണവതേജസ്സാർന്ന ദിവ്യരൂപത്തോടുകൂടിയ നിന്തിരുവടിയെ ശ്രവണദ്വാദശിയെന്ന പുണ്യദിവസത്തിൽ പ്രസവിച്ചു.

**പുണ്യാശ്രമം തമഭിവര്ഷതി പുഷ്പവർഷൈര് -**

**ഹർഷാകുലേ സുരഗണേ കൃതതൂര്യഘോഷേ l**

**ബദ്ധ്വാ഼ഞ്ജലിം ജയ ജയേതി നുത: പിതൃഭ്യാം**

**ത്വം തത്ക്ഷണേ പടുതമം വടുരൂപമാധാ: ll 5 ll**

ദേവന്മാരാൽ സന്തോഷപരവശന്മാരായി പെരുമ്പറ മുഴക്കിക്കൊണ്ട് ആ പരിപാവനമായ കാശ്യപാശ്രമത്തെ പുഷ്പവർഷംകൊണ്ട് ചൊരിയുമ്പോൾ കൂപ്പുകൈയോടെ ജയിച്ചാലും ജയിച്ചാലും എന്ന് മാതാപിതാക്കന്മാരാൽ കീർത്തിക്കപ്പെട്ട നിന്തിരുവടി അടുത്ത ക്ഷണത്തിൽ അതിസമർത്ഥമായ ബ്രഹ്മചാരിയുടെ രൂപത്തെ കൈക്കൊണ്ടു.

**താവത്പ്രജാപതിമുഖൈരുപനീയ മൗഞ്ജീ-**

**ദണ്ഡാജിനാക്ഷവലയാദിഭിരർച്ച്യമാന: |**

**ദേദീപ്യമാനവപുരീശ കൃതാഗ്നികാര്യ-**

**സ്ത്വം പ്രാസ്ഥിഥാ ബലിഗൃഹം പ്രകൃതാശ്വമേധം || 6||**

ഐശ്വര്യപരിപൂർണ്ണനായ ദേവ! ആ സമയം കശ്യപപ്രജാപതി മുതലായവരാൽ ഉപനയനം കഴിച്ച് മേഖല, ദണ്ഡം, കൃഷ്ണാജിനം, രുദ്രാക്ഷം മുതലായവയാൽ പൂജിക്കപ്പെട്ട് തേജസ്സുകൊണ്ടുജ്ജ്വലിക്കുന്ന ശരീരത്തോടുകൂടിയ നിന്തിരുവടി അഗ്നികാര്യം അനുഷ്ഠിച്ച് അശ്വമേധയാഗം നടന്നുകൊണ്ടിരിക്കുന്ന ബലിചക്രവർത്തിയുടെ ഗൃഹത്തിലേക്കു പുറപ്പെട്ടു.

**ഗാത്രേണ ഭാവിമഹിമോചിതഗൗരവം പ്രാ-**

**ഗ്വ്യാവൃണ്വതേവ ധരണീം ചലയന്നായാസീ: |**

**ഛത്രം പരോഷ്മതിരണാർത്ഥമിവാദധാനോ**

**ദണ്ഡം ച ദാനവജനേഷ്വിവ സന്നിധാതും || 7 ||**

ഭാവിയിൽ സംഭവിക്കുവാൻ പോകുന്ന മഹിമക്കനുരൂപമായ ഗൗരവത്തെ കാലേകൂട്ടിത്തന്നെ വെളിപ്പെടുത്തുന്നതോ എന്നു തോന്നുമാറ് ശരീരത്താൽ ഭൂമിയെ ചലിപ്പിച്ചുകൊണ്ട്, ശത്രുക്കളുടെ ഊഷ്മാവിനെ മറയ്ക്കുവാനെന്ന വിധം കുടയേയും അസുരന്മാരിൽ പ്രയോഗിപ്പാനോ എന്നു തോന്നുമാറ് ദണ്ഡത്തേയും ധരിച്ചുകൊണ്ട് നിന്തിരുവടി യാത്രയായി.

**താം നർമ്മദോത്തരതടേ ഹയമേധശാലാ-**

**മാസേദുഷി ത്വയി രുചാ തവ രുദ്ധനേത്രൈ: |**

**ഭാസ്വാൻ കിമേഷ ദഹനോ നു സനത്കുമാരോ**

**യോഗീ നു കോഽയമിതി ശുക്രമുഖൈശ്ശശങ്കേ || 8 ||**

നർമ്മദാനദിയുടെ വടക്കെക്കരയിലുള്ള ആ അശ്വമേധയാഗശാലയെ നിന്തിരുവടി പ്രാപിച്ചപ്പോൾ അങ്ങയുടെ തേജസ്സുകൊണ്ട് തടയപ്പെട്ട കാഴ്ചയോടുകൂടിയ ശുക്രാചാർയ്യൻ മുതലായവരാൽ ഇദ്ദേഹം സൂർയ്യനാണോ? അതോ അഗ്നിതന്നെയോ? അതല്ലാ, യോഗിശ്വരനായ സനത്കുമാരൻ തന്നെയാണോ? ഇദ്ദേഹം ആരാണ്? എന്നിങ്ങനെ സംശയിക്കപ്പെട്ടു.

**ആനീതമാശു ഭൃഗുഭിർമഹസാഽഭിഭൂതൈ-**

**സ്ത്വാം രമ്യരൂപമസുര: പുലകാവൃതാംഗ: |**

**ഭക്ത്യാ സമേത്യ സുകൃതീ പരിണിജ്യ പാദൗ**

**തത്തോയമന്വധൃത മൂർദ്ധനി തീർത്ഥതീർത്ഥം || 9 ||**

തേജസ്സുകൊണ്ട് ഒളിമങ്ങിപ്പോയവരായ ശുക്രാചാർയ്യൻ മുതലായവരാൽ അതിവേഗത്തിൽ ആദരപൂർവ്വം എതിരേറ്റ സ്വീകരിക്കപ്പെട്ട മോഹനരൂപമാർന്ന നിന്തിരുവടിയെ സുകൃതംചെയ്തവനായ അസുരേശ്വരൻ രോമാഞ്ചമണിഞ്ഞ ശരീരത്തോടെ ഭക്തിപൂർവ്വം അടുത്തുവന്ന് കാൽ കഴുകിച്ച് തീർത്ഥത്തിനും പരിശുദ്ധി നൽകുന്നതായ ആ പാദതീർത്ഥത്തെ ശിരസ്സിൽ ധരിച്ചു.

**പ്രഹ്ലാദവംശജതയാ ക്രതുഭിർദ്വിജേഷു**

**വിശ്വാസതോ നു തദിദം ദിതിജോഽപി ലേഭേ |**

**യത്തേ പദാംബു ഗിരിശസ്യ ശിരോഭിലാല്യം**

**സ ത്വം വിഭോ ഗുരുപുരാലയ പാലയേഥാ: || 10 ||**

ശ്രീ പരമേശ്വരന്റെ ശിരസ്സുകൊണ്ട് ലാളിക്കപ്പെട്ടുന്ന നിന്തിരുവടിയുടെ യാതൊരു ആ പാദതീർത്ഥം അസുരനായിരുന്നിട്ടും ഭക്താഗ്രണിയായ പ്രഹ്ലാദന്റെ വംശത്തിൽ ജനിച്ചു എന്നതുകൊണ്ടോ യാഗങ്ങൾ ഹേതുവായിട്ടൊ ബ്രഹ്മജ്ഞരായ ബ്രാഹ്മണരിലുള്ള വിശ്വാസംകൊണ്ടുതന്നെയൊ ഈ മഹാബലിക്കു ലഭിച്ചു; സർവ്വേശ്വരനായ ഗുരുവായൂരപ്പാ ! അപ്രകാരമുള്ള നിന്തിരുവടി രക്ഷിക്കേണമേ.

**വാമനാവതാരവർണ്ണനം എന്ന മുപ്പതാം ദശകം സമാപ്തം. ആദിതഃ ശ്ലോകാഃ 314.**
**വൃത്തം.വസന്തതിലകം.**

Dashaka 31 - ബലിവിധ്വംസനവർണ്ണനം.

**പ്രീത്യാ ദൈത്യസ്തവ തനുമഹ:പ്രേക്ഷണാത് സർവ്വഥാƒപി**

**ത്വാമാരാധ്യന്നജിത രചയന്നഞ്ജലിം സഞ്ജഗാദ l**

**മത്ത: കിം തേ സമഭിലഷിതം വിപ്രസൂനോ വദ ത്വം**

**വിത്തം ഭക്തം ഭവനമവനീം വാƒപി സർവ്വം പ്രദാസ്യേ ll 1 ll**

ആരാലും ജയിക്കപ്പെട്ടവാനരുതാത്ത ദേവ! അസുരേശ്വരനായ മഹാബലി നിന്തിരുവടിയുടെ ശരീരത്തിന്റെ ദിവ്യതേജസ്സിന്റെ ദർശനം നിമിത്തം പരമസന്തുഷ്ടിയോടെ എല്ലാ പ്രകാരത്തിലും അങ്ങയെ ഉപചരിച്ച് പൂജിച്ച് കൈക്കൂപ്പിക്കൊണ്ട് ഇപ്രകാരം ഉണർത്തിച്ചു; "ഹേ ബ്രാഹ്മണകുമാര! എന്നിൽനിന്ന് ഭവാൻ എന്തൊന്നാണ് ആഗ്രഹിക്കുന്നത്? അങ്ങുന്ന് ശങ്കകൂടാതെ ആവശ്യപ്പെട്ടുകൊള്ളുക. മൃഷ്ടാന്നമായലും, വീടായാലും, ഭൂമിയയാലും, ഇതെല്ലാം തന്നെയായലും ഞാൻ തരുന്നുണ്ട്;

**താമീക്ഷണാം ബലിഗിരമുപാകർണ്യ കാരുണ്യപൂർണ്ണോƒ-**

**പ്യസ്യോത്സേകം ശമയിതുമനാ ദൈത്യവംശം പ്രശംസൻ l**

**ഭൂമിം പാദത്രയപരിമിതാം പ്രാർത്ഥയാമാസിഥ ത്വം**

**സർവ്വം ദേഹീതി തു നിഗദിതേ കസ്യ ഹാസ്യം ന വാ സ്യാത് ll 2 ll**

വാട്ടമില്ലാത്ത ആ ബലിവാക്യത്തെ കേട്ടിട്ട്, കരുണ നിറഞ്ഞവനാണെങ്കിലും നിന്തിരുവടി ഇവന്റെ അഹംഭാവത്തെ ശമിപ്പിക്കേണമെന്നു കരുതി അസുരവംശത്തെ മുഴുവൻ കീർത്തിച്ചു മൂന്നടിയളവിലൊതുങ്ങുന്ന ഭൂമിയെ ആവശ്യപ്പെട്ടു; എല്ലാം തരേണം എന്നു പറയുകയാണെങ്കിൽ ആർക്കുതന്നെ പരിഹാസമില്ലാതിരിക്കും ?

**വിശ്വേശം മാം ത്രിപദമിഹ കിം യാചസേ ബാലിശസ്ത്വം**

**സർവ്വാം ഭൂമിം വൃണു കിമമുനേത്യാലപത്ത്വാം സ ദൃപ്യൻ।**

**യസ്മാദ്ദര്‍പാത് ത്രിപദപരിപൂർത്യയക്ഷമ: ക്ഷേപവാദാൻ**

**ബന്ധം ചാസാവഗമദതദർഹോഽപി ഗാഢോപശാന്ത്യൈ ॥ 3 ॥**

നീ ബുദ്ധിയില്ലാത്തവനാണ്; ലോകങ്ങൾക്കെല്ലാം നാഥനായ എന്നോട് ഇപ്പോൾ മൂന്നു കാലടി സ്ഥലം മാത്രം യാചിക്കുന്നുവല്ലൊ? ഇതുകൊണ്ടെന്തു പ്രയോജനം? ഭൂമി മുഴുവനും വേണമെങ്കിലും ആവശ്യപ്പെട്ടുകൊൾക. എന്നിങ്ങിനെ ആ ബലി അഹങ്കാരംകൊണ്ട് നിന്തിരുവടിയോട് പറഞ്ഞു; യാതൊരു ആ ഗർവ്വംകൊണ്ട് അവൻ മൂന്നടി തികച്ചുതരുവാൻ തന്നെ കഴിവില്ലാത്തവനായി അധിക്ഷേപവാക്കുകളേയും, അഹങ്കാരത്തിന്റെ പരിപൂർണ്ണശാന്തിക്കായി ബന്ധനത്തേയും അതിന്നർഹനല്ലെങ്കിലും പ്രാപിച്ചു.

**പാദത്രയ്യാ യദി ന മുദിതോ വിഷ്ടപൈർനാപി തുഷ്യേ-**

**ദിത്യുക്തേഽസ്മിൻ വരദ ഭവതേ ദാതുകാമേഽഥ തോയം।**

**ദൈത്യാചാര്യസ്തവ ഖലു പരീക്ഷാർത്ഥിന: പ്രേരണാത്തം**

**മാ മാ ദേയം ഹരിരയമിതി വ്യക്തമേവാബഭാഷേ ॥ 4 ॥**

മൂന്നുകാലടിയളവുകൊണ്ട് സന്തോഷപ്പെടാത്തവനാണെങ്കിൽ ലോകങ്ങളെയെല്ലാം കൊണ്ടും സന്തോഷിക്കുകയില്ല. ഹേ വരദനായ ഭഗവൻ ! നിന്തിരുവടിയാൽ ഇപ്രകാരം പറയപ്പെട്ട സമയം ഇവൻ അങ്ങാക്കായിക്കൊണ്ട് ജലം നൽകുവാന് പുറപ്പെട്ടപ്പോൾ അസുരഗുരുവായ ശുക്രൻ, പരീക്ഷിക്കുവാൻ ആഗ്രഹിക്കുന്ന നിന്തിരുവടിയുടെ പ്രേരണയാൽ "കൊടുക്കരുതു, കൊടുക്കരുതു; ഇദ്ദേഹം ശ്രീഹരിയാണ്", എന്ന് അദ്ദേഹത്തോട് വ്യക്തമായി പറഞ്ഞു മുടക്കുവാൻ ഉദ്ധ്യമിച്ചു.

**യാചത്യേവം യദി സ ഭഗവാൻ പൂർണ്ണകാമോഽസ്മി സോഽഹം**

**ദാസ്യാമ്യേവ സ്ഥിരമിതി വദൻ കാവ്യശപ്തോഽപി ദൈത്യ: ।**

**വിന്ധ്യാവല്യാ നിജദയിതയാ ദത്തപാദ്യായ തുഭ്യം**

ചിത്രം ചിത്രം സകലമപി സ പ്രാർപയയത്തോയപൂർവ്വം ll 5 ll

ആ ഭഗവാൻ ശ്രീനാരയണമൂർത്തിതന്നെയാണ് ഇപ്രകാരം യാചിക്കുന്നതെങ്കിൽ അങ്ങിനെയുള്ള ഞാൻ ദാനം സംപൂർണ്ണമായ മനോരഥത്തോടു കൂടിയവനായിത്തീർന്നിരിക്കുന്നു; ഞാൻ ദാനം നൽകുകതന്നെ ചെയ്യും; എന്നിങ്ങിനെ ഉറച്ചുപറയുന്ന ആ അസുരൻ ശുക്രാചാർയ്യനാൽ ശപിക്കപ്പെട്ടവനായിട്ടും തന്റെ പ്രേയസിയായ വിന്ധ്യാവലിയോടുകൂടി ദാനം ചെയ്യപ്പെട്ട പാദ്യത്തോടുകൂടിയ അങ്ങക്കായ്ക്കൊണ്ട് ഉദകത്തോടുകൂടി ത്രൈലോക്യമടക്കം തനിക്കുള്ള സർവ്വത്തേയും സമർപ്പിച്ചു; വളരെ ആശ്ചർയ്യംതന്നെ.

നിസ്സന്ദേഹം ദിതികുലപതൗ ത്വയ്യശേഷാർപണം തദ്-

വ്യാതന്വാനേ മുമുചു:-ഋഷയ: സാമരാ: പുഷ്പവർഷം l

ദിവ്യം രൂപം തവ ച തദിദം പശ്യതാം വിശ്വഭാജാ-

മുച്ചൈരുച്ചൈരവൃധദവധീകൃത്യ വിശ്വാണ്ഡഭാണ്ഡം ll 6 ll

അസുരകുലത്തിന്നധിപനായ ബലി നിന്തിരുവടിയിൽ സംശയം കൂടാതെ ആ സർവ്വസ്വത്തിന്റെയും ദാനത്തെ ചെയ്യുന്നസമയം ദേവന്മാരോടു കൂടിയ മഹർഷിമാർ പുഷ്പവൃഷ്ടി ചൊരിഞ്ഞു. അങ്ങയുടെ അപ്രകാരമുള്ള ഈ ദിവ്യരൂപവും പ്രപഞ്ചവാസികൾ നോക്കിക്കോണ്ടിരിക്കവേ ബ്രഹ്മാണ്ഡകടാഹംവരെ ഏറ്റവും വർദ്ധിച്ചു.

ത്വത്പാദാഗ്രം നിജപദഗതം പുണ്ഡരീകോദ്ഭവോ⨍സൗ

കുണ്ഡീതോയൈരസിചദപുനാദ്യജ്ജലം വിശ്വലോകാൻ l

ഹര്ഷോത്കര്ഷാത് സുബഹു നനൃതേ ഖേചരൈരുത്സവേ⨍സ്മിന്

ഭേരീം നിഘ്നന് ഭുവനമചരജ്ജാംബവാന് ഭക്തിശാലീ ll 7 ll

ഈ ബ്രഹ്മദേവൻ സ്വസ്ഥാനമായ സത്യലോകത്തിൽ എത്തിച്ചേർന്ന നിന്തിരുവടിയുടെ തൃപ്പാദത്തിന്റെ അഗ്രത്തെ കമണ്ഡലുവിലെ ജലംകൊണ്ട് അഭിഷേകം ചെയ്തു. ആ പുണ്യജലം എല്ലാ ലോകങ്ങളേയും പരിശുദ്ധമാക്കിയ ആകാശഗംഗയായ

സന്തോഷാദികൃത്താൽ ആകാശചാരികാളാൽ വളരെ നൃത്തം ചെയ്യുവാൻ തുടങ്ങി. ആ മഹോത്സവത്തിൽ ഭക്തനായ ജാംബവാൻ പെരുമ്പറയടിച്ചു.

**താവദ്ദൈത്യാസ്ത്വനുമതിമൃതേ ഭർതുരാരബ്ധയുദ്ധാ**

**ദേവോപേതൈർഭവദനുചരൈസ്സംഗതാ ഭംഗമാപന്‌।**

**കാലാത്മാ൹യം വസതി പുരതോ യദ്വശാത് പ്രാഗ്ജിതാ: സ്മ:**

**കിം വോ യുദ്ധൈരിതി ബലിഗിരാ തേ൹ഥ പാതാളമാപു: ॥ 8 ॥**

ഹേ ഭഗവൻ! ആ സമയം ദൈത്യന്മാരാവട്ടെ, തങ്ങളുടെ നാഥനായ മഹാബലിയുടെ സമ്മതംകൂടാതെ യുദ്ധംചെയ്തുതുടങ്ങിയവരായി ഒന്നിച്ചുചേർന്നവരായ അങ്ങയുടെ സേവകന്മാരോതിരിട്ട് തോല്പിക്കപ്പെട്ടു. അനന്തരം "യാതൊന്നിന്റെ സഹായംകൊണ്ടാണോ നാം മുമ്പുകാലങ്ങളിലെല്ലാം ജയത്തെ പ്രാപിച്ചതു കാലസ്വരൂപിയായ ആ ഭഗവാനാണ് നമ്മുടെ മുന്നിൽ (വിരോധഭാവത്തിൽ) സ്ഥിതിചെയ്യുന്നതു. നിങ്ങൾക്കു യുദ്ധംകൊണ്ട് എന്തുപ്രയോജനം" എന്നുള്ള മഹാബലിയുടെ വാക്കുകൊണ്ട് അവർ പാതാളത്തെ പ്രാപിച്ചു.

**പാശൈർബദ്ധം പതഗപതിനാ ദൈത്യമുച്ചൈരവാദീ-**

**സ്താർത്തീകീയം ദിശ മമ പദം കിം ന വിശ്വേശ്വരോ൹സി।**

**പാദം മൂർദ്ധനി പ്രണയ ഭഗവന്നിത്യകമ്പം വദന്തം**

**പ്രഹ്ലാദ്സ്തം സ്വയമുപഗതോ മാനയന്നസ്തവീത്ത്വാം ॥ 9 ॥**

പക്ഷീന്ദ്രനായ ഗരുഡനാൽ അരുണപാശങ്ങൾകൊണ്ട് കെട്ടപ്പെട്ടവനായ ആ അസുരേശ്വരനോട് നിന്തിരുവടി ഉറക്കെ ഇപ്രകാരം പറഞ്ഞു; "എനിക്ക് മൂന്നാമത്തെ അടിക്കുള്ള സ്ഥലം തരിക; നീ വിശ്വേശ്വരനല്ലേ? 'ഭഗവാനേ! എന്റെ ശിരസ്സിൽ തൃപ്പാദം വെച്ചുകൊണ്ടാലും!' എന്നിങ്ങനെ ഇളക്കംകൂടാതെ പറയുന്ന അദ്ദേഹത്തെ മാനിച്ചുകൊണ്ട് തന്നത്താൻ വന്നെത്തിയവനായ പ്രഹ്ലാദന് നിന്തിരുവടിയെ സ്തുതിച്ചു.

**ദർപ്പോച്ഛിത്യൈ വിഹിതമഖിലം ദൈത്യ സിദ്ധോ൹സി പുണ്യൈര്-**

**ലോകസ്തേഽസ്തു ത്രിദിവവിജയീ വാസവത്വം ച പശ്ചാത് ।**

**മത്സായുജ്യം ഭജ ച പുനരിത്യന്വഗൃഹ്ണാ ബലിം തം**

**വിപ്രൈസ്സന്താനിതമഖവര: പാഹി വാതാലയേശ ॥ 10 ॥**

എന്നാൽ ചെയ്യപ്പെട്ടതെല്ലാം നിന്റെ അഹംഭാവത്തെ നശിപ്പിക്കുന്നതിന്നു വേണ്ടിയാകുന്നു. നിണക്ക് സ്വർഗ്ഗത്തെക്കൂടി ജയിക്കത്തക്കതായ ലോകം ഉണ്ടാവട്ടെ. അതിൽപിന്നെ ഇന്ദ്രപദവിയും, അനന്തരം എന്റെ സായൂജ്യവും പ്രാപിച്ചുകൊൾക. എന്നിങ്ങിനെ നിന്തിരുവടി ആ മഹാബലിയെ അനുഗ്രഹിച്ചു. ഹേ ഗുരുവായൂരപ്പാ! വേദജ്ഞന്മാരായ ബ്രാഹ്മണാരാൽ പൂർത്തിയാക്കപ്പെട്ട മഹായജ്ഞത്തോടുകൂടിയ നിന്തിരുവടി രക്ഷിക്കേണമേ !

ബലിവിധ്വംസനവർണ്ണനം എന്ന മുപ്പത്തൊന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകഃ 324.
വൃത്തം: - മന്ദാക്രാന്താ.

Dashaka 32 - മത്സ്യാവതാരവർണ്ണനം

പുരാ ഹയഗ്രീവമഹാസുരേണ ഷഷ്ഠാന്തരാന്തോദ്യദകാണ്ഡകല്പേ l

നിദ്രോന്മുഖബ്രഹ്മമുഖാത് ഹൃതേഷു വേദേഷ്വധിത്സ: കില മത്സ്യരൂപം ||1||

പണ്ട് ആറാമത്തെ മന്വന്തരത്തിന്റെ അവസാനത്തിലുണ്ടായ പ്രളയത്തില് ഹയഗ്രീവൻ എന്ന അസുരശ്രേഷ്ഠനാൽ ഉറങ്ങുവാൻ ഭാവിക്കുന്ന ബ്രഹ്മദേവന്റെ മുഖത്തിൽനിന്നു വേദങ്ങൾ അപഹരിക്കപ്പെട്ടസമയം നിന്തിരുവടി മത്സ്യരൂപത്തെ സ്വീകരിക്കുവാൻ ആഗ്രഹിച്ചുവത്രെ.

സത്യവ്രതസ്യ ദ്രമിളാധിഭർത്തുർന്നദീജലേ തർപ്പയതസ്തദാനീം l

കരാഞ്ജലൗ സഞ്ജ്വലിതാകൃതിസ്ത്വമദൃശ്യഥാ: കശ്ചന ബാലമീന: || 2 ||

അക്കാലത്ത് നദീജലത്തിൽ തർപ്പണം ചെയ്തുകൊണ്ടിരുന്ന ദ്രവിഡദേശാദിപനായ സത്യവ്രതനെന്ന രാജവിന്റെ അഞ്ജലിപുടത്തിൽ നിന്തിരുവടി ഏറ്റവും പ്രകാശിക്കുന്ന ആകൃതിയോടുകൂടിയ ഒരു ചെറുമത്സ്യമായിട്ട് കാണപ്പെട്ടു.

ക്ഷിപ്തം ജലേ ത്വാം ചകിതം വിലോക്യ

നിന്യേഽംബുപാത്രേണ മുനി: സ്വഗേഹം l

സ്വല്പൈരഹോഭി: കലശീം ച കൂപം

വാപീം സരശ്ചാനശിഷേ വിഭോ ത്വം || 3 ||

വെള്ളത്തിൽ നിക്ഷേപിക്കപ്പെട്ട നിന്തിരുവടിയെ ഭയപ്പെട്ടിരിക്കുന്നതായി കണ്ട് ആ രാജർഷി ജലപാത്രംകൊണ്ട് തന്റെ ഗൃഹത്തിലേക്കു കൊണ്ടുപോയി; ഹേ ഭഗവൻ ! നിന്തിരുവടി അല്പം ദിവസങ്ങൾകൊണ്ട് ജലപാത്രവും കിണറും കുളം തടാകം എന്നിവയും വ്യാപിച്ചുകൊണ്ട് വളർന്നുവന്നു.

**യോഗപ്രഭാവാദ്ഭവദാജ്ഞയൈവ നീതസ്തതസ്ത്വം മുനിനാ പയോധിം |**

**പൃഷ്ടോ⁄മുനാ കല്പദിദൃക്ഷുമേനം സപ്താഹമാസ്വേതി വദന്നയാസീ: ||4||**

അനന്തരം അങ്ങയുടെ കല്പനകൊണ്ടുതന്നെ ആ രാജർഷിയാൽ യോഗബലത്തിന്റെ മഹിമകൊണ്ട് സമുദ്രത്തിലേക്ക് കൊണ്ടുപോയി ചേർക്കപ്പെട്ട നിന്തിരുവടി ഇദ്ദേഹത്താല് ചോദിക്കപ്പെട്ടവനായി പ്രളയം കാണ്മാനാഗ്രഹിക്കുന്ന ഇദ്ദേഹത്തോട് "ഏഴുദിവസം കാത്തുകൊള്ളുക" എന്നിങ്ങനെ അരുളിചെയ്തുകൊണ്ട് അവിടെനിന്നു മറഞ്ഞു.

**പ്രാപ്തേ ത്വദുക്തേ⁄ഹനി വാരിധാരാപരിപ്ലുതേ ഭൂമിതലേ മുനീന്ദ്ര: |**

**സപ്തർഷിഭി: സാർദ്ധമപാരവാരിണ്യുദ്ഘൂർണ്ണമാന: ശരണം യയൗ ത്വാം || 5||**

അങ്ങു പറഞ്ഞദിവസം വന്നുചേർന്നപ്പോൾ ധാരമുറിയാതെ പെയ്യുന്ന മഴകൊണ്ട് ഭൂലോകം മുഴുവൻ മുഴുകിപ്പോകവേ ആ രാജർഷി സപ്തർഷികളോടുകൂടി കരകാണാത്ത വെള്ളത്തിൽ മുങ്ങിപ്പൊങ്ങുന്നവനായി അങ്ങയെ ശരണം പ്രാപിച്ചു.

**ധരാം ത്വദാദേശകരീമവാപ്താം നൗരൂപിണീമാരുരുഹുസ്തദാ തേ**

**തത്കമ്പകമ്പ്രേഷു ച തേഷു ഭൂയസ്ത്വമംബുധേരാവിരഭൂർമഹീയാന് || 6 ||**

അപ്പോൾ അവര് ആജ്ഞയനുസരിച്ച് ഒരു തോണിയുടെ ആകൃതിയിൽ അടുത്തെത്തിച്ചേർന്ന ഭൂമിയിൽ കയറി; അവർ പിന്നേയും ആ തോണിയുടെ ഇളക്കംകൊണ്ടു ഭയപ്പെടുന്നവരായിത്തീർന്നപ്പോൾ നിന്തിരുവടി ഏറ്റവും മഹത്തരമായ രൂപത്തോടുകൂടി സമുദ്രത്തിൽനിന്ന് പ്രത്യക്ഷപ്പെട്ടു.

**ഝഷാകൃതിം യോജനലക്ഷദീർഘാം ദധാനമുച്ചൈസ്തരതേജസം ത്വാം |**

**നിരീക്ഷ്യ തുഷ്ടാ മുനയസ്ത്വദുക്ത്യാ ത്വത്തുംഗശൃംഗേ തരണിം ബബന്ധു: || 7 ||**

ലക്ഷം യോജന നീളത്തോടുകൂടിയ മത്സ്യരൂപത്തെ ധരിച്ചിരിക്കുന്ന ഏറ്റവും വർദ്ധിച്ച തേജസ്സോടുകൂടിയ നിന്തിരുവടിയെ കണ്ടിട്ട് സന്തുഷ്ടരായ മഹർഷിമാർ അങ്ങയുടെ

ആജ്ഞയനുസരിച്ച് അങ്ങയുടെ ഉയർന്നുനില്ക്കുന്ന കൊമ്പിന്മേൽ തോണിയെ പിടിച്ചുകെട്ടി.

**ആകൃഷ്ടനൗകോ മുനിമണ്ഡലായ പ്രദർശയന് വിശ്വജഗദ്വിഭാഗാന് ।**

**സംസ്തൂയമാനോ നൃവരേണ തേന ജ്ഞാനം പരം ചോപദിശന്നചാരീ: ॥8॥**

നിന്തിരുവടി തോണിയേയും വലിച്ചുകൊണ്ട് ആ മുനിവൃന്ദത്തിന്ന് ലോകത്തിലെ എല്ലാ ഭാഗങ്ങളേയും കാണിച്ചുകൊടുത്തുകൊണ്ട് ആ മഹാരാജാവിനാല് സ്തുതിക്കപ്പെട്ടവനായി അദ്ദേഹത്തിന്ന് പരമാത്മജ്ഞാനത്തേയും ഉപദേശിച്ചുകൊണ്ട് സഞ്ചരിച്ചു.

**കല്പാവധൗ സപ്തമുനീൻ പുരോവത് പ്രസ്ഥാപ്യ സത്യവ്രതഭൂമിപം തം ।**

**വൈവസ്വതാഖ്യം മനുമാദധാന: ക്രോധാദ് ഹയഗ്രീവമഭിദ്രുതോഽഭൂ: ॥ 9 ॥**

നിന്തിരുവടി പ്രളായാവസാനത്തില് സപ്തർഷികളെ മുമ്പേത്തേപ്പോലെ തന്നെ സ്ഥാപിച്ചിട്ട് ആ സത്യവ്രതരാജാവിനെ വൈവസ്വതനെന്നമനുവാക്കിത്തീർത്തു കോപത്താൽ ഹയഗ്രീവനെന്ന അസുരന്റെ നേരിട്ട് പാഞ്ഞുപോയി.

**സ്വതുംഗശൃംഗക്ഷതവക്ഷസം തം നിപാത്യ ദൈത്യം നിഗമാൻ ഗൃഹീത്വാ ।**

**വിരിഞ്ചയേ പ്രീതഹൃദേ ദദാന: പ്രഭഞ്ജനാഗാരപതേ പ്രപായാ: ॥10॥**

അല്ലയോ ഗുരുവായൂരപ്പ! തന്റെ നീണ്ട കൊമ്പുകൊണ്ട് കുത്തിപ്പിളർക്കപ്പെട്ട മാർവ്വിടത്തോടുകൂടിയ ആ അസുരനെ കൊന്നുവീഴ്ത്തി വേദങ്ങളെ വീണ്ടെടുത്ത് സന്തുഷ്ടചിത്തനായ ബ്രഹ്മവിന്നായ്ക്കൊണ്ട് ദാനംചെയ്തുവനായ നിന്തിരുവടി എന്നെ രക്ഷിക്കേണമേ.

മത്സ്യാവതാരവർണ്ണനം എന്ന മുപ്പത്തിരണ്ടാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 334.
അഷ്ടമസ്കന്ധം സമാപ്തം.
വൃത്തം. - ഉപജാതി.

## നവമസ്കന്ധഃ

### Dashaka 33 - അംബരീഷചരിതവർണ്ണനം

**വൈവസ്വതാഖ്യമനുപുത്രനഭാഗജാത-**

**നാഭാഗനാമകനരേന്ദ്രസുതോഽംബരീഷ: ।**

**സപ്താർണ്ണവാവൃതമഹീദയിതോഽപി രേമേ**

**ത്വത്സംഗീഷു ത്വയി ച മഗ്നമനാസ്സദൈവ ॥ 1 ॥**

വൈവസ്വതനെന്ന മനുവിന്റെ പുത്രനായ നഭാഗനിൽനിന്നു ജനിച്ച നാഭാഗമഹാരാജവിന്റെ തനയനായ അംബരീഷൻ - ഏഴു സമുദ്രങ്ങളാൽ ചുറ്റപ്പെട്ട ഭൂമിയുടെ അധിപനായിരുന്നിട്ടും അങ്ങയുടെ ഭക്തന്മാരിലും നിന്തിരുവടിയിലും എല്ലായ്പോഴും ലയിച്ച മനസ്സോടുകൂടിയവനായി പരമാനന്ദത്തോടുകൂടി വസിച്ചു.

**ത്വത്പ്രീതയേ സകലമേവ വിതന്വതോഽസ്യ**

**ഭക്ത്യൈവ ദേവ നചിരാദഭൃഥാ: പ്രസാദം ।**

**യേനാസ്യ യാചനമൃതേഽപ്യഭിരക്ഷണാർത്ഥം**

**ചക്രം ഭവാൻ പ്രവിതതാര സഹസ്രധാരം ॥ 2 ॥**

അല്ലേ ഭഗവൻ! സമസ്തകർമ്മങ്ങളും അങ്ങയുടെ പ്രീതിക്കുവേണ്ടിത്തന്നെ അനുഷ്ഠിക്കുന്നവനായ അദ്ദേഹത്തിന്റെ ഭക്തികൊണ്ടുതന്നെ താമസിയാതെ നിന്തിരുവടി പ്രസാദിച്ചരുളി. യാതൊന്നുകൊണ്ട് പ്രാർത്ഥനകൂടാതെ തന്നെ ഇവന്റെ രക്ഷയ്ക്കുവേണ്ടി നിന്തിരുവടി ആയിരം മുനകളോടുകൂടിയ സുദർശമെന്ന ചക്രത്തെ അയച്ചുകൊടുത്തു.

**സ ദ്വാദശീവ്രതമഥോ ഭവദര്ചനാർത്ഥം**

**വർഷന്ദധൗ മധുവനേ യമുനോപകണ്ഠേ ।**

**പത്ന്യാ സമം സുമനസാ മഹതീം വിതന്വൻ**

പൂജാം ദ്വിജേഷു വിസൃജനന്  പശുഷഷ്ടികോടിം || 3 ||

അതിൽപിന്നെ അദ്ദേഹം പന്തിയോട്ടുകൂടി പുഷ്പങ്ങളെക്കൊണ്ട് അത്യുൽകൃഷ്ടമായ പൂജയെ ചെയ്യുന്നവനായി മഹാബ്രാഹ്മണർക്ക് അറുപതു കൊല്ലം മുഴുവൻ അങ്ങയെ ആരാധിക്കുന്നതിന്നുവേണ്ടി ദ്വാദശിവ്രതത്തെ അനുഷ്ഠിച്ചു.

തത്രാഥ പാരണദിനേ ഭവദർചനാന്തേ

ദുർവാസസാഽസ്യ മുനിനാ ഭവനം പ്രപേദേ |

ഭോക്തും വൃതശ്ചസ നൃപേണ പരാർത്ഥിശീലോ

മന്ദം ജഗാമ യമുനാം നിയമാന്വിധാസ്യൻ || 4 ||

അനന്തരം അവിടെ പാരണദിവസ്സില് ഭഗവൽപൂജയുടെ അവസാനം ദുർവാസസ്സ് എന്ന മഹഷിയാൽ ഇദ്ദേഹത്തിന്റെ ഭവനം പ്രാപിക്കപ്പെട്ടു. പരോപദ്രവ സ്വഭാവത്തോട്ടുകൂടിയ ആ മഹർഷിയാവട്ടെ അംബരീഷ മഹാരാജവിനാൽ ഭക്ഷണത്തിന്നു ക്ഷണിക്കപ്പെട്ടവനായി നിത്യകർമ്മാനുഷ്ഠാനത്തിന്നുവേണ്ടി യമുനാ നദിയിലേക്കു പതുക്കെ യാത്രയായി.

രാജ്ഞാഽഥ പാരണമുഹൂർത്തസമാപ്തിഖേദാ-

ദ്വാരൈവ പാരണമകാരി ഭവത്പരേണ |

പ്രാപ്തോ മുനിസ്തദഥ ദിവ്യദൃശാ വിജാനൻ

ക്ഷിപ്യനന് ക്രുധോദ്ധൃതജടോ വിതതാന കൃത്യാം || 5 ||

അനന്തരം നിന്തിരുവടിയുടെ ഭക്തനായ രാജാവിനാൽ പാരണയ്ക്കുള്ള മുഹൂർത്തം കഴിഞ്ഞുപോകുമെന്ന വ്യസനംകൊണ്ട് വെറും ജലംകൊണ്ട്തന്നെ പാരണചെയ്യപ്പെട്ടു; അനന്തരം അവിടെ എത്തിച്ചേർന്നവനായ ആ മഹർഷി ഇങ്ങിനെ പാരണചെയ്തതിനെ ജ്ഞാനദൃഷ്ടികൊണ്ട് അറിഞ്ഞ് രാജാവിനെ അധിക്ഷേപിച്ച് കോപംകൊണ്ട് ജടപറിച്ചെടുത്ത് ഒരു ക്രൂധോദ്ധ്യനെ നിർമ്മിച്ചു.

കൃത്യാം ച താമസിധരാം ഭുവനം ദഹന്തീ-

മഗ്രേƒഭിവീക്ഷ്യനൃപതിർന്ന പദാച്ചകമ്പേ |

ത്വദ്ഭക്തബാധമഭിവീക്ഷ്യ സുദർശനം തേ

കൃത്യാനലം ശലഭയനൻ മുനിമന്വധാവീത് || 6 ||

ആ മഹാരാജാവ് വാളൂരിപ്പിടിച്ച് ലോകം മുഴുവൻ ദഹിപ്പിക്കുമാറു നിലകൊള്ളുന്ന ആ ദേവതയെ തന്റെ എതിരിലായിക്കൊണ്ട് നിന്ന സ്ഥലത്തുനിന്ന് ഒരടിപോലും അനങ്ങിയില്ല. അങ്ങയുടെ സുദർശനചക്രമാവട്ടെ അങ്ങയുടെ ഭക്തനെ ബാധിക്കുന്ന ആ കൃത്യയാകുന്ന അഗ്നിയെ സ്വതേജസ്സുകൊണ്ട് പാറ്റയെന്നതുപോലെ നശിപ്പിച്ചിട്ട് ആ മഹർഷിയുടെനേരെ പാഞ്ഞു.

ധാവന്നശേഷഭുവനേഷു ഭിയാ സ പശ്യൻ

വിശ്വത്ര ചക്രമപി തേ ഗതവാൻ വിരിഞ്ചം |

കഃ കാലചക്രമതിലംഘയതീത്യപാസ്തഃ

ശർവ്വം യയൗ സ ച ഭവന്തമവന്ദതൈവ || 7 ||

അദ്ദേഹം ഭയംകൊണ്ട് എല്ലാ ലോകങ്ങളിലും ഓടിനടന്നിട്ടു എല്ലായിടത്തും അങ്ങയുടെ ചക്രത്തെതന്നെ കാണുന്നവനായി ബ്രഹ്മാവിനെ ശരണംപ്രാപിച്ചു; കാലചക്രത്തെ ആരാണ് അതിലംഘിക്കുന്നത്; എന്നിങ്ങിനെ അവിടെനിന്നു ത്യജിക്കപ്പെട്ടവനായിട്ട് ശ്രീപരമേശ്വരനെ പ്രാപിച്ചു. അദ്ദേഹവും നിന്തിരുവടിയെ വന്ദിക്കുകയാണ് ചെയ്തത്.

ഭൂയോ ഭവന്നിലയമേത്യ മുനിം നമന്തം

പ്രോചേ ഭവാനഹമൃഷേ നനു ഭക്തദാസഃ |

ജ്ഞാനം തപശ്ച വിനയാന്വിതമേവ മാന്യം

യാഹ്യംബരീഷപദമേവ ഭജേതി ഭൂമൻ || 8 ||

ഹേ ഭഗവൻ ! അതിന്നുശേഷം അങ്ങയുടെ സ്ഥാനമായ വൈകുണ്ഠത്തിൽ വന്ന് നമസ്കരിക്കുന്ന ആ മഹർഷിയോടു നിന്തിരുവടി "ഹേ മഹർഷേ ! ഞാൻ ഭക്തന്മാരുടെ

ദാസനാണല്ലോ. ജ്ഞാനവും തപസ്സും വിനയത്തോടുകൂടിയാല് മാത്രമെ ബഹുമാനിക്കത്തക്കതായി ത്തീരുകയുള്ളൂ; ഇവിടെനിന്ന് പൊയ്ക്കൊൾക. അംബരീഷന്റെ കാല്ക്കൽതന്നെ ശരണം പ്രാപിച്ചുകൊൾക എന്ന് അരുളിച്ചെയ്തു.

താവത്സമേത്യ മുനിനാ സ ഗൃഹീതപാദോ

രാജാഽപസൃത്യ ഭവദസ്ത്രമസാവനൗഷീത് ।

ചക്രേ ഗതേ മുനിരദാദഖിലാശിഷോഽസ്മൈ

ത്വദ്ഭക്തിമാഗസി കൃതേഽപി കൃപാം ച ശംസൻ ॥ 9 ॥

ആ സമയം ഓടിയെത്തിയ മഹർഷിയാല് പിടിക്കപ്പെട്ട പാദങ്ങളോടുകൂടിയ ആ രാജാവ മാറിനിന്ന് അങ്ങയുടെ അസ്ത്രത്തെ സ്തുതിച്ചു. ആ സുദശനംചക്രം ശാന്തമായി പോയപ്പോൾ ദുർവാസസ്സ് മഹർഷി നിന്തിരുവടിയിലുള്ള അപരാധം ചെയ്യപ്പെട്ടിരുന്നിട്ടും കരുണയേയും പുകഴ്ത്തിക്കൊണ്ട് ഇദ്ദേഹത്തിന്നു സകലവിധമായ അനുഗ്രഹങ്ങളേയും നല്കി.

രാജാ പ്രതീക്ഷ്യ നിമേകസമാമനാശ്വാൻ

സംഭോജ്യ സാധു തമൃഷിം വിസൃജൻ പ്രസന്നം ।

ഭുക്ത്വാ സ്വയം ത്വയി തതോഽപി ദൃഢം രതോഽഭൂത്-

സായുജ്യമാപ ച സ മാം പവനേശ പായാ: ॥ 10 ॥

ഒരു കൊല്ലം മുഴുവൻ മഹർഷിയെ പ്രതീക്ഷിച്ചുകൊണ്ട് ആഹാരം കഴിയ്ക്കാതെ കഴിച്ചുകൂടിയ രാജാവ് ആ മഹർഷിയെ നല്ലവണ്ണം ഭുജിപ്പിച്ച് സന്തുഷ്ടനാക്കി പറഞ്ഞയച്ചതിന്നുശേഷം താനും ഊൺകഴിച്ച് നിന്തിരുവടിയില് മുമ്പിലത്തേക്കാൾ ഏറ്റവും ആസക്തിയോടുകൂടിയവനായിത്തീർന്നു. അവസാനം മുക്തിയെ പ്രാപിക്കുകയും ചെയ്തു. ഹേ ഗുരുവായൂരപ്പ അപ്രകാരമുള്ള നിന്തിരുവടി എന്നെ രക്ഷിക്കേണമെ.

അംബരീഷചരിതവർണ്ണനം എന്ന മുപ്പത്തിമൂന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ. 344.
വൃത്തം. വസന്തതിലകം.

Dashaka 34 - ശ്രീരാമചരിതാവർണ്ണനം

**ഗീർവ്വാണൈരത്ഥ്യമാനോ ദശമുഖനിധനം കോസലേഷ്വൃശ്യശൃംഗേ**

**പുത്രീയാമിഷ്ടിമിഷ്ട്വാ ദദുഷി ദശരഥക്ഷ്മാഭൃതേ പായസാഗ്ര്യം |**

**തദ്ഭുക്ത്യാ തത്പുരന്ധ്രീഷ്വപി തിസൃഷു സമം ജാതഗർഭാസു ജാതോ**

**രാമസ്ത്വം ലക്ഷ്മണേന സ്വയമഥ ഭരതേനാപി ശത്രുഘ്നനാമ്നാ ||1||**

അനന്തരം നിന്തിരുവടി ദേവന്മാരാൽ രാവണന്റെ വധത്തെ പ്രാർത്ഥിക്കപ്പെട്ടവനായി കോസലം എന്നു പറയപ്പെടുന്ന അയോദ്ധ്യയിൽ ഋശ്യശൃംഗമഹഷി പുത്രകാമേഷ്ടിയെന്ന യാഗത്തെചെയ്തു ദശരഥചക്രവർത്തിയ്ക്കാക്കൊണ്ട് ഉത്തമമായ പായസത്തെ നൽകിയസമയം അതിനെ ഭക്ഷിച്ചതിനാല് ഒരേ കാലത്തിൽ ഗർഭം ധരിച്ച ആ മൂന്നു രാജപത്നിമാരിലും സ്വയം ശ്രീരാമനായി ഭരതനോടും ലക്ഷ്മണൻ, ശത്രുഘ്നൻ എന്നിവരോടുകൂടി അവതരിച്ചു.

**കോദണ്ഡീ കൗശികസ്യ ക്രതുവരമവിതും ലക്ഷ്മണേനാനുയാതോ**

**യാതോഽഭ്രസ്താതവാചാ മുനികഥിതമനുദ്വന്ദ്വശാന്താധ്വഖേദ: |**

**നൃണാം ത്രാണായ ബാണൈർമുനിവചനബലാത്താടകാം പാടയിത്വാ**

**ലബ്ധ്വാസ്മാദസ്ത്രജാലം മുനിവനമഗമോ ദേവ സിദ്ധാശ്രമാഖ്യം || 2 ||**

ഹേ ഭഗവൻ! അച്ഛന്റെ നിയോഗമനുസരിച്ച് വിശ്വാമിത്രന്റെ ശ്രേഷ്ഠമായ യാഗത്തെ രക്ഷിക്കുന്നതിന്നുവേണ്ടി കോദഡപാണിയായി ലക്ഷ്മണനാൽ അനുഗമിക്കപ്പെട്ടവനായി നിന്തിരുവടി യാത്രയായി; മഹർഷിയാല് ഉപദേശിക്കപ്പെട്ട (ബല, അതിബല) എന്ന രണ്ടു മന്ത്രങ്ങളാൽ മാർഗ്ഗഖേദമകറ്റപ്പെട്ടവനായി ജനങ്ങളുടെ രക്ഷയ്ക്കായി വിശ്വാമിത്രന്റെ വാക്കനുസരിച്ച് താടക എന്ന രാക്ഷസിയെ ബാണങ്ങൾകൊണ്ടു വധിച്ചു ഈ മഹർഷിയിൽനിന്നു തന്നെ ദിവ്യാസ്ത്രങ്ങളെല്ലാം കരസ്ഥമാക്കിയ സിദ്ധാശ്രമം എന്ന തപോവനത്തിൽ പ്രവേശിച്ചു.

**മാരീചം ദ്രാവയിത്വാ മഖശിരസി ശരൈരന്യരക്ഷാംസി നിഘ്നൻ**

**കല്യാം കുർവന്നഹല്യാം പഥി പദരജസാ പ്രാപ്യ വൈദേഹഗേഹം |**

**ഭിന്ദാനശ്ചാന്ദ്രചൂഡം ധനുരവനിസുതാമിന്ദിരാമേവ ലബ്ധ്വാ**

**രാജ്യം പ്രാതിഷ്ഠഥാസ്ത്വം ത്രിഭിരപി ച സമം ഭ്രാതൃവീരൈസ്സദാരൈ: ||3||**

നിന്തിരുവടി യാഗാരംഭത്തിൽ ബാണങ്ങളാൽ മാരീചനെ ഓടിച്ചിട്ട് മറ്റുള്ള രാക്ഷസന്മാരേയും നിഗ്രഹിച്ച് വഴിക്കുവെച്ച് പാദരേണുക്കളാൽ അഹല്യയെ പരിശുദ്ധയാക്കി ജനകരാജരാജധാനിയിൽ ചെന്ന് ശിവന്റെ പള്ളിവില്ലിനെ മുറിച്ച് സാക്ഷാൽ ശ്രീദേവിയെ സീതാദേവിയെ ലഭിച്ച് ഭാർയ്യമാരോട്ടുകൂടിയ ആ മൂന്നു വീരന്മാരായ് സഹോദരന്മാരോട്ടുകൂടി സ്വരാജ്യത്തിലേക്ക് പുറപ്പെട്ടു.

**ആരുന്ധാനേ രുഷാന്ധേ ഭൃഗുകുല തിലകേ സംക്രമയ്യ സ്വതേജോ**

**യാതേ യാതോഽസ്യയോധ്യാം സുഖമിഹ നിവസൻ കാന്തയാ കാന്തമൂർത്തേ |**

**ശത്രുഘ്നേനൈകദാഥോ ഗതവതി ഭരതേ മാതുലസ്യാധിവാസം**

**താതാരബ്ധോഽഭിഷേകസ്തവ കില വിഹത: കേകയാധീശപുത്ര്യാ || 4 ||**

ഭൃഗുവംശാലങ്കാരമായ ശ്രീ പരശുരാമൻ കോപാന്ധനായി വഴിയിൽവെച്ച് തടുത്ത് തന്റെ തേജസ്സിനെ അങ്ങയില് സംക്രമിപ്പിച്ചിട്ട് തിരികെ പൊയപ്പോൾ നിന്തിരുവടി അയോദ്ധ്യയെ പ്രാപിച്ചു. സുന്ദരസ്വരുപിയായ ഭഗവൻ! നിന്തിരുവടി ഇവിടെ സ്വപത്നിയോട്ടുകൂടി സുഖമായി വസിച്ചുവരവേ ഒരിക്കൽ ഭരതന് ശത്രുഘ്നനോട്ടുകൂടി അമ്മാമന്റെ ഗൃഹത്തിലേക്കു പോയ സമയം അച്ഛനാൽ ആരംഭിയ്ക്കപ്പെട്ട നിന്തിരുവടിയുടെ അഭിഷേകം കൈകേയിയാൽ മുടക്കപ്പെട്ടുവല്ലോ.

**താതോക്ത്യാ യാതുകാമോ വനമനുജവധൂസംയുതശ്ചാപധാര:**

**പൗരാനാരുധ്യ മാർഗേ ഗുഹനിലയഗതസ്ത്വം ജടാചീരധാരീ |**

**നാവാ സന്തീര്യ ഗംഗാമധിപദവി പുനസ്തം ഭരദ്വാജമാരാ-**

നത്വാ തദ്വാക്യഹേതോരതിസുഖമവസശ്ചിത്രകൂടേ ഗിരീന്ദ്രേ || 5 ||

അച്ഛന്റെ ആജ്ഞയനുസരിച്ച് ധനുഷ്പാണിയായി അനുജനോടും പത്നിയോടുമൊരുമിച്ച് വനത്തിലേക്കു പുറപ്പെട്ട നിന്തിരുവടി വഴിയിൽവെച്ച് പൗരന്മാരെ മടക്കിയയച്ച് ഗുഹരാജധാനിയെ കടന്ന് അനന്തരം വഴിയരികിൽ ആ ഭരദ്വാജമഹർഷിയെ നമസ്കരിച്ച് അദ്ദേഹത്തിന്റെ വാക്യമനുസരിച്ച് ചിത്രകൂടമെന്ന പർവ്വതത്തിൽ പരമസുഖത്തിൽ പാർത്തുവന്നു.

ശ്രുത്വാ പുത്രാർത്തിഖിന്നം ഖലു ഭരതമുഖാത് സ്വർഗ്ഗയാതം സ്വതാതം

തപ്തോ ദത്വാഽംബു തസ്മൈ നിദധിഥ ഭരതേ പാദുകാം മേദിനീം ച

അത്രിം നത്വാഽഥ ഗത്വാ വനമതിവിപുലം ദണ്ഡകം ചണ്ഡകായം

ഹത്വാ ദൈത്യം വിരാധം സുഗതിമകലയശ്ചാരു ഭോ:ശ്ശാരഭംഗീം || 6 ||

നിന്തിരുവടി ഭരതനിൽനിന്നും തന്റെ പിതാവിനെ പുത്രന്റെ വിരഹത്താലുണ്ടായ വേദനയാൽ സ്വർഗ്ഗം പ്രാപിച്ചവനായി കേട്ട് ദുഃഖിതനായി അദ്ദേഹത്തിന്നായി ഉദകം നല്കി ഭരതനിൽ പാദുകയേയും രാജ്യത്തേയും ഏല്പിച്ചു; അനന്തരം അത്രിമഹർഷിയെ വണങ്ങി ഏറ്റവും വലിയതായ ദണ്ഡകാരണ്യത്തിലെത്തി ഭീമകായനായ വിരാധനെന്ന അസുരനെ വധിച്ചു ഹേ ഭഗവൻ! ശരഭങ്ഗന്റെ സദ്ഗതിയെ സന്തോഷത്തോടുകൂടി ദർശിച്ചു.

നത്വാഽഗസ്ത്യം സമസ്താശരനികരസപത്രാകൃതിം താപസേഭ്യ:

പ്രത്യശ്രൗഷീ: പ്രിയൈഷീ തദനു ച മുനിനാ വൈഷ്ണവേ ദിവ്യചാപേ |

ബ്രഹ്മാസ്ത്രേ ചാപി ദത്തേ പഥി പിതൃസുഹൃദം വീക്ഷ്യ ഭൂയോ ജടായും

മോദാത് ഗോദാതടാന്തേ പരിരമസി പുരാ പഞ്ചവട്യാം വധൂട്യാ || 7 ||

അതില്പിന്നെ നിന്തിരുവടി താപസന്മാർക്ക് പ്രിയത്തെ ചെയ്യുന്ന തിലത്സുകനായി രാക്ഷസവംശത്തിന്റെ ഉന്മൂലനാശത്തെ പ്രതിജ്ഞചെയ്തു. അനന്തരം അഗസ്ത്യമഹർഷിയെ നമസ്കരിച്ച് ആ മുനിയാൽ വൈഷ്ണവമെന്ന ദിവ്യചാപവും ബ്രഹ്മാസ്ത്രവും മറ്റു ദിവ്യാസ്ത്രങ്ങളും നല്കപ്പെട്ടശേഷം പിന്നീടു വഴിയിൽ അച്ഛന്റെ

സുഹൃത്തായ ജടായുവിനെ കണ്ട് സന്തോഷത്തോടെ ഗോദവരീതീരത്തിലുള്ള പഞ്ചവടിയിൽ ഭാമിനിയോട്ടുകൂടി പണ്ട് പരമസുഖത്തോടെ വിഹരിച്ചുവല്ലോ.

**പ്രാപ്തായാ: ശൂർപ്പണഖ്യാ മദനചലധൃതേരർത്ഥനൈർന്നിസ്സഹാത്മാ**

**താം സൗമിത്രൗ വിസൃജ്യ പ്രബലതമരുഷാ തേന നിർല്ലൂനനാസാം |**

**ദൃഷ്ട്വൈനാം രുഷ്ടചിത്തം ഖരമഭിപതിതം ദൂഷണം ച ത്രിമൂർദ്ധം**

**വ്യാഹിംസീരാശരാനപ്യയുതസമധികാംസ്തത്ക്ഷണാദക്ഷതോഷ്മാ || 8 ||**

ക്ഷയിക്കാത്ത പരാക്രമത്തോട്ടുകൂടിയ നിന്തിരുവടി കാമംകൊണ്ടു മനസ്സിളകിയവളായി അവിടെ വന്നുചേർന്ന ശൂർപ്പണഖയുടെ പ്രാർത്ഥനകളാൽ ക്ഷമ നശിച്ച് അവളെ ലക്ഷ്മണന്റെ സമീപത്തിലെയ്ക്ക് പറഞ്ഞയച്ചിട്ട് വർദ്ധിച്ച കോപത്തോട്ടുകൂടിയ ആ ലക്ഷ്മണനാൽ ഛേദിക്കപ്പെട്ട നാസികയോട്ടുകൂടിയ അവളെ കണ്ട് കോപാക്രാന്തനായി അവിടെ വന്നെത്തിയ ഖരൻ, ദൂഷണനന്, ത്രിശരസ്സ് എന്നിവരേയും പതിനായിരത്തിലധികം അസുരന്മാരേയും ഒരു നൊടിയ്ക്കിടയിൽ കൊന്നൊടുക്കി.

**സോദര്യാപ്രോക്തവാർത്താവിവശദശമുഖാദിഷ്ടമാരീചമായാ-**

**സാരംഗം സാരസാക്ഷ്യാ സ്പൃഹിതമനുഗത: പ്രാവധീർബാണഘാതം |**

**തന്മായാക്രന്ദനിര്യാപിതഭവദനുജാം രാവണസ്താമഹാർഷീ-**

**ത്തേനാർത്തോഽപി ത്വമന്ത: കിമപി മുദമധാസ്തദ്വധോപായലാഭാത് || 9 ||**

സഹോദരിയാൽ പറഞ്ഞറിയപ്പെട്ട വർത്തമാനങ്ങള് കേട്ട് പരവശനായ രാവണനാൽ നിയോടിച്ചയക്കപ്പെട്ട മാരീചനാകുന്ന മായമൃഗം സീതാദേവിയാൽ ആഗ്രഹിക്കപ്പെട്ടതായി അതിനെ പിന്തുടർന്നു ബാണം പ്രയോഗിച്ച് വധിച്ചു; ആ മായവിയുടെ കപടമായ കരച്ചിൽ കേട്ട് അങ്ങയുടെ സഹോദരനെ പറഞ്ഞയച്ച ആ സീതാദേവിയെ രാവണൻ കട്ടുകൊണ്ടുപോയി; അതിനാൽ നിന്തിരുവടി ദുഃഖാർത്തനായി എന്നാലും അവനെ കൊല്ലുന്നതിന്നു ഒരു കാരണം ലഭിച്ചതിനാൽ മനസ്സുകൊണ്ടു അതിനായി സന്തോഷിച്ചു.

**ഭൂയസ്തന്വീം വിചിന്വന്നഹൃത ദശമുഖസ്ത്വദ്വധൂം മദ്വധേനേ-**

**ത്യുക്ത്വാ യാതേ ജടായൗ ദിവമഥ സുഹൃദ: പ്രാതനോ: പ്രേതകാര്യം |**

**ഗൃഹ്ണാനം തം കബന്ധം ജഘ്നിഥ ശബരീം പ്രേക്ഷ്യ പമ്പാതടേ ത്വം**

**സമ്പ്രാപ്തോ വാതസൂനും ഭൃശമുദിതമനാ: പാഹി വാതാലയേശ || 10 ||**

പിന്നീട്ട് നിന്തിരുവടി ആ പെൺകൊടിയേയും തിരഞ്ഞു നടക്കുമ്പോൾ "രാവണൻ എന്നെ നിഗ്രഹിച്ച് അങ്ങയുടെ പതിയേയും കൊണ്ടുപോയി" എന്നിങ്ങനെ പറഞ്ഞുകൊണ്ട് ജടായു പരലോകം പ്രാപിച്ചപ്പോൾ സുഹൃത്തായ ആ പക്ഷിയുടെ സംസ്കാരകർമ്മങ്ങൾ ചെയ്തു; അനന്തരം വഴിയിൽ തടുത്തു പിടികൂടിയ ആ കബന്ധനെ നിഗ്രഹിച്ചു; പമ്പാനദീതീരത്തിൽ ശബരിയെ ദർശിച്ച് ഹനൂമാനോട്ട സമ്മേളിച്ച് ഏറ്റവും സന്തുഷ്ടചിത്തനായിത്തീർന്ന ഹേ ഗുരുവായൂരപ്പ! നിന്തിരുവടി എന്നെ കാത്തരുളേണമേ.

**ശ്രീരാമചരിതവർണ്ണനം എന്ന മുപ്പത്തിനാലാംദശകം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 354.**
**വൃത്തം : സ്രഗ്ദ്ധരാ.**
**ലക്ഷണം. ഏഴേഴായ് മൂന്നുഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും.**

Dashaka 35 - ശ്രീരാമചരിതവർണ്ണനം

നീതസ്സുഗ്രീവമൈത്രീം തദനു ഹനുമതാ ദുന്ദുഭേ: കായമുച്ചൈ:

ക്ഷിപ്ത്വാംഗുഷ്ഠേന ഭൂയോ ലുലുവിഥ യുഗപത് പത്രിണാ സപ്ത സാലാൻ ।

ഹത്വാ സുഗ്രീവഘാതോദ്യതമതുലബലം ബാലിനം വ്യാജവൃത്ത്യാ

വർഷാവേലാമനൈഷീർവ്വിരഹതരലിതസ്ത്വം മതംഗാശ്രമാന്തേ ॥ 1 ॥

അതിന്നുശേഷം ഹനുമാനാൽ സുഗ്രീവനോടുകൂടി സഖ്യം പ്രാപിപ്പിക്കപ്പെട്ട നിന്തിരുവടി ദുന്ദുഭിയെന്ന അസുരന്റെ അസ്ഥികൂടത്തെ കാല് പെരുവിരൽകൊണ്ട് ഊക്കോടെ എടുത്തെറിഞ്ഞിട്ട് അനന്തരം ഒരു ബാണം കൊണ്ട് ഏഴു സാലങ്ങളേയും ഒരുമിച്ച മുറിച്ചു; സുഗ്രിവനെ കൊല്ലുവാനൊരുങ്ങിയ എതിരില്ലാത്ത ബലത്തോടുകൂടിയ ബാലിയെ മറഞ്ഞുനിന്നു നിഗ്രഹിച്ചിട്ട് നിന്തിരുവടി ഭാർയ്യവിയോഗത്താൽ ഏറ്റവും കലങ്ങിയ മനസ്സോടുകൂടിയവനായി മതംഗമഹർഷിയുടെ ആശ്രമപ്രദേശത്ത് മഴക്കാലം കഴിച്ചുകൂട്ടി.

സുഗ്രീവേണാനുജോക്ത്യാ സഭയമഭിയതാ വ്യൂഹിതാം വാഹിനീം താ-

മൃക്ഷാണാം വീക്ഷ്യ ദിക്ഷു ദ്രുതമഥ ദയിതാമാർഗണായാവനമ്രാം ।

സന്ദേശം ചാംഗുലീയം പവനസുതകരേ പ്രാദിശോ മോദശാലീ

മാർഗ്ഗേ മാർഗ്ഗേ മമാർഗ്ഗേ കപിഭിരപി തദാ ത്വത്പ്രിയാ സപ്രയാസൈ: ॥ 2 ॥

അതിന്നുശേഷം അനുജനായ ലക്ഷ്മണന്റെ വാക്കനുസരിച്ച് പ്രതിജ്ഞയെ ലംഘിച്ചതുകൊണ്ടുള്ള ഭയത്തോടെ അടുത്തു വന്നുചേർന്ന സുഗ്രീവനാൽ പ്രിയതമയായ സീതയെ അന്വേഷിക്കുന്നതിന്നുവേണ്ടി നാനാദിക്കുകളിൽനിന്നും വേഗത്തിൽ വരുത്തി അണിനിരത്തപ്പെട്ടതായ ആ വാനരസൈന്യത്തെ വണങ്ങിനില്ക്കുന്നതായി കണ്ട് ഏറ്റവും സന്തോഷത്തോടുകൂടിയവനായ നിന്തിരുവടി ഹനുമാന്റെ കയ്യിൽ സീതാദേവിയ്ക്കുള്ള സന്ദേശത്തേയും അടയാളമായി മോതിരത്തേയും കൊടുത്തേല്പിച്ചു;

അപ്പോൾ വാനരന്മാരാൽ വളരെ പണിപ്പെട്ട് ഓരോ മാർഗത്തിലും അങ്ങയുടെ പ്രിയപത്നി അന്വേഷിക്കപ്പെട്ടു.

**ത്വദ്വാർത്താകർണ്ണനോദ്യദ്ഗരുദുരുജവസമ്പാതിസമ്പാതിവാക്യ-**

**പ്രോത്തീർണ്ണാർണ്ണോധിരന്തർന്നഗരി ജനകജാം വീക്ഷ്യ ദത്വാംഗുലീയം**

**പ്രക്ഷുദ്യോദ്യാനമക്ഷക്ഷപണചണരണ: സോഢബന്ധോ ദശാസ്യം**

**ദൃഷ്ട്വാ പ്ലുഷ്ട്വാ ച ലങ്കാം ഝടിതി സ ഹനുമാൻ മൗലിരത്നം ദദൗ തേ || 3||**

ആ ഹനുമാൻ നിന്തിരുവടിയുടെ വൃത്താന്തം കേട്ടതുകൊണ്ടു മുളച്ചുവന്ന ചിറകുകൾകൊണ്ട് അതിവേഗത്തിൽ പറന്നുതുടങ്ങിയ സമ്പാതിയുടെ വാക്കിനാൽ സമുദ്രം ചാടിക്കടന്ന് ലങ്കാപുരിക്കുള്ളിൽ സീതാദേവിയെ കണ്ട് അടയാളമോതിരം കൊടുത്ത് ഉദ്യാനത്തെ തകർത്തു രാവണപുത്രനായ അക്ഷകുമാരന്റെ വധം കൊണ്ടുണ്ടായ പ്രശസ്തമായ യുദ്ധത്തോടുകൂടിയവനായി ബ്രഹ്മാസ്ത്രബന്ധനം സഹിച്ച് രാവണനെ കണ്ട് ലങ്കാനഗരത്തെ ദഹിപ്പിക്കകയുംചെയ്ത് വേഗത്തിൽ നിന്തിരുവടിക്കു ചൂഡാമണിയെ കൊണ്ടുവന്നുതന്നു.

**ത്വം സുഗ്രീവാംഗദാദിപ്രബലകപിചമൂചക്രവിക്രാന്തഭൂമീ-**

**ചക്രോ࿁ഭിക്രമ്യ പാരേജലധി നിശിചരേന്ദ്രാനുജാശ്രീയമാണ: |**

**തത്പ്രോക്താം ശത്രുവാർത്താം രഹസി നിശമയന് പ്രാർത്ഥനാപാർത്ഥരോഷ-**

**പ്രാസ്താഗ്നേയാസ്ത്രതേജസ്ത്രസദുദധിഗിരാ ലബ്ധവാൻ മദ്ധ്യമാർഗ്ഗം || 4 ||**

നിന്തിരുവടി സുഗ്രീവന് അംഗദൻ മുതലായ പ്രബലന്മാരായ വാനരന്മാരുടെ സൈന്യസമൂഹങ്ങളാൽ വ്യാപിക്കപ്പെട്ട ഭൂവിഭാഗത്തോടുകൂടിയവനായിട്ട് നേരിൽ പുറപ്പെട്ടുചെന്ന് സമുദ്രക്കരയിൽവെച്ച് രാക്ഷസാധിപന്റെ അനുജനായ വിഭീഷണനാൽ ആശ്രയിക്കപ്പെട്ടാവനായി സ്വകാർയ്യമായി അവനാൽ പറഞ്ഞറിയിക്കപ്പെട്ട ശത്രുവിന്റെ വിവരങ്ങളെ മനസ്സിലാക്കിക്കൊണ്ട് തന്റെ അപേക്ഷയെ നിരസിച്ചതിനാലുണ്ടായ

കോപത്താൽ പ്രയോഗിക്കപ്പെട്ട ആഗ്നേയാസ്ത്രത്തിന്റെ തേജസ്സിനാൽ ഭീതനായ സമുദ്രരാജാവിന്റെ വാക്കുകൊണ്ട് സമുദ്രമദ്ധ്യത്തിൽക്കൂടിയുള്ള വഴിയെ സമ്പാദിച്ചു.

**കീശൈരാശാന്തരോപാഹൃതഗിരിനികരൈഃ സേതുമാധാപ്യ യാതോ**

**യാതൂന്യാമർദ്ദ്യ ദംഷ്ട്രാനഖശിഖരിശിലാസാലശസ്ത്രൈഃ സ്വസൈന്യൈഃ ।**

**വ്യാകുർവൻ സാനുജസ്ത്വം സമരഭുവി പരം വിക്രമം ശക്രജേത്രാ**

**വേഗാന്നാഗാസ്ത്രബദ്ധഃ പതഗപതിഗരുന്മാരുതൈർമ്മോചിതോഽഭൂഃ ॥ 5 ॥**

വാനരന്മാരാൽ പല ദിക്കുകളിൽനിന്നും കൊണ്ടുവരപ്പെട്ട പർവ്വതക്കൂട്ടങ്ങളാൽ ചിറകെട്ടിച്ച് ലങ്കയിൽ പ്രവേശിച്ച് ദംഷ്ട്രകൾ നഖങ്ങൾ പർവ്വതങ്ങൾ പാറകൾ വൃക്ഷങ്ങൾ എന്നി ആയുധങ്ങളോടുകൂടിയ തന്റെ സൈന്യങ്ങളെക്കൊണ്ട് രാക്ഷസന്മാരെ മർദ്ദിച്ച് യുദ്ധഭൂമിയിൽ വർദ്ധിച്ച പരാക്രമത്തെ പ്രകടിപ്പിക്കുന്നവനായി അനുജനോടുകൂടിയ നിന്തിരുവടി ഇന്ദ്രജിത്തിനാൽ നാഗാസ്ത്രംകൊണ്ടു ബന്ധിക്കപ്പെട്ട് ഉടനെതന്നെ പക്ഷീന്ദ്രനായ ഗരുഡന്റെ ചിറകുകളിൽനിന്നു പുറപ്പെട്ട കാറ്റുകൊണ്ട് മോചിപ്പിക്കപ്പെട്ടുകയും ചെയ്തു.

**സൗമിത്രിസ്ത്വത്ര ശക്തിപ്രഹൃതിഗളദസുർവ്വാതജാനീതശൈല-**

**ഘ്രാണാത് പ്രാണാനുപേതോ വ്യകൃണുത കുസൃതിശ്ലാഘിനം മേഘനാദം**

**മായാക്ഷോഭേഷു വൈഭീഷണവചനഹൃതസ്തമ്ഭനഃ കുംഭകർണ്ണം**

**സമ്പ്രാപ്തം കമ്പിതോർവ്വീതലമഖിലചമൂഭക്ഷിണം വ്യക്ഷിണോസ്ത്വം ॥ 6 ॥**

അവിടെ യുദ്ധത്തിന്നിടയിൽ ലക്ഷ്മണനാകട്ടേ രാവണന്റെ ശക്തിയേറ്റ് ഗതപ്രാണനായി ഹനുമാനാൽ കൊണ്ടുവരപ്പെട്ട ഓഷധിപർവ്വതത്തിന്റെ ആഘ്രാണം നിമിത്തം വീണ്ടും ജീവൻ ലഭിച്ച് മായബലത്തെ പുകഴ്ത്തി പറഞ്ഞുകൊണ്ടിരുന്ന ഇന്ദ്രജിത്തിനെ വധിച്ചു; നിന്തിരുവടി രാക്ഷസമായയാൽ ക്ഷോഭങ്ങളുണ്ടാവുമ്പോഴെല്ലാം വിഭീഷണന്റെ വാക്കിനാൽ നശിപ്പിക്കപ്പെട്ട മോഹത്തോടുകൂടിയവനായി ഭൂമിയെ കുലുക്കിക്കൊണ്ടുവന്നെതിരിട്ടവനും സൈന്യങ്ങളെയെല്ലാം ഭക്ഷിക്കുന്നവനുമായ കുംഭകർണ്ണനെ വധിച്ചു.

**ഗൃഹ്ണൻ ജംഭാരിസംപ്രേഷിതരഥകവചൗ രാവണേനാഭിയുദ്ധ്യൻ**

**ബ്രഹ്മാസ്ത്രേണാസ്യ ഭിന്ദനന് ഗലതതിമബലാമഗ്നിശുദ്ധാം പ്രഗൃഹ്ണനന്**

**ദേവശ്രേണീവരോജ്ജീവിതസമരമൃതൈരക്ഷതൈ: ഋക്ഷസംഘൈർ -**

**ലംകാഭർത്രാ ച സാകം നിജനഗരമഗാ: സപ്രിയ: പുഷ്പകേണ ॥ 7 ॥**

നിന്തിരുവടി ദേവേന്ദ്രൻ അയച്ചുതരുന്ന തേരിനേയും കവചത്തേയും സ്വീകരിച്ച് രാവണനോട്ടു നേരിട്ടു പൊരുതി ബ്രഹ്മാസ്ത്രംകൊണ്ട് അവന്റെ പത്തുതലകളേയും അറുത്ത് അഗ്നിയിൽ പ്രവേശിച്ച് പരിശുദ്ധയായ സീതാദേവിയെ പരിഗ്രഹിച്ച് യുദ്ധത്തിൽ മരിച്ചിരുന്നവരും ദേവന്മാരുടെ വരപ്രസാദംകൊണ്ടു ജീവിപ്പിക്കപ്പെട്ടവരും ദേഹത്തിൽ യാതൊരുവിധ വ്രണവുമില്ലാത്തവരുമായ വാനരസൈന്യങ്ങളോടും ലങ്കാധിപനായ വിഭീഷണനോടും പ്രിയതമയോടുകൂടി പുഷ്പകവിമാനത്തിൽ തന്റെ രാജ്യത്തിലേക്ക് യാത്രയായി.

**പ്രീതോ ദിവ്യാഭിഷേകൈരയുതസമധികാന് വത്സരാനന് പര്യരംസീര്**

**മൈഥില്യാം പാപവാചാ ശിവ! ശിവ! കില താം ഗർഭിണീമഭ്യഹാസീ: ।**

**ശത്രുഘ്നേനാർദ്ദയിത്വാ ലവണനിശിചരം പ്രാർദ്ദയ: ശൂദ്രപാശം**

**താവദ്വാല്മീകിഗേഹേ കൃതവസതിരുപാസൂത സീതാ സുതൗ തേ ॥ 8 ॥**

നിന്തിരുവടി ദിവ്യങ്ങളായ അഭിഷേകങ്ങളാൽ സന്തുഷ്ടനായി പതിനായിരത്തിലധികം സംവത്സരക്കാലം സുഖമായി വാണു. സീതാദേവിയെ പറ്റിയുള്ള ലോകാപവാദംകൊണ്ട് ഗർഭിണിയായ ആ ദേവിയെ ഉപേക്ഷിച്ചുവത്രെ! കഷ്ടം ! കഷ്ടം ! ശത്രുഘ്നനെക്കൊണ്ട് ലവണാസുരനെ നിഗ്രഹിച്ചു ശൂദ്രനായ ജംബുകനെ വധിച്ചു. ആ സമയം വാല്മീകിയുടെ ആശ്രമത്തിൽ പാർത്തുവന്നിരുന്ന സീതാദേവി അങ്ങയുടെ രണ്ടു പുത്രന്മാരെ പ്രസവിച്ചു.

**വാല്മീകേസ്ത്വത്സുതോദ്ഗാപിതമധുരകൃതേരാജ്ഞയാ യജ്ഞവാടേ**

**സീതാം ത്വയ്യാപ്തുകാമേ ക്ഷിതിമവിശദസൗ ത്വം ച കാലാർത്ഥിതോ൨ഭൂ:|**

**ഹേതോ: സൗമിത്രിഘാതീ സ്വയമഥ സരയൂമഗ്നനിശ്ശേഷഭൃത്യൈ:**

**സാകം നാകം പ്രയാതോ നിജപദമഗമോ ദേവ വൈകുണ്ഠമാദ്യം || 9 ||**

യാത്രശാലയിൽ അങ്ങയുടെ പുത്രന്മാരെക്കൊണ്ടു രാമയണമാകുന്ന മധുരകൃതിയെ ഗാനം ചെയ്യിച്ച വാല്മീകി മാമുനിയുടെ ആജ്ഞയനുസരിച്ച് നിന്തിരുവടി സീതയേ കൈക്കൊള്ളുവാനാഗ്രഹിച്ച സമയം ആ ദേവി ഭൂമിയിൽ പ്രവേശിച്ചു; നിന്തിരുവടിയും ധർമ്മദേവനാൽ പ്രാർത്ഥിക്കപ്പെട്ടു കാരണവശാൽ ലക്ഷ്മണനേയും തിരസ്കരിച്ചവനായി അനന്തരം തന്നെത്താൻ സരയൂ നദിയിൽ മുഴുകിയ ആശ്രിതജനങ്ങളോടുകൂടി സ്വർഗ്ഗത്തിലേക്കു ഗമിച്ചു; അല്ലേ ഭഗവാനേ ! നിന്തിരുവടി സൃഷ്ടിക്കുമുമ്പിൽ ഉള്ളതും സ്വന്തം സ്ഥാനവുമായ വൈകുണ്ഠത്തെ പ്രാപിച്ചു.

**സോ൨യം മർത്ത്യവതാരസ്തവ ഖലു നിയതം മർത്ത്യശിക്ഷാർഥമേവം**

**വിശ്ലേഷാർത്തിർന്നിരാഗസ്ത്യജനമപി ഭവേത് കാമധാമ്മാതിസക്ത്യാ |**

**നോ ചേത് സ്വാത്മാനുഭൂതേ: ക്വ നു തവ മനസോ വിക്രിയാ ചക്രപാണേ**

**സ ത്വം സത്ത്വൈകമൂർത്തേ പവനപുരപതേ വ്യാധുനു വ്യാധിതാപാന് ||10||**

കാമം, ധർമ്മം എന്നിവയിലുള്ള ആസക്തിനിമിത്തം വിരഹ ദുഃഖവും നിരപരാധികളുടെ പരിത്യാഗവും നിശ്ചയമായി ഭവിക്കും എന്നിങ്ങിനെ മനുഷ്യരെ ഉപദേശിക്കുവാൻവേണ്ടി മാത്രമാണ് നിന്തിരുവടിയുടെ ഈ മനുഷ്യാവതാരം; അല്ലെങ്കിൽ ആത്മാരാമനായ നിന്തിരുവടിയുടെ മനസ്സിന്നു വികാരം എങ്ങിനെ സംഭവിച്ചു; ചക്രായുധത്തെ ധരിച്ചിരിക്കുന്നവനും ശുദ്ധസത്വസ്വരുപിയുമായ ഗുരുവായൂരപ്പ! അപ്രകാരമുള്ള നിന്തിരുവടി രോഗപീഡകളെ അകറ്റേണമേ.

ശ്രീരാമചരിതവർണ്ണനം എന്ന മുപ്പത്തഞ്ചാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 364.

Dashaka 36 - പരശുരാമാവതാരവർണ്ണനം.

അത്രേ: പുത്രതയാ പുരാ ത്വമനസൂയായാം ഹി ദത്താഭിധോ

ജാത: ശിഷ്യനിബന്ധതന്ദ്രിതമനാ: സ്വസ്ഥശ്ചരൻ കാന്തയാ।

ദൃഷ്ടോ ഭക്തതമേന ഹേഹയമഹീപാലേന തസ്മൈ വരാ-

നഷ്ടൈശ്വര്യമുഖാനന് പ്രദായ ദദിഥ സ്വേനൈവ ചാന്തേ വധം ॥ 1 ॥

പണ്ട് നിന്തിരുവടി അത്രിമഹർഷിയുടെ പുത്രനായിട്ട് ഋഷിപത്നിയായ അനസൂയയിൽ ദത്താത്രേയൻ എന്ന പ്രസിദ്ധനായി അവതരിച്ച് ശിഷ്യന്മാരുടെ നിർബന്ധത്താൽ മടുത്ത മനസ്സോടുകൂടിയവനായി ഭാർയ്യയോടുകൂടി സ്വസ്ഥചിത്തനായി സഞ്ചരിക്കുമ്പോൾ പരമഭക്തനായ ഹേഹയരാജാവിനാൽ ദർശിക്കപ്പെട്ടവനായി അദ്ദേഹത്തിന്നു അഷ്ടൈശ്വർയ്യങ്ങൾ തുടങ്ങിയ വരങ്ങളെ കൊടുത്ത് അവസാനത്തിൽ തന്നിൽനിന്നുതന്നെ വധത്തേയും വരമായി നല്കി.

സത്യം കർത്തുമഥാർജ്ജുനസ്യ ച വരം തച്ഛക്തിമാത്രാനതം

ബ്രഹ്മദ്വേഷി തദാഖിലം നൃപകുലം ഹന്തും ച ഭൂമേർഭരം।

സഞ്ജാതോ ജമദഗ്നിതോ ഭൃഗുകുലേ ത്വം രേണുകായാം ഹരേ

രാമോ നാമ തദാത്മജേഷ്വവരജ: പിത്രോരധാ: സമ്മദം ॥ 2 ॥

ഹേ ഭഗവൻ ! അനന്തരം നിന്തിരുവടി കാർത്തവീർയ്യാർജ്ജുനന്നു കൊടുത്ത വരത്തെ സത്യമാക്കിത്തീർപ്പാനും ആ കാലത്ത് അവന്റെ ശക്തിക്കുമാത്രം കീഴടങ്ങുന്നതും ബ്രാഹ്മണദ്വേഷിയും ഭൂമിക്കു ഭാരവുമായിത്തീർന്നിട്ടുള്ള രാജവംശം മുഴുവൻ ഒടുക്കുന്നതിന്നുമായി ഭൃഗുവംശത്തിൽ ജമദഗ്നിമഹർഷിയിൽനിന്നു രേണുകാദേവിയിൽ രാമനെന്ന പ്രശസ്തമായ പേരോടുകൂടി അവരുടെ പുത്രന്മാരിൽ ഇളയവനായി ജനിച്ചു. മാതാപിതാക്കന്മാർക്ക് സന്തോഷത്തെ നല്കി.

ലബ്ധാമ്നായഗണശ്ചതുർദശവയാ ഗന്ധർവ്വരാജേ മനാ-

**ഗാസക്താം കില മാതരം പ്രതി പിതു: ക്രോധാകുലസ്യാജ്ഞയാ |**

**താതാജ്ഞാതിഗസോദരൈ: സമമിമാം ഛിത്വാ൭ഥ ശാന്താത് പിതു-**

**സ്തേഷാം ജീവനയോഗമാപിഥ വരം മാതാ ച തേ൭ദാദ്വരാൻ || 3 ||**

പതിന്നാല്വ വയസ്സുമാത്രം പ്രായമുള്ളവനും വേദം വേദാംഗം മുതലായവയെല്ലാം അഭ്യസിച്ചവനുമായ നിന്തിരുവടി ചിത്രരഥനെന്ന ഗന്ധർവ്വരാജാവില് അല്പം ആസക്തയെന്നതുപോലെയിരുന്ന അമ്മയുടെ നേർക്ക് കോപാവിഷ്ടനായിരുന്ന അച്ഛന്റെ ആജ്ഞയാൽ പിതാവിന്റെ ആജ്ഞയെ അവഗണിച്ച സഹോദരന്മാരോടുകൂടി ഇവളുടെ തലയറുത്ത് അനന്തരം ശാന്തനായിത്തീർന്ന പിതാവിൽനിന്നു അവരുടെ ജീവിതലാഭമാകുന്ന വരത്തെ ലഭിച്ചു; മാതാവും അങ്ങയ്ക്കു വരങ്ങൾ നല്കി.

**പിത്രാ മാതൃമുദേ സ്തവാഹൃതവിയദ്ധേനോർന്നിജാദാശ്രമാത്**

**പ്രസ്ഥായാഥ ഭൃഗോർഗ്ഗിരാ ഹിമഗിരാവാരാധ്യ ഗൗരീപതിം |**

**ലബ്ധ്വാ തത്പരശും തദുക്തദനുജച്ഛേദീ മഹാസ്ത്രാദികം**

**പ്രാപ്തോ മിത്രമഥാകൃതവ്രണമുനിം പ്രാപ്യാഗമ: സ്വാശ്രമം || 4 ||**

അനന്തരം പിതാവിനാൽ മാതാവിന്റെ സന്തോഷത്തിന്നുവേണ്ടി സ്തുതിച്ചുവരുത്തപ്പെട്ട കാമധേനുവിനോടുകൂടിയ തന്റെ ആശ്രമത്തിൽനിന്ന് ഭൃഗുമഹർഷിയുടെ ആജ്ഞയനുസരിച്ച് പുറപ്പെട്ട് ഹിമാലയപർവ്വതത്തില് ഉമാപതിയായ പരമേശ്വരനെ ആരാധിച്ച് അദ്ദേഹത്തിന്റെ പരശുവെന്ന ദിവ്യായുധത്തെ കൈക്കലാക്കി അദ്ദേഹം പറഞ്ഞ അസുരനെ നിഗ്രഹിച്ച് ദിവ്യാസ്ത്രങ്ങളെല്ലാം ലഭിച്ച് അകൃതവ്രണനെന്ന മഹർഷിയെ മിത്രമായി ലഭിച്ചിട്ട് നിന്തിരുവടി സ്വന്തം ആശ്രമത്തിലേക്ക് തിരിച്ചെത്തി.

**ആഖേടോപഗതോ൭ർജ്ജുന: സുരഗവീസമ്പ്രാപ്തസമ്പദ്ഗണൈ-**

**സ്ത്വത്പിത്രാ പരിപൂജിത: പുരഗതോ ദുർമ്മന്ത്രിവാചാ പുന: |**

**ഗാം ക്രേതും സചിവം ന്യയുങ്ക്ത കുധിയാ തേനാപി രുന്ധന്മുനി-**

**പ്രാണക്ഷേപസരോഷഗോഹതചമൂചക്രേണ വത്സോ ഹൃത: || 5 ||**

നായാട്ടിനായി വനത്തിൽ വന്നെത്തിയ കാർത്തവീര്യാർജ്ജുനൻ കാമധേനുവിൽനിന്ന് ലഭിച്ച ഭോഗ്യവസ്തുക്കളെക്കൊണ്ട് അങ്ങയുടെ പിതാവിനാൽ വഴിപോലെ പൂജിക്കപ്പെട്ടവനായി രാജധാനിയെ പ്രാപിച്ച ദുഷ്ടന്മാരായ മന്ത്രിമാരുടെ ദുരുപദേശത്താൽ പിന്നീട് കാമധേനുവിനെ വാങ്ങിക്കൊണ്ടുവരുവാൻ ഒരു മന്ത്രിയെ നിയോഗിച്ചയച്ചു. ദുർബുദ്ധിയോടുകൂടിയ അവനാലാകട്ടെ തന്നോടെതിർത്ത മുനിയുടെ വധത്താൽ കോപിഷ്ഠനായ കാമധേനുവിനാൽ നശിപ്പിക്കപ്പെട്ട സൈന്യത്തൊടു കൂടിയവനായിട്ട് പശുക്കുട്ടി അപഹരിക്കപ്പെട്ടു.

**ശുക്രോജ്ജീവിതതാതവാക്യചലിതക്രോധോഽഥ സഖ്യാ സമം**

**ബിഭ്രദ്ധ്യാതമഹോദരോപനിഹിതം ചാപം കുഠാരം ശരാൻ |**

**ആരൂഢ: സഹവാഹയന്തൃകരഥം മാഹിഷ്മതീമാവിശന്**

**വാഗ്ഭിർവത്സമദാശുഷി ക്ഷിതിപതൗ സമ്പ്രാസ്തുഥാ: സംഗരം || 6 ||**

അനന്തരം നിന്തിരുവടി ശുക്രമഹർഷിയാൽ ജീവിക്കപ്പെട്ട അച്ഛന്റെ വാക്കുകളാൽ ഇളക്കപ്പെട്ട കോപത്തോടുകൂടിയവനായി ധ്യാനിക്കപ്പെട്ട മഹോദരനാൽ കൊണ്ടുവരപ്പെട്ട വില്ല്, കഠാരി, ശരങ്ങളെന്നിവ ധരിച്ചുകൊണ്ട് സഖാവായ മഹർഷിയോടുകൂടി കുതിരകളോടും സാരഥിയോടുംകൂടിയ തേരിൽ കയറി മാഹിഷ്മരാജധാനിയിൽ പ്രവേശിച്ച് സാമവാക്കുകൽകൊണ്ട് ആ കാർത്തവീര്യാർജ്ജുനരാജാവ് പശുക്കിടാവിനെ തിരികെ തരാതിരുന്നപ്പോൾ യുദ്ധം ആരംഭിച്ചു.

**പുത്രാണാമയുതേന സപ്തദശഭിശ്ചാക്ഷൗഹിണീഭിർമഹാ-**

**സേനാനീഭിരനേകമിത്രനിവഹൈർവ്യാജൃംഭിതായോധന: |**

**സദ്യസ്ത്വത്കകുഠാരബാണവിദലന്നിശ്ശേഷസൈന്യോത്കരോ**

**ഭീതിപ്രദ്രുതനഷ്ടശിഷ്ടതനയസ്ത്വാമാപതത് ഹേഹയ: || 7 ||**

ആ ഹേഹയാധിപൻ പതിനായിരം പുത്രന്മാരാലും പതിനേഴ അക്ഷൗഹിണിപടയാലും മഹാന്മാരായ സേനനായകന്മാരാലും മറ്റനവധി സുഹൃത്തുക്കളാലും വർദ്ധിക്കപ്പെട്ട

യുദ്ധത്തോടുകൂടിയവനും, ക്ഷണനേരംകൊണ്ട് അങ്ങയുടെ കഠാരത്താലും ബാണത്താലും പിളർക്കപ്പെട്ട എല്ലാ സൈന്യത്തോടും കൂടിയവനായിട്ട് പേടിച്ചോടിയവർ, ചത്തൊടുങ്ങിയവർ ഇവരിൽ നിന്നും ശേഷിച്ച പുത്രന്മാരോടുകൂടി നിന്തിരുവടിയോട് എതിരിട്ടു.

ലീലാവാരിതനർമ്മദാജലവലല്ലങ്കേശഗർവ്വാപഹ-

ശ്രീമദ്ബാഹുസഹസ്രമുക്തബഹുശസ്ത്രാസ്ത്രം നിരുന്ധന്നമും ।

ചക്രേ ത്വയ്യഥ വൈഷ്ണവേƒപി വിഫലേ ബുദ്ധ്വാ ഹരിം ത്വാം മുദാ

ധ്യായന്തം ഛിതസർവ്വദോഷമവധീ: സോƒഗാത് പരം തേ പദം ॥ 8 ॥

കളിയായി തടുക്കപ്പെട്ട നർമ്മദാനദിയിലെ ജലത്തിൽ മുഴുകിയ രാവണന്റെ ഗർവ്വം ശമിപ്പിച്ച ഭംഗിയേറിയ ആയിരം കൈകളാൽ പ്രയോഗിക്കപ്പെട്ട ശസ്ത്രാസ്ത്രങ്ങളെ തടുക്കവേ, വൈഷ്ണവമായ ചക്രംകൂടി അങ്ങയിൽ നിഷ്ഫലമായിത്തീർന്നപ്പോൾ നിന്തിരുവടിയെ മഹാവിഷ്ണുവാണെന്നറിഞ്ഞ് സന്തോഷത്തോടുകൂടി അങ്ങയെ ധ്യാനിക്കുന്ന ഈ കാർത്തവീര്യാർജ്ജുനനെ നിന്തിരുവടി കന്മഷങ്ങളെയെല്ലാം നശിപ്പിച്ച് നിഗ്രഹിച്ചു; അദ്ദേഹം അങ്ങയുടെ പരമപദത്തെ പ്രാപിക്കുകയും ചെയ്തു.

ഭൂയോƒമർഷിതഹേഹയാത്മജഗണൈസ്താതേ ഹതേ രേണുകാ-

മാഘ്നാനാം ഹൃദയം നിരീക്ഷ്യ ബഹുശോ ഘോരാം പ്രതിജ്ഞാം വഹൻ ।

ധ്യാനാനീതരഥായുധസ്ത്വമകൃഥാ വിപ്രദ്രുഹ: ക്ഷത്രിയാനന്

ദിക്ചക്രേഷു കുഠാരയനന് വിശിഖയന് നി:ക്ഷത്രിയാം മേദിനീം ॥ 9 ॥

വീണ്ടും കോപാകുലന്മാരായ അർജ്ജുനന്റെ പുത്രന്മാരാല് അച്ഛന് വധിക്കപ്പെട്ട സമയം പലപ്രാവശ്യം മാറത്തടിച്ചു കരയുന്നവളായ മാതാവായ രേണുകയെ കണ്ടിട്ട് ഭയങ്കരമായ പ്രതിജ്ഞയെ ചെയ്തുകൊണ്ട് നിന്തിരുവടി ധ്യാനിച്ചു വരുത്തപ്പെട്ട തേരോടും ആയുധത്തോടുംകൂടി കൊന്നൊടുക്കിയും ബാണങ്ങൾകൊണ്ടു തകർത്തും ഭൂമിയെ ക്ഷത്രിയന്മാരില്ലാത്തതാക്കിത്തീർത്തു.

താതോജ്ജീവനകൃന്നൃപാലകകുലം ത്രിസ്സപ്തകൃത്വോ ജയൻ

**സന്തർപ്യഥ സമന്തപഞ്ചകമഹാരക്തഹ്രദൗഘേ പിതൃന്**

**യജ്ഞേ ക്ഷ്മാമപി കാശ്യപാദിഷു ദിശനന് സാല്വേന യുധ്യന് പുന:**

**കൃഷ്ണോ/മും നിഹനിഷ്യതീതി ശമിതോ യുദ്ധാത് കുമാരൈർഭവാനന് ||10||**

അനന്തരം നിന്തിരുവടി പിതാവിനെ ജീവിപ്പിച്ച് ഇരുപത്തൊന്നു വട്ടം ക്ഷത്രിയവംശത്തെ ജയിച്ച് സമന്തപഞ്ചകമെന്ന സ്ഥലത്തിൽ ക്ഷത്രിയ രക്തംകൊണ്ട് നിർക്കിക്കപ്പെട്ട വലിയ ഹ്രദങ്ങളിലെ രക്തപ്രവാഹങ്ങളിൽ പിതൃക്കൾക്ക് തർപ്പണം ചെയ്തിട്ട് യാഗത്തിൽ ഭൂമിയേയും കാശ്യപൻ മുതലായ ഋത്വിക്കുകളിൽ ദാനംചെയ്തു, പിന്നെ സാല്വരാജാവിനോട്ടുകൂടി യുദ്ധം ചെയ്തുകൊണ്ടിരിക്കെ കൃഷ്ണാവതാരത്തിൽ ഇവനെ നിഗ്രഹിച്ചുകൊള്ളും എന്നിങ്ങിനെ സനത്കുമാരാദികളിൽ യുദ്ധത്തിൽനിന്ന് നിവർത്തിക്കപ്പെട്ടു.

**ന്യസ്യാസ്ത്രാണി മഹേന്ദ്രഭൂഭൃതി തപസ്തന്വന് പുനർമ്മജ്ജിതാം**

**ഗോകർണാവധി സാഗരേണ ധരണീം ദൃഷ്ട്വാർത്ഥിതസ്താപസൈ: |**

**ധ്യാതേഷ്വാസധൃതാനലാസ്ത്രചകിതം സിന്ധും സ്രുവക്ഷേപണാ-**

**ദുത്സാര്യോദ്ധൃതകേരലോ ഭൃഗുപതേ വാതേശ സംരക്ഷ മാം ||11||**

ഹേ പരശുരാമസ്വരൂപിയായ ഗുരുവായൂരപ്പ! ആയുധങ്ങളുപേക്ഷിച്ച് മഹേന്ദ്ര പർവ്വതത്തിൽ തപസ്സുചെയ്തുകൊണ്ടിരിക്കവേ പിന്നെ ഗോകർണ്ണംവരെയുള്ള ഭൂമി സമുദ്രത്താൽ മുക്കപ്പെട്ടത്തായി കണ്ട് താപസന്മാരാൽ പ്രാർത്ഥിക്കപ്പെട്ടവനായി ധ്യാനിച്ചു വരുത്തപ്പെട്ട വില്ലിൽ തൊടുത്ത ആഗ്നേയാസ്ത്രത്തിൽനിന്നു ഭീതനായ സമുദ്രത്തെ സ്രുവം എടുത്തെറിഞ്ഞ് ഒഴിച്ചുനിർത്തി കേരളത്തെ ഉദ്ധരിച്ച നിന്തിരുവടി എന്നെ രക്ഷിച്ചരുളേണമേ !

പരശുരാമാവതാരവർണ്ണനം എന്ന മുപ്പത്താറാംദശകം സമാപ്തം
ആദിതഹ് ശ്ലോകാഃ 375.
നവമസ്കന്ധം സമാപ്തം.
വൃത്തം. ശാർദ്ദൂലവിക്രീഡിതം.

## ദശമ സ്കന്ധഃ

### Dashaka 37 - ശ്രീകൃഷ്ണാവതാരവർണ്ണനം

**സാന്ദ്രാനന്ദതനോ ഹരേ നനു പുരാ ദൈവാസുരേ സംഗരേ**

**ത്വത്കൃത്താ അപി കർമ്മശേഷവശതോ യേ തേ ന യാതാ ഗതിം |**

**തേഷാം ഭൂതലജന്മനാം ദിതിഭുവാം ഭാരേണ ദൂരാർദ്ദിതാ**

**ഭൂമി: പ്രാപ വിരിഞ്ചമാശ്രിതപദം ദേവൈ: പുരൈവാഗതൈ: || 1 ||**

സാന്ദ്രാനന്ദസ്വരൂപിയായ ഹേ ഭഗവൻ! പണ്ട് ദേവാസുരയുദ്ധത്തിൽ നിന്തിരുവടിയാൽ വധിക്കപ്പെട്ടിട്ടും കൂടി ജന്മാന്തരകർമ്മം അവസാനിക്കാത്തതുകൊണ്ട് യാതൊരുവർക്കു മോക്ഷം ലഭിച്ചില്ലയോ, ഭൂമിയിൽ വീണ്ടും ജനിച്ച ആ അസുരന്മാരുടെ ഭാരംകൊണ്ട് ഏറ്റവും പരവശയായി മുമ്പിൽതന്നെ അവിടെ എത്തിച്ചേർന്നവരായ ദേവന്മാരോടുകൂടി ശരണസ്ഥാനമായ ബ്രഹ്മദേവനെ ശരണം പ്രാപിച്ചു.

**ഹാ ഹാ ദുർജ്ജനഭൂരിഭാരമഥിതാം പാഥോനിധൗ പാതുകാ-**

**മേതാം പാലയ ഹന്ത മേ വിവശതാം സമ്പൃച്ഛ ദേവാനിമാൻ |**

**ഇത്യാദിപ്രചുരപ്രലാപവിവശാമാലോക്യ ധാതാ മഹീം**

**ദേവാനാം വദനാനി വീക്ഷ്യ പരിതോ ദധ്യൗ ഭവന്തം ഹരേ ||2||**

കഷ്ടം ! കഷ്ടം ! ദുഷ്ടന്മാരുടെ വർദ്ധിച്ച ഭാരത്താല് പീഡിക്കപ്പെടുന്നവളും സമുദ്രത്തിൽ മുങ്ങിപ്പോകുവാൻ തുടങ്ങുന്നവളുമായ ഇവളെ രക്ഷിക്കേണമേ ! കഷ്ടം ! എന്റെ പാരവശ്യത്തെ ഈ ദേവന്മാരോട് ചോദിച്ചുനോക്കണേ ! എന്നിങ്ങിനെ പലവിധത്തിൽ വിലപിച്ചു പരവശയായിരിക്കുന്ന ഭൂമിദേവിയെ കണ്ട് ബ്രഹ്മാവു ചുറ്റും നില്ക്കുന്ന ദേവന്മാരുടെ വാടിയ മുഖങ്ങളേ നോക്കി, ഹേ ഭഗവൻ ! നിന്തിരുവടിയെ ധ്യാനിച്ചു.

**ഊചേ ചാംബുജഭൂരമൂനയി സുരാ: സത്യം ധരിത്ര്യാ വചോ**

**നന്വസ്യാ ഭവതാം ച രക്ഷണവിധൗ ദക്ഷോ ഹി ലക്ഷ്മീപതി: ।**

**സർവ്വേ ശർവ്വപുരസ്സരാ വയമിതോ ഗത്വാ പയോവാരിധിം**

**നത്വാ തം സ്തുമഹേ ജവാദിതി യയു: സാകം തവാകേതനം ॥ 3 ॥**

അനന്തരം ആ ബ്രഹ്മദേവൻ അവരോടായി ഇപ്രകാരം അരുളിച്ചെയ്യുകയും ചെയ്തു; “ അല്ലേ ദേവന്മാരേ! ഭൂമി ഉണർത്തിച്ചത് വാസ്തവംതന്നെ; ഇവളുടേയും നിങ്ങളുടേയും രക്ഷാവിഷയത്തിൽ ശ്രീകാന്തനായ മഹാവിഷ്ണുതന്നെയാണ് കഴിവുള്ളവൻ; ശ്രീ പരമേശ്വരനോടുകൂടി നമുക്കെല്ലാവർക്കും ഇവിടെനിന്ന് പാലാഴിയിലേക്കു പോയി അദ്ദേഹത്തെ നമസ്കരിച്ച് വേഗം സ്തുതിക്കുക’ എന്നിങ്ങിനെ അവരോടൊന്നിച്ച് അങ്ങയുടെ വാസസ്ഥലമായ വൈകുണ്ഠത്തിലേക്ക് യാത്രയായി.

**തേ മുഗ്ധാനിലശാലി ദുഗ്ധജലധേസ്തീരം ഗതാസ്സംഗതാ**

**യാവത്ത്വത്പദചിന്തനൈകമനസസ്താവത് സ പാഥോജഭൂ: ।**

**ത്വദ്വാചം ഹൃദയേ നിശമ്യ സകലാനാനന്ദയന്നൂചിവാ-**

**നാഖ്യാത: പരമാത്മനാ സ്വയമഹം വാക്യം തദാകർണ്യതാം ॥ 4 ॥**

അവർ മനംകുളർക്കുമാറു ഇളംകാറ്റു വീശിക്കൊണ്ടിരുന്ന പാലാഴിയുടെ തീരത്തില് ചെന്ന് എല്ലാവരുമൊരുമിച്ച് അങ്ങയുടെ തൃപ്പദങ്ങളെ ഏകാഗ്രമായ മനസ്സോടുകൂടി ധ്യാനിച്ചുകൊണ്ടിരുന്ന സമയം ആ ബ്രഹ്മദേവൻ അങ്ങയുടെ വാക്കുകളെ മനസ്സിൽ കേട്ടറിഞ്ഞ് എല്ലാവരേയും ആനന്ദിപ്പിച്ചുകൊണ്ട് ഇപ്രകാരം അരുളിചെയ്തു; "ഞാൻ പരമാത്മസ്വരൂപിയായ ഭഗവാനാൽ നേരിട്ട് അരുളിച്ചെയ്യപ്പെട്ട ആ വാക്കുകളെ കേട്ടുകൊൾവിൻ "

**ജാനേ ദീനദശാമഹം ദിവിഷദാം ഭൂമേശ്ച ഭീമൈർ നൃപൈ-**

**സ്തത്ക്ഷേപായ ഭവാമി യാദവകുലേ സോഽഹം സമഗ്രാത്മനാ ।**

**ദേവാ വൃഷ്ണികുലേ ഭവന്തു കലയാ ദേവാംഗനാശ്ചാവനൗ**

**മത്യേസാർഥമിതി ത്വദീയവചനം പാഥോജഭൂരൂചിവാന് || 5 ||**

ഭയങ്കരന്മാരായ രാജാക്കന്മാരാൽ ഭൂമിക്കും ദേവന്മാർക്കും നേരിട്ടിട്ടുള്ള വിനാശത്തിന്നായി യദുവംശത്തിൾ പരിപൂർണ്ണമായ കലയോടുകൂടി അവതരിക്കുന്നുണ്ട്, ഭൂമിയിൽ എന്നെ പരിചരിക്കുന്നതിന്നുവേണ്ടി ദേവന്മാരും ദേവസ്ത്രീകളും അംശങ്ങൾകൊണ്ട് വൃഷ്ണിവംശത്തിൽ ജനിക്കട്ടെ ! എന്നിങ്ങനെ അങ്ങയുടെ കല്പനയേ ബ്രഹ്മദേവൻ ഉണർത്തിച്ചു.

**ശ്രുത്വാ കർണ്ണരസായനം തവ വച: സർവ്വേഷു നിർവ്വാപിത-**

**സ്വാന്തേഷ്വീശ ഗതേഷു താവകകൃപാപീയൂഷതൃപ്താത്മസു |**

**വിഖ്യാതേ മധുരാപുരേ കില ഭവത്സാന്നിധ്യപുണ്യോത്തരേ**

**ധന്യാം ദേവകനന്ദനാമുദവഹദ്രാജാ സ ശൂരാത്മജ: || 6 ||**

ഹേ ഭഗവൻ ! ചെവിക്കമൃതമായിരുന്ന അങ്ങയുടെ വാക്യത്തെ കേട്ട് അവരെല്ലാവരും അങ്ങയുടെ കാരുണ്യാമൃതംകൊണ്ട് സംതൃപ്തരായി മനസ്സമാധാനത്തോടുകൂടി മടങ്ങിപ്പോയപ്പോൾ അങ്ങയുടെ സാന്നിദ്ധ്യവിശേഷത്താല് പരിശുദ്ധമായി പ്രസിദ്ധിയാർന്ന മധുരപുരിയില് ശൂരസേനന്റെ പുത്രനായ ആ രാജാവു വസുദേവൻ ധന്യനായ ദേവന്റെ പുത്രിയായ ദേവകിയെ വിവാഹം ചെയ്തുവത്രെ.

**ഉദ്വാഹാവസിതൗ തദീയസഹജ: കംസോƒഥ സമ്മാനയ-**

**ന്നേതൗ സൂതതയാ ഗത: പഥി രഥേ വ്യോമോത്ഥയാ ത്വദ്ഗിരാ |**

**അസ്യാസ്ത്വാമതിദുഷ്ടമഷ്ടമസുതോ ഹന്തേതി ഹന്തേരിത:**

**സന്ത്രാസാത് സ തു ഹന്തുമന്തികഗതാം തന്വീം കൃപാണീമധാത് || 7 ||**

അനന്തരം വിവാഹത്തിന്റെ അവസാനത്തിൽ അവളുടെ സഹോദരനായ കംസൻ ഈ വധൂവരന്മാരെ ബഹുമാനിച്ച് സാരഥ്യം സ്വീകരിച്ചുംകൊണ്ട് രാജമാർഗ്ഗത്തിൽകൂടി തേരോടിച്ചു പോകുമ്പോൾ’ ഇവളുടെ എട്ടാമത്തെ പുത്രൻ പരമദുഷ്ടനായിരിക്കുന്ന നിന്നെ കൊല്ലും" എന്നിപ്രകാരം ആകാശത്തിൽനിന്നും ഉണ്ടായ അങ്ങയുടെ

വചനത്താൽ പറഞ്ഞറിയിക്കപ്പെട്ടു. അവനാകട്ടെ മരണഭയം നിമിത്തം സ്വസമീപത്തിലിരിക്കുന്ന ആ പെൺകൊടിയെ കൊല്ലുവാൻ വാളെടുത്തു കഷ്ടം !

**ഗൃഹ്ണാനശ്ചികുരേഷു താം ഖലമതി: ശൗരേശ്ചിരം സാന്ത്വനൈ-**

**ർന്നോ മുഞ്ചന് പുനരാത്മജാർപ്പണഗിരാ പ്രീതോ൭ഥ യാതോ ഗൃഹാന് |**

**ആദ്യം ത്വത്സഹജം തഥാ൭ർപ്പിതമപി സ്നേഹേന നാഹന്നസൗ**

**ദുഷ്ടാനാമപി ദേവ പുഷ്ടകരുണാ ദൃഷ്ടാ ഹി ധീരേകദാ || 8 ||**

ദുർബുദ്ധിയായ അവൻ അവളെ തലമുടിയിൽ ചുറ്റിപ്പിടിച്ചുകൊണ്ട് ശൂരസേനനാത്മജന്റെ സാമവാക്യങ്ങളാലും വളരെ നേരത്തേക്ക് വിടാതെയിരുന്നതുകൊണ്ട് പിന്നീടുണ്ടായ 'പുത്രന്മാരെ സമർപ്പിച്ചുകൊള്ളാം" എന്നുള്ള വാക്യത്താൽ സന്തുഷ്ടനായി സ്വഭവനത്തിലേക്കു മടങ്ങി. അതിനുശേഷം അതിന്നനുസരിച്ചുതന്നെ സമർപ്പിക്കപ്പെട്ടുവെങ്കിലും ആദ്യത്തെ അങ്ങയുടെ സഹോദരനെ അവന് സ്നേഹം നിമിത്തം വധിച്ചില്ല. അല്ലയോ ദേവ! ദുഷ്ടന്മാരുടെ ഹൃദയവും ചില സമയങ്ങളിൽ വർദ്ധിച്ച കരുണയോടു കൂടിയതായി കാണപ്പെടുന്നുണ്ടല്ലോ.

**താവത്ത്വന്മനസൈവ നാരദമുനി: പ്രോചേ സ ഭോജേശ്വരം**

**യൂയം നന്വസുരാ: സുരാശ്ച യദവോ ജാനാസി കിം ന പ്രഭോ |**

**മായാവീ സ ഹരിർഭവദ്വധകൃതേ ഭാവീ സുരപ്രാർത്ഥനാ-**

**ദിത്യാകർണ്യ യദൂനദൂധുനദസൗ ശൗരേശ്ച സൂനൂനഹന് || 9 ||**

ആ സമയം ആ നാരദമുനി അങ്ങയുടെ മനോഗതമനുസരിച്ചുതന്നെ ഭോജരാജാവിനോട് ഇപ്രകാരം പറഞ്ഞു. 'അല്ലേ പ്രഭോ! നിങ്ങളെല്ലാം അസുരന്മാരാണ്. യാദവന്മാർ സുരന്മാരുമാണെന്നുള്ളതു അങ്ങ് അറിയുന്നില്ല. മായാവിയായ ആ ശ്രീഹരി ദേവകളുടെ അപേക്ഷയനുസരിച്ച് നിങ്ങളെ നിഗ്രഹിക്കുന്നതിന്നായി അവതരിക്കുവാൻ പോകുന്നു" എന്നിങ്ങനെയുള്ള വാക്കുകളെ കേട്ടിട്ട് ഇവൻ (കംസൻ) വസുദേവപുത്രന്മാരെ കൊല്ലുകയും യാദവന്മാരെ ഭയപ്പെടുത്തി ഓടിക്കുകയും ചെയ്തു.

**പ്രാപ്തേ സപ്തമഗർഭതാമഹിപതൗ ത്വത്പ്രേരണാന്മായയാ**

**നീതേ മാധവ രോഹിണീം ത്വമപി ഭോ:സച്ചിത്സുഖൈകാത്മക: ।**

**ദേവക്യാ ജഠരം വിവേശിഥ വിഭോ സംസ്തൂയമാന: സുരൈ:**

**സ ത്വം കൃഷ്ണ വിധൂയ രോഗപടലീം ഭക്തിം പരാം ദേഹി മേ ॥ 10 ॥**

ഹേ ലക്ഷ്മീകാന്ത! സർപ്പേന്ദ്രനായ ആദിശേഷന് ഏഴാം ഗർഭത്തെ പ്രാപിച്ച് അങ്ങയുടെ പ്രേരണകൊണ്ട് മായയാല് രോഹിണിയില് നയിക്കപ്പെട്ടതിന്റെ ശേഷം സച്ചിദാനന്ദസ്വരുപിയയ നിന്തിരുവടിയും ദേവകിയുടെ ഗർഭത്തിൽ പ്രവേശിച്ചു. സർവ്വവ്യാപകനായ അല്ലയോ കൃഷ്ണ! ദേവകളാൽ സ്തുതിക്കപ്പെടുന്ന അപ്രകാരമുള്ള നിന്തിരുവടി എന്റെ രോഗസമൂഹത്തെ ഉന്മൂലനം ചെയ്യേണമേ! ഉൽകൃഷ്ടമായ ഭക്തിയെ നല്കിയരുളേണമേ !

ശ്രീകൃഷ്ണാവതാരവർണ്ണനം എന്ന മുപ്പത്തേഴാം ദശകം സമാപ്തം.
ആദിതഃ ശ്ലോകഃ 388.
വൃത്തം. - ശാർദൂലവിക്രീഡിതം.

Dashaka 38 - ശ്രീകൃഷ്ണാവതാരവർണ്ണനം.

ആനന്ദരൂപ ഭഗവന്നയി തേ഻വതാരേ

പ്രാപ്തേ പ്രദീപ്തഭവദംഗനിരീയമാണൈഃ ।

കാന്തിവ്രജൈരിവ ഘനാഘനമണ്ഡലൈർദ്യാ-

മാവൃണ്വതീ വിരുരുചേ കില വർഷവേലാ ॥ 1 ॥

ആനന്ദരൂപനായ ഹേ ഭഗവൻ ! അങ്ങയുടെ അവതാരസമയം സമീപ്പിച്ചപ്പോൾ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന അങ്ങയുടെ അവയവങ്ങളിൽനിന്നു പുറപ്പെട്ട ശോഭാസമൂഹങ്ങളോ എന്നു തോന്നുമാറ് ലസിച്ചിരുന്ന മേഘങ്ങളാൽ ആകാശദേശത്തെ ആവരണംചെയ്തുകൊണ്ട് വർഷകാലം ഏറ്റവും പ്രശോഭിച്ചു.

ആശാസു ശീതളതരാസു പയോദതോയൈ-

രാശാസിതാപ്തിവിവശേഷു ച സജ്ജനേഷു ।

നൈശാകരോദയവിധൗ നിശി മധ്യമായാം

ക്ലേശാപഹസ്ത്രിജഗതാം ത്വമിഹാവിരാസീഃ ॥ 2 ॥

ദിക്കുകളെല്ലാം മഴവെള്ളംകൊണ്ട് തണുത്തിരിക്കുമ്പോൾ, സജ്ജനങ്ങൾ മനോരഥം നിറവേറിയതിനാൽ സന്തോഷപരവശരായിത്തീർന്നിരിക്കുന്ന സമയം, അർദ്ധ രാത്രിയിൽ, ചന്ദ്രോദയ സമയത്ത് മൂന്നു ലോകത്തിന്റെയും ക്ലേശനാശകനായ നിന്തിരുവടി ഈ ഭൂലോകത്തിൽ അവതരിച്ചരുളി.

ബാല്യസ്പൃശാ഻പി വപുഷാ ദധുഷാ വിഭൂതീ-

രുദ്യത്കിരീടകടകാംഗദഹാരഭാസാ ।

ശംഖാരിവാരിജഗദാപരിഭാസിതേന

മേഘാസിതേന പരിലേസിഥ സൂതിഗേഹേ || 3 ||

ബാലഭാവം കൈക്കൊണ്ടതായിരുന്നുവെങ്കിലും ഐശ്വര്യങ്ങളെ ധരിക്കുന്നതും ജാജ്വല്യമാനങ്ങളായ കിരീടം, കൈവളകൾ, തോൾവളകൾ, മാലകൾ, ഇവയുടെ ശോഭ ചേർന്നതും, ശംഖം, ചക്രം, പത്മം, ഗദ ഇവകളാൽ ചുറ്റും പരിശോഭിച്ചുകൊണ്ടിരിക്കുന്നതും മേഘശ്യാമളവുമായ തിരുമേനികൊണ്ട് തിരുമാറിടത്തിൽ ഈറ്റില്ലത്തില് അങ്ങ് പരിലസിച്ചു.

വക്ഷ:സ്ഥലീസുഖനിലീനവിലാസിലക്ഷ്മീ-

മന്ദാക്ഷലക്ഷിതകടാക്ഷവിമോക്ഷഭേദൈ: |

തന്മന്ദിരസ്യ ഖലകംസകൃതാമലക്ഷ്മീ-

മുന്മാർജയന്നിവ വിരേജിഥ വാസുദേവ || 4 ||

അല്ലേ, വസുദേവസൂനോ! ഭവാൻ തിരുമാറിടത്തിൽ സുഖമായി സ്ഥിതിചെയ്യുന്ന സൗന്ദര്യവതിയായ ലക്ഷ്മീദേവിയുടെ ലജ്ജാസമ്മിളിതങ്ങളായ കടാക്ഷവർഷങ്ങളുടെ പ്രകാരഭേദങ്ങളെകൊണ്ട്, ആ ഭവനത്തിന്ന് ദുരാത്മാവായ കംസനാൽ ഉണ്ടാക്കിത്തീർക്കപ്പെട്ട, ആശ്രീയെ അടിച്ചുവാരികളയുന്നവനെന്നപോലെ ശോഭിച്ചു.

ശൗരിസ്തു ധീരമുനിമണ്ഡലചേതസോഽപി

ദൂരസ്ഥിതം വപുരുദീക്ഷ്യ നിജേക്ഷണാഭ്യാം ||

ആനന്ദവാഷ്പപുലകോദ്ഗമഗദ്ഗദാർദ്ര-

സ്തുഷ്ടാവ ദൃഷ്ടിമകരന്ദരസം ഭവന്തം || 5 ||

വസുദേവനാകട്ടെ വികാരരഹിതന്മാരായ മഹർഷിവ്യയന്മാരുടെ മനസ്സിനു പോലും അകന്നു സ്ഥിതിചെയ്യുന്ന (അവിഷയമായ) രമ്യവിഗ്രഹത്തെ സ്വന്തം കണ്ണുകളെക്കൊണ്ട് നോക്കിയിട്ട് സന്തോഷാശ്രു, രോമാഞ്ചം, തൊണ്ടയിടച്ച എന്നീ വികാരങ്ങളാൽ ആർദ്രഹൃദയനായി കണ്ണുകൾക്ക് പൂന്തേൻകണക്കെ സുഖകരനായിരിക്കുന്ന നിന്തിരുവടിയെ സ്തുതിച്ചു.

ദേവ പ്രസീദ പരപൂരുഷ താപവല്ലീ-

നിർല്ലൂനദാത്രസമനേത്രകലാവിലാസിന് l

ഖേദാനപാകുരു കൃപാഗുരുഭി: കടാക്ഷൈ-

രിത്യാദി തേന മുദിതേന ചിരം നുതോഽഭൂ: ll 6 ll

"ഹേ പ്രകാശസ്വരൂപിൻ! പരമാത്മസ്വരൂപ! സന്താപവല്ലിയുടെ മൂലഛേദനം ചെയ്യുന്നതിനുള്ള സർവ്വനിയന്താവായും സ്വാംശഭൂതനായ മായയെക്കൊണ്ട് സൃഷ്ട്യാദിലീലകളെ നിർവഹിപ്പിക്കുന്നവനായും ഇരിക്കുന്ന ഭഗവൻ! പ്രസാദിച്ചരുളിയാലും. കരുണാപരിപൂർണ്ണങ്ങളായ കടാക്ഷങ്ങളാൽ ദുഃഖങ്ങളെയെല്ലാം ദൂരീകരിക്കേണമേ" എന്നി പ്രകാരം സംഹൃഷ്ടനായ അദ്ദേഹത്താൽ നിന്തിരുവടി വളരെനേരം സ്തുതിക്കപ്പെട്ടവനായി ഭവിച്ചു.

മാത്രാ ച നേത്രസലിലാസ്തൃതഗാത്രവല്യാ

സ്തോത്രൈരഭിഷ്ടുതഗുണ: കരുണാലയസ്ത്വം l

പ്രാചീനജന്മയുഗളം പ്രതിബോധ്യ താഭ്യാം

മാതുർഗിരാ ദധിഥ മാനുഷബാലവേഷം ll 7 ll

കണ്ണുനീരിൽ മുഴുകിയ ശരീരത്തോടുകൂടിയ മാതാവിനാലും സ്തവങ്ങളാല് സ്തുതിക്കപ്പെട്ട ഗുണവിശേഷത്തോടുകൂടിയ കരുണാനിധിയായ ഭവാന് അവർക്കായി പഴയ രണ്ടു ജന്മങ്ങളെപ്പറ്റിയും അറിയിച്ചിട്ട് അമ്മയുടെ വാക്കനുസരിച്ച് മനുഷ്യശിശുവിന്റെ രൂപം കൈക്കൊണ്ടു.

ത്വത്പ്രേരിതസ്തദനു നന്ദതനൂജയാ തേ

വ്യത്യാസമാരചയിതും സ ഹി ശൂരസൂനു: l

ത്വാം ഹസ്തയോരധൃത ചിത്തവിധാര്യമാര്യൈ-

രംഭോരുഹസ്ഥകലഹംസകിശോരരമ്യം ll 8 ll

അതിൽപിന്നെ ആ വസുദേവൻ അങ്ങയാൽ പ്രേരിക്കപ്പെട്ടവനായിട്ട് നന്ദഗോപന്റെ പുത്രിയുമായി അങ്ങയുടെ മാറ്റം സാധിക്കുന്നതിന്നുവേണ്ടി മഹർഷിമാരാൽ സ്മരിക്കപ്പെടുന്നവനും താമരപ്പൂവിലിരിക്കുന്ന അരയന്നക്കുഞ്ഞെന്നപോലെ മനോഹരനായി കാണപ്പെടുന്നുവനുമായ നിന്തിരുവടിയെ കൈകളിലെടുത്തു.

ജാതാ തദാ പശുപസദ്മനി യോഗനിദ്രാ ।

നിദ്രാവിമുദ്രിതമഥാകൃത പൗരലോകം ।

ത്വത്പ്രേരണാത് കിമിവ ചിത്രമചേതനൈര്യദ്-

ദ്വാരൈ: സ്വയം വ്യഘടി സംഘടിതൈ: സുഗാഢം ॥ 9 ॥

അതിന്നുശേഷം നിന്തിരുവടിയുടെ പ്രേരണകൊണ്ട് നന്ദഗോപന്റെ ഗൃഹത്തിൽ അവതരിച്ച യോഗമായാദേവി പുരവാസികളെ ഉറക്കത്തില് ലയിപ്പിച്ചു. ഇതിലെന്താശ്ചര്യം! യാതൊരു ശക്തികൊണ്ട് ചേതനാശൂന്യങ്ങളും മുറുകെ പൂട്ടപ്പെട്ടാവയുമായ കവാടങ്ങൾകൂടി തന്നെത്താൻ തുറന്നു.

ശേഷേണ ഭൂരിഫണവാരിതവാരിണാഽഥ

സ്വൈരം പ്രദർശിതപഥോ മണിദീപിതേന ।

ത്വാം ധാരയൻ സ ഖലു ധന്യതമ: പ്രതസ്ഥേ

സോഽയം ത്വമീശ മമ നാശയ രോഗവേഗാൻ ॥ 10 ॥

അതിന്നുശേഷം അതിഭാഗ്യവാനായ അദ്ദേഹമാവട്ടെ അനവധി ഫണങ്ങളാൽ തടുക്കപ്പെട്ട മഴയോട്ടുകൂടിയവനും രത്നങ്ങളാൽ പ്രശോഭിക്കുന്നവനുമായ ആദിശേഷനാൽ വഴി കാണിക്കപ്പെട്ടവനായിട്ട് അങ്ങയെ എടുത്തുകൊണ്ട് നിർബ്ബാധം പുറപ്പെട്ടു. ഹേ ഭഗവൻ ! അപ്രകാരമുള്ള നിന്തിരുവടി എന്റെ രോഗശക്തിയെ നശിപ്പിക്കേണമേ !

ശ്രീകൃഷ്ണാവതാരവർണ്ണനം എന്ന മുപ്പത്തെട്ടാം ദശകം സമാപ്തം. ആദിതഃ ശ്ലോകാഃ 395.
വൃത്തം : - വസന്തതിലകം.

Dashaka 39 - യോഗമായാദിവർണ്ണനം

ഭവന്തമയമുദ്വഹൻ യദുകുലോദ്വഹോ നിസ്സരൻ

ദദർശ ഗഗനോച്ചലജ്ജലഭരാം കലിന്ദാത്മജാം |

അഹോ സലിലസഞ്ചയ: സ പുനരൈന്ദ്രജാലോദിതോ

ജലൗഘ ഇവ തത്ക്ഷണാത് പ്രപദമേയതാമായയൗ || 1 ||

നിന്തിരുവടിയെ വഹിച്ചുകൊണ്ട് പോകുമ്പോള് ഈ യാദവശ്രേഷ്ഠൻ ആകാശത്തോളമുയർന്ന ഇളകിമറിയുന്ന ജലപ്രഹാത്തോടുകൂടിയ കാളിന്ദീനദിയെ ദർശിച്ചു. ആ ജലപ്രവാഹം അത്രയും വലിയതായിരുന്നിട്ടും ഇന്ദ്രജാലംകൊണ്ടുണ്ടായ വെള്ളപ്പൊക്കമെന്നപൊലെ ഉടൻതന്നെ കാലടിയളവില് ആയിത്തീർന്നു. ആശ്ചര്യംതന്നെ!

പ്രസുപ്തപശുപാലികാം നിഭൃതമാരുദദ്ബാലികാ-

മപാവൃതകവാടികാം പശുപവാടികാമാവിശനന് |

ഭവന്തമയമർപ്പയന് പ്രസവതല്പകേ തത്പദാ-

ദ്വഹൻ കപടകന്യകാം സ്വപുരമാഗതോ വേഗത: || 2 ||

സുഖമായിക്കിടന്നുറങ്ങുന്ന ഗോപസ്ത്രീകളോടും പതുക്കെപ്പതുക്കെ കരയുന്ന ബാലികയോടും തുറന്നുകിടക്കുന്ന വാതിലുകളോടുംകൂടിയ ഗോപവാടത്തില് പ്രവേശിച്ചിട്ട് അദ്ദേഹം അങ്ങയെ പ്രസവശയ്യയിൽ കിടത്തി ആ സ്ഥാനത്തുനിന്ന് കപടകന്യകയെ എടുത്തുംകൊണ്ട് വേഗത്തിൽ സ്വരാജധാനിയെ പ്രാപിച്ചു.

തതസ്ത്വദനുജാരവക്ഷപിതനിദ്രവേഗദ്രവദ്-

ഭടോത്കരനിവേദിതപ്രസവവാർത്തയൈവാർത്തിമാന് |

വിമുക്തചികുരോത്കരസ്ത്വരിതമാപതൻ ഭോജരാ-

ഡതുഷ്ട ഇവ ദൃഷ്ടവാനന് ഭഗിനികാകരേ കന്യകാം ll 3 ll

അതിൽപിന്നെ, അങ്ങയുടെ അനുജത്തിയായ ആ കുമാരിയുടെ കരച്ചിൽ കേട്ടുണർന്ന് വേഗതയോടെ ചെന്ന ഭഗന്മാരുടെ സംഘത്താൽ അറിയിക്കപ്പെട്ട പ്രസവവർത്തകൊണ്ടുതന്നെ മനം കലങ്ങിയവനായി, അഴിഞ്ഞ തലമുടിയോടെ, വേഗത്തിൽ പാഞ്ഞെത്തിയ ഭോജേശ്വരൻ മനഃപ്രസ്സദമില്ലാതെതന്നെ സഹോദരിയുടെ കയ്യിൽ കന്യകയെ കണ്ടു.

ധ്രുവം കപടശാലിനോ മധുഹരസ്യ മായാ ഭവേ-

ദസാവിതി കിശോരികാം ഭഗിനികാകരാലിംഗിതാം l

ദ്വിപോ നലിനികാന്തരാദിവ മൃണാലികാമാക്ഷിപ-

ന്നയം ത്വദനുജാമജാമുപലപട്ടകേ പിഷ്ടവാന് ll 4 ll

ഈ കുട്ടി കപടസ്വരൂപിയായ മധുസൂദനന്റെ മായ ആയിരിക്കണം എന്നിപ്രകാരം നിശ്ചയിച്ചിട്ട് സഹോദരിയാൽ മുറുകെ ആലിംഗനം ചെയ്യപ്പെട്ടിരിന്ന കുമാരിയെ, ആന താമരപ്പൊയ്കയുടെ മദ്ധ്യത്തിൽനിന്നു ചെറുതാമരവളയത്തെ എന്നപോലെ, ഇവൻ (കംസൻ) പിടിച്ചെടുത്തെടുത്ത് അങ്ങയുടെ യോഗമായയെ പാലക്കല്ലിന്മേല് ഓങ്ങിയടിച്ചു.

തത: ഭവദുപാസകോ ഝടിതി മൃത്യുപാശാദിവ

പ്രമുച്യ തരസൈവ സാ സമധിരൂഢരൂപാന്തരാ l

അധസ്തലമജഗ്മുഷീ വികസദഷ്ടബാഹുസ്ഫുര-

ന്മഹായുധമഹോ ഗതാ കില വിഹായസാ ദിദ്യുതേ ll 5 ll

അപ്പോൾ ഉത്തരക്ഷണത്തിൽ കാലപാശത്തിൽനിന്ന് അങ്ങയുടെ ഭക്തനെന്നവിധം അവൾ പെട്ടെന്നു വഴുതിച്ചാടി തന്റെ സ്വന്തംരൂപത്തെ പ്രാപിച്ച് താഴെ ഇറങ്ങാതെതന്നെ പ്രശോഭിച്ചുകൊണ്ടിരിക്കുന്ന എട്ടുകൈകളിലും തിളങ്ങുന്ന ആയുധങ്ങളോടുകൂടിയവളായി ആകാശമാർഗ്ഗത്തെ പ്രാപിച്ച് ഏറ്റവും വിളങ്ങി. ആശ്ചർയ്യംതന്നെ !

**നൃശംസതര കംസ തേ കിമു മയാ വിനിഷ്പിഷ്ടയാ**

**ബഭൂവ ഭവദന്തക: ക്വചന ചിന്ത്യതാം തേ ഹിതം ।**

**ഇതി ത്വദനുജാ വിഭോ ഖലമുദീര്യ തം ജഗ്മുഷീ**

**മരുദ്ഗണപണായിതാ ഭുവി ച മന്ദിരാണ്യേയുഷീ ॥ 6 ॥**

'അതിദുഷ്ടനായ കംസ! തല്ലിച്ചതച്ചതുകൊണ്ട് എന്നാൽ നിണക്ക് എന്തൊന്നാണ് സാധിക്കാനുള്ളത് ? നിന്റെ അന്തകൻ ഏതോ ഒരിടത്ത് ജനിച്ചിട്ടുണ്ട്. നിനക്കു ശ്രേയസ്സിന്നുള്ള മാർഗത്തെ ചിന്തിച്ചുകൊൾക; " എന്നിപ്രകാരം അല്ലയോ ഭഗവൻ ! അങ്ങയുടെ അനുജത്തി ദുഷ്ടനായ അവനോടു പറഞ്ഞിട്ട് ഗമിക്കുകയും ദേവഗണങ്ങളാൽ സ്തുതിക്കപ്പെട്ടവളായി ഭൂലോകത്തിലെ സ്ഥാനങ്ങളെത്തന്നെ പ്രവിക്കുകയും ചെയ്തു.

**പ്രഗേ പുനരഗാത്മജാവചനമീരിതാ ഭൂഭുജാ**

**പ്രലമ്ബബകപൂതനാപ്രമുഖദാനവാ മാനിന: ।**

**ഭവന്നിധനകാമ്യയാ ജഗതി ബഭ്രമുർന്നിർഭയാ:**

**കുമാരകവിമാരകാ: കിമിവ ദുഷ്കരം നിഷ്കൃപൈ: ॥ 7 ॥**

പിറ്റേന്നാൾ കാലത്ത് ഭോജേശ്വരനാൽ യോഗമായയുടെ വാക്യങ്ങളെ പറഞ്ഞറിയിക്കപ്പെട്ടവരായി അഭിമാനികളായ പ്രലംബന് , ബകൻ , പൂതന മുതലായ അസുരന്മാർ പിന്നീട് അങ്ങയെ കൊല്ലുവനുള്ള അഗ്രഹത്തോടെ ഭയലേശം കൂടാതെ, ലോകം മുഴുവൻ ബാലന്മാരെ വധിച്ചുകൊണ്ട് ചുറ്റിസഞ്ചരിച്ചു; നിർദ്ദയന്മാരാൽ ചെയ്യപ്പെടാത്തത് യതൊന്നാണുള്ളത് ?

**തത: പശുപമന്ദിരേ ത്വയി മുകുന്ദ നന്ദപ്രിയാ-**

**പ്രസൂതിശയനേശയേ രുദതി കിഞ്ചിദഞ്ചത്പദേ ।**

**വിബുധ്യ വനിതാജനൈസ്തനയസംഭവേ ഘോഷിതേ**

**മുദാ കിമു വദാമ്യഹോ സകലമാകുലം ഗോകുലം ॥ 8 ॥**

അനന്തരം ഹേ മോക്ഷദായക! നിന്തിരുവടി ഗോപവാടത്തിൽ നന്ദപത്നിയുടെ പ്രസവശയ്യയിൽ കിടന്നുകൊണ്ട് അല്പമൊന്നു കാൽകുടഞ്ഞു കരഞ്ഞപ്പോൾ സ്ത്രീജനങ്ങൾ ഉണർത്തപ്പെട്ട് ഉണ്ണിയുണ്ടായ വിവരം ഘോഷിക്കപ്പെട്ടപ്പൊൾ എന്തുപറയെട്ടെ, അമ്പാടി മുഴുവനും സന്തോഷത്താൽ പരവശമായ്ത്തീർന്നു. !

**അഹോ ഖലു യശോദയാ നവകളായചേതോഹരം**

**ഭവന്തമലമന്തികേ പ്രഥമമാപിബന്ത്യാ ദൃശാ ।**

**പുന: സ്തനഭരം നിജം സപദി പായയന്ത്യാ മുദാ**

**മനോഹരതനുസ്പൃശാ ജഗതി പുണ്യവന്തോ ജിതാ: ॥ 9 ॥**

പുതിയ കായാമ്പൂവെന്നപോലെ ചേതോഹരനായ അങ്ങയെ സമീപത്തിൽ ആദ്യമായി നയനങ്ങളെക്കൊണ്ട് തൃപ്തിയാവോളം പാനംചെയ്യുന്നവളും, പിന്നെ തന്റെ കുചകുംഭങ്ങളെ അധികസന്തോഷത്തോടെ പാനം ചെയ്യിക്കുന്നവളും, ചേതോഹരമായ തിരുമേനിയെ പുണരുന്നവളുമായ യശോദയാൽ ലോകത്തില് സുകൃതികള് ജയിക്കപ്പെട്ടു; അത്യാശ്ചര്യം.

**ഭവത്കുശലകാമ്യയാ സ ഖലു നന്ദഗോപസ്തദാ**

**പ്രമോദഭരസങ്കുലോ ദ്വിജകുലായ കിന്നാദദാത് ।**

**തഥൈവ പശുപാലകാ: കിമു ന മംഗലം തേനിരേ**

**ജഗത്ത്രിതയമംഗല ത്വമിഹ പാഹി മാമാമയാത് ॥ 10 ॥**

ഹേ ത്രൈലോക്യമംഗളമൂർത്തേ ! ആ സമയം ആ നന്ദഗോപനാവട്ടെ വർദ്ധിച്ച സന്തോഷത്താൽ പരവശനായി അങ്ങയുടെ അഭ്യുദയത്തെ കാംക്ഷിക്കുക നിമിത്തം വിപ്രഗണങ്ങൾക്കായി എന്തുതന്നെ ദാനംചെയ്തില്ല. ! അതുപോലെതന്ന ഗോപന്മാരും യാതൊരു മംഗളകർമ്മത്തെ അനുഷ്ഠിച്ചില്ല ! നിന്തിരുവടി ഇവിടെ എന്ന ഈ ദൈന്യത്തിൽനിന്നും രക്ഷിച്ചരുളിയാലും.

**യോഗമായാദിവർണ്ണനം എന്ന മുപ്പത്തൊമ്പതാം ദശകം സമാപ്തം.**
**ആദിത ശ്ലോകാഃ 403 - വൃത്തം: പൃത്ഥ്വി. ലക്ഷണം. ജസംജയസയലങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥ്വിയാം.**

Dashaka 40 - പൂതനാമോക്ഷവർണ്ണനം

**തദനു നന്ദമമന്ദശുഭാസ്പദം നൃപപുരീം കരദാനകൃതേ ഗതം l**

**സമവലോക്യ ജഗാദ ഭവത്പിതാ വിദിതകംസസഹായജനോദ്യമ: ll 1 ll**

അതിൽപിന്നെ അനല്പമായ ഭാഗ്യത്തിന്നിരിപ്പിടവും കപ്പം കൊടുപ്പാൻ വേണ്ടി മധുരപുരിയിലേക്ക് വന്നിരിക്കുന്നവനുമായ നന്ദഗോപനെ, കംസന്റെ അനുയായികളുടെ ഉദ്യമത്തെ മനസ്സിലാക്കിയവനായ അങ്ങയുടെ പിതാവ് ചെന്നുകണ്ട് ഇപ്രകാരം അറിയിച്ചു.

**അയി സഖേ തവ ബാലകജന്മ മാം സുഖയതേ/ദ്യ നിജാത്മജജന്മവത് l**

**ഇതി ഭവത്പിതൃതാം വ്രജനായകേ സമധിരോപ്യ ശശംസ തമാദരാത് ll 2 ll**

"അല്ലേ സ്നേഹിത! അങ്ങയ്ക്കു ആൺകുഞ്ഞുണ്ടായത് എനിക്കുതന്നെ ഒരു പുത്രനുണ്ടായതുപോലെ ഇപ്പോൾ എന്നെ ആനന്ദിപ്പിക്കുന്നു" എന്നിപ്രകാരം അങ്ങയുടെ പിതൃസ്ഥാനത്തെ ആ നന്ദഗോപനിൽ ആരോപിച്ചിട്ട് അദ്ദേഹത്തോട് ആദരവോടെ ഇപ്രകാരം പറഞ്ഞു.

**ഇഹ ച സന്ത്യനിമിത്തശതാനി തേ കടകസീമ്നി തതോ ലഘു ഗമ്യതാം l**

**ഇതി ച തദ്വചസാ വ്രജനായകോ ഭവദപായഭിയാ ദ്രുതമായയൗ ll 3 ll**

"ഇവിടേയും , അങ്ങയ്ക്ക് ഗോപവാടത്തിലും അനേക ദുർന്നിമിത്തങ്ങൾ ഉണ്ട്. അതിനാൽ വേഗത്തിൽ പോയാലും; " എന്നിങ്ങിനെയുള്ള അദ്ദേഹത്തിന്റെ വാക്യത്താൽ ആ ഗോകുലനായകൻ അങ്ങയ്ക്കു വിപത്തുണ്ടായേയ്ക്കുമോ എന്ന ഭയത്താല് തൽക്ഷണംതന്നെ മടങ്ങിപ്പോന്നു.

**അവസരേ ഖലു തത്ര ച കാചന വ്രജപദേ മധുരാകൃതിരംഗനാ l**

**തരളഷട്പദലാലിതകുന്തലാ കപടപോതക തേ നികടം ഗതാ ll 4 ll**

ആ അവസരത്തിൽ ഗോകുലത്തില് സൗന്ദര്യവതിയായ ഏതോ ഒരു സ്ത്രീ ഇളകിക്കൊണ്ടിരിക്കുന്ന വണ്ടുകളാൽ ലാളിക്കപ്പെട്ട കേശഭാരത്തോടുകൂടിയവളായി അല്ലേ കപടശിശോ ! അങ്ങയുടെ അരികത്തു വന്നുചേർന്നു.

സപദി സാ ഹൃതബാലകചേതനാ നിശിചരാന്വയജാ കില പൂതനാ ।

വ്രജവധൂഷ്വിഹ കേയമിതി ക്ഷണം വിമൃശതീഷു ഭവന്തമുപാദദേ ॥ 5 ॥

ബാലകന്മാരുടെ ജീവനെ അപഹരിക്കുന്ന രാക്ഷസവംശത്തിൽ ജനിച്ചവളായ ആ പൂതനയാവട്ടെ ഗോപസ്ത്രീകള് 'ഇവൾ ആരാണ്', എന്നിങ്ങിനെ ഒരു മുഹൂർത്തം ആലോചിച്ചുകൊണ്ടിരിക്കത്തന്നെ അങ്ങയെ കടന്നെടുത്തു.

ലളിതഭാവവിലാസഹൃതാത്മഭിര്യുവതിഭി: പ്രതിരോദ്ധുമപാരിതാ ।

സ്തനമസൗ ഭവനാന്തനിഷേദുഷീ പ്രദദുഷീ ഭവതേ കപടാത്മനേ ॥ 6 ॥

മനോഹരങ്ങളായ ഭാവവിലാസങ്ങളാൽ ചിത്തവൃത്തികളപഹരിക്കപ്പെട്ടാവരായ യുവതികളാൾ തടുക്കപ്പെട്ടുവാൻ അശക്യനായ ഇവൾ ഗൃഹാന്തഭാഗത്തിരുന്നു കൊണ്ട് കപടമൂർത്തിയായ അങ്ങയ്ക്ക് സ്തനം നല്കി.

സമധിരുഹ്യ തദങ്കമശങ്കിതസ്ത്വമഥ ബാലകലോപനരോഷിത: ।

മഹദിവാമ്രഫലം കുചമണ്ഡലം പ്രതിചുചൂഷിഥ ദുർവിഷദൂഷിതം ॥ 7 ॥

അനന്തരം നിന്തിരുവടി ഒട്ടും സംശയിക്കാതെ അവളുടെ മടിയിൽ കയറിയിരുന്ന് ബാലകന്മാരെ കൊന്നതുകൊണ്ടുണ്ടായ കോപത്തോടുകൂടിയവനായി കഠിനമായ വിഷത്താൽ ദൂഷിതമായ കുചകുംഭത്തെ വലിയ മാമ്പഴത്തെയെന്നപൊലെ ചുണ്ടുകൊണ്ട് അമർത്തി വലിച്ചു കുടിച്ചു.

അസുഭിരേവ സമം ധയതി ത്വയി സ്തനമസൗ സ്തനിതോപമനിസ്വനാ ।

നിരപതദ്ഭയദായി നിജം വപു: പ്രതിഗതാ പ്രവിസാര്യ ഭുജാവുഭൗ ॥ 8 ॥

നിന്തിരുവടി പ്രാണങ്ങളോട്ടുകൂടിതന്നെ സ്തനത്തെ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഇവൾ ഇടിമുഴക്കംപോലെ അലറുന്നവളായി ഭയങ്കരമായ തന്റെ സ്വരൂപത്തെ പ്രാപിച്ച് രണ്ടു കൈകളേയും നെട്ടനീളെ പരത്തിക്കൊണ്ട് നിലത്തുവീണു.

ഭയദഘോഷണഭീഷണവിഗ്രഹശ്രവണദർശനമോഹിതവല്ലവേ I

വ്രജപദേ തദുര:സ്ഥലഖേലനം നനു ഭവന്തമഗൃഹ്ണത ഗോപികാ: II 9 II

ഗോകുലത്തിൽ ഭയങ്കരമായ അലർച്ച കേൾക്കുകയും ഭയാനകമായ ശരീരത്തെ കാണുകയും ചെയ്കയാൽ ഗോപന്മാര് അമ്പരന്നുനിന്നസമയം ഗോപികൾ അവളുടെ മാർവ്വിടത്തിൽ കളിച്ചുകൊണ്ടിരുന്ന അങ്ങയെ വാരിയെടുത്തുവല്ലോ !

ഭുവനമംഗലനാമഭിരേവ തേ യുവതിഭിർബഹുധാ കൃതരക്ഷണ: I

ത്വമയി വാതനികേതനനാഥ മാമഗദയൻ കുരു താവകസേവകം II 10 II

ജഗന്മംഗളവിഗ്രഹ! ഭവാന്റെ തിരുനാമങ്ങളെക്കൊണ്ടുതന്നെ ഭവാൻ ആ വനിതകളാൽ പലപ്രാകാരത്തിലും രക്ഷചെയ്യപ്പെട്ടു; ഹേ വാതാലയേശ ! എന്നെ രോഗരഹിതനാക്കി അങ്ങയുടെ സേവകനാക്കിത്തീർക്കേണമേ !

പൂതനാമോക്ഷവർണ്ണനം എന്ന നാല്പതാം ദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 415.
വൃത്തം : - ദ്രുതവിളംബിതം. - ലക്ഷണം: ദ്രുതവിളംബിതമാം നഭവും ഭരം.

Dasakam 41 - പൂതനാസംസ്കാരവർണ്ണനവും ബാലലാളനവർണ്ണനവും

**വ്രജേശ്വരഃ ശൗരിവചോ നിശമ്യ**

**സമാവ്രജദ്ധ്വനി ഭീതചേതാഃ**

**നിഷ്പിഷ്ടനിശ്ശേഷതരും നിരീക്ഷ്യ**

**കശ്ചിത് പദാർത്ഥം, ശരണം ഗതസ്ത്വാം. ll 1 ll**

ഗോകുലനാഥനായ നന്ദഗോപൻ വസുദേവൻ പറഞ്ഞതിനെ കേട്ടിട്ട്, ഭയമാർന്ന ഹൃദയത്തോടെ വഴിയിൽക്കൂടി നടന്നുപോരുമ്പോൾ വൃക്ഷങ്ങളെയെല്ലാം മറിച്ചു വീഴ്ത്തിക്കൊണ്ടു കിടക്കുന്ന ഏതൊ ഒരു വസ്തുവിനെ (പൂതനശരീരത്തെ) കണ്ടിട്ട് അങ്ങയെ ശരണം പ്രാപിച്ചു.

**നിശമ്യ ഗോപീവചനാദുദന്തം**

**സർവ്വേപി ഗോപാ ഭയവിസ്മയാന്ധാഃ**

**ത്വത്പാതിതം ഘോരപിശാചദേഹം**

**ദേഹുർവിദൂരേ/ഥ കുഠാരകൃത്തം ll 2 ll**

ഗോപികൾ പറയുകയാല് വൃത്താന്തം കേട്ടറഞ്ഞിട്ട് ഗോപന്മാരെല്ലാവരും ഭയത്താലും ആശ്ചര്യത്താലും സംമൂഢചിത്തത്തോടുകൂടിയവരായിത്തീർന്നു; അനന്തരം അങ്ങയാൽ വീഴ്ത്തപ്പെട്ട ഭയാനകമായ പൈശാചികശരീരത്തെ മഴുവിനാൽ വെട്ടിമുറിച്ച് വളരെ ദൂരെയായി ദഹിപ്പിച്ചു.

**ത്വത്പീത പൂതസ്തന-തച്ഛരീരാത്**

**സമുച്ചലന്നുച്ചതരോ ഹി ധൂമഃ**

**ശങ്കാമധാ ദാഗരവഃ കിമേഷഃ**

കീം ചാന്ദനോ, ഗൗൽഗുലവോƒഥവേതി ll 3 ll

നിന്തിരുവടി പാനംചെയ്യനിമിത്തം പരിശുദ്ധമായ്ത്തീർന്ന കുചങ്ങളെ വഹിക്കുന്ന അവളുടെ ശരീരത്തിൽനിന്ന് ഉൽഗമിച്ച് വളരെ ഉയർന്നുപൊങ്ങിയ ധൂമപടലം, ഇതി അകിലിന്റേതോ ചന്ദനത്തിന്റേതോ, അല്ലെങ്കിൽ ഗുൽഗുലുവിന്റേതായിരിക്കുമോ എന്നിങ്ങിനെയുള്ള സംശയത്തെ ഉണ്ടാക്കിത്തീർക്കുകതന്നെ ചെയ്തു.

'മദംഗസംഗസ്യ ഫലം ന ദൂരേ,

ക്ഷണേന താവദ് ഭവതാമപി സ്യാത്"

ഇത്യുല്ലപൻ വല്ലവതല്ലജേഭ്യഃ

ത്വം പൂതനാമതനുഥാഃസുഗന്ധിഃ ll 4 ll

എന്റെ അംഗസമ്പർക്കത്തിന്റെ ഫലം ദൂരത്തിൽ അല്ല; നിങ്ങൾക്കും താമസിയാതെതന്നെ അനുഭവപ്പെടും; എന്നിപ്രകാരം ആ ഉത്തമന്മാരായ ഗോപന്മാർക്കായി അറിയിച്ചുകൊണ്ട് നിന്തിരുവടി പൂതനയെ സുഗന്ധിയാക്കിച്ചെയ്തു.

'ചിത്രം ! പിശാച്യ ന ഹതഃ കുമാരഃ

ചിത്രം ! പൂരൈവാകഥി ശൗരിണേദം

ഇതി പ്രശംസൻ കില ഗോപലോകോ

ഭവന്മുഖാലോകരസേ ന്യമാംക്ഷീത് ll 5 ll

ഈ പിശാചിനാൽ ബാലകൻ കൊല്ലപ്പെട്ടില്ല ! വലിയ ആശ്ചര്യം തന്നെ, ഇത് വാസുദേവനാൽ മുൻക്കൂട്ടിത്തന്നെ പറയപ്പെട്ടത് അത്ഭുതമായിരിക്കുന്നു, എന്നിങ്ങനെ കൊണ്ടാടികൊണ്ട് ഗോപന്മാർ അങ്ങയുടെ കോമളവദനത്തെ കൺകുളിരെ നോക്കിയതിനലുണ്ടായ ആനന്ദരസത്തിൽ നിമഗ്നരായിപൊൽ .

ദിനേ ദിനേƒഥ പ്രതിവൃദ്ധലക്ഷ്മീ-

രക്ഷീണമാംഗല്യശതോ വ്രജോƒയം

ഭവന്നിവാസാദയി വാസുദേവ !

പ്രമോദസാന്ദ്രഃ പരിതൊ വിരേജേ ll 6 ll

അതിൽപിന്നെ നാൽക്കുനാള് വർദ്ധിവന്ന ശ്രീയോടുകൂടിയതായും ക്ഷയമില്ലാത്ത ശുഭകർമ്മങ്ങളോടുകൂടിയും ഈ ഗോകുലം, ഹേ വാസുദേവ ! ഭവാന്റെ അധിവാസം നിമിത്തം ആനന്ദപരിപ്ലുതമായി എങ്ങും പരിശോഭിച്ചു.

ഗൃഹേഷു തേ കോമളരൂപഹാസ -

മിഥഃ കഥാസങ്കലിതാഃ കമന്യഃ

വൃത്തേഷു കൃത്യേഷു ഭവന്നിരീക്ഷാ

സമാഗതാഃ പ്രത്യഹമത്യനന്ദൻ ll 7 ll

നാൾതോറും സ്വഭവനങ്ങളില് ഗൃഹകൃത്യങ്ങള് ചെയ്തുകഴിഞ്ഞാലുടൻ അങ്ങയെ കാണ്മാൻവേണ്ടി വന്നുചേരുന്ന യുവതികൾ അങ്ങയുടെ കമനീയവിഗ്രഹത്തേയും മന്ദഹാസമാധുർയ്യത്തേയും പറ്റി പറഞ്ഞുരസിക്കുന്നതില് ആസക്തകളായി അത്യധികം ആനന്ദിച്ചു.

'അഹോ ! കുമാരോ മയി ദത്തദൃഷ്ടിഃ'

'സ്മിതം കൃതം മാം പ്രതി വത്സകേന'

'ഏഹ്യേഹി മാമിത്യുപസാര്യ പാണി

ത്വയീശ! കിം കിം ന കൃതം വധൂഭിഃ ! ll 8 ll

'ഉണ്ണി എന്നെത്തന്നെയാണ് നോക്കുന്നത്; ഭാഗ്യംതന്നെ' "ഓമന ബാലനാൽ ചെയ്യപ്പെട്ട മന്ദസ്മിതം എന്നെ ഉദ്ദേശിച്ചാണ്; "എന്റെ അടുത്തു വരു, വരു," എന്ന് കൈനീട്ടിക്കൊണ്ട്, ഹേ ഭഗവൻ ! ഗോപയുവതികളാൽ ഭവാന്റെ വിഷയത്തിൽ യാതൊന്നുതന്നെ ചെയ്യപ്പെട്ടില്ല.

**ഭവദ്വപുഃസ്പർശനകൗതുകേന -**

**കരാത് കരം ഗോപവധൂജനേന**

**നീതസ്ത്വമാതാമ്ര സരോജമാല -**

**വ്യാലാംബി ലോലാംബതുലാമലാസീഃ || 9 ||**

അങ്ങയുടെ തിരുമേനിയെ സ്പർശിക്കുവാനുള്ള കൗതുകം നിമിത്തം ഗോപികമാരാൽ കയ്യിൽനിന്നു നയിക്കപ്പെട്ട നിന്തിരുവടി ചെന്താമരമാലയിൽ ഓരോ പൂവിലും ചെന്നു പറ്റി പറന്നുകോണ്ടിരിക്കുന്ന വണ്ടിന്റെ സാദൃശത്തെ പ്രാപിച്ചു.

**നിപായയന്തീ സ്തനമങ്കഗം ത്വാം**

**വിലോകയന്തീ വദനം ഹസന്തി**

**ദശാം യശോദാ കതമാം ന ഭേജേ !**

**സ താദൃശഃ പാഹി ഹരേ ! ഗദാന്മാം || 10 ||**

മടിയിലിരിക്കുന്ന ഭവാനെ സ്തനത്തെ കുടിപ്പിക്കുന്നവളും ഓമനുമുഖംനോക്കി മന്ദഹാസം പൊഴിക്കുന്നവളുമായ യശോദാദേവി ഏതൊരു അവസ്ഥയെ പ്രാപിച്ചില്ല; അപ്രകാരമുള്ള ഹേ ഭഗവൻ ! എന്നെ രോഗത്തിൽനിന്നു രക്ഷിച്ചാലും

പൂതനാമോക്ഷവർണ്ണനവും ബാലലാളനവർണ്ണനവും എന്ന നാല്പത്തൊന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 425
വൃത്തം - ഉപേന്ദ്രവജ്ര ; ഉപജാതി

Dasakam 42 - ശകടാസുരനിഗ്രഹവർണ്ണനം

**കദാപി ജന്മാർക്ഷദിനേ തവ പ്രഭോ !**

**നിമന്ത്രിത-ജ്ഞതിവധൂ മഹീസുരാഃ**

**മഹാനസസ്ത്വാം സവിധേ നിധായ സാ**

**മഹാനസാദൗ വവൃതേ വ്രജേശ്വരീ || 1 ||**

അല്ലയോ പ്രഭോ ! ഒരിക്കൽ അങ്ങയുടെ ജന്മദിനത്തില് ക്ഷണിയ്ക്കപ്പെട്ട ബന്ധുക്കൾ , സ്ത്രീകൾ , വിപ്രേന്ദ്രന്മാർ ഇവരോടുകൂടിയ ആ വ്രജനായികയായ യശോദ അങ്ങയെ വലിയൊരു ശകടത്തിന്റെ സമീപത്തിൽ കിടത്തി അടുക്കള മുതലായ സ്ഥലങ്ങളിൽ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

**തതോ ഭവത്ത്രാണ-നിയുക്തബാലക-**

**പ്രഭീതിസംക്രന്ദന- സങ്കുലാരവൈഃ**

**വിമിശ്രമശ്രാവി ഭവത്സമീപതഃ**

**പരിസ്പുടദ്ദാരുചടച്ചടാരവഃ || 2 ||**

അതിൽപിന്നെ അങ്ങയുടെ സമീപത്തിൽനിന്നു നാലുഭാഗത്തുനിന്നു പൊട്ടുന്ന മരങ്ങളുടെ ചടചടാ ശബ്ദം, അങ്ങയെ നോക്കിക്കൊള്ളുവാൻ നിയുക്തരായിരിക്കുന്ന ബാലകന്മാരുടെ ഭയന്നുകൊണ്ടുള്ള ആർത്തനാദങ്ങളാല് വ്യകുലമായ ശബ്ദത്തോടുകൂടി ഇടകലർന്ന് കേൾക്കപ്പെട്ടു.

**തതസ്തദാകർണ്ണന സംഭ്രമ ശ്രമ -**

**പ്രകമ്പി വക്ഷോജഭരാ വ്രജാംഗനാഃ**

**ഭവന്തമന്തർദ്ദദൃശുഃ സമന്തതോഃ**

**വിനിഷ്പതദ്ദാരുണദാരുമദ്ധ്യഗം ॥ 3 ॥**

അനന്തരം അതുകേട്ട് പരിഭ്രമിച്ചോടുകയാൽ കിതച്ചു തുളുമ്പുന്ന കുചഭാരത്തോടുകൂടിയ ഗോപനാരികൾ; ചുറ്റും പൊട്ടിച്ചിതറിവിഴുന്ന ഭയങ്കരങ്ങളായ മരക്കഷണങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന അങ്ങയെ ഗൃഹത്തിന്നുള്ളിൽ ദർശിച്ചു.

**'ശിശോരഹോ ! കിം കിമഭൂദിതി ദ്രുതം**

**പ്രധാവ്യ നന്ദഃ പശുപാശ്ച ഭൂസുരാഃ**

**ഭവന്തമാലോക്യ യശോദയാ ധൃതം**

**സമാസ്വസന്നശ്രുജാലർദ്രലോചനാഃ ॥ 4 ॥**

നന്ദഗോപനും പശുപന്മാരും വിപ്രന്മാരും 'അയ്യോ! ശിശുവിന്നു എന്തു പറ്റി, എന്തു പറ്റി' എന്ന് (ചോദിച്ചുകൊണ്ട്) വേഗത്തിൽ ഓടിവന്നു യശോദയാൽ എടുക്കപ്പെട്ടിരുന്ന അങ്ങയെ നോക്കിയിട്ട് കണ്ണീർനിറഞ്ഞ നേത്രങ്ങളോടുകൂടിയവരായി വഴിപോലേ ആശ്വസിച്ചു.

**കസ്കോ നു കൗതസ്കുത ഏഷ വിസ്മയോ,**

**വിശങ്കടം യച്ഛകടം വിപാടിതം;**

**ന കാരണം കിഞ്ചിദിഹേതി തേ സ്ഥിതാഃ**

**സ്വനാസികാദത്തകരാസ്ത്വദീക്ഷകാഃ ॥ 5 ॥**

'ഇതു എന്തുതന്നെയാണ്? ആശ്ചര്യകരംതന്നെ! ഇതെവിടെനിന്നുണ്ടായി? യതൊന്നിനാലാണ് വിശാലമായ ഈ വണ്ടി ഉടച്ചുതകർക്കപ്പെട്ടതു ? ഇതിന്നു കാരണം യാതൊന്നുമില്ലല്ലോ ? എന്നിങ്ങിനെ അവർ അങ്ങയെ നോക്കുന്നവരായി തങ്ങളുടെ മൂക്കിന്മേൽ വിരൽവെച്ചുകൊണ്ട് നിന്നു.

**'കുമാരകസ്യാസ്യ പയോധരാർത്ഥിനഃ**

**പ്രരോദനേ ലോലപദാംബുജാഹതം,**

**മയാ മയാ ദൃഷ്ടമനോ വിപര്യഗാ ’**

**ദിതീശ ! തേ പാലകബാലകാ ജഗുഃ || 6 ||**

‘ഈ കുട്ടി മുലകുടിപ്പാനാഗ്രഹിച്ച് കരഞ്ഞുകൊണ്ടിരുന്നപ്പോൾ ശകടം, കുടയുന്ന കാൽകൊണ്ട് ചവിട്ടപ്പെട്ട് മറിഞ്ഞുവീഴുന്നതു എന്നാല് കാണപ്പെട്ടു; എന്നാൽ കാണപ്പെട്ടു, എന്നിങ്ങനെ, ഹേ ഭഗവൻ ! അങ്ങയെ കാത്തുകൊണ്ടിരുന്ന ബാലന്മാർ പ്രസ്ഥാപിച്ചു.

**'ഭിയാ തദാ കിഞ്ചിദജാനതാമിദം**

**കുമാരകാണാമതിദുർഘടം വചഃ ’**

**ഭവത്പ്രഭാവാവിദുരൈരിതീരിതം,**

**മനാഗിവാശങ്ക്യത ദൃഷ്ടപൂതനൈഃ || 7 ||**

ശകടം മറിഞ്ഞുവീണസമയം ഭയംനിമിത്തം യാതൊന്നുംതന്നെ തിരിച്ചറിയാത്തവരായ കുട്ടികളുടെ ഇപ്രകാരമുള്ള വാക്ക് തീരെ യോജിപ്പില്ലാത്തതാണ് എന്ന് അങ്ങയുടെ മാഹാത്മ്യം അറിയാത്തവരാൽ അഭിപ്രായപ്പെടപ്പെട്ടു.പൂതനയെക്കണ്ടവരാൽ അല്പമൊന്നു ശങ്കിക്കപ്പെട്ടു.

**'പ്രവാലതാമ്രം കിമിദം പദം ക്ഷതം ?**

**സരോജരമ്യൗ നു കരൗ വിരോജിതൗ ?**

**ഇതി പ്രസർപ്പത്കരുണാതരംഗിതാഃ**

**ത്വദംഗമാപസ്പൃശുരംഗനാജനാഃ || 8 ||**

സ്ത്രീജനങ്ങൾ തളിർപോലെ ചുവന്നിരിക്കുന്നതായ ഈ കാൽ വ്രണപ്പെട്ടുവോ, ചെന്താമരപോലെ കമനീയങ്ങളായ കൈകളിൽ മുറിപെട്ടുവോ’ എന്നിങ്ങിനെ

പറഞ്ഞുകൊണ്ട് കര്രുനാതരംഗിതമാനസകളായി അങ്ങയുടെ ഓരോ അംഗത്തേയും തൊട്ടുതലോടി.

**‘അയേ ! സുതം ദേഹി ജഗത്പതേഃ കൃപാ -**

**തരംഗപാതാത് പരിപാതമദ്യ മേ ’**

**ഇതി സ്മ സംഗൃഹ്യ പിതാ ത്വദംഗകം**

**മുഹുർമ്മുഹുഃ ശ്ലിഷ്യതി ജാതകണ്ടകഃ || 9 ||**

‘ഹേ ഗോപികളേ! ജഗദീശരന്റെ കാരുണ്യപൂരം പതിയുകനിമിത്തം ഇപ്പോള് രക്ഷിക്കപ്പെട്ടിരിക്കുന്ന കുമാരനെ എന്റെ വക്കൽ തരിക," എന്നിങ്ങിനെ പിതാവ് വാരിയെടുത്ത് പുളകംകൊണ്ടവനായി അങ്ങയുടെ സുകുമാരശരീരത്തെ വീണ്ടും വീണ്ടും ആലിംഗാനം ചെയ്തു.

**അനോനിലീനഃ കില ഹന്തുമാഗതഃ**

**സുരാരിരേവം ഭവതാ വിഹിംസിതഃ;**

**രജോƒപി നോ ദൃഷ്ടമമുഷ്യ, തത് കഥം ?**

**സ ശുദ്ധസത്ത്വേ ത്വയി ലീനവാൻ ധ്രുവം || 10 ||**

ശകടത്തിൽ മറഞ്ഞിരിക്കുന്നവനായി അങ്ങയെ വധിക്കുവാൻ വന്ന അസുരനൊരുവൻ ഇപ്രകാരം ഭവാനാൽ കൊല്ലപ്പെട്ടു; ഇവന്റെ പൊടിപോലും കാണപ്പെട്ടില്ല; അത് എങ്ങിനെ ? അവൻ പരിശുദ്ധമൂർത്തിയായ അങ്ങയിൽ ലയിച്ചുപോയി തീർച്ചതന്നെ.

**പ്രപൂജിതൈസ്തത്ര തതോ ദിജാതിഭിർ**

**വിശേഷതോ ലംഭിതമംഗലാശിഷഃ**

**വ്രജം നിജൈർബാല്യരസൈർവിമോഹയന്**

**മരുത്പുരാധീശ ! രുജാം ജഹീഹി മേ . || 11 ||**

അനന്തരം അവിടെ ഏറ്റവും പൂജിക്കപ്പെട്ടവരായ ബ്രഹ്മജ്ഞന്മാരായ ബ്രാഹ്മണരാൽ സവിശേഷം പ്രാപിപ്പിക്കപ്പെട്ട മംഗളാശിസ്സുകളോടുകൂടിയവനായിട്ട് സ്വതസ്സിദ്ധമായ ബാലക്രീഡകളാൽ ഗോകുലത്തെ മോഹിപ്പിക്കുന്നവനായ നിന്തിരുവടി അല്ലേ വാതാലയേശ ! എന്റെ ദുഃഖത്തെ ദൂരികരിക്കേണമേ.

**ശകടാസുരനിഗ്രഹവർണ്ണനം എന്ന നാല്പത്തിരണ്ടാം ദശകം സമാപ്തം**
**ആദിതഃ ശ്ലോകാഃ 436**
**വൃത്തം വംശസ്ഥം. ലക്ഷണം ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും**

Dasakam 43 - തൃണാവർത്തമോക്ഷവർണ്ണനം

**ത്വമേകദാ ഗുരുമരുത്പുരനാഥ ! വോഢും**

**ഗാഢാധിരുഢഗരിമാണമപാരയന്തി**

**മാതാ നിധായ ശയനേ, 'കിമിദം ബതേതി**

**ധ്യായന്ത്യചേഷ്ടത ഗൃഹേഷു നിവിഷ്ടശംകാ || 1 ||**

ഹേ ഗുരുവായൂരപ്പ! ഒരിക്കൽ ഏറ്റവും ഘനത്തോടുകൂടിയ അങ്ങയേ എടുക്കുവാൻ വയ്യാതെ മാതാവു ശയ്യയിൽ കിടത്തിയിട്ട്,' അഹോ ! ഇത് എന്താണ് ? എന്നിങ്ങിനെ ശങ്കാകുലയായി ഇതിനെപറ്റി ആലോചിച്ചുകൊണ്ട് ഗൃഹകൃത്യങ്ങളിൽ ഏർപ്പെട്ടിരുന്നു.

**താവദ്വിദൂരമുപകർണ്ണിത ഘോരഘോഷ -**

**വ്യാജൃംഭിപാംസുപടലീപരിപൂരിശഃ**

**വാത്യാവപുഃസ കില ദൈഗ്യവരസ്തൃണാവർ -**

**ത്താഖ്യോ ജഹാര ജനമാനസഹാരിണം ത്വാം. || 2 ||**

ആ സമയം അതിദൂരെയായി കേൾക്കപ്പെട്ട ഭയങ്കരശബ്ദത്താലും വർദ്ധിച്ചുയർന്ന പൊടിപടലംകൊണ്ടും നിറയ്ക്കപ്പെട്ട ആശാമുഖങ്ങളോടുകൂടിയവനും ചുഴലിക്കാറ്റിന്റെ ആകൃതിയോടുകൂടിയവനും തൃണാവർത്തൻ എന്ന പേരോടുകൂടിയവനുമായ ആ അസുരശ്രേഷ്ഠനാവട്ടെ ജനങ്ങളുടെ മനസ്സിനെ അപഹരിക്കുന്നവനായ അങ്ങയെ അപഹരിച്ചു.

**ഉദ്ദാമപാംസു-തിമിരാഹത-ദൃഷ്ടിപാതേ**

**ദ്രഷ്ടും കിമപ്യകുശലേ പശുപാലലോകേ,**

**'ഹാ ബാലകസ്യ കി'മതി ത്വദുപാന്തമാപ്താ**

മാതാ ഭവന്തമവിലോക്യ ഭൃശം രുരോദ. ‖ 3 ‖

ഗോപലന്മാരെല്ലാം വർദ്ധിച്ച പൊടികൊണ്ടും ഇരുട്ടുകൊണ്ടും മറയ്ക്കപ്പെട്ട കാഴ്ചയോട്ടുകൂടിയവരായിട്ട് യതൊന്നുംതന്നെ കാണ്മാന് കഴിവില്ലാതായ്ത്തീർന്നപ്പോൾ മാതാവ് "അയ്യോ ! കുട്ടിക്കു വല്ലതും പറ്റിയോ" എന്ന് അങ്ങയുടെ സമീപം അണഞ്ഞ് അങ്ങയേ കാണാതെ ഉച്ചത്തിൽ കരഞ്ഞു.

താവത്സ ദാനവവരോഽപി ച ദീനമൂർത്തിഃ

ഭാവത്കഭാര-പരിധാരണ-ലൂന വേഗഃ

സങ്കോചമാപ, തദനു ക്ഷതപാംസുഘോഷേ

ഘോഷേ വ്യതായത ഭവജ്ജനനീ-നിനാദഃ .. ‖ 4 ‖

അപ്പോഴേക്കും ആ ദാനവേന്ദ്രനും തളർന്ന ദേഹത്തോടുകൂടിയവനായി, അങ്ങയുടെ ഭാരത്തെ വഹിക്കുകയാൽ നഷ്ടവേഗനായിത്തീർന്ന് നിശ്ചേഷ്ടതയെ പ്രാപിച്ചു. അതിൽപിന്നെ പൊടിയും ശബ്ദവും ഒതുങ്ങിയ അമ്പാടിയിൽ അങ്ങയുടെ ജനനിയുടെ മുറവിളി തെളിഞ്ഞുകേൾക്കുമാറായി.

രോദോപകർണ്ണവശാദുപഗമ്യ ഗേഹം

ക്രന്ദത്സു നന്ദമുഖഗോപകുലേഷു ദീനഃ

ത്വാം ദാനവസ്ത്വഖില മുക്തികരം മുമുക്ഷുഃ

ത്വയ്യപ്രമുഞ്ചതി, പപാത വിയത്പ്രദേശാത് ‖ 5 ‖

നന്ദൻ തുടങ്ങിയ ഗോപന്മാരെല്ലാം (യശോദയുടെ) രോദനം കേൾക്കുകയാൽ ഗൃഹത്തിൽ വന്നെത്തി കരഞ്ഞുകൊണ്ടിരിക്കെ, സകലലോകമോക്ഷദനായ നിന്തിരുവടിയോട് വിട്ടയപ്പാൻ അപേക്ഷിക്കുന്ന ദാനവനാവട്ടെ അങ്ങ് പിടിവിടായ്കയാൽ ഏറ്റവും തളർന്ന് ആകാശദേശത്തിൽനിന്നു താഴെവീണു.

രോദാകുലാസ്തദനു ഗോപഗണാ ബഹിഷ്ഠ-

**പാഷാണപൃഷ്ഠഭുവി ദേഹമതിസ്ഥവിഷ്ഠം**

**പ്രൈക്ഷന്ത ഹന്ത ! നിപതന്തമമുഷ്യ വക്ഷ -**

**സ്യക്ഷീണമേവ ച ഭവന്തമലം ഹസന്തം .. || 6 ||**

അനന്തരം കരഞ്ഞു വശംകെട്ട ഗോപന്മാർ പുറത്തുള്ള പാറമേൽ വീഴുന്ന ഏറ്റവും വലിയ ശരീരത്തേയും അവന്റെ മാർവ്വിടത്തിൽ യാതൊരു ക്ഷീണവുമില്ലാതെ തന്നെ മനോഹരമായി മന്ദഹസിക്കുന്ന നിന്തിരുവടിയേയും ദർശിച്ചു.

**ഗ്രാവപ്രപാത- പരിപിഷ്ട - ഗരിഷ്ഠദേഹ-**

**ഭ്രഷ്ടാസുദുഷ്ടദനുജോപരി ധൃഷ്ടഹാസം.**

**ആഘ്നാനമംബുജകരേണ ഭവന്തമേത്യ**

**ഗോപാ ദധുർഗ്ഗിവരാദിവ നീലരത്നം || 7 ||**

പാറമേൽ വീണതിനാൽ ചതഞ്ഞ ആ തടിച്ച ശരീരത്തിൽനിന്നു വിമുക്തമായ പ്രാണങ്ങളോടുകൂടിയ ദുഷ്ടനായ ദൈത്യന്റെ മേൽ കമലസദൃശമായ തൃക്കൈകൊണ്ട് അടിക്കുന്നവനും വ്യാജമായി മന്ദഹസിക്കുന്നവനും ആയ അങ്ങയെ സമീപിച്ച് വലിയ പർവ്വത്തിൽനിന്നും നീലരത്നക്കല്ലിനെയെന്നപോലേ ഗോപന്മാർ കടന്നെടുത്തു.

**ഏകൈകമാശു പരിഗൃഹ്യ നികാമനന്ദൻ**

**നന്ദാദിഗോപപരിരബ്ധ വിചുംബിതാംഗം**

**ആദാതുകാമ പരിശങ്കിതഗോപനാരീ-**

**ഹസ്താംബുജപ്രപതിതം പ്രണമോ ഭവന്തം. || 8 ||**

ഓരോരുത്തരായി വേഗത്തിൽ എടുത്തുകൊണ്ട് അത്യന്തം സന്തുഷ്ടരായ നന്ദൻ തുടങ്ങിയ ഗോപന്മാരാൽ ആലിംഗനചുംബനാദികൾചെയ്ത് പരിപാലിക്കപ്പെട്ട അംഗങ്ങളോടുകൂടിയവനും എടുക്കുവാൻ ആഗ്രഹിച്ച് (പുരുഷന്മാരോടു കുട്ടിയെ ചോദിച്ച

വാങ്ങുവാനുള്ള സങ്കോചത്താല്) ശങ്കിച്ചുനില്ക്കുന്ന ഗോപികളുടെ കരാംബുജങ്ങളിലേക്കു ചാടിയവനുമായ അങ്ങയെ ഞാൻ സ്തുതിച്ചുകൊള്ളുന്നു.

'ഭൂയോ/പി കിംനു കൃണമഃ, പ്രണതാർത്തിഹാരീ

ഗോവിന്ദ ഏവ പരിപാലയതാത് സുതം നഃ

ഇത്യാദി മാതരപിതൃ-പ്രമുഖൈസ്തദാനീം

സമ്പ്രാർത്ഥിതസ്ത്വദവനായ വിഭോ ! ത്വമേവ ..|| 9 ||

വീണ്ടും നമ്മൾ എന്തുചെയ്യും, ആശ്രിതന്മാരുടെ സങ്കടങ്ങളെയെല്ലാം നശിപ്പിക്കുന്ന ശ്രീ ഗോവിന്ദൻതന്നെ നമ്മുടെ കുമാരനെ കാത്തുരക്ഷിക്കട്ടെ; എന്നു തുടങ്ങി അല്ലേ ഭഗവൻ ! ആ സമയത്ത് മാതാവ്, പിതാവ് മുതലായ എല്ലാവരാലും അങ്ങയുടെ സംരക്ഷണത്തിന്നായി അങ്ങുതന്നെ വഴിപോലെ പ്രാർത്ഥിക്കപ്പെട്ടു.

വാതാത്മകം ദനുജമേവമയി ! പ്രധൂന്വൻ

വാതോദ്ഭവാൻ മമ ഗദാന് കിമു നോ ധുനോഷി ?

കിം വാ കരോമി ? പുനരപ്യനിലാലയേശ !

നിശ്ശേഷരോഗശമനം മുഹുരർത്ഥയേ ത്വാം. || 10 ||

അല്ലയോ വാതാലയേശ ! വാതസ്വരൂപനായ അസുരനെ ഇപ്രകാരം നിഗ്രഹിച്ച നിന്തിരുവടി വാതദോഷത്താലുണ്ടായ എന്റെ രോഗങ്ങളെ നശിപ്പിക്കാതിരിക്കുന്നതു എന്തുകൊണ്ടാണ് ! അഥവാ എന്തുതന്നെ ചെയ്യട്ടെ ! രോഗത്തിന്റെ നിശ്ശേഷമായ ശാന്തിയെ വീണ്ടും ഭവാനോട് അർത്ഥിച്ചുകൊള്ളുന്നു.

തൃണാവർത്തമോക്ഷവർണ്ണനം എന്ന നാല്പത്തിമൂന്നാം ദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 446.
വൃത്തം. വസന്തതിലകം.

Dasaka 44 - നാമകരണവർണ്ണനം

ഗൂഢം വസുദേവഗിരാ

കർത്തും തേ നിഷ്ക്രിയയസ്യ സംസ്കാരാന്

ഹൃദ്ഗതഹോരാതത്വോ

ഗർഗ്ഗമുനിസ്ത്വദ് ഗൃഹം വിഭോ ! ഗതവാൻ । 1 ॥

ഹേ ഭഗവൻ! വസുദേവന്റെ വാക്കുകളാൽ നിഷ്ക്രിയനായ അങ്ങയുടെ നാമകരണാദിസംസ്കാരക്രിയകളെ ആരുമറിയാതെ ചെയ്യുന്നതിന്നായി മനഃപാഠമായിരിക്കുന്ന ജ്യോതിഷതത്വങ്ങളോടുകൂടിയ ഗർഗ്ഗമഹർഷി അങ്ങയുടെ വാസസ്ഥലത്തേക്ക് എത്തിച്ചേർന്നു.

നന്ദോഽഥ നന്ദിതാത്മാ

വൃന്ദിഷ്ടം മാനയന്നമും യമിനാം

മന്ദസ്മിതാർദ്രമൂചേ

ത്വത്സംസ്കാരാൻ വിധാതുമുത്സുകധീഃ ॥ 2 ॥

അനന്തരം സന്തുഷ്ടഹൃദയനായ നന്ദഗോപന് താപസന്മാരിൽ വരിഷ്ഠനായ ഇദ്ദേഹത്തെ ബഹുമാനിച്ച് അങ്ങയുടെ നാമകരണാദിസംസ്കാരക്രിയകളെ നിർവ്വഹിക്കുന്നതിന്നു ഔൽസുക്യത്തോടുകൂടിയവനായി മന്ദസ്മിതം തൂകികൊണ്ട് അരുളിചെയ്തു.

'യദുവംശാചാര്യത്വാത്

സുനിഭൃതമിദമാര്യ ! കാര്യമിതി കഥയൻ

ഗർഗ്ഗോ നിർഗ്ഗതപുളകഃ

ചക്രേ തവ സാഗ്രജസ്യ നാമാനി ... ॥ 3 ॥

'എനിക്ക് യദുവംശത്തിലെ ആചാർയ്യനെന്ന സ്ഥാനമുള്ളതുകൊണ്ട്, ഹേ പൂജ്യനായ നന്ദ! ഇത് വളരെ രഹസ്യമായി ചെയ്യപ്പെടേണ്ടതാണ് " എന്ന് അറിയിച്ച് ഭഗവാൻ ഗർഗ്ഗൻ പുളകം കൊണ്ടവനായി ജ്യേഷ്ഠനോടുംകൂടി അങ്ങയ്ക്ക് നാമകരണംചെയ്തു.

'കഥമസ്യ നാമ കുർവ്വേ

സഹസ്രനാമ്നോ ഹ്യനന്തനാമ്നോ വാ'

ഇതി നൂനം ഗർഗ്ഗമുനിശ്ചക്രേ

തവ നാമ നാമ രഹസി വിഭോ ! || 4 ||

ആയിരം നാമങ്ങളുള്ളവനായ അഥവാ, സംഖ്യയില്ലാതെ പേരുകളോടുകൂടിയ ഈ ബാലനു എങ്ങിനെയാണ് പേർ കല്പിക്കേണ്ടത് എന്നു ശങ്കിച്ചിട്ടായിരിക്കാം ഗർഗ്ഗമഹർഷി ഭഗവൻ ! നിന്തിരുവടിക്ക് ഗുഢമായി നാമകരണംചെയ്തത് എന്നതിൽ സംശയമില്ല.

കൃഷിധാതുണകാരാഭ്യാം

സത്താനന്ദാത്മതാം കിലാഭിലപത്

ജഗദഘകർഷിത്വം വാ

കഥയദൃഷ്ടിഃ കൃഷ്ണനാമ തേ വ്യതനോത് . || 5 ||

മഹർഷിശ്രേഷ്ഠൻ കൃഷി, ധാതു, ണകാരം എന്നിവയാൽ സത്തും, ആനന്ദവും കൂടിച്ചേർന്ന (സദാനന്ദ) സ്വരൂപത്തോടെയിരിക്കുക എന്ന അവസ്ഥയെ നിർദ്ദേശിക്കുന്നതോ, അഥവാ ജഗത്തിന്റെ പാപങ്ങളെ നശിപ്പിക്കുക എന്ന അവസ്ഥയെ സൂചിപ്പിക്കുന്നതോ ആയ കൃഷ്ണൻ എന്ന പേര് അങ്ങയ്ക്ക് നൽകിപോലും

അന്യാംശ്ച നാമഭേദാൻ

വ്യാകുർവ്വ, ന്നഗ്രജേ ച രാമാദീൻ ,

അതിമാനുഷാനുഭാവം

**ന്യഗദത്ത്വാമപ്രകാശയൻ പിത്രേ .. || 6 ||**

വേറെ പലവിധത്തിലുള്ള നാമങ്ങളെയും ജ്യേഷ്ഠനിൽ "രാമൻ " മുതലായ പേരുകളേയും നിർവചിച്ചിട്ട് പിതാവിനോടായി, നിന്തിരുവടിയെ വെളിപ്പെടുത്താതെ, മനുഷ്യസാധാരണമല്ലാത്ത പ്രഭാവമുള്ളവനാണെന്നുമാത്രം അരുളിച്ചെയ്തു.

**'സ്നിഹ്യതി യസ്തവ പുത്രേ,**

**മുഹ്യതി സ ന മായികൈഃ പുനഃശോകൈഃ,**

**ദ്രുഹ്യതി യസ്സ തു നശ്യേത്**

**ഇത്യവദത്തേ മഹത്ത്വമൃഷിവര്യഃ .. || 7 ||**

യാവനൊരുവൻ അങ്ങയുടെ കുമാരനില് സ്നേഹമുള്ളവനായിരിക്കുന്നുവോ അവൻ പിന്നീട് മായികങ്ങളായ ദുഃഖങ്ങളാൽ മോഹിക്കുന്നതല്ല; യാതൊരുവൻ ദ്രോഹിക്കുന്നുവോ അവനാവട്ടെ നശിക്കുകയും ചെയ്യുന്നു. എന്നിപ്രകാരം അങ്ങയുടെ മഹിമയെ പറ്റി ഋഷിശ്രേഷ്ഠനായ ഗർഗ്ഗൻ പറഞ്ഞു.

**'ജേഷ്യതി ബഹുതരദൈത്യാൻ ,**

**നേഷ്യതി നിജബന്ധുലോകമമലപദം**

**ശ്രോഷ്യസി സുവിമലകീർത്തി-**

**രസ്യേ' തി ഭവദ്വിഭൂതിം ഋഷിരൂചേ .. || 8 ||**

"അസംഖ്യം അസുരന്മാരെ ജയിക്കും, സ്വന്തം ബന്ധുജനങ്ങളെ പരിപാവനമായ പരമപദത്തിലേക്ക നയിക്കും, ഇവന്റെ ശുഭകീർത്തി കേൾക്കപ്പെടുകയും ചെയ്യും എന്ന് അങ്ങയുടെ മഹത്വത്തെ മഹർഷിവര്യന് പറഞ്ഞറിയിച്ചു.

**അമുനൈവ സർവ്വദുർഗ്ഗം**

**തരിതാസ്ഥ, കൃതാസ്ഥമത്ര തിഷ്ഠധ്വം**

ഹരിരേവത്യനഭിലപൻ -

ഇത്യാദി ത്വാം അവർണ്ണയത് സ മുനിഃ || 9 ||

'ഇവനെകൊണ്ടുതന്നെ സകലസങ്കടങ്ങളേയും നിങ്ങൾ തരണംചെയ്യും; ഇവന്റെ വിഷയത്തിൽ ആസ്ഥയോടെ വർത്തിപ്പിൻ;" ഇതു സാക്ഷാൽ ശ്രീനാരയണൻതന്നെ യാണ് എന്ന് തുറന്നുപറയാതെ ആ മുനീശ്വരൻ നിന്തിരുവടിയെ ഈവിധത്തിലെല്ലാം വർണ്ണിച്ചു.

ഗർഗ്ഗേഽഥ നിർഗ്ഗതേഽസ്മിൻ

നന്ദിതനന്ദാദി നന്ദ്യമാനസ്ത്വം

മദ്ഗദമുദ്ഗതകരുണോ

നിർഗ്ഗമയ ശ്രീമരുത്പുരാധീശ ! .. || 10 ||

ഗുരുവായൂരപ്പാ ! അതിൽപിന്നെ ഈ ഗർഗ്ഗമഹർഷി മടങ്ങിപ്പോയശേഷം സന്തുഷ്ടന്മാരായ നന്ദൻ തുടങ്ങിയ ഗോപന്മാരാൽ അഭിനന്ദിക്കപ്പെട്ടവനായ നിന്തിരുവടി ഉൾ കനിവാർന്നു എന്റെ രോഗത്തെ ഉന്മൂലം ചെയ്യേണമേ.

നാമകരണവർണ്ണനം എന്ന നാല്പത്തിനാലം ദശകം സമാപ്തം
ആദിതഃ ശ്ലോകഃ 456

Dasakam 45 - ബാലലീലാവർണ്ണനം

അയി സബല ! മുരാരേ ! പാണിജാനുപ്രചാരൈഃ

കിമപി ഭവനഭാഗാൻ ഭൂഷയന്തൗ ഭവന്തൗ

ചലിത - ചരണകഞ്ജൗ മഞ്ജുമഞ്ജീരശിഞ്ജ-

ശ്രവണകുതുകഭാജൗ ചേരതുശ്ചാരു വേഗാത് ll 1 ll

ബലരാമസമേതനായ ഹേ മുരരിപോ ! ഭവാന്മരിരുവരും കയ്യും മുട്ടും കുത്തി സഞ്ചരിച്ചുകൊണ്ട് വീട്ടിന്റെ ഓരോ ഭാഗങ്ങളേയും അനിർവ്വചനീയമാംവണ്ണം അലങ്കരിക്കുന്നവരും ചലിക്കപ്പെട്ട പാദപങ്കജങ്ങളോടുകൂടിയവരും മനോഹരങ്ങളായ തളകളുടെ ശബ്ദം കേൾക്കുന്നതിൽ കൗതുകത്തോടുകൂടിയവരുമായിട്ട് വേഗത്തിൽ മനോഹരമാംവിധം സഞ്ചരിച്ചു.

മൃദുമൃദു വിഹസന്തൗ ഉന്മിഷദ്ദന്തവന്തൗ

വദനപ്പതിതകേശൗ ദൃശ്യപാദബ്ജദേശൗ

ഭുജഗലിതകരാന്തവ്യാലഗത് കങ്കണാങ്കൗ

മതിമഹരതമുച്ചൈഃ പശ്യതാം വിശ്വനൃണാം. ll 2 ll

മന്ദം മന്ദം മന്ദഹസിക്കുന്നവരും ആ സമയം പ്രകാശിക്കുന്ന ദന്തങ്ങളോടുകൂടിയവരും മുഖത്തു തൂങ്ങിക്കിടക്കുന്ന കറുനിരകളോടുകൂടിയവരും മുട്ടുകുത്തി നടക്കുമ്പോള് സ്പഷ്ടമായി കാണപ്പെടുന്ന സുന്ദരങ്ങളായ ഉള്ളങ്കാലുകളോടുകൂടിയവരും കയ്യിൽനിന്നയഞ്ഞ കൈപ്പടത്തിൽ തങ്ങിനില്ക്കുന്ന വളകളെക്കൊണ്ടടയാളപ്പെടുത്തപ്പെട്ടവരുമായ നിങ്ങളിരുവരും കാണികളായ സകലജനങ്ങളുടേയും മനസ്സിനെ ഏറ്റവും കവർന്നു.

അനുസരതി ജനൗഘേ കൗതുകവ്യാകുലാക്ഷേ

കിമപി കൃതനിനാദം വ്യാഹസന്തൗ ദ്രവന്തൗ

**വലിത വദനപദ്മം പൃഷ്ഠതോ ദത്തദൃഷ്ടീ**

**കിമിവ ന വിദധാഥേ കൗതുകം വാസുദേവ ! ll 3 ll**

അല്ലയോ വസുദേവസൂനോ! ഗോകുലവാസികളായ ജനങ്ങൾ കൗതുകത്താക് പർയ്യാകുലങ്ങളായ കണ്ണുകളോടുകൂടിയവരായി ചിലതു ശബ്ദിച്ചുകൊണ്ട് പിന്നിൽവരുന്ന അവസരത്തിൽ പുഞ്ചിരിച്ചുകൊണ്ട് (മുട്ടുകുത്തി) ഓടുന്നവരായിട്ട് പിന്തിരിക്കപ്പെട്ട മുഖകമലത്തോടുകൂടിയവരും പിന്നിലേക്ക് നോക്കുന്നവരുമായി ഏതേതു കൗതുകത്തെ ചെയ്തില്ല !

**ദ്രുതഗതിഷു പതന്തൗ ഉത്ഥിതൗ ലിപ്തപങ്കൗ**

**ദിവി മുനിഭിരപങ്കൈഃ സസ്മിതം വന്ദ്യമാനൗ**

**ദ്രുതമഥ ജനനീഭ്യാം  സാനുകമ്പം ഗൃഹീതൗ**

**മുഹുരപി പരിരബ്ധൗ ദ്രാഗ്യുവാം ചുംബിതൗ ച ll  4 ll**

നിങ്ങൾ രണ്ടുപേരും ഓടുന്നസമയം വീഴുകയും ചളിപുരണ്ട ദേഹത്തോടുകൂടി എഴുന്നേല്ക്കുകയും ആകാശത്തിൽ അകന്മഷന്മാരായ മുനിവർയ്യന്മാരാൽ മന്ദഹാസത്തോടെ വന്ദിക്കപ്പെടുകയും പിന്നീട് വേഗത്തില് അമ്മമാരാൽ അലിവോടെ എടുക്കപ്പെട്ട് വീണ്ടും വീണ്ടും ആലിംഗിതരായ അക്ഷണംതന്നെ ചുംബിക്കപ്പെടുകയും ചെയ്തു.

**സ്നുതകുചഭരമങ്കേ ധാരയന്തി ഭവന്തം**

**തരളമതി യശോദാ സ്തന്യദാ ധന്യധന്യാ**

**കപടപശുപ ! മദ്ധ്യേ മുഗ്ദ്ധഹാസാങ്കുരം തേ**

**ദശനമുകുലഹൃദ്യം വീക്ഷ്യ വ്യക്തം ജഹർഷ.   ll  5 ll**

വാത്സല്യാതിശയത്താൽ ചഞ്ചലമായ മനസ്സോടും ചുരന്നൊഴുകിയ പോർമുലകളോടുംകൂടി നിന്തിരുവടിയെ മടിയിലിരുത്തി മുലപ്പാലേകിയ യശോദ മഹാഭാഗ്യവതിതന്നെ! അല്ലയോ! കപടവേഷമാർന്ന ഗോപബാല!

മുലകുടിക്കുന്നതിന്നിടയിൽ മൃദുമന്ദഹാസത്തോടുകൂടിയ ദന്തകുകളങ്ങളാൽ മനോരമ്യമായ അങ്ങയുടെ ഓമനമുഖം നോക്കി നോക്കി അവൾ അത്യധികം ആനന്ദിച്ചു.

**തദനു ചരണചാരീ ദാരകൈഃസാകമാരാത്**

**നിലയതതിഷു ഖേലൻ ബാലചാപല്യശാലീ**

**ഭവന ശുക വിലാളൻ വത്സകാംശ്ചാനുധാവന്**

**കഥമപി കൃതഹാസൈഃ ഗോപകൈർവാരിതോഽഭൂഃ ll 6 ll**

അതിന്നുശേഷം, കാൽകൊണ്ട് നടന്നുതുടങ്ങിയ നിന്തിരുവടി മറ്റു ബാലന്മാരോടുംകൂടി ബാലചാപല്യത്തോടുകൂടിയവനായി സമീപത്തുള്ള ഗോപഗൃഹങ്ങളിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ വീട്ടിൽ വളർത്തുന്ന പൈങ്കിളി, പൂച്ച എന്നിവയേയും കാലിക്കിടാങ്ങളേയും പിൻതുടർന്നോടിച്ചെല്ലുമ്പോൾ പുഞ്ചിരിക്കൊള്ളുന്നവരായ പശുപന്മാരാൽ പണിപ്പെട്ട് തടുക്കപ്പെട്ടവനായി ഭവിച്ചുവല്ലോ

**ഹലധരസഹിതസ്ത്വം യത്ര യത്രോപയാതഃ**

**വിവശ പതിത നേത്രഃ തത്രഃ തത്രൈവഃ ഗോപ്യഃ**

**വിഗലിതഗൃഹകൃത്യഃ വിസ്മൃതാപത്യഭൃത്യാഃ**

**മുരഹര! മുഹുരത്യന്താകുലാ നിത്യമാസൻ ll 7 ll**

അല്ലയോ മുരാരേ! ബലരാമണൊടൊന്നിച്ച് നിന്തിരുവടി നിന്തിരുവടി എവിടെവിടെ ചെന്നുവോ അവിടങ്ങളിലെല്ലാം ഗോപസ്ത്രീകൾ വശംകെട്ട് ഇടറിയ ദൃഷ്ടികളോടും വീഴ്ചചെയ്യപ്പെട്ട വീട്ടുപണികളോടുകൂടിയവരും കിടാങ്ങളേയും ഭൃത്യജനങ്ങളേയും മറന്നവരുമായി ഭവിച്ചു. നാൾതോറും ഏറ്റവും പരവശമാരുമായിത്തീർന്നു.

**പ്രതിനവ നവനീതം ഗോപികാദത്തമിച്ഛൻ**

**കലപദമുപഗായൻ കോമലം ക്വാപി നൃത്യൻ**

**സദതയുവതി ലോകൈഃ അർപ്പിതം സർപ്പിരശ്നൻ**

**കൃചന നവവിപകപം ദുഗ്ദ്ധമപ്യാപിബസ്ത്വം. ॥ 8 ॥**

നിന്തിരുവടി ഗോപിമാരാൽ നല്കപ്പെട്ടുന്ന പുതുവെണ്ണയെ ആഗ്രഹിച്ച് അസ്പഷ്ടമധുരങ്ങളായ പദാവലികളിൽ പാട്ടുകയും ചിലപ്പോൾ മനോഹരമായി നൃത്തം വെച്ചുകൊണ്ട് ദയാർദ്രഹൃദയകളായ പശുപകന്യകമാരാൽ നൽകപ്പെട്ട നെയ്യ് ഭുജിക്കുകയും ചിലസമയം പുതുതായി കാച്ചിക്കുറുക്കിയ പാൽകൂടി കുടിക്കുകയും ചെയ്തില്ലേ.

**'മമ ഖലു ബലിഗേഹേ യാചനം ജാതമാസ്താം**

**ഇഹ പുരനബലാനാമഗ്രതോ നൈവ കുർവ്വേ'**

**ഇതി വിഹിതമതിഃ കിം ദേവ ! സന്ത്യജ്യ യാച്ഞാം**

**ദധിഘൃതമഹരസ്ത്വം ചാരുണാ ചോരണേന .. ॥ 9 ॥**

"എനിക്കു മഹാബലിയുടെ മന്ദിരത്തിൽ യാചിക്കേണ്ടിവന്നു; അതങ്ങിനെയിരിക്കട്ടെ, എന്നാൽ ഇവിടെ വീണ്ടും പെണ്ണുങ്ങളുടെ മുമ്പിൽ അത് ഒരിക്കലുംതന്നെ ചെയ്യുകയില്ല" ഹേ ഭഗവൻ ! അങ്ങ് ഇപ്രകാരം വിചാരിച്ചിട്ടായിരിക്കുമോ യാചനകൃത്യം ഉപേക്ഷിച്ചിട്ട് ചാരുതമായ ചൗർയ്യകർമ്മംകൊണ്ട് തൈരും നെയ്യും കവർന്നതു.

**തവ ദധിഘൃതമോഷേ ഘോഷയോഷാജനാനാ**

**മഭജത ഹൃദി രോഷോ നാവകാശം ന ശോകഃ**

**ഹൃദയമപി മുഷിത്വാ ഹർഷസിന്ധൗ ന്യധാസ്ത്വം**

**സ മമ ശമയ രോഗാൻ വാതഗേഹാധിനാഥ ॥ 10 ॥**

അങ്ങ് തൈര് നെയ്യ് മുതലായവ മോഷ്ടിച്ചതിനാൽ ഗോപവാടത്തിലുള്ള തരുണികളുടെ ഹൃദയങ്ങളിൽ കോപത്തിന്ന് സ്ഥാനം ഒട്ടും ഉണ്ടായിരുന്നില്ല; വ്യസനവും ഉണ്ടായില്ല. നിന്തിരുവടി അവരുടെ ഹൃദയങ്ങളെക്കൂടി കവർന്ന് സന്തോഷസാഗരത്തിൽ മഗ്നമാക്കിച്ചെയ്തുവല്ലോ. അല്ലയോ ഗുരുവായൂരപ്പാ ! അങ്ങിനെയുള്ള നിന്തിരുവടി എന്റെ രോഗത്തിന്ന് ശാന്തിചേർക്കണമേ.

**ശാഖാഗ്രേഥ വിധും വിലോക്യ ഫലമിത്യംബാഞ്ച താതം മുഹുഃ**

**സമ്പ്രാർത്ഥ്യാഥ തദാ തദീയ വചസാ പ്രോത്ക്ഷിപ്ത ബാഹൗ ത്വയി**

**ചിത്രം ദേവ ശശീ സ തേ കരമഗാത് കിം ബ്രൂമഹേ സംപതഃ**

**ജ്യോതിർമ്മണ്ഡലപൂരിതഖിലവപുഃ പ്രാഗാ വിരാഡ്രൂപതാം. || 11 ||**

അനന്തരമൊരുനാൾ മരക്കൊമ്പിൻമീതെ ചന്ദ്രബിംബത്തെകണ്ടിട്ട് പഴമാണെന്ന് കരുതി അമ്മയോടും അച്ഛനോടും വീണ്ടും വീണ്ടും അപേക്ഷിച്ചിട്ട് അനന്തരം ആ ചന്ദ്രൻ അങ്ങയുടെ തൃക്കയ്യിൽ വന്നുചേർന്നു. ഞങ്ങളെന്തുപറയട്ടെ, നിന്തിരുവടി താഴെവന്നുചേർന്ന ജ്യോതിർമ്മണ്ഡലത്തിന്റെ പ്രഭാപ്രസരത്താൽ ശരീരം മുഴുവൻ നിറയപ്പെട്ട തേജസ്സോടുകൂടിയവനായി വിരാട് സ്വരൂപത്തെ പ്രാപിച്ചു.

**കിം കിം ബതേദമിതി സംഭ്രമ ഭാജമേനം**

**ബ്രഹ്മാർണ്ണവേ ക്ഷണമമും പരിമജ്ജ്യ താതം**

**മായാം പുനസ്തനയമോഹമയീം വിതന്വൻ**

**ആനന്ദചിന്മയ ജഗന്മയ പാഹി രോഗാത് .. || 12 ||**

ആശ്ചര്യം ഇതെന്ത്? എന്ത്? എന്നിങ്ങനെ പരിഭ്രമിച്ച ഈ പിതാവിനെ സ്വല്പസമയത്തേക്കു ബ്രഹ്മാനന്ദമാകുന്ന സമുദ്രത്തിൽ മുക്കിത്താഴ്ത്തി വീണ്ടും പുത്രവാത്സല്യമായിയായ മായയെ പ്രയോഗിച്ചു. ജഗത്സ്വരൂപ! ചിദാനന്ദാത്മക! അപ്രകാരമുള്ള നിന്തിരുവടി രോഗത്തിൽനിന്നു എന്നെ രക്ഷിക്കേണമെ.

ബാലലീലവർണ്ണനം എന്ന നാല്പത്തഞ്ചാം ദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 468
വൃത്തം 1 മുതല് 10 കൂടി മാലിനീ. 11-ശാർദൂലവിക്രീഡിതം. 12 വസന്തതിലകം.

Dasakam 46 - കൃഷ്ണന്റെ വായിൽ യശോദ ലോകം മുഴുവന് കണ്ട കഥ.

അയി ദേവ ! പുര കില ത്വയി

സ്വയമുത്താനശയേ സ്തനന്ധയേ

പരിജൃംഭണതോ വ്യപാവൃതേ

വദനേ വിശ്വമചഷ്ട വല്ലവീ || 1 ||

അല്ലയോ പ്രകാശസ്വരൂപിൻ! പണ്ട് (ശൈശവകാലത്തിൽ) സ്വയം ജ്യോതിരൂപനായ നിന്തിരുവടി മുലപ്പാൽ കുടിച്ച് മലർന്നു കിടക്കുന്ന അവസരത്തിൽ കോട്ടുവായിടുമ്പോൾ വായ് തുറന്ന സമയം യശോദ ലോകം മുഴുവൻ ദർശിച്ചുവത്രെ.

പുനരപ്യഥ ബാലകൈഃസമം

ത്വയി ലീലാനിരതേ ജഗത്പതേ !

ഫലസഞ്ചയ-വഞ്ചന-ക്രുധാ

തവ മൃദ്ഭോജനമൂചുരർഭകാഃ || 2 ||

പിന്നീട്, കുറെക്കാലത്തിനുശേഷം ജഗദീശാ! നിന്തിരുവടി ഗോപബാലന്മാരൊന്നിച്ച് കളിച്ചുകൊണ്ടിരിക്കുമ്പോൾ പഴങ്ങളെല്ലാം കട്ടെടുത്തുവെന്ന ഈഷ്യതയാൽ ആ ബാലന്മാർ അങ്ങ് മണ്ണുതിന്നുവെന്ന് അമ്മയോട്ട ഏഷണികൂട്ടി.

അയി! തേ പ്രളയാവധൗ വിഭോ

ക്ഷിതി തോയാദി സമസ്തഭക്ഷിണഃ

മൃദുപാശനതോ രുജാ ഭവേത്

ഇതി ഭീതാ ജനനീ ചുകോപ സാ .. || 3 ||

അല്ലയോ സർവശക്തനായുള്ളോവേ ! പ്രളയത്തിന്റെ ആരംഭകാലത്തിൽ ഭൂമി സമുദ്രം എന്നിങ്ങനെ കാണപ്പെടുന്ന സർവ്വവസ്തുക്കളേയും ഭക്ഷിക്കുന്നവനായ അങ്ങക്ക് അല്പം മണ്ണു തിന്നതുകൊണ്ട് സുഖകേട് ബാധിച്ചേക്കുമോ എന്ന് ഭയന്ന ആ മാതാവ് കോപിഷ്ടയായി

**അയി ദുർവ്വിനയാത്മക ! ത്വയാ**

**കിമു മൃത്സാ ബത ! വത്സ ! ഭക്ഷിത**

**ഇതി മാതൃഗിരം ചിരം വിഭോ**

**വിതഥാം ത്വം പ്രതിജജ്ഞിഷേ ഹസൻ .. || 4 ||**

'അല്ലേ ദുർവ്വിനീതനായ ഉണ്ണി ! കഷ്ടം ! നിന്നാൽ മണ്ണു തിന്നപ്പെട്ടുവോ' അല്പയോ ഭഗവൻ ! ഇപ്രകാരമുള്ള അമ്മയുടെ വചസ്സു നിന്തിരുവടി പുഞ്ചിരിതൂകിക്കൊണ്ട് വളരെ നേരത്തേക്ക് വാസ്തവമല്ലെന്നു ഉറപ്പിച്ചു പറഞ്ഞു.

**'അയി! തേ സകലൈർവ്വിശ്ചിതേ**

**വിമതിശ്ചേ, ദ്വദനം വിദര്യതാം'**

**ഇതി മാതൃവിഭസ്തിതോ മുഖം**

**വികസത്പദ്മനിഭം വ്യദാരയഃ . || 5 ||**

വത്സ ! എല്ലാവരും തീർച്ചപ്പെടുത്തിയിരിക്കെ നീണക്ക് സമ്മതിപ്പാൻ വിഷമമുണ്ടെങ്കിൽ വായ് തുറന്നുകാട്ടൂ! എന്ന് അമ്മയാൽ കട്ടുത്തു പറയപ്പെട്ട അങ്ങ് വിടർന്നുവരുന്ന വളരെ നേരത്തേക്ക് വാസ്തവമല്ലെന്ന് ഉറപ്പിച്ചു പറഞ്ഞു.

**അപി മല്ലവദർശനോത്സുകാം**

**ജനനീം താം ബഹു തർപ്പയന്നിവ**

**പൃഥിവീം നിഖിലാം ന കേവലം**

ഭുവനാന്യപ്യഖിലാന്യദീദൃശഃ  || 6 ||

ലേശം മണ്ണെങ്കിലും കാണപ്പെടണം എന്ന് താല്പര്യത്തോടുകൂടിയ ആ മാതാവിനെ വേണ്ടുവോളം തൃപ്തിപ്പെടുത്തവനോ എന്നു തോന്നുമാറ് നിന്തിരുവടി കേവലമായ ഈ ഭൂമി മുഴുവൻ മാത്രമല്ല സകല ലോകങ്ങളേയും കാണിച്ചുകൊടുത്തു.

കുഹചിദ്വനമംബുധിഃ ക്വചിത്

ക്വചിദഭ്രം കുഹചിദ്രസാതലം

മനുജാ ദനുജാഃ ക്വചിത് സുരാഃ;

ദദൃശേ കിം ന തദാ ത്വദാനനേ  || 7 ||

ആ സമയം അങ്ങയുടെ വായിന്നുള്ളിൽ എന്തുതന്നെ കാണപ്പെട്ടില്ല! ഒരിടത്ത് വൻകാട്! വേറൊടിത്ത് മഹാസമുദ്രം; മറ്റൊരിടത്ത് ആകാശം; വേറൊരിടത്ത് പാതാളം; മനുഷ്യന്മാർ ; അസുരന്മാര് ഒരു ദിക്കില് ദേവകൾ; (എന്നിങ്ങനെ പ്രപഞ്ചത്തേയും അതിലെ സകല ചരാചരങ്ങളേയും അവൾ ദർശിച്ചു ).

കലശാംബുധിശായിനം പുനഃ

പരവൈകുണ്ഠപദാധിവാസിനം

സ്വപുരശ്ച നിജാർഭകാത്മകം

കതിധാ ത്വാം ന ദദർശ സാ മുഖേ  || 8 ||

ആ മാതാവ് അങ്ങയുടെ തിരുമുഖത്തിൽ നിന്തിരുവടിയെ പാൽക്കടലിൽ പള്ളികൊള്ളുന്നവനായിട്ടും പിന്നെ അത്യുൽകൃഷ്ടമായ വൈകുണ്ഠലോകത്തിൽ അധിവസിക്കുന്നവനായിട്ടും തന്റെ പുരോഭാഗത്ത് സ്വന്തം പുത്രന്റെ രൂപത്തിലും ഇങ്ങിനെ ഏതെല്ലാം പ്രകാരത്തിൽ ദർശിച്ചില്ല.

വികസദ് ഭുവനേ മുഖോദരേ

നനു ഭൂയോഽപി തഥാവിധാനനഃ

**അനയാ സ്ഫുടമീക്ഷിതോ ഭവാന്**

**അനവസ്ഥാം ജഗതാം ബതാതനോത് ‖ 9 ‖**

പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഭുവനത്രയങ്ങളോടും വദനാന്തഭാഗത്ത് വീണ്ടും അതുപോലെയുള്ള തിരുമുഖത്തോടുകൂടിയവനായിട്ടുതന്നെ ഇവളാൽ സ്പഷ്ടമായി കാണപ്പെട്ട നിന്തിരുവടി ലോകത്തിന്റെ അവസാനമില്ലായ്മയെ വിശദമാക്കിചെയ്തു.

**ധൃതതത്ത്വധിയം തദാ ക്ഷണം**

**ജനനീം താം പ്രണയേന മോഹയൻ**

**’സ്തനമംബ! ദിശേത്യുപാസജൻ**

**ഭഗവന്നദ്ഭുതബാല ! പാഹി മാം. ‖ 10 ‖**

അല്ലയോ അദ്ഭുതബാലസ്വരുപ! സൃഷ്ടിസ്ഥിതിസംഹാരകർത്താവെ! അപ്പോൾ അല്പസമത്തേക്ക് പരമാർത്ഥതത്വബോധത്തോടുകൂടിയ ആ മാതാവിനെ പുത്രവാത്സലത്താൽ മോഹിപ്പിച്ചിട്ട് ‘അമ്മേ! അമ്മിഞ്ഞതരു എന്നു കൊഞ്ചി പറഞ്ഞുകൊണ്ടു മടിയിൽ കയറിക്കൂടിയ നിന്തിരുവടി എന്നെ രക്ഷിച്ചരുളിയാലും.

വിശ്വരൂപപ്രദർശനവർണ്ണനം എന്ന നാല്പത്താറാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 478.
വൃത്തം. വിയോഗിനീ.

Dasakam 47 - ഉലൂഖലബന്ധനം

**ഏകദാ ദധിവിമാഥകാരിണീം**

**മാതരം അമുപസേദിവാൻ ഭവാന്**

**സ്തന്യലോലുപതയാ നിവാരയൻ**

**അങ്കമേത്യ പപിവാൻ പയോധരൗ || 1 ||**

ഒരിക്കൽ നിന്തിരുവടി തയിർ കടഞ്ഞുകൊണ്ടിരുന്ന അമ്മയുടെ അടുത്തു ചെന്നിട്ട് മുലപ്പാൽ കുടിപ്പാനുള്ള ആഗ്രഹം നിമിത്തം തയിർ കലക്കുന്നതിനെ തടഞ്ഞും കൊണ്ട് മടിയിൽ കടന്നുകൂടി മുലകുടിപ്പാൻ തുടങ്ങി.

**അർദ്ധപീതകുചകുഡ്മളേ ത്വയി**

**സ്നിഗ്ദ്ധഹാസമധുരാനനാംബുജേ**

**ദുഗ്ദ്ധമീശ ! ദഹനേ പരിസ്രുതം**

**ധർത്തുമാശു ജനനീ ജഗാമ തേ || 2 ||**

അല്ലയോ ഭഗവന്! സ്നേഹരസത്തോടുകൂടിയ മന്ദസ്മിതത്താൽ സുന്ദരതരമായ മുഖകമലത്തോടുകൂടിയ നിന്തിരുവടി താമരമൊട്ടുകൾക്കൊത്ത സ്തനങ്ങൾ പകുതികുടിച്ചുകഴിയുമ്പോഴെക്കും അങ്ങയുടെ മാതാവ് തീയ്യിലേക്കു തിളച്ചൊഴുകിയ പാലിനെ ആറ്റി ഒതുക്കുവാൻ ബദ്ധപ്പെട്ടു ചെന്നു.

**സാമിപീത രസഭംഗ സംഗത**

**ക്രോധഭാര പരിഭൃത ചേതസാ**

**മന്ഥദണ്ഡമുപഗൃഹ്യ പാടിതം**

**ഹന്ത ദേവ ! ദധിഭാജനം ത്വയാ .. || 3 ||**

അല്ലയോ ജ്യോതിസ്വരുപ ! മുലകുടി മുഴുവനാക്കുന്നതിന്നുമുമ്പ് ആ രസത്തിന്നു സംഭവിച്ച ഭംഗംകൊണ്ടുണ്ടായ കോപഭാരത്താൽ ആവിഷ്ടചിത്തനായ നിന്തിരുവടിയാൽ കടകോൽ എടുത്ത് തൈർക്കലം ഉടക്കപ്പെട്ടുവല്ലോ.

**ഉച്ചലദ്ധ്വനിതമുച്ചകൈസ്തദാ**

**സന്നിശമ്യ ജനനീ സമാദ്രുതാ**

**ത്വദ്യശോവിസരവദ്ദദർശ സാ**

**സദ്യ ഏവ ദധി വിസ്തൃതം ക്ഷിതൗ .. ॥ 4 ॥**

അപ്പോൾ മാതാവായ ആ യശോദ ഉച്ചത്തിൽ ഉയർന്ന ശബ്ദം കേട്ടിട്ട് ഓടിവന്ന സമയം അങ്ങയുടെ സാന്ദ്രമായ കീർത്തി വ്യാപിച്ചു കിടക്കുമ്പോലെ തൽക്ഷണം നിലത്ത് പരന്നൊഴുകിക്കിടക്കുന്ന തൈർമാത്രം കണ്ടു.

**വേദമാർഗ്ഗപരിമാർഗ്ഗിതം രുഷാ**

**ത്വാമവീക്ഷ്യ പരിമാർഗ്ഗയന്ത്യസൗ**

**സന്ദദർശ സുകൃതിന്യുലൂഖലേ**

**ദീയമാനനവനീതമോതവേ... ॥ 5 ॥**

പുണ്യവതിയായ ഇവൾ വേദമാർഗ്ഗങ്ങളിലൂടെ അന്വേഷിക്കപ്പെട്ടവനായ അങ്ങയെ കാണായ്കയാല് കോപത്തോടെ തിരഞ്ഞുകോണ്ടിരുന്ന സമയം ഉരലിന്മേല് പൂച്ചയ്ക്ക് വെണ്ണ കൊടുത്തുകൊണ്ടിരിക്കുന്നവനായി നിന്തിരുവടിയെ കണ്ടു.

**ത്വാം പ്രഗൃഹ്യ ബത ! ഭീതിഭാവനാ -**

**ഭാസുരനന - സരോജമാശു സാ**

**രോഷരുഷിതമുഖി സഖീപുരോ**

**ബന്ധനായ രശനാമുപാദദേ. ॥ 6 ॥**

കോപരസം വ്യാപിച്ചിരുന്ന മുഖത്തോടുകൂടിയ അവൾ ഭയത്തിന്റെ നാട്യം നിമിത്തം പ്രത്യേകം ശോഭയോടുകൂടിയ മുഖപങ്കജത്തെ വഹിക്കുന്ന അങ്ങയെ വേഗത്തിൽ കടന്നുപിടിച്ച് സഖികളുടെ മുമ്പിൽവെച്ച് കെട്ടിയിടുന്നതിന്നായി കയറെടുത്തു.

**ബന്ധുമിച്ഛതി യമേവ സജ്ജന -**

**സ്തം ഭവന്തമയി ! ബന്ധുമിച്ഛതി**

**സാ നിയുജ്യ രശനാഗുണാൻ ബഹൂന്**

**ദ്വ്യംഗുലോനമഖിലം കിലൈക്ഷത. || 7 ||**

അല്ലയോ ഭഗവൻ ! സജ്ജനം യാതൊരുവനെ ബന്ധുവായി (ലഭിക്കേണമെന്ന്) ആഗ്രഹിക്കുന്നുവോ അപ്രകാരമുള്ള നിന്തിരുവടിയെ അവൾ ബന്ധിപ്പാൻ ആഗ്രഹിച്ചുകൊണ്ട് അനേകം ചരടുകളെ കെട്ടിയിട്ടും അതെല്ലാം രണ്ടുവിരല്ക്ക് നീളം പോരാത്തതായി കണ്ടുവത്രെ.

**വിസ്മിതോത്സ്മിത സഖീജനേക്ഷിതാം**

**സ്വിന്നസന്ന വപുഷം നിരീക്ഷ്യ താം**

**നിത്യമുക്തവപുരപ്യഹോ ഹരേ !**

**ബന്ധമേവ കൃപയാന്വമന്യഥാഃ .. || 8 ||**

സംസാരദുഃഖനാശകനായ ഹേ ഭഗവൻ! നിന്തിരുവടി ആശ്ചര്യഭരിതരായി പുഞ്ചിരിക്കൊള്ളുന്ന സഖീജനങ്ങളാല് വീക്ഷീക്കപ്പെട്ട വിയർത്തു തളർന്ന ദേഹത്തോടുകൂടിയ ആ അമ്മയെ നോക്കിയിട്ട് ഒരിക്കലും ബന്ധമില്ലാത്ത ശരീരത്തോടുകൂടിയവനായിരുന്നിട്ടും ബന്ധനത്തെതന്ന സമ്മതിച്ചുവല്ലോ.

**‘സ്ഥീയതാം ചിരമുലൂഖലേ ഖലേതി**

**ആഗതാ ഭവനമേവ സാ യദാ,**

**പ്രാഗുലൂഖലബിലാന്തരേ തദാ**

**സർപ്പിരർത്തമദന്നവാസ്ഥിഥാഃ ॥ 9 ॥**

'അല്ലേ ദുഃസ്വഭാവി ! ഉരലിൽതന്നെ വളരെ നേരാം ഇരിക്കുക,' എന്നു പറഞ്ഞ അവൾ വീട്ടിന്നുള്ളിലേക്കു കടന്നുചെന്ന ഉടനെ അങ്ങ് മുമ്പ് ഉരൽക്കുഴിക്കുള്ളിൽ ഒളിച്ചുവെച്ചിരുന്ന വെണ്ണയും തിന്നുംകൊണ്ട് അവിടെ സുഖമായി കൂടി.

**യദ്യപാശസുഗമോ വിഭോ ! ഭവാൻ ,**

**സംയതഃ കിമു സപാശയാ$\mathcal{f}$നയാ'**

**ഏവമാദി ദിവിജൈരഭിഷ്ടുതോ**

**വാതനാഥ ! പരിപാഹി മാം ഗദാത് .. ॥ 10 ॥**

ഹേ സർവ്വശക്ത! നിന്തിരുവടി (സംസാര) പാശമില്ലാത്തവരാൽ ഏളുപ്പത്തിൽ പ്രാപിക്കപ്പെടാവുനാണെങ്കിൽ പാശത്തോടുകൂടിയ ഇവളാൽ എങ്ങിനെ ബന്ധിക്കപ്പെട്ടു? എന്നിങ്ങിനെ തുടങ്ങി ദേവന്മാരാല് സ്തുതിക്കപ്പെട്ട നിന്തിരുവടി അല്ലയോ ഗുരുവായൂരപ്പ' എന്നെ രോഗത്തീൽനിന്നു രക്ഷിക്കേണമേ.

ഉലൂഖലബന്ധവർണ്ണനം എന്ന നാല്പത്തിഏഴാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 488
വൃത്തം രഥോദ്ധതാ.

Dasakam 48 - നളകൂബരഗ്രീവന്മാരുടെ ശാപമോക്ഷം.

**മുദാ സുരൗഘൈസ്ത്വമുദാരസമ്മദൈഃ**

**ഉദീര്യ 'ദാമോദര' ഇത്യഭിഷ്ടുതഃ**

**മൃദൂദരഃസ്വൈരമുലൂഖലേ ലഗൻ**

**അദൂരതോ ദ്വൗ കകുഭാവുദൈക്ഷഥാഃ || 1 ||**

സന്തുഷ്ടചിത്തരായ സുരസംഘങ്ങളാൽ ദാമോദരന് എന്നുച്ചരിച്ച് വർദ്ധിച്ച് സന്തോഷത്തോടെ സ്തുതിക്കപ്പെട്ട സുകുമാരമായ ഉദരത്തോടുകൂടിയ നിന്തിരുവടി സുഖമായി ഉരലിൽ ബന്ധിക്കപ്പെട്ടവനായി സ്ഥിതിചെയ്യുമ്പോൾ അധികം അകലെയല്ലാതെ രണ്ടു അറഞ്ഞിൽ മരങ്ങളെ ഉയർന്നുകണ്ടു.

**കുബേരസൂനുർനളകൂബാരാഭിധഃ**

**പരോ മണിഗ്രീവ ഇതി പ്രഥാം ഗതഃ**

**മഹേശ സേവാധിഗത ശ്രിയോന്മദൗ**

**ചിരം കില ത്വദ്വിമുഖാവഖേലതാം. || 2 ||**

കുബേരന്റെ പുത്രനായ നളകൂബരനെന്നവനും മണിഗ്രീവനെന്ന് പ്രസിദ്ധനായ മറ്റേവനും ശ്രീപരമേശ്വരസേവകൊണ്ട് ലഭിച്ച ഐശ്വര്യത്താൽ ഉന്മത്തന്മാരായി ഭഗവദ് വിമുഖന്മാരായിട്ടുതന്നെ വളരെക്കാലം പുളച്ചു നടന്നു.

**സുരാപഗായാം കില തൗ മദോത്കടൗ**

**സുരാപഗായദ് ബഹുയൗവതാവൃതൗ**

**വിവാസസൗ കേളിപരൗ സ നാരദോ**

**ഭവത്പദൈക പ്രവണോ നിരൈക്ഷത .. || 3 ||**

മദോന്മത്തന്മാരായി മദ്യപാനം ചെയ്ത പാട്ടുപാടുന്ന അനേകം യുവതികളാൽ ചുഴപ്പെട്ട് വസ്ത്രം ധരിക്കാതെ ആകാശഗംഗയിൽ ജലക്രീഡചെയ്യുന്നവരായ അവരെ അങ്ങയുടെ തൃക്കാലടികളിൽതന്നെ ഉറപ്പിച്ച മനസ്സോടുകൂടിയ ആ നാരദമഹർഷി കാണ്മാനിടയായി.

ഭിയാ പ്രിയാലോകമുപാത്തവാസസം

പുരോ നിരീക്ഷ്യാപി മദാന്ധ ചേതസൗ

ഇമൗ ഭവദ്ഭക്ത്യുപശാന്തിസിദ്ധയേ

മുനിർജ്ജഗൗ 'ശാന്തിമൃതേ കുതഃ സുഖം ?' || 4 ||

പ്രേയസികൾ പേടിയോടെ വസ്ത്രം ധരിക്കുന്നത് മുന്നിൽ കണ്ടിട്ടും അഹങ്കാരത്താൽ മതിമറന്നിരുന്ന ഇവരെ ഭഗവൽഭക്തിയും ഉപശമനവും സിദ്ധിക്കുന്നതിനുവേണ്ടി നാരദമഹർഷി ശപിച്ചു. മനഃശാന്തിയില്ലെങ്കിൽ സുഖമെവിടെ ?

'യുവാമവാപ്ത കകുഭാത്മതാം ചിരം

ഹരിം നിരീക്ഷ്യാഥ പദം സ്വമാപ്നുതം '

ഇതീരിതൗ തൗ ഭവദീക്ഷണ സ്പൃഹാം

ഗതൗ വ്രജാന്തേ കകുഭൗ ബഭൂവതുഃ .. || 5 ||

നിങ്ങളിരുവരും വളരെക്കാലം അർജ്ജുനവൃക്ഷങ്ങളായിത്തീർന്ന് അനന്തരം ശ്രീഹരിയെ ദർശിച്ച് സ്വന്തം സ്ഥാനത്തെ പ്രാപിക്കുവിൻ . ഇപ്രകാരം പറയപ്പെട്ടവരായ അവർ അങ്ങയെ ദർശിക്കുവാൻ ആഗ്രഹിക്കുന്നവരായി അമ്പാടിയിലൊരിടത്ത് അർജ്ജുനവൃക്ഷങ്ങളായി വളർന്നുവന്നു.

അതന്ദ്രമിന്ദ്രദ്രുയുഗം തഥാവിധം

സമേയുഷാ മന്ഥരഗാമിനാ ത്വയാ

തിരായിതോലൂഖല - രോധനിർദ്ധുതൗ

ചിരായ ജീർണ്ണൗ പരിപാതിതൗ തരൂ. ॥ 6 ॥

അപ്രകാരമുള്ള രണ്ടു കകുഭവൃക്ഷങ്ങളെ ഉത്സാഹത്തോടെ മന്ദം മന്ദം സഞ്ചാരിച്ചുകൊണ്ട് സമീപിച്ച നിന്തിരുവടിയാൽ വിലങ്ങടിച്ച ഉരലിന്റെ തടയൽനിമിത്തം ഇളകി വേരറ്റവയും പഴകി ജീർണ്ണിച്ചവയുമായ ആ വൃക്ഷങ്ങൾ വീഴ്ത്തപ്പെട്ടു.

അഭാജി ശാഖിദ്വിതയം യദാ ത്വയാ

തദൈവ തദ്ഗർഭതലാന്നിരേയുഷാ

മഹാത്വിഷാ യക്ഷയുഗേന തത്ക്ഷണാ

ദഭാജി ഗോവിന്ദ ഭവാനപി സ്തവൈഃ .. ॥ 7 ॥

യാതൊരു സമയം നിന്തിരുവടിയാൽ ആ രണ്ടു മരങ്ങളും വീഴ്ത്തപ്പെട്ടുവോ ആ സമയത്തുതന്നെ അവയുടെ ഉള്ളിൽനിന്ന് പുറത്തുവന്നവരും കാന്തിമാന്മാരുമായ രണ്ടു യക്ഷന്മാരാൽ അക്ഷണംതന്നെ അല്ലേ ! പശുപാല ! നിന്തിരുവടിയും സ്തോത്രങ്ങളാൽ കീർത്തിച്ചു ഭജിക്കപ്പെട്ടു.

ഇഹാന്യ ഭക്തോഽപി സമേഷ്യതി ക്രമാത്

ഭവന്തം, മേതൗ ഖലു രുദ്രസേവകൗ

മുനിപ്രസാദാദ് ഭവദംഘ്രിമാഗതൗ

ഗതൗ വൃണാനൗ ഖലു ഭക്തിമുത്തമാം .. ॥ 8 ॥

ഈ ലോകത്തിൽ വേറൊരു ദേവന്റെ ഭക്തനാണെങ്കിലും ക്രമേണ നിന്തിരുവടിയെ പ്രാപിക്കും. ശ്രീകണ്ഠനെ സേവിക്കുന്നവരായിരുന്നിട്ടും ഇവർ നാരദമുനിയുടെ അനുഗ്രഹംകൊണ്ട് അങ്ങയുടെ തൃക്കാലടികളെ പ്രാപിച്ച് ശ്രേഷ്ഠമായ ഭക്തിയെ വരിച്ചു കൊണ്ടുതന്നെ സ്വസ്ഥാനമെത്തിച്ചേർന്നു.

തതസ്തരുദ്ദാരദാരുണാരവ-

**പ്രകമ്പി - സമ്പാതിനി ഗോപമണ്ഡലേ**

**വിലജ്ജിത- ത്വജ്ജനനീമുഖേക്ഷിണാ**

**വ്യമോക്ഷി നന്ദേന ഭവാൻ വിമോക്ഷദഃ ॥ 9 ॥**

അതിൽപിന്നെ ഗോപന്മാർ മരങ്ങൾ മുറിഞ്ഞുവീഴുന്ന ഭയങ്കരശബ്ദം കേട്ട് പരിഭ്രമിച്ചുകൊണ്ട് ഓടിവന്നസമയം ലജ്ജിതയായി നില്ക്കുന്ന അമ്മയുടെ മുഖത്തേക്കു നോക്കുന്ന നന്ദഗോപനാൽ മോക്ഷദനായ അങ്ങ് ബന്ധനത്തിൽനിന്നു മോചിക്കപ്പെട്ടു.

**'മഹീരുഹോർമധ്യഗതോ ബതാർഭകോ**

**ഹരേഃപ്രഭാവാദപ്രിക്ഷതോഽധുനാ'**

**ഇതി ബ്രുവാണൈർഗ്ഗമിതോ ഗൃഹം ഭവാൻ**

**മരുത്പുരാധീശ്വര ! പാഹിമാം ഗദാത് .. ॥ 10 ॥**

ആശ്ചര്യം വൃക്ഷങ്ങളുടെ നടുവിൽ അകപ്പെട്ട ബാലകൻ ഇപ്പോൾ ശ്രീഹരിയുടെ അനുഗ്രഹംകൊണ്ടുതന്നെയാണ് മുറിവുകളൊന്നും പറ്റാതെ രക്ഷപ്പെട്ടത്. ഹേ ഗുരുവായൂരപ്പ! ഇപ്രകാരം പറയുന്ന (നന്ദാദികളാൽ) അങ്ങ് ഗൃഹത്തിലേക്ക് കൂട്ടിക്കൊണ്ടുപോകപ്പെട്ടു. അങ്ങിനെയുള്ള നിന്തിരുവടി എന്നെ രോഗങ്ങളിൽനിന്നു കാത്തരുളേണമെ.

നളകൂബരമോക്ഷവർണ്ണനം എന്ന നാല്പത്തെട്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 498
വൃത്തം: വംശസ്ഥം

Dasakam 49 - വൃന്ദാവനഗമനവർണ്ണനം

ഭവത്പ്രഭവാവിദൂരാ ഹി ഗോപാഃ

തരുപ്രപാതദികമത്ര ഗോഷ്ഠേ

അഹേതുമുത്പാതഗണം വിശങ്ക്യ

പ്രയാതുമന്യത്ര മനോ വിതേനുഃ || 1 ||

അങ്ങയുടെ മാഹാത്മ്യത്തെ അറിയാത്തവരായ ഗോപന്മാർ ഈ ഗോകുലത്തിൽ കാരണമൊന്നുമില്ലാതെയുള്ള മരം മുറിഞ്ഞുവീഴുക മുതലായവയെ ദുർന്നിമിത്തങ്ങളാണെന്നു സംശയിച്ചിട്ട് ഏതെങ്കിലും ഒരു ദിക്കിലേക്കു പോകുവാൻതന്നെ തീർച്ചപ്പെടുത്തി.

തത്രോപനന്ദാഭിധ-ഗോപവര്യഃ

ജഗൗ ഭവത്പ്രേരണയൈവ നൂനം

'ഇതഃ പ്രതീച്യാം വിപിനം മനോജ്ഞം

വൃന്ദാവനം നാമ വിരാജതീതി. || 2 ||

ആ കൂട്ടത്തിൽ ഉപനന്ദന് എന്നു പേരായ ഒരു ഗോപശ്രേഷ്ഠൻ 'ഇവിടെനിന്ന് പടിഞ്ഞാറുഭാഗത്തായി വൃന്ദാവനം എന്ന പേരോടുകൂടിയ മനോഹരമായ ഒരു വനഭൂമി ശോഭിക്കുന്നുണ്ട്, എന്നിങ്ങിനെ അങ്ങയുടെ പ്രേരണകൊണ്ടുതന്നെ പറഞ്ഞു.

ബൃഹദ്വനം തത് ഖലു നന്ദമുഖ്യാഃ

വിധായ ഗൗഷ്ഠീനമഥ ക്ഷണേന

ത്വദന്വിത-ത്വജ്ജനനീനിവിഷ്ട-

ഗരിഷ്ഠ യാനാനുഗതാ വിചേലുഃ || 3 ||

അനന്തരം നന്ദന് മുതലായവർ ബൃഹദ്വനം എന്ന ആ വലിയ വനത്തെ ക്ഷണനേരംകൊണ്ട് പഴയ തൊഴുത്തെന്നപോലെയാക്കിത്തീർത്തിട്ട് അങ്ങയൊരുമിച്ച് അങ്ങയുടെ അമ്മയും കയറിയിരുന്നതുകൊണ്ട് അത്യധികം ഗുരുത്വമുള്ളതായിത്തീർന്ന വാഹനത്തെ പിന്തുടർന്നുകൊണ്ട് യാത്രയായി.

**അനോമനോജ്ഞധ്വനിധേനപാളീ-**

**ഖുരപ്രണാദാന്തരതോ വധൂഭിഃ**

**ഭവദ്വിനോദാലപിതാക്ഷരാണി**

**പ്രപീയ നാജ്ഞായത മാർഗ്ഗദൈർഘ്യം ‖ 4 ‖**

ശകടത്തിന്റെ മനോഹരശബ്ദം, പശുക്കളുടെ കുളമ്പടിശബ്ദം ഇവയ്ക്കിടയിൽ വിനോദത്തിന്നായി അങ്ങയാൽ ഉച്ചരിക്കപ്പെട്ട കളഭാഷണാക്ഷരങ്ങളെ പാനം ചെയ്ത് ഗോപികളാല് വഴിയുടെ അകലം അറിയപ്പെട്ടില്ല.

**നീരിക്ഷ്യ വൃന്ദാവനമീശ ! നന്ദത്-**

**പ്രസൂന കുന്ദപ്രമുഖദ്രുമൗഘം**

**അമോദഥാഃശ്ശാദ്വലസാന്ദ്രലക്ഷ്മ്യാ**

**ഹരിന്മണികുട്ടിമപൃഷ്ടശോഭം. ‖ 5 ‖**

ഹേ സർവ്വേശ്വര! വിരിഞ്ഞ പുഷ്പങ്ങൾ, മുല്ല മുതലായ വള്ളികൾ, കന്നുരുക്കം തുടങ്ങിയ വൃക്ഷങ്ങള് ഇവയോട്ടുകൂടിയതും ഇടതൂർന്നുനിൽക്കുന്ന പച്ചപ്പുല്ലിന്റെ ശോഭാവിശേഷംകൊണ്ട് ഇന്ദ്രനീലക്കല്ല് പതിച്ച തളമെന്നപോലെ അതി ശോഭയാർന്നതുമായ വൃന്ദാവനത്തെ കണ്ടിട്ട് നിന്തിരുവടി അതിയായി സന്തോഷിച്ചു.

**നവാകനിർവ്യൂഢനിവാസഭേദേഷു**

**അശേഷഗോപേഷു സുഖാസിതേഷു**

**വനശ്രിയം ഗോപകിശോരപാളീ-**

**വിമിശ്രിതഃ പര്യഗലോകകഥാസ്ത്വം .. || 6 ||**

ഗോപന്മാരെല്ലാം അർദ്ദചന്ദ്രാകൃതിയില് പുതുതായി നിർമ്മിക്കപ്പെട്ട വിശേഷമായ വീടുകളിൽ സുഖമായി പാർത്തുതുടങ്ങിയതിൽപിന്നെ നിന്തിരുവടി ഗോപ ബാലന്മാരോതൊരുമിച്ച് വൃന്ദാവനത്തിന്റെ ശോഭയെ ചുറ്റും നടന്ന് നോക്കിക്കണ്ടു.

**അരാളമാർഗ്ഗാഗത നിർമ്മലാപാം**

**മരാളകൂജാകൃത - നർമ്മലാപാം**

**നിരന്തരസ്മേര സരോജവക്ത്രാം**

**കലിന്ദകന്യാം സമലോകയസ്ത്വം. .. || 7 ||**

വളഞ്ഞ മാർഗ്ഗത്തിൽകൂടി ഒഴുക്കുന്ന സ്വച്ഛജലത്തോടുകൂടിയതും കളഹംസങ്ങളുടെ കോമളനിസ്വനങ്ങളാൽ ചെയ്യപ്പെട്ട ലീലാവചനങ്ങളോടുകൂടിയതും ഇടവിടാതെ വിടർന്നുകൊണ്ടിരിക്കുന്ന താമരപ്പൂക്കളാകുന്ന മുഖത്തോടുകൂടിയതുമായ കാളിന്ദീനദിയെ നിന്തിരുവടി ദർശിച്ചു.

**മയൂരകേകാശതലോഭനീയം**

**മയൂഖമാലാശബളം മണീനാം**

**വിരിഞ്ചലോകസ്പൃശമുച്ചശൃംഗൈഃ**

**ഗിരിം ച ഗോവർദ്ധനമൈക്ഷഥാസ്ത്വം. || 8 ||**

മയിലുകളുടെ കേകാരവത്താൽ മനോഹരവും രത്നങ്ങളുടെ ശോഭാപടലംകൊണ്ട് വിചിത്രവും ഉയർന്നിരിക്കുന്ന കൊടുമുടികളാല് ബ്രഹ്മലോകത്തെ സ്പർശിക്കുന്നതുമായ ഗോഗർദ്ധനം എന്ന പർവ്വതത്തേയും അങ്ങ് വീക്ഷിച്ചു.

**സമം തതോ ഗോപകുമാരകൈസ്ത്വം**

**സമന്തതോ യത്ര വനാന്തമാഗഃ**

തതസ്തതസ്താം കുടിലാമപശ്യഃ

കലിന്ദജാം രാഗവതീമിവൈകാം .. || 9 ||

അതിനുശേഷം നിന്തിരുവടി ഗോപബാലന്മാരോടുകൂടി വനപ്രദേശത്തിന്റെ ചുറ്റും എവിടെയെല്ലാം സഞ്ചരിച്ചുവോ, അവിടങ്ങളിലെല്ലാം അനുരാഗിണിയെന്ന പോലെ ഏകാകിനിയായി വക്രമർഗ്ഗങ്ങളിൽകൂടി ഗമിക്കുന്ന ആ കാളിന്ദിയെ കണ്ടു.

തഥാവിധേഽസ്മിൻ വിപിനേ പശവ്യേ

സമുത്സുകോ വത്സഗണപ്രചാരേ

ചരൻ സരാമോഽഥ കുമാരകൈസ്ത്വം

സമീരഗേഹാധിപ ! പാഹി രോഗാത്. || 10 ||

ഹേ ഗുരുവായൂർപുരേശാ ! അനന്തരം അപ്രകാരം പശുക്കൾക്കിഷ്ടപ്പെട്ട ഈ വനത്തിൽ കാലിക്കിടാങ്ങളെ മേയ്ക്കുന്നതിൽ താല്പര്യമുള്ളവനായി ഗോപബാലരൊരുമിച്ച് സഞ്ചരിക്കുന്ന ബലരാമസമേതനായ നിന്തിരുവടി രോഗപീഢയിൽനിന്ന് രക്ഷിക്കേണമേ.

വൃന്ദവനഗമനവർണ്ണനം എന്ന നാല്പത്തൊമ്പതാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 508
വൃത്തം ഉപേന്ദ്രവജ്റ

Dasakam 50 - വത്സബകാസുര വർണ്ണനം

**തരലമധുകൃദ്വ്യന്ദേ വൃന്ദാവനേƒഥ മനോഹരേ**

**പശുപശിശിസ്സഭാകം  വത്സാന്തപാലനലോലുപഃ**

**ഹലധരസഖോ ദേവ ! ശ്രീമൻ ! വിചേരഥ ധാരയൻ**

**ഗവലമുരളീവേത്രം നേത്രാബിരാമതൗദ്യൃതിഃ  ..|| 1 ||**

ഐശര്യ്യമൂർത്തിയായ ദേവ!  അനന്തരം സഖാവായ ബലഭദ്രനൊന്നിച്ച് നേത്രാനന്ദകരമായ ശരീരശോഭയോടുകൂടിയ നിന്തിരുവടി ഇളകിപ്പറന്നുനടക്കുന്ന വരിവണ്ടിൻനിരയോടുകൂടിയതും ചിത്തം കവരുന്നതുമായ വൃന്ദാവനത്തിൽ കാലിക്കിടാങ്ങളെ പരിപാലിക്കുന്നതില് താല്പര്യ്യത്തോടുകൂടിയവനായി കൊമ്പ്, ഓടക്കുഴൽ, ചൂരക്കോൽ ഇവയെ കയ്യിലേന്തി ഗോപബാലന്മരൊന്നിച്ച് സഞ്ചരിച്ചു.

**വിഹിതജഗതീരക്ഷം ലക്ഷ്മീകരാംബുജലാളിതം**

**ദദതി ചരണദ്വന്ദ്വം വൃന്ദാവനേ ത്വയി പാവനേ**

**കിമിവ ന ബഭൗ സമ്പത്സമ്പൂരിതം തരുവല്ലരീ**

**സലിലാധരണീഗോത്ര ക്ഷേത്രാദികം കമലാപതേ ! ||  2 ||**

അല്ലേ ശ്രീകാന്ത! നിന്തിരുവടി പരിപാവനമായ വൃന്ദവനഭൂമിയിൽ ലോകരക്ഷ ചെയ്യുന്നതിലുത്സുകവും ലക്ഷ്മീദേവിയുടെ ഹസ്തപങ്കജങ്ങളാൽ പരിലാളിക്കപ്പെട്ടതുമായ കാലിണകളാൽ സഞ്ചരിച്ചുകൊണ്ടിരിന്നപ്പോൾ വൃക്ഷങ്ങൾ, ലതകൾ, ജലം, ഭൂമി, വിളനിലം തുടങ്ങിയ ഏതെല്ലാം സമ്പത് സമൃദ്ധിയാണ് ശോഭിച്ചില്ല ?

**വിലസദുലപേ കാന്താരാന്തേ സമീരണശിതളേ**

**വിപുലയമുനാതീരേ ഗോവർദ്ധനാചലമൂർദ്ധസു**

**ലളിമുരളീനാദഃ സഞ്ചാരയൻ ഖലു വാത്സകം**

**ക്വചനദിവസേ ദൈത്യം വത്സാകൃതിം ത്വമുദൈക്ഷഥാഃ ll 3 ll**

ശോഭിച്ചുകൊണ്ടിരുന്ന തൃണവിശേഷങ്ങളോടുകൂടിയ വനമദ്ധ്യത്തിലും കുളിരിളങ്കാറ്റിനാല് തണുപ്പിക്കപ്പെട്ട വിശാലമായ കാളിന്ദീതീരപ്രദേശങ്ങളിലും ഗോവർദ്ധന പർവ്വതത്തിന്റെ ശിഖരങ്ങളിലും ഭംഗിയിൽ ഓടക്കുഴൽ വിളിച്ചുകൊണ്ട് നിന്തിരുവടി പശുകിടാങ്ങളെ മേച്ചുകൊണ്ട് നടക്കുമ്പോൾ ഒരുദിവസം പശുക്കുട്ടിയുടെ വേഷം ധരിച്ച ഒരു അസുരനെ കാണാനിടയായി.

**രഭസവിസലത്പുച്ഛം വിച്ഛായതോഽസ്യ വിലോകയൻ**

**കിമപി വലിതസ്കന്ധം രന്ധ്രപ്രതീക്ഷമുദീക്ഷിതം,**

**തമഥ ചരണേ ബിഭ്രദ്വിഭ്രാമയൻ മുഹുരുച്ചകൈഃ**

**കുഹചന മഹാവൃക്ഷേ ചിക്ഷേപിഥ ക്ഷതജീവിതം. ll 4 ll**

സന്തോഷത്തെ സൂചിപ്പിക്കുന്ന വിധത്തിൽ അതിവേഗത്തിൽ വാലിളക്കിക്കൊണ്ടു സഞ്ചരിക്കുന്ന ഇവന്റെ കഴുത്ത് അല്പം തിരിച്ചുകൊണ്ടുള്ള പഴുതുനോക്കുന്ന നോട്ടത്തെ കണ്ടിട്ട് അനന്തരം നിന്തിരുവടി കാലിലെത്തിപ്പിടിച്ച് അവനെ പലവുരു അതീവേഗത്തിൽ ചുഴറ്റി ജീവൻ പോയപ്പോൾ ഒരു വന്മരത്തിലേക്ക് എറിഞ്ഞുകളഞ്ഞു.

**നിപതതി മഹാദൈത്യേ ജാത്യ ദുരാത്മനി തത്ക്ഷണം**

**നിപതനജവക്ഷുണ്ണ ക്ഷോണിരുഹ ക്ഷതകാനനേ**

**ദിവി പരിമിലദ്വൃന്ദാഃ വൃന്ദാരകാഃ കുസുമോത്കരൈഃ**

**ശിരസി ഭവതോ ഹർഷാത് ഹർഷന്തി നാമ തദാ ഹരേ ! ll 5 ll**

ഹേ ദുഷ്ടാന്മാർക്കന്തകനായുള്ളവനെ! പ്രകൃത്യതന്നെ ദുഷ്ടസ്വഭാവത്തോടുകൂടിയ ആ ദൈതേയൻ പതനവേഗത്താൽ തകർന്നുവീണ വൃക്ഷങ്ങൾ കാടുമുഴുവൻ നശിപ്പിച്ചുകൊണ്ട് അക്ഷണംതന്നെ നിലം പതിച്ചപ്പോൾ ജ്യോതിർമ്മാർഗത്തിൽ ഒന്നിച്ചു കൂടിനിന്നിരുന്ന ദേവന്മാർ അപ്പോഴുണ്ടായ സന്തോഷാധിക്യത്താൽ അങ്ങയുടെ ശിരസ്സിൽ പുഷ്പസമൂഹങ്ങളാൽ യഥേഷ്ടം വർഷിച്ചുവല്ലോ.

'സുരഭിലതമാ മൂർദ്ധന്യൂർദ്ധ്വം കുതഃ കുസുമാവലീ

നിപതതി തവേത്യുക്തഃ ബാലൈഃസഹേലമുദൈരയ:

ഝടിതി ദനുജക്ഷേപേണോർദ്ധ്വം ഗതസ്തരുമണ്ഡലാത്

കുസുമനികരഃ സോƒയം നനം സമേതി ശനൈരതി.. || 6 ||

സൗരഭ്യം ചിതറുന്ന പുഷ്പങ്ങൾ അങ്ങയുടെ ശിരസ്സിന്നുമീതെ എവിടെ നിന്നാണ് വീഴുന്നത് എന്നിപ്രകാരം കുട്ടികളാല് ചോദിക്കപ്പെട്ട നിന്തിരുവടി അസുര ശരീരംകൊണ്ടുള്ള ഏറിനാൽ മരങ്ങളിൽനിന്നും പെട്ടന്നു മേലോട്ട് തെറിച്ചുപോയ ആ പൂക്കളാണ് പതുക്കെ താഴെ വീഴുന്നതു; സംശയമില്ല, എന്ന് തമാശയായി മറുപടി പറഞ്ഞു.

ക്വചന ദിവസേ ഭൂയോ ഭൂയസ്തരേ പരുഷാതപേ

തപനതനയാപാഥഃ പാതും ഗതാ ഭവദാദയഃ

ചലിതഗരുതം പ്രേക്ഷാമാസുർബകം ഖലു, വിസ്മൃതം

ക്ഷിതിധരഗരുച്ഛേദേ കൈലാസ-ശൈലമിവാപരം || 7 ||

വീണ്ടും ഒരു ദിവസം ഏറ്റവും വർദ്ധിച്ച കഠിനമായ വെയിലിൽ സൂർയ്യപുത്രിയയ കാളിന്ദിയിലെ ജലം കുടിപ്പാനായി ചെന്ന നിന്തിരുവടി തുടങ്ങിയവർ ദേവേന്ദ്രൻ പർവ്വതങ്ങളുടെ പക്ഷങ്ങൾ മുറിച്ചസമയത്ത് മറന്നുപോയതോ എന്നു തോന്നുമാറു മറ്റൊരു കൈലാസപർവ്വതം പോലെയിരിക്കുന്നതും ചിരകുകളിളക്കി കൊണ്ടിരിക്കുന്നതുമായ ഒരു കൊക്കിനെ (ബകനെന്ന അസുരനെ) കണ്ടു.

പിബതി സലിലം ഗോപവ്രാതേ ഭവന്തമഭിദ്രുതഃ

സ കില നിഗിലന്നഗ്നിപ്രഖ്യം പുനർദ്രുതമുദ്വമന്

ദലയിതുമഗാത് ത്രോട്യാഃ കോട്യാ തദാƒƒശു ഭവാ വിഭോ !

ഖലജനഭിദാ ചുഞ്ചുഃ ചഞ്ചു പ്രഗൃഹ്യ ദദാര തം. || 8 ||

ഗോപ (ബാലക)ന്മാർ വെള്ളം കുടിച്ചുകൊണ്ടിരിക്കുമ്പോൾ ആ ബകനാവട്ടെ അങ്ങയുടെ നേർക്ക് പാഞ്ഞുവന്നു നിന്തിരുവടിയെ വിഴുങ്ങുകയും അഗ്നിയുടെ ഗുണത്തോടുകൂടിയവനായതുകൊണ്ട് അടുത്തക്ഷണത്തിൽതന്നെ ഛർദ്ദിക്കുകയും ചെയ്തിട്ട് കൊക്കിന്റെ തലപ്പുകൊണ്ട് കൊത്തിക്കീറുവാനായടുത്തു. ഹേ സർവ്വശക്തനായ ഭഗവൻ ! അപ്പോൾ ഉടനെ ദുഷ്ടനിഗ്രഹവിഷയത്തിൽ പ്രസിദ്ധനായ നിന്തിരുവടി കൊക്കിനെ പിടിച്ച് അതിനെ പിളർന്നു.

**സപദി സഹജാം സന്ദ്രഷ്ടും വാ മൃതാം ഖലു പൂതനാം**

**അനുജമഘമപ്യഗ്രേ ഗത്വാ പ്രതീക്ഷിതു മേവ വാ**

**ശമന നിലയം യാതേ തസ്മിൻ ബകേ, സുമനോഗണേ**

**കിരതി സുമനൊവൃന്ദം, വൃന്ദാവനാത് ഗൃഹകൈയഥാഃ ॥ 9 ॥**

മരിച്ചുപോയ സഹോദരിയായ പൂതനയെ വേഗത്തിൽ ചെന്നു കാണുന്നതിന്നോ അനുജനായ അഘനെ മുൻകൂട്ടി ചെന്ന് കാത്തുനിൽക്കുന്നതിന്നോ ആ ബകൻ യമപുരിയിലേക്ക് പോയശേഷം സുമനസ്സുകളായ ദേവന്മാർ പുഷ്പവൃഷ്ടിചൊരിയുമ്പോൾ വൃന്ദാവനത്തിൽനിന്നു നിങ്ങളെല്ലാവരും സ്വഗൃഹത്തിലേക്ക് തിരിച്ചു.

**ലളിതമുരളീനാദം ദൂരാന്നിശമ്യ വധൂജനൈഃ**

**സ്ത്വരിതമുപഗമ്യാരാത് ആരൂഢമോദമുദീക്ഷിതഃ**

**ജനിതജനനി നന്ദാനന്ദഃ സമീരണമന്ദിര-**

**പ്രഥിതവസതേ ! ശൗരേ ! ദൂരീകുരുഷ്വ മമാമയാൻ ॥ 10 ॥**

വത്സബകാസുരവർണ്ണനം എന്ന അമ്പതാംദശകം സമാപ്തം

ആദിതഃ ശ്ലോകാഃ 518 - വൃത്തം. ഹരിണി - ലക്ഷണം നസമ ഹരിക്കാറും പത്തും മുറിഞ്ഞു രസം ലഗം.

Dasaka 51 - അഘാസുരവധവും വനഭോജനവും

**കദാചന വ്രജശിശുഭിഃസമം ഭവാൻ**

**വനാശനേ വിഹിതമതിഃ പ്രഗേതരാം**

**സമാവൃതേ ബഹുതരവത്സമണ്ഡലൈഃ**

**സതേമനൈർ നിരഗമദീശ ! ജേമനൈഃ ॥ 1 ॥**

അല്ലേ സർവ്വശക്ത! ഒരിക്കൽ നിന്തിരുവടി ഗോപകുമാരരൊരുമിച്ച് വനഭോജനത്തിൽ താല്പർയ്യമുള്ളവനായിട്ട് പലതരത്തിലുള്ള പശുക്കിടാങ്ങളാൽ ചുഴപ്പെട്ടാവനായി ഉപദംശങ്ങളോട്ടുകൂടിയ ഭക്ഷണദ്രവ്യങ്ങളോട്ടുകൂടി അതിരാവിലെ യാത്രയായി.

**വിനിര്യതസ്തവ ചരണാംബുജദ്വയാത്**

**ഉദഞ്ചിതം ത്രിഭുവന പാവനം രജഃ**

**മഹർഷയഃ പുലകധരൈഃ കളേബരൈഃ**

**ഉദൂഹിരേ ധൃതഭവദീക്ഷണോത്സവാഃ ॥ 2 ॥**

ഓടിക്കളിച്ചുകൊണ്ടു നടന്നുപോകുന്നതും അങ്ങയുടെ രണ്ടു പാദപങ്കജങ്ങളിൽ നിന്നും ഉയർന്നുപൊങ്ങുന്നതും മൂന്നുലോകങ്ങളേയും പരിപാവനമാക്കിച്ചെയ്യുന്നതുമായ പാദധൂളിയെ മഹർഷിമാർ അങ്ങയുടെ ദർശനമാകുന്ന ഉത്സവത്തെ അനുഭവിക്കുന്നവരായി കോൾമയിർക്കൊള്ളുന്ന ശരീരങ്ങളാൽ ഉൽകൃഷ്ടമാംവിധം വഹിച്ചു.

**പ്രചാരയത്യവിരലശാദ്വലേ തലേ**

**പശൂൻ വിഭോ ! ഭവതി സമം കുമാരകൈഃ**

**അഘാസുരോ ന്യരുത്ധദഘായ വർത്തനീഃ**

**ഭയാനകഃസപദി ശയാനകാകൃതിഃ ॥ 3 ॥**

ഭഗവാനേ! നിന്തിരുവടി ഗോപബാലന്മാരോടുംകൂടി പച്ചപ്പുല്ല് സമൃദ്ധമായി വളർന്നിരുന്ന വനപ്രദേശത്ത് പശുകിടാങ്ങളെ മേച്ചുകൊണ്ടിരിക്കുമ്പോൾ ഭയങ്കരമായ പെരുമ്പാമ്പിന്റെ വേഷം ധരിച്ച അഘൻ എന്ന അസുരൻ പാപംതീരുന്നതിനു വേണ്ടി (ഉപദ്രവിക്കുവാനായി) പെട്ടെന്ന് നിങ്ങളുടെ വഴിയേ തടഞ്ഞു.

**മഹാചലപ്രതിമതനോർ ഗുഹാനിഭ -**

**പ്രസാരിത പ്രഥിത മുഖസ്യ കാനനേ**

**മുഖോദരം വിഹരാ കൗതുകാത് ഗതാഃ**

**മുകാരാകാഃകിമപി വിദൂരഗേ ത്വയി || 4 ||**

നിന്തിരുവടി കുറച്ചകലെയായി സഞ്ചരിക്കുന്നസമയം വന്മലയ്ക്കൊത്ത ശരീരത്തോടുകൂടിയവനും ഗുഹയ്ക്ക് തുല്യമായ് പിളക്കപ്പെട്ട വിസ്തൃതമായ മുഖത്തോട്ടുകൂടിയവനും ആയ അവന്റെ മുഖാന്തഭാഗത്തിൽ, ഗോപബാലകന്മാർ കാട്ടിൽ കളിക്കുന്നതിലുള്ള ആസക്തിനിമിത്തം പ്രവേശിച്ചു.

**പ്രമാദതഃ പ്രവിശതി പന്നഗോദരം**

**ക്വഥത്തനൗ പശുപകുലേ സവാത്സകേ**

**വിദന്നിദം ത്വമപി വിവേശിഥ പ്രഭോ !**

**സുഹൃജ്ജനം വിസരണമാശു രക്ഷിതും || 5 ||**

കാലിക്കിടാങ്ങളോടുകൂടിയ ഗോപബാലന്മാർ അബദ്ധത്തില് പെരുമ്പാമ്പിന്റെ വയറ്റിനകത്തു പ്രവേശിച്ച് ശരീരം ദഹിച്ചുതുടങ്ങിയ സമയം സർവ്വേശ്വര! അങ്ങ് ഇതിനെ അറിയുമെങ്കിലും മറ്റൊരു രക്ഷയുമില്ലാത്ത മിത്രങ്ങളെ രക്ഷിക്കുന്നതിന്നയ്ക്കൊണ്ട് താമസംകൂടാതെ നിന്തിരുവടിയും ഉള്ളിലേക്കു കടന്നു.

**ഗളോദരേ വിപുലിതവർഷ്മണാ ത്വയാ**

**മഹോരഗേ ലുഠതി നിരുദ്ധമാരുതേ**

ദ്രുതം ഭവാൻ വിദലിത കണ്ഠമണ്ഡലോ

വിമോചയൻ പശുപപശൂന് വിനിര്യയൗ ॥ 6 ॥

കണ്ഠാന്തർഭാഗത്തില് സ്വശരീരത്തെ വളർത്തിയ നിന്തിരുവടിയാല് പെരുമ്പാമ്പ് തടുക്കപ്പെട്ട ശ്വാസഗതിയോടുകൂടിയവനായി കിടന്നു പിടയുമ്പോൾ നിന്തിരുവടി വേഗം തടിച്ചിരുന്ന അതിന്റെ കഴുത്തു പിളർന്നിട്ട് ഗോപബാലകരേയും പശുക്കുട്ടികളേയും മോചിപ്പിക്കുന്നവനായി പുറത്തുവന്നു.

ക്ഷണം ദിവി ത്വദുപഗാമാർത്ഥമാസ്ഥിതം

മഹാസുരപ്രഭവമഹോ ! മഹോ മഹത്

നിനിർഗ്ഗതേ ത്വയി തു നിലീനമഞ്ജസാ

നഭസ്ഥലേ നനൃതുരഥോ ജഗുഃസുരാഃ ॥ 7 ॥

അങ്ങയെ പ്രാപിക്കുന്നതിനുവേണ്ടി (ഭവാൻ പുറത്തേയ്ക്കു വരുന്നതിനുവേണ്ടി) സ്വല്പനേരത്തേക്ക് വിയന്മാർഗ്ഗത്തിൽ സ്ഥിതിചെയ്തിരുന്ന അതിമഹാത്തായിരിക്കുന്ന തേജസ്സ് അങ്ങ് പുറത്തേക്ക് വന്നപ്പോൾ പ്രത്യക്ഷമായി അങ്ങയിൽ ലയിച്ചു. അതിനുശേഷം ആകാശത്തിൽ ദേവന്മാർ നർത്തനം ചെയ്യുകയും പാടുകയും ചെയ്തു.

സ വിസ്മയൈഃ കമലവാദിഭിഃസുരൈഃ

അനുദ്രുതസ്തദനു ഗതഃ കുമാരകൈഃ

ദിനേ പുനസ്തരുണദശാമുപേയുഷി

സ്വകൈർ ഭവാനതനുത ഭോജനോത്സവം ॥ 8 ॥

അനന്തരം നിന്തിരുവടി ആശ്ചര്യഭരിതന്മാരായ ബ്രഹ്മാവ് തുടങ്ങിയ ദേവന്മാരാൽ അനുഗമിക്കപ്പെട്ടവനായി കൂട്ടുകാരായ ബാലകന്മാരൊരുമിച്ചു ചെന്ന് പിന്നെ പകല് യൗവന (മദ്ധ്യാഹ്ന) ദശയെ പ്രാപിച്ചുസമയം ഭോജനോസ്തവത്തെ ചെയ്തു.

വിഷാണികാമപി മുരളീം നിതംബകേ

**നിവേശയൻ കഹലധരഃ കരാംബുജേ**

**പ്രഹാസയൻ കഥവചനൈഃകുമാരകാന്**

**ബുഭോജിഥ ത്രിദശഗണൈർമുദ നതഃ ॥ 9 ॥**

കൊമ്പും, ഓടക്കുഴലും അരക്കെട്ടിൽ തിരുകി കരപങ്കജത്തിൽ കബളം ധരിച്ച് നർമ്മലാപങ്ങളാൽ കുട്ടികളെ ചിരിപ്പിച്ചുകൊണ്ട് സന്തോഷത്തോടുകൂടി ദേവഗണങ്ങളാൽ സ്തുതിക്കപ്പെട്ടവനായി നിന്തിരുവടി ഭോജനം കഴിച്ചു.

**സുംഖാശനം ത്വിഹ തവ ഗോപമണ്ഡലേ**

**മഖാശനാത് പ്രിയമിവ ദേവമണ്ഡലേ**

**ഇതി സ്തുതസ്ത്രീദശവരൈർ ജഗത്പതേ ।**

**മരുത്പുരീനിലയ ! ഗദാത് പ്രപാഹി മാം ॥ 10 ॥**

ഹേ ജഗദീശ! ഗുരുവായൂർ പുരേശ! ഇവിടെ ഗോപന്മാർക്കിടയിൽ അങ്ങയുടെ സുഖമായ ഭക്ഷണമാകട്ടെ ദേവന്മാരുടെ കൂട്ടത്തിലിരുന്നുകൊണ്ട് ഹവിസ്സ് ഭക്ഷിക്കുന്നതിനേക്കാൾ അധികം പ്രിയമാണെന്നു തോന്നുന്നു എന്നിങ്ങിനെ ദേവന്മാർ സ്തുതിക്കപ്പെട്ട നിന്തിരുവടി എന്നെ രോഗത്തിൽനിന്നും കാത്തരുളിയാലും

അഘാസുരവധവർണ്ണനം എന്ന അമ്പത്തൊന്നാംദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 528
വൃത്തം. അതിരുചിരം.
ലക്ഷണം ചതുർയതിർഹ്യതിരുചിരം ജഭസ്ജഗം (നാലിൽ യതി ജഭസജഗുരു)

Dasakam 52 - വത്സാപഹരണവർണ്ണനം

**അന്യാവതാര - നികരേഷ്വനിരീക്ഷിതം തേ**

**ഭൂമാതിരേകഭിവീക്ഷ്യ തദാ*ഘമോക്ഷേ**

**ബ്രഹ്മാ പരീക്ഷിതുമനാഃസ പരോക്ഷഭാവം**

**നിന്യേ*ഥ വത്സകഗണാൻ പ്രവിതത്യ മായാം. ll 1 ll**

അപ്പോൾ അഘാസുരന്നു മോക്ഷം നല്കിയ വിഷയത്തിൽ ഇതര അവതാരങ്ങളിൽ കാണപ്പെടാത്തതായ അങ്ങയുടെ മാഹാത്മ്യാതിശയത്തെ പ്രത്യക്ഷത്തിൽ കണ്ടിട്ട് ആ ബ്രഹ്മദേവൻ അങ്ങയെ പരീക്ഷിക്കേണമെന്ന് ഇച്ഛിച്ചുകൊണ്ട് അനന്തരം തന്റെ മായയെ പ്രയോഗിച്ച് പശുക്കുട്ടികളെയെല്ലാം കാഴ്ചയിൽ മറച്ചു.

**വത്സാനവീക്ഷ്യ വിവശേ പശുപോത്കരേ, താൻ**

**ആനേതുകാമ ഇവ ധാതൃമതാനവർത്തീ**

**ത്വം സാമിഭുക്തകബളോ ഗതവാംസ്തദാനീം**

**ഭുക്താംസ്ഥിരോധിത സരോജഭവഃ കുമാരാൻ ll 2 ll**

പശുക്കിടാങ്ങളെ കാണാതെ ഗോപന്മാർ തിരഞ്ഞുനടന്നു പരവശരായിത്തീർന്നപ്പോൾ പകുതിമാത്രം ഭക്ഷിച്ച അന്നകബളത്തോടുകൂടിയ നിന്തിരുവടി ബ്രഹ്മാവിന്റെ ഇച്ഛയനുസരിച്ച് അവയെ തിരഞ്ഞുകൊണ്ടുവരുവാനെന്നവണ്ണം അവിടെനിന്നു പോയി. ആ സന്ദർഭത്തില് ബ്രഹ്മാവ് ഭോജനം ചെയ്തുകൊണ്ടിരിക്കുന്ന പശുബാലന്മാരേയും മറച്ചുകളഞ്ഞു.

**വത്സയിതസ്തദനു ഗോപഗണായിതസ്ത്വം**

**ശിക്യാദി ഭാണ്ഡമുരളീ-ഗവലാദിരൂപഃ**

**പ്രാഗ്വദ്വിഹൃത്യ വിപിനേഷു ചിരായ സായം**

ത്വം മായയാഥ ബഹുധാ വ്രജമായയാഥ .. || 3 ||

തദനന്തരം നിന്തിരുവടി സ്വമായയാൽ പശുക്കുട്ടികളായിട്ടും ഗോപകുമാരന്മാരുടെ സ്വരൂപത്തിലും ഉറി, കലങ്ങൾ, കുഴലുകൾ, കൊമ്പുകൾ തുടങ്ങിയവയായിട്ടും വിവിധ രൂപങ്ങളിൽ മുമ്പിലത്തെപോലെതന്നെ വനാന്തരത്തിൽ വളരെനേരം പലപ്രകാരത്തിൽ ക്രീഡിച്ചിട്ട് അനന്തരം സന്ധ്യ സമീപിച്ചപ്പോൾ അമ്പാടിയിലേക്ക് മടങ്ങിച്ചെന്നു.

ത്വാമേവ ശിക്യഗവലാദിമയം ദധാനോ

ഭൂയസ്ത്വമേവ പശുവത്സകഃ ബാലരൂപഃ

ഗോരൂപിണീഭിരപി ഗോപവധൂമയീഭിഃ

ആസാദിതോഽസി ജനനീഭിരതിപ്രഹർഷാത് || 4 ||

അതിനുശേഷവും പശുക്കുട്ടികളായും ഗോപബാലന്മാരായും ഭവിച്ച നിന്തിരുവടിതന്നെ ഉറി, കൊമ്പ് മുതലായ രൂപങ്ങളായ്ത്തീർന്ന നിന്തിരുവടിയെത്തന്നെ ധരിക്കുന്നവനായി, പശുക്കളായും ഗോപസ്ത്രീകളായുമുള്ള മാതാക്കളാൽ അതിസന്തോഷത്തോടെ പ്രാപിക്കപ്പെട്ടവനായി ഭവിച്ചു.

ജീവം ഹി കഞ്ചിദഭിമാനവശാത് സ്വകീയം

മത്വാ തനൂജ ഇതി രാഗഭരം വഹന്ത്യഃ

ആത്മാനമേവ തു ഭവന്തമവാപ്യ സൂനും

പ്രീതിം യയുർന്ന കിയതീം വനിതാശ്ച ഗാവഃ! || 5 ||

ഏതൊ ഒരു ജീവനെ അഭിമാനംനിമിത്തം പുത്രനാണെന്ന് തന്റെതായി വിചാരിച്ച് വാത്സല്യാധിക്യത്തെ വഹിക്കുന്നവരായിരിക്കെ, ഗോപവധുക്കളും പശുക്കളും ആത്മാവായിത്തന്നെ സ്ഥിതിചെയ്യുന്ന നിന്തിരുവടിയെതന്നെ തനയനായി ലഭിച്ചപ്പോള് ഏതൊരുവിധത്തിലുള്ള സന്തോഷത്തെ പ്രാപിച്ചിരിക്കയില്ല.

ഏവം പ്രതിക്ഷണ വിജൃംഭിത ഹർഷഭാര

**നിശ്ശേഷഗോപഗണ ലാളിതഭൂരിതമൂർത്തിം**

**ത്വാമഗ്രജോƒപി ബുബുധേ കില വത്സരാന്തേ**

**ബ്രഹ്മാത്മനോരപി മഹാൻ യുവയോര് വിശേഷഃ || 6 ||**

ഇപ്രകാരം അനുനിമിഷം വർദ്ധിച്ചുകൊണ്ടിരിക്കുന്ന പ്രേമത്തോടുകൂടിയ എല്ലാ ഗോപന്മാരാലും പരിലാളിക്കപ്പെട്ട അനേക മൂർത്തികളോടുകൂടിയ നിന്തിരുവടിയെ ജ്യേഷ്ഠനായ ബലഭദ്രൻകൂടി ഒരു വർഷത്തിനുശേഷമേ തിരിച്ചറിഞ്ഞുള്ളുവത്രെ. ബ്രഹ്മസ്വരൂപികളാണെങ്കിലും നിങ്ങളിരുവരും തമ്മില് മഹത്തായ വ്യത്യാസമുണ്ട്.

**വർഷാവധൗ നവപുരാതന വത്സപാലാന്**

**ദൃഷ്ട്വാ വിവേകകസൃണേ ദ്രുഹിണേ വിമൂഢേ**

**പ്രാദിദൃശഃ പ്രതിനവാൻ മകുടാംഗദാദി**

**ഭൂഷാംശ്ചതുർഭുജയുജഃസജലാംബുദാഭാന് || 7 ||**

കൊല്ലാവസാനത്തിൽ പുതിയവയും പഴയവയുമായ പശുക്കുട്ടികളേയും ഗോപകുമാരന്മാരേയും കണ്ടിട്ട് തിരിച്ചറിയുന്നതിനു ശക്തനായി ബ്രഹ്മദേവന് വിഷമിച്ചു നില്ക്കവേ, പുതിയ ഓരോന്നിനേയും കിരീടം, തോൾവള മുതലായ ആഭരണങ്ങളോടുകൂടിയവരാലും നാലു കൈകളുള്ളവരായും നീരുണ്ട മുകിലിന്റെ ശോഭയോടുകൂടിയവരുമായിട്ടു പ്രത്യേകം കാണിച്ചുകൊടുത്തു.

**പ്രത്യേകമേവ കമലാപരിലാളിതാംഗാന്**

**ഭോഗീന്ദ്ര ഭോഗശയനാൻ നയനാഭിരാമാന്**

**ലീലാനിമീലിതദൃശഃസനകാദിയോഗി**

**വ്യാസേവിതാൻ കമലഭൂര് ഭവതോ ദദർശ || 8 ||**

ഓരോരുത്തരേയും പ്രത്യേകമായിത്തന്നെ ശ്രീദേവയാൽ പരിചരിക്കപ്പെട്ട അംഗങ്ങളോടുകൂടിയവരായിട്ടും ആദിശേഷനാകുന്ന ശയ്യയിൽ പള്ളി

കൊള്ളുന്നവരായിട്ടും കണ്ണിന്നു കൗതുകമണയ്ക്കുന്നവരായിട്ടും യോഗനിദ്രയെ ആശ്രയിച്ചവരായി സനകാദിയോഗീശ്വന്മാരാൽ പരിസേവിക്കപ്പെടുന്നവരായിട്ടും ഭവാന്മാരെ ബ്രഹ്മാവ് ദർശിച്ചു.

**നാരയണാകൃതിസംഖ്യതമാം നിരീക്ഷ്യ**

**സർവ്വത്ര സേവകമപി സ്വമവേക്ഷ്യ ധാതാ**

**മായാ നിമഗ്ന ഹൃദയോ വിമുമോഹ യാവ**

**ദേകോ ബഭ്രുവിഥ തദാ കബളാർദ്ധപാണിഃ ॥ 9 ॥**

ബ്രഹ്മദേവൻ സംഖ്യയില്ലാതോളമുള്ള നാരായണസ്വരുപങ്ങളെ കണ്ടിട്ട്, അവിടങ്ങളിലെല്ലാം തന്നെത്തന്നെയും സേവകഭാവത്തിൽ സ്ഥിതിചെയ്യുന്നവനായിട്ടും കണ്ട്, മായയിൽ മുഴുകിയ മനസ്സോടുകൂടിയവനായി മോഹത്തെ പ്രാപിച്ചപ്പോൾ നിന്തിരുവടി ഏകസ്വരുപനായി കയ്യില് പകുതി ഉരുളയോടുകൂടിയവനായി ഭവിച്ചു.

**നശ്യന്മദേ തദനു വിശ്വപതിം മുഹുസ്ത്വാം**

**നത്വാ ച നൂതവതി ധാതരി ധാമ യാതേ**

**പോതൈഃസമം പ്രമുദിതൈഃപ്രവിശൻ നികേതം**

**വാതലയാധിപ ! വിഭോ ! പരിപാഹി രോഗാത്. ॥ 10 ॥**

അല്ലയോ സർവ്വവ്യാപിയായുള്ളോവേ ! അഹങ്കാരം നശിച്ച ബ്രഹ്മദേവന് ലോകേശ്വരനായ നിന്തിരുവടിയെ വീണ്ടും വീണ്ടും നമസ്കരിച്ചു സ്തുതിക്കുന്ന വനായിത്തന്നെ സത്യലോകത്തിലേക്കു പോയതിന്നുശേഷം ആഹ്ലാദത്തോടുകൂടിയ ഗോപബാലന്മാരൊന്നിച്ച് അമ്പാടിയിൽ പ്രവേശിക്കുന്നവനായ അല്ലേ ഗുരുവായൂരമരുന്ന പുണ്യമൂർത്തേ ! രോഗങ്ങളിൽനിന്നും കാത്തരുളിയാലും.

വത്സാപഹാരവർണ്ണനം എന്ന അമ്പത്തിരണ്ടാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 538
വൃത്തം. വസന്തതിലകം.

Dasakam 53 – ധേനുകാസുരവധം

അതീത്യ ബാല്യം ജഗതാം പതേ ത്വം

ഉപേത്യ പൗഗണ്ഡവയോ മനോജ്ഞം

ഉപേക്ഷ്യ വത്സാവനമുത്സവേന

പ്രാവർത്തഥാ ഗോഗണ പാലനായാം. || 1 ||

അല്ലയോ ജഗന്നിയന്താവേ ! നിന്തിരുവടി ബാല്യത്തെ അതിക്രമിച്ച (6 മുതൽ 10 വരെയുള്ള) മനോമോഹനമായ പൗഗണ്ഡകം എന്ന വയസ്സിനെ പ്രാപിച്ചിട്ട് കാലിക്കിടാങ്ങളെ മെയ്ക്കുന്നതു മതിയായി ഉത്സാഹത്തോടുകൂടി വലിയ പശുക്കളെ പരിപാലിക്കുന്നതിന്നായി ആരംഭിച്ചു.

ഉപക്രമസ്യാനുഗുണൈവ സേയം

മരുത്പുരാധീശ ! തവ പ്രവൃത്തിഃ

ഗോത്രാപരിത്രാണകൃതേ$\not$വതീർണ്ണഃ

തദേവ ദേവാരഭഥാസ്തദാ യത് || 2 ||

അല്ലയോ ഗുരുവായൂരപ്പാ! ഭൂമിയെ (പശുക്കളെ) രക്ഷിക്കുന്നതിന്നായി അവതരിച്ചിരിക്കുന്ന നിന്തിരുവടി ആ വയസ്സിൽ അതിനെത്തന്നെ ആരംഭിച്ചു എന്നതുകൊണ്ട് ഹേ പ്രകാശസ്വരൂപിൻ! അങ്ങയുടെ അപ്രകാരമുള്ള ഈ പ്രവൃത്തി ആരംഭത്തിന്നനുസരിച്ചതുതന്നെ.

കദാപി രാമേണ സമം വനാന്തേ

വനശ്രിയം വീക്ഷ്യ ചരൻ സുഖേന

ശ്രീദാമനാമ്നഃ സ്വസഖസ്യ വാചാ

മോദാദഗാദ്ധേനുകകാനനം ത്വം ॥ 3 ॥

ഒരിക്കൽ ബലരാമനോടൊന്നിച്ച് വനപ്രദേശത്തിൽ വനശോഭയെ കണ്ടുകൊണ്ട് സുഖമായി സഞ്ചരിച്ചിരുന്ന നിന്തിരുവടി ശ്രീദാമാവ് എന്നു പേരോടുകൂടിയ തന്റെ സ്നേഹിതന്റെ അഭിപ്രായമനുസരിച്ച് ഉത്സാഹത്തോടുകൂടി ധേനുകവനത്തിലേക്കു ചെന്നു.

ഉത്താളതാളീനിവഹേ ത്വദുക്ത്യാ

ബലേന ധൂതേഽഥ ബലേന ദോർഭ്യാം

മൃദുഃ ഖരശ്ചാഭ്യപതത് പുരസ്താത്

ഫലോത്കരോ ധേനുക ദാനവോഽപി. ॥ 4 ॥

അനന്തരം നിന്തിരുവടി പറഞ്ഞതനുസരിച്ച് ബലരാമനാൽ ഉയർന്നു നിൽക്കുന്ന കരിമ്പനക്കൂട്ടങ്ങൾ കൈകളെക്കൊണ്ട് ശക്തിയോടുകൂടി പിടിച്ചു കുലുക്കപ്പെട്ടപ്പോൾ പഴുത്തതും പച്ചയുമായ കായ്കൾ മുൻഭാഗത്തുതന്നെ വീണ് ചിതറി. ദുഷ്ടനും ക്രൂരനുമായ ധേനുകൻ എന്ന ദാനവനും ചാടിവീണു.

സമുദ്യതോ ധൈനുകപാലനേഽഹം

കഥം വധം ധേനുകമദ്യ കുർവ്വേ ?

ഇതീവ മത്വാ ധ്രുവമഗ്രജേന

സുരൗഘയോദ്ധാരമജീഘനസ്ത്വം ॥ 5 ॥

ധൈനുകത്തെ (പശുവൃന്ദങ്ങളെ) രക്ഷിക്കുന്നതില് ഏർപ്പെട്ടിരിക്കുന്ന ഞാൻ ഇപ്പോൾ ധൈനുകമായ (ധേനുകാസുരന്റെ) വധത്തെ എങ്ങിനെയാണ് ചെയ്യേണ്ടത്. തീർച്ചയായും ഇപ്രകാരം വിചാരിച്ചിട്ടാണോ എന്ന് തോന്നുമാറ് നിന്തിരുവടി ജ്യേഷ്ഠനെക്കൊണ്ട് ദേവന്മാരോടുകൂടി യുദ്ധം ചെയ്യാറുള്ള അവനെ കൊല്ലിച്ചു.

തദീയ ഭൃത്യാനപി ജംബുകത്വേ

നോപാഗതാനഗ്രജസംയുതസ്ത്വം

**ജംബൂഫലാനീവ തദാ നിരാസ്ഥാഃ**

**സ്താലേഷു ഖേലൻ ഭഗവന് ! നിരാസ്ഥഃ ॥ 6 ॥**

ഭഗവാനേ! ആ സമയം കുറുനരികളായി വന്നുചേർന്നവരായ അവന്റെ ഭൃത്യന്മാരേയും ജ്യേഷ്ഠനോടുകൂടി നിന്തിരുവടി അനായസമായി കളിയായിത്തന്നെ, ഞാവൽ പഴങ്ങളെ എന്നപോലെ പനകളിലേക്ക് എടുത്തെറിഞ്ഞു.

**വിനിഘ്നതി ത്വയ്യഥ ജംബുകൗഘം**

**സ നാമകത്വാദ്വരുണസ്തദാനീം**

**ഭയാകുലോ ജംബുക നാമധേയം**

**ശ്രുതി പ്രസിദ്ധം വ്യധിതേതി മന്യേ ॥ 7 ॥**

അനന്തരം നിന്തിരുവടി ജംബുകസമൂഹത്തെ കൊന്നുതുടങ്ങിയ സമയം അപ്പോൾ വരുണൻ പേരൊന്നാണെന്ന കാരണത്താല് ഭയംകൊണ്ട് പരിഭ്രമിച്ചവനായി ജംബുകൻ എന്ന് തനിക്കുള്ള പേരിനെ ശ്രുതിയില് (വേദത്തിൽ) മാത്രം പ്രസിദ്ധമുള്ളതാക്കി ചെയ്തു എന്ന് ഞാൻ വിചാരിക്കുന്നു.

**തവാവതാരസ്യ ഫലം മുരാരേ !**

**സഞ്ജാതമദ്യേതി സുരൈർനതസ്ത്വം**

**സത്യം ഫലം ജാതമിഹേതി ഹാസീ**

**ബാലൈഃസമം താലഫലാന്യഭുങ്ക്താഃ ॥ 8 ॥**

അല്ലേ മുരാന്തകാ! ഇപ്പോൾ അങ്ങയുടെ അവതാരത്തിന്റെ ഫലമുണ്ടായി എന്നിപ്രകാരം ദേവന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി വാസ്തവമാണ് ഇവിടെ ഫല (പഴ) മുണ്ടായി എന്നുപറഞ്ഞു ചിരിച്ചുകൊണ്ട് ബാലന്മരോടൊരുമിച്ച് പനമ്പഴങ്ങളെതിന്നുതുടങ്ങി.

**മധുദ്രവസ്രുന്തി ബൃഹന്തി താനി**

ഫലാനി മേദോഭരഭൃന്തി ഭുക്ത്വാ

തൃപ്തൈശ്ച ദൃപ്തൈർഭവനം ഫലൗഘം

വഹദ്ഭിരാഗാഃ ഖലു ബാലകൈസ്ത്വം || 9 ||

തേനൊഴുകുന്നവയും ഉള്ളിൽ നല്ല കഴമ്പുള്ളതും വലിയവയുമായ ആ താലഫലങ്ങളെ തിന്നിട്ട് തൃപ്തിവന്നവരും അഹങ്കരിച്ചവരുമായി പഴങ്ങളേയും ചുമന്നുകൊണ്ട് നടക്കുന്ന ബാലകരൊന്നിച്ചുതന്നെ അങ്ങ് സ്വഗൃഹത്തിലേക്കു തിരിച്ചുവന്നു.

ഹതോ ഹതോ ധേനുക ഇത്യുപേത്യ

ഫലാന്യദദ്ഭിര് മധുരാണി ലോകൈഃ

ജയേതി ജീവേതി നുതോ വിഭോ ! ത്വം

മരുത്പുരാധീശ്വര ! പാഹി രോഗാത് || 10 ||

'ധേനുകൻ കൊല്ലപ്പെട്ടു, കൊല്ലപ്പെട്ടു' എന്നിങ്ങനെ (പറഞ്ഞതുകേട്ട്) വന്നുചേർന്ന് സ്വാദുള്ള ഫലങ്ങളെ തിന്നുന്ന ജനങ്ങളാൽ പ്രഭുവായ ഗുരുവായൂരപ്പ! "ജയിക്കട്ടെ"! എന്നും "ആയുഷ്മാനായി ഭവിക്കട്ടെ' എന്നു സ്തുതിക്കപ്പെട്ട നിന്തിരുവടി രോഗത്തിൽനിന്നും എന്നെ രക്ഷിച്ചരുളിയാലും.

ധേനുകവധവർണ്ണനം എന്ന അമ്പത്തിമൂന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 548
വൃത്തം. : ഉപജാതി

Dasaka 54 - പശുപശുപാലോജ്ജീവനവർണ്ണനം.

**ത്വത്സേവോത്ക: സൗഭരിർന്നാമ പൂർവ്വം**

**കാളിന്ദ്യന്തർ ദ്വാദശാബ്ദം തപസ്യൻ**

**മീനവ്രാതേ സ്നേഹവാൻ ഭോഗലോലേ**

**താർക്ഷ്യം സാക്ഷാത് ഐക്ഷതാഗ്രേ കദാചിത് || 1 ||**

പണ്ട് ഒരിക്കൽ നിന്തിരുവടിയെ ഭജിക്കുന്നതിൽ സമുത്സുകനായ സൗഭരി എന്ന് വിഖ്യാതനായ മഹർഷി കാളിന്ദിയുടെ അന്തർഭാഗത്തിൽ പന്ത്രണ്ടുകൊല്ലങ്ങളോളം തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോള് പരസ്പരം സ്നേഹിച്ച് സുഖിച്ചിരുന്ന മത്സ്യങ്ങളിൽ പ്രേമത്തോടുകൂടിയവനായിരിക്കെ ഒരിക്കൽ ഗരുഡനെ മുമ്പിൽ പ്രത്യക്ഷമായി കണ്ടു.

**ത്വദ്വാഹം തം സക്ഷുധം തൃക്ഷസൂനും**

**മീനം കഞ്ചിത് ജക്ഷതം ലക്ഷയൻ സഃ**

**തപ്തശ്ചിത്തേ ശപ്തവാനത്ര ചേത്ത്വം**

**ജന്തൂൻ ഭോക്താ, ജീവിതം ചാപി മോക്താ || 2 ||**

വിശപ്പുള്ളവനായി ഒരു മത്സ്യത്തെ ഭക്ഷിച്ചുകൊണ്ടിരുന്ന അങ്ങയുടെ വാഹനമായ ആ താർക്ഷ്യനെ നോക്കിക്കൊണ്ടിരുന്ന ആ മഹർഷി മനസ്സിൽ അനുതാപത്തോടു കൂടിയവനായി 'ഇനി നീ ഇവിടെനിന്നു പ്രാണികളെ ഭക്ഷിക്കുന്നുവെങ്കിൽ ജീവനാശവും സംഭവിക്കും', എന്നു ശപിച്ചു.

**തസ്മിൻ കാലേ കാളിയഃ ക്ഷ്വേളദർപ്പാത്**

**സർപ്പാരാതേഃ കല്പിതം ഭാഗമശ്നന്**

തേന ക്രോധാത് ത്വത് പദാംഭോജഭാജാ

പക്ഷക്ഷിപ്തഃ തദ്ദുരാപം പയോऽഗാത് ll 3 ll

ആ കാലത്തിൽ കാളിയൻ എന്ന സർപ്പം വിഷവീർയ്യമദം ഹേതുവായിട്ട് സർപ്പകുലാന്തകനായ ഗരുഡന്ന് നിശ്ചയിക്കപ്പെട്ട ഭാഗത്തെ ഭക്ഷിക്കുന്നവനായി അങ്ങയുടെ ചരണാരവിന്ദങ്ങളെ സമാശ്രയിച്ചിരിക്കുന്ന ഗരുഡനാൽ കോപത്താൽ ചിറകു കൊണ്ടടിച്ചെറിയപ്പെട്ടവനായിട്ട് അവന്നു പ്രവേശിപ്പാൻ പാടില്ലാത്ത കാളിന്ദീജലത്തെ പ്രാപിച്ചു.

ഘോരേ തസ്മിൻ സൂരജാനീരവാസേ

തീരേ വൃക്ഷാ വിക്ഷതാഃ ക്ഷ്വേളവേഗാത്,

പക്ഷിവ്രാതഃ പേതുരഭ്രേ പതന്തഃ

കാരുണ്യാർദ്രം ത്വന്മനസ്തേന ജാതം. ll 4 ll

ഭയങ്കരനായ ആ കാളിയൻ യമുനാജലത്തില് പാർത്തുവരുന്ന കാലത്ത് വിഷത്തിന്റെ വീർയ്യം നിമിത്തം തീരത്തിലുണ്ടായിരുന്ന മരങ്ങളെല്ലാം നശിച്ചുപോയി; ആകാശമാർഗ്ഗത്തിൽക്കൂടി പറന്നു സഞ്ചരിച്ചുകൊണ്ടിരുന്ന പക്ഷികളെല്ലാം താഴെ വീണു മരിച്ചു. അതിനാൽ നിന്തിരുവടിയുടെ മനസ്സ് അനുകമ്പകൊണ്ടാർദ്രമായി ഭവിച്ചു.

കാലേ തസ്മിന്നേകദാ സീരപാണിം

മുക്ത്വാ യാതേ യാമുനം കാനനാന്തം

ത്വയ്യുദ്ദാമ ഗ്രീഷ്മ ഭീഷ്മോഷ്മ തപ്താഃ

ഗോഗോപാലാഃ വ്യാപിബൻ ക്ഷ്വേളതോയം ll 5 ll

അങ്ങിനെയിരിക്കുന്ന കാലത്തൊരുദിവസം അങ്ങ് ഹലായുധനായ ബലഭദ്രനെ കൂടാതെ യമുനാവനപ്രദേശങ്ങളിലേക്കു പോയിരുന്ന സമയം പശുക്കളും പശുപന്മാരും വർദ്ധിച്ച വേനലിന്റെ ഉഗ്രമായ ചൂടുകൊണ്ടു തളർന്നവരായി വിഷം കലർന്ന വെള്ളത്തെ വേണ്ടുവോളം കുടിച്ചു.

നശ്യജ്ജീവാൻ വിച്യുതാന് ക്ഷ്മാതലേ താൻ

വിശ്വാൻ പശ്യന് അച്യുത ! ത്വം ദയാർദ്രഃ

പ്രാപ്യോപാന്തം ജീവയാമസിഥ ദ്രാക്

പീയൂഷാംഭൊവർഷിഭിഃ ശ്രീകടാക്ഷൈഃ ॥ 6 ॥

ഹേ ശാശ്വതാത്മൻ! നിന്തിരുവടി അവരെയെല്ലാം ജീവൻ പോയി ഭൂമിയിൽ വീണവരായിക്കണ്ടിട്ട് അനുകമ്പയാലുള്ളലിഞ്ഞു സമീപത്തണഞ്ഞ് അമൃതധാര പൊഴിയുന്ന കടാക്ഷവർഷത്താല് ക്ഷണത്തില് ജീവിപ്പിച്ചു.

കിം കിം ജാതോ ഹർഷവർഷതിരേകം

സർവ്വാംഗേഷിത്യുത്ഥിതാ ഗോപസംഘാഃ

ദൃഷ്ട്വാഗ്രേ ത്വാം ത്വത്കൃതം തദ്വിദന്തഃ

ത്വാമാലിംഗൻ ദൃഷ്ടനാനാ പ്രഭാവാഃ ॥ 7 ॥

ഗോപന്മാര് ഇതെന്ത് ! ഇതെന്ത് ! എല്ലാ അവയവങ്ങളിലും ആനന്ദവർഷം അധികമായിരിക്കുന്നത് എന്നിപ്രകാരം പറഞ്ഞുകൊണ്ട് എഴുന്നേറ്റു. നിന്തിരുവടിയെ മുന്നിൽ കണ്ടിട്ട് അങ്ങയുടെ പലവിധത്തിലുള്ള മഹിമകളേയും കണ്ടറിഞ്ഞിട്ടുള്ളതിനാൽ അതും നിന്തിരുവടിയാൽ ചെയ്യപ്പെട്ടതാണെന്നു തീർച്ചയാക്കി അങ്ങയെ ആലിംഗനം ചെയ്തു.

ഗാവശ്ചൈവം ലബ്ധജീവാഃ ക്ഷണേന

സ്ഫീതനന്ദാഃ ത്വാം ച ദൃഷ്ട്വാ പുരസ്താത്

ദ്രാഗാവവ്രുഃ സർവ്വതോ ഹർഷബാഷ്പം

വ്യാമുഞ്ചന്ത്യോ മന്ദമുദ്യന്നിനാദാഃ ॥ 8 ॥

ഇപ്രകാരംതന്നെ പശുക്കളും ക്ഷണത്തിൽ ജീവിച്ചവയായി, വർദ്ധിച്ച ആനന്ദത്തോടെ പുരോഭാഗത്തിൽ അങ്ങയേയും കണ്ടിട്ട് സന്തോഷബാഷ്പം പൊഴിക്കുന്നവരായി പതുക്കെ ശബ്ദം പുറപ്പെട്ടവിച്ചുംകൊണ്ട്, വേഗത്തിൽ നാലുഭാഗത്തും ചുറ്റിക്കൂടി.

**രോമാഞ്ചോ$f$യം സർവതോ നഃ ശരീരേ,**

**ഭൂയസ്യന്തഃ കാചിദാനന്ദമൂർച്ഛാ**

**ആശ്ചര്യോ$f$യം ക്ഷ്വേലവേഗോ മുകുന്ദേതി**

**ഉക്തോ ഗോപൈഃ നന്ദിതോ വന്ദിതോ$f$ഭൂഃ || 9 ||**

'ഹേ കൃഷ്ണ ! ഞങ്ങളുടെ ശരീരം മുഴുവനും പുളകിതമായിരിക്കുന്നു. ഹൃദയത്തിൽ നിർവ്വചിക്കുവാനസാദ്ധ്യമായ മതിമയക്കുന്ന ആനന്ദം വദ്ധിച്ചുകൊണ്ടുമിരിക്കുന്നു. ഈ വിഷയത്തിന്റെ ശക്തി ആശ്ചർയ്യകരമായിരിക്കുന്നു' എന്നിപ്രകാരം ഗോപന്മാരാൽ പറയപ്പെട്ട നിന്തിരുവടി അഭിനന്ദിക്കപ്പെട്ടവനായിട്ടും വന്ദിക്കപ്പെട്ടവനായും ഭവിച്ചു.

**ഏവം ഭക്താൻ മുക്തജീവാനപി ത്വം**

**മുഗ്ദ്ധാപാംഗൈഹ് അസ്തരോഗാംസ്തനോഷി**

**താദൃഗ്ഭൂത-സ്ഫീതകാരുണ്യ ഭൂമാ**

**രോഗാത് പായ വായുഗേഹാധിനാഥ (വാസ ) || 10 ||**

ഇപ്രകാരം ഭക്തന്മാരെ, മരിച്ചവരായിരുന്നിട്ടും നിന്തിരുവടി സുന്ദരങ്ങളായ കടാക്ഷവീക്ഷേപങ്ങളാൽ ലബ്ധജീവന്മാരാക്കിച്ചെയ്യുന്നു. ഹേ പവനാലയവാസിൻ! അപ്രകാരമുള്ള വർദ്ധിച്ച കാരുണ്യവിശേഷത്തോട്ടുകൂടിയ നിന്തിരുവടി രോഗത്തില് നിന്നു രക്ഷിച്ചാലും.

പശുപശുപാലോർജ്ജീവനവർണ്ണനം എന്ന അമ്പത്തിനാലാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 558.
വൃത്തം. ശാലിനീ
ലക്ഷണം നാലേഴായ് മം ശാലിനീ തം ത ഗം ഗം

Dasakam 55 - കാളിയ മർദ്ദനവർണ്ണനം

അഥ വാരിണി ഘോരതരം ഫണിനം

പ്രതിവാരയിതും കൃതധീർഭഗവന് !

ദ്രുതമരിഥ തിരഗനീതരും

വിഷമാരുത ശോഷിത പർണ്ണചയം ‖ 1 ‖

ദേവ ! അനന്തരം നിന്തിരുവടി യമുനാജലനിവാസിയായ ഭയങ്കരനായ കാളിയനെ അവിടെനിന്നും അകറ്റുന്നതിന്നു മനസ്സിൽ നിശ്ചയിച്ചിട്ട് വിഷക്കാറ്റുതട്ടി ഇലകളെല്ലാം ഉണങ്ങിയിരുന്ന നദീതീരത്തിലുള്ള കടമ്പുവൃക്ഷത്തെ വേഗത്തില് പ്രാപിച്ചു.

അധിരുഹ്യ പാദംബുരുഹേണ ച തം

നവപല്ലവതുല്യ മനോജ്ഞരുചാ

ഹ്രദവാരിണി ദൂരതരം ന്യപതാഃ

പരിഘൂർണ്ണിതഘോര തരംഗഗണേ ‖ 2 ‖

ഇളം തളിരിന്നു തുല്യമായ മനോഹര കാന്തിയോടുകൂടിയ പാദാരവിന്ദം കൊണ്ട് ആ വൃക്ഷത്തിൽ കയറിയിട്ട് ഇളകിമറിയുന്ന ഭയങ്കരങ്ങളായ തിരമാലകളോടുകൂടിയ കയത്തിലെ വെള്ളത്തിൽ നിന്തിരുവടി കുതിച്ചു ചാടുകയുംചെയ്തു.

ഭുവനത്രയ ഭാരഭൃതോ ഭവതോ

ഗുരുഭാര വികമ്പി വിജൃംഭിജലാ

പരിമജ്ജയതി സ്മ ധനുശ്ശതകം

തടിനീ ഝടിതി സ്ഫുടഘോഷവതീ ‖ 3 ‖

ത്രിലോകങ്ങളുടേയും ഭാരം വഹിക്കുന്ന ഭവാന്റെ വമ്പിച്ച ഭാരംകൊണ്ട് ക്ഷുഭിതമായി പൊങ്ങിയ ജലത്തോട്ടുകൂടിയതും സ്പഷ്ടമായി കേൾക്കപ്പെട്ടുന്ന ശബ്ദത്തോട്ടുകൂടിയതുമായ കാളിന്ദീനദി പൊട്ടുന്നവെ നൂറു വിൽപാട്ടുദൂരം ഇരു കരകളിലേയ്ക്കും കവിഞ്ഞൊഴുകി.

അഥ ദിക്ഷു വിദിക്ഷു പരിക്ഷുഭിത

ഭ്രമിതോദരവാരി നിനാദഭരൈഃ

ഉദകാദുദഗാദുരഗാധിപതി

സ്ത്വദുപാന്തമശാന്തരുഷാന്ധമനാഃ ll 4 ll

അനന്തരം സർപ്പരാജാവായ കാളിയൻ, ദിക്കുകളിലും വിദിക്കുകളിലും ഇളകിമറിഞ്ഞു കറങ്ങുന്ന അന്തഭാഗത്തോട്ടുകൂടിയ വെള്ളത്തിന്റെ ശബ്ദാധിക്യംകൊണ്ടുണ്ടായ അടങ്ങാത്തതായ കോപത്താൽ വിവേകശൂന്യനായിട്ട് നിന്തിരുവടിയുടെ സമീപത്തേക്ക് വെള്ളത്തിൽനിന്നും ഉയർന്നുവന്നു.

ഫണശൃംഗസഹസ്രവിനിഃസൃമര

ജ്വലദഗ്നികണോഗ്ര - വിഷാംബുധരം

പുരതഃ ഫണിനം സമലോകയഥാ

ബഹുശൃംഗിന അഞ്ജനശൈലമിവ ll 5 ll

ആയിരം ഫണങ്ങളുടെ അഗ്രങ്ങളിൽനിന്നും ഉൽഗമിക്കുന്ന ഉജ്ജ്വലവത്തായ അഗ്നിസ്ഫുലിംഗങ്ങളോട്ടുകൂടി അതിഘോരമായ വിഷദ്രവ്യത്തെ ധരിക്കുന്ന പന്നഗോത്തമനെ, അനേകം കൊട്ടുമുടികളുള്ള അഞ്ജനപർവ്വതത്തെ എന്നപോലെ നിന്തിരുവടി പുരോഭാഗത്തിൽ കണ്ടു.

ജ്വലദക്ഷിപരിക്ഷരദുഗ്രവിഷ

ശ്വസനോഷ്മഭരഃ സ മഹാഭുജഗഃ

പരിദശ്യ ഭവന്തമനന്തബലം

പരിവേഷ്ടയദസ്ഫുടചേഷ്ടമഹോ ! || 6 ||

ജ്വലിക്കുന്ന കണ്ണുകളിൽനിന്നു പുറപ്പെടുന്ന ഉഗ്രമായ വിഷവായുവിന്റെ കഠിനമായ ചൂടോട്ടുകൂടിയ ആ പെരുംപാമ്പ് ഏറ്റവും പ്രഭാവത്തോടുകൂടിയവനും അസ്പഷ്ടങ്ങളായ ചേഷ്ടകളോടുകൂടിയവനുമായ നിന്തിരുവടിയെ കടിച്ചശേഷം വരിഞ്ഞു ചുറ്റിക്കളഞ്ഞു.

അവിലോക്യ ഭവന്തമഥാകുലിതേ

തടഗാമിനി ബാലകധേനുഗണേ,

വ്രജഗേഹതലേ∱പ്യ നിമിത്തശതം

സമുദീക്ഷ്യ ഗതാ യമുനാം പശുപാഃ || 7 ||

അതിൽപിന്നെ കരയിൽനിന്നിരുന്ന കുട്ടികളും പശുക്കൂട്ടവും അങ്ങയെ കാണാതെ പരിഭ്രമിച്ചുകൊണ്ടിരിക്കുമ്പോൾ അമ്പാടിയിലും അനവധി ദുർന്നിമിത്തങ്ങളെ കണ്ടിട്ട് ഗോപന്മാർ യമുനാതടത്തിലേക്കെത്തിച്ചേർന്നു.

അഖിലേഷു വിഭോ ! ഭവദീയദശാ-

മനലോക്യ ജിഹാസുഷു ജീവഭരം

ഫണിബന്ധനമാശു വിമുച്യ ജവാ

ദുദഗമ്യത ഹാസജുഷാ ഭവതാ || 8 ||

ഭഗവാനെ! അവരെല്ലാവരും അങ്ങയുടെ സ്ഥിതിയെ കണ്ടിട്ട് ജീവനെ കളയുവാനൊരുമ്പെട്ടപ്പോൾ അക്ഷണംതന്നെ സർപ്പബന്ധനത്തിൽനിന്നും തന്നത്താൻ വേർപെടുത്തി ഭവാനാൽ ഉടൻതന്നെ ഉയർന്ന് പൊങ്ങിവരപ്പെട്ടു.

അധിരുഹ്യ തതഃ ഫണിരാജഫണാന്

നനൃതേ ഭവതാ മൃദുപാദരുചാ

കളശിഞ്ജിതനൂപുത മഞ്ജുമിളത്

കരകംങ്കണസങ്കല സംക്വണിതം. ॥ 9 ॥

അനന്തരം കാളിയന്റെ പടങ്ങളിൽ ചാടിക്കയറി, മാർദ്ദവമുള്ള പാദശോഭയോട്ടുകൂടിയ നിന്തിരുവടിയാൽ കാൽത്തളകളുടെ മധുരമായ ശബ്ദത്തോടിണങ്ങിയ മനോഹരമായ കൈവളകളുടെ കിലുക്കത്തോട്ടുകൂടി നൃത്തം ചെയ്യപ്പെട്ടു.

ജഹൃഷുഃ പശുപാസ്തുതുഷുർമുനയോ

വവൃഷുഃ കുസുമാനി സുരേന്ദ്രഗണാഃ

ത്വയി നൃത്യതി മാരുതഗേഹപതേ !

പരിപാഹി സ മാം ത്വമദാന്തഗദാത് ॥ 10 ॥

അല്ലയോ ഗുരുവായൂരപ്പ! നിന്തിരുവടി നൃത്തംചെയ്യുന്നസമയത്ത് ഗോപന്മാർ സന്തോഷിച്ചു; മഹർഷിമാരാനന്ദിച്ചു, ദേവന്മാർ പുഷ്പങ്ങളെ വർഷിച്ചു. അപ്രകാരമുള്ള നിന്തിരുവടി എന്നെ ഈ തീരാവ്യാധിയിൽനിന്നും രക്ഷിക്കേണമേ.

കാളിയമർദ്ദനവർണ്ണനം എന്ന അമ്പത്തഞ്ചാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 568
വൃത്തം. തോടകം. ലക്ഷണം സഗണം കിലനാലിഹ തോടകമാം.

Dasakam 56 - കാളിയമർദ്ദനവർണ്ണനം

**രുചിത കമ്പിത കുണ്ഡലമണ്ഡലഃ**

**സുചിരമീശ! നനർത്തിഥ പന്നഗേ**

**അമര താഡിത ദുന്ദുഭി സുന്ദരം**

**വിയതി ഗായതി ദൈവതയൗവതേ  || 1 ||**

അല്ലേ സർവ്വേശ്വരാ ! ദേവവനിതകൾ ദേവന്മാരടിയ്ക്കുന്ന ദുന്ദുബിവാദ്യത്തോടിടചേർന്നു സുന്ദരമാകുംവണ്ണം ആകാശദേശത്തിൽ ഗാനം ചെയ്യവെ നിന്തിരുവടി ഭംഗിയിൽ ചലിപ്പിക്കപ്പെട്ട കർണ്ണാഭരണത്തോടുകൂടിയവനായിട്ട് കാളിയനില് വളരെനേരം നൃത്തം ചെയ്തു.

**നമതി യദ്യദമുഷ്യ ശിരോ ഹരേ !**

**പരിവിഹായ തദുന്നതമുന്നതം**

**പരിമഥൻ പദപങ്കരുഹാ ചിരം**

**വ്യഹരഥാഃ കരതാള മനോഹരം. || 2 ||**

അല്ലയോ ഗർവ്വാപഹ! ഈ കാളിയന്റെ ഏതേത് ഫണം വിവശമായി താണടങ്ങുവോ അതിനെ ഉപേക്ഷിച്ച് ഉയർന്നുയർന്നവയെ പാദപങ്കജത്താൽ ചവിട്ടി മർദ്ദിക്കുന്നവനായിട്ട് കൈത്താളം പിടിച്ച് മനോഹരമാകുംവണ്ണം നിന്തിരുവടി വളരെ നേരം ക്രീഡിച്ചു.

**ത്വദവഭഗ്ന വിഭഗ്ന ഫണാഗണേ**

**ഗളിത ശോണിത ശോണിത പാഥസി**

**ഫണിപതാവവസീദതി സന്നതാഃ**

**തദബലാസ്തവ മാധവ ! പാദയോഃ ॥ 3 ॥**

അങ്ങ് ചവിട്ടി മർദ്ദിച്ചതുനിമിത്തം ക്ഷീണിച്ചടങ്ങിയവയായ പത്തികളോട്ടു കൂടിയവനായി ഉദ്വമിച്ച രക്തത്താൽ യമുനാജലത്തെ രക്തവർണ്ണമാക്കിച്ചെയ്തിട്ട് കാളിയൻ ഏറ്റവും പരവശനായപ്പോൾ ഹേ ശ്രീകാന്ത! ആ കാളിയന്റെ പത്നിമാർ അങ്ങയുടെ തൃക്കാലിണകളിൽ വണങ്ങി.

**അയി പുരൈവ ചിരായ പരിശ്രുത**

**ത്വദനുഭാവ വിലീനഹൃദോ ഹി താഃ**

**മുനിഭിരപ്യനവാപ്യപഥൈഃസ്തവൈഃ**

**നനുവുരീശ ! ഭവന്തമയന്ത്രിതം. ॥ 4 ॥**

അല്ലയോ ഭഗവാനേ! പണ്ടുതന്നെ വളരെക്കാലമായി അങ്ങയുടെ മാഹാത്മ്യം കേട്ടിട്ടുള്ളതുകൊണ്ട് അങ്ങയിൽ ലയിച്ചിരുന്ന മനസ്സോടുകൂടിയവരായ അവർ മുനിമാരാൽകൂടി പ്രാപിക്കപ്പെട്ടുവാൻ കഴിവില്ലാത്ത മാർഗ്ഗങ്ങളായ സ്തോത്രങ്ങൾ കൊണ്ട് നിത്യസ്വതന്ത്രനായ നിന്തിരുവടിയെ സ്തുതിച്ചു.

**ഫണിവധൂഗണ ഭക്തിവിലോകന**

**പ്രവികസത്കരുണാകുല ചേതസാ**

**ഫണിപതിർ ഭവതാച്യുത! ജീവിത**

**സ്ത്വയി സമർപ്പിത മൂർത്തിരവാനമത് ॥ 5 ॥**

അല്ലയോ ഷഡ്ഭാവരഹിത! നാഗസ്ത്രീകളുടെ ഭക്തി കാണ്കയാൽ വർദ്ധിച്ച കരുണകൊണ്ട് മനസ്സിളകിയ നിന്തിരുവടിയാല് അഭയം നൽകപ്പെട്ട കാളിയൻ നിന്തിരുവടിയിൽ സമർപ്പിക്കപ്പെട്ട ശരീരത്തോടുകൂടിയവനായിട്ട് വീണു നമസ്കരിച്ചു.

**രമണകം വ്രജ വാരിധി മദ്ധ്യഗം,**

**ഫണിരിപുർന്ന കരോതി വിരോധിതാം**

**ഇതി ഭവദ്വചനാന്യതി മാനയൻ**

**ഫണിപതിർ നിരഗാദുരഗൈഃസമം ॥ 6 ॥**

'സമുദ്രമദ്ധ്യത്തിലുള്ള രമണകന്നെ ദ്വീപിലേക്ക് പോയ്ക്കോൾക സർപ്പശത്രുവായ ഗരുഢൻ ഉപദ്രവിക്കുകയില്ല' എന്നിങ്ങിനെയുള്ള നിന്തിരുവടിയുടെ വാക്കുകളെ ബഹുമാനിക്കുന്നവനായി കാളിയൻ മറ്റു സർപ്പങ്ങളോടുകൂടി അവിടെനിന്നു ഒഴിഞ്ഞുപോയി.

**ഫണിവധൂജന ദത്തമണിവ്രജ**

**ജ്വലിതഹാര ദുകൂല വിഭൂഷിതഃ**

**തടഗതൈഃ പ്രമദാശ്രു വിമിശ്രിതൈഃ**

**സമഗഥാഃ സ്വജനൈർ ദിവസാവധൗ ॥ 7 ॥**

നാഗപത്നിമാരാൽ നല്കപ്പെട്ട രത്നങ്ങൾകൊണ്ടു ശോഭിക്കുന്ന മുത്തുമാലകൾ, പട്ടുവസ്ത്രങ്ങൾ എന്നിവയാൽ അലങ്കരിക്കപ്പെട്ട നിന്തിരുവടി സന്ധ്യാസമയത്തിൽ ആനന്ദാശ്രുക്കള് പൊഴിച്ചുകൊണ്ട് നദീതീരത്തിൽനിൽക്കുന്ന സ്വജനങ്ങളോടു കൂടിച്ചേർന്നു.

**നിശി പുനസ്തമസാ വ്രജമന്ദിരം**

**വ്രജിതുമക്ഷമ ഏവ ജനോത്കരേ**

**സ്വപതി തത്ര ഭവച്ചരണാശ്രയേ**

**ദവകൃശാനരരുന്ധ സമന്തതഃ ॥ 8 ॥**

അനന്തരം രാത്രിയിൽതന്നെ ഇരുട്ടുകൊണ്ട് അമ്പാടിയിലേക്കു പോകുവാൻ കഴിവില്ലാതെ അങ്ങയെതന്നെ ശരണമായിക്കരുതി ജനക്കൂട്ടം ആ യമുനാതീരത്തിൽ ഉറങ്ങിക്കിടക്കുമ്പോൾ കാട്ടുതീ ചുറ്റും പടർന്നുപിടിച്ചു.

**പ്രബുധിതാനഥ പാലയ പാലയേതി**

**ഉദയദാർത്തരവാന് പശുപാലകാന്**

**അവിതുമാശു പപാഥ മഹാനലം**

**കിമിഹ ചിത്രമയം ഖലു തേ മുഖം || 9 ||**

അനന്തരം ഉറക്കമുണർന്നപരായി "രക്ഷിക്കണെ", രക്ഷിക്കണെ', എന്ന് ഉച്ചത്തിൽ നിലവിളിക്കുന്നവരായ ഗോപാലന്മാരെ രക്ഷിക്കുന്നതിന്നുവേണ്ടി ഭവാൻ ആ കൊടുതീയിനെ അക്ഷണംതന്നെ പാനംചെയ്തു.! ഇതിൽ ആശ്ചർയ്യപ്പെടുവാനാന്താണുള്ളത് ? ഈ അഗ്നി നിന്തിരുവടിയുടെ മുഖംതന്നെയല്ലോ !

**ശിഖിനി വർണ്ണത ഏവ ഹി പീതതാ**

**പരിലസ, ത്യധുനാ ക്രിയയാപ്യസൗ**

**ഇതി നതഃ പശുപൈർ മുദിതൈെര് വിഭോ !**

**ഹര ഹരേ ! ദുരിതൈഃ സഹ മേ ഗദാൻ || 10 ||**

വഹ്നിയിൽ വർണ്ണംകൊണ്ടുതന്നെ പീതത (മഞ്ഞ്നിറം) ശോഭിക്കുന്നുണ്ട്. ഇപ്പോൾ ഈ പീതത (പാനംചെയ്തു എന്ന അവസ്ഥ) ക്രിയകൊണ്ടും ശോഭിക്കുന്നു. എന്നിപ്രകാരം പ്രഹൃഷ്ടരായ പശുപാലന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി ഹേ വിളവായ ശ്രീകൃഷ്ണാ ! പാപങ്ങളോന്നിച്ച് എന്റെ രോഗത്തേയും ഇല്ലാതാക്കേണമെ.

കാളിയമർദ്ദനവർണ്ണനം എന്ന അമ്പത്താറാംദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 578
വൃത്തം. ദ്രുതവിളംബിതം ലക്ഷണം ദ്രുതവിളംബിതമാം നഭവും ഭരം.

Dasakam 57 - പ്രലംബവധവർണ്ണനം.

രാമസഖഃ ക്വാപി ദിനേ കാമദ !

ഭഗവൻ ! ഗതോ ഭവാൻ വിപിനം

സൂനുഭിരപി ഗോപാനാം

ധേനുഭിരഭിസംവൃതോ ലസദ്വേഷഃ ॥ 1 ॥

അല്ലേ അഭീഷ്ടദായകനായ ഭഗവാനേ, ഒരു ദിവസം നിന്തിരുവടി പശുപബാല കന്മാരാലും പശുക്കളാലും ചൂഴപ്പെട്ടവനായിട്ട് സർവ്വാലങ്കാരപരിശോഭിതനായി ബലരാമനോട്ടുംകൂടി വനത്തിലേക്ക് ചെന്നുവല്ലോ.

സന്ദർശയന് ബലായ

സ്വൈരം വൃന്ദാവനശ്രിയം വിമലാം

കാണ്ഡീരൈഃസഹ ബാലൈഃ

ഭാണ്ഡീരകമാഗമോ വടം ക്രീഡന് ॥ 2 ॥

സ്വച്ഛമായ വൃന്ദവനശോഭയെ നിർവ്വിഘ്നമാംവണ്ണം ബലഭദ്രന്നായി കാട്ടിക്കൊടുത്ത് കൈയിൽ കോലുകളേന്തിയ ബാലകരൊന്നിച്ച് നിന്തിരുവടി ഭാണ്ഢീരകമെന്ന വടവൃക്ഷത്തെ പ്രാപിച്ചു.

താവത് താവകനിധന

സ്പൃഹയാലുർ ഗോപമൂർത്തിരദയാലുഃ

ദൈത്യഃ പ്രലംബനാമാ

പ്രലംബബാഹും ഭവന്തമാപേദേ ॥ 3 ॥

ആ സമയത്ത് അങ്ങയെ വധിക്കേണമെന്നുദ്ദേശിച്ചുകൊണ്ട് നിർദ്ദയനായ പ്രലംഭനെന്ന അസുരൻ ഗോപാലവേഷധാരിയായി ആജാനുബാഹുവായ നിന്തിരുവടിയെ സമീപിച്ചു.

**ജാനന്നപ്യവിജാനന്നിവ**

**തേന സമം നിബദ്ധസൗഹാർദ്ദഃ**

**വടനികടേ പടുപശുപ**

**വ്യാബദ്ധം ദ്വന്ദ്വയുദ്ധമാരബ്ധാഃ  || 4 ||**

ഭവാൻ ഇതെല്ലാം അറിയുന്നവനായിരുന്നിട്ടും അറിയാത്തവനെന്നപോലെ അവനോടുകൂടെ സ്നേഹത്താൽ ബന്ധിക്കപ്പെട്ടവനായി വടവൃക്ഷത്തിന്റെ സമീപത്തിൽ സമർത്ഥരായ ഗോപബാലന്മാരോടൊന്നിച്ച് മുഷ്ടിയുദ്ധത്തെ ആരംഭിച്ചു.

**ഗോപാ വിഭജ്യ തന്വന്**

**സംഘം ബലഭദ്രകം ഭവത്ക്കമപി**

**ത്വദ്ബലഭീരും ദൈത്യം**

**ത്വദ്ബലഗതമന്വമന്യഥ ഭഗവൻ  || 5 ||**

ഹേ സൃഷ്ടിസ്ഥിതി സംഹാരകാരക ! നിന്തിരുവടി ഗോപന്മാരെ ബലഭദ്രനെ സംബന്ധിച്ചതായും രണ്ടു സംഘങ്ങളായി പിരിച്ചിട്ട് അങ്ങയുടെ ബലത്തെ ഭയന്നവനായ ആ ദാനവനെ നിന്തിരുവടിയുടെ സംഘത്തിൽ ചേരുന്നതിന്നു സമ്മതിച്ചു.

**കല്പിത വിജേതൃവഹനേ സമരേ പരയൂഥഗം സ്വദയിതതരം**

**ശ്രീദാമനമധത്ഥാഃ പരാജിതോ ഭക്തദാസതാം പ്രഥയൻ  || 6 ||**

ജയിച്ചവനെ തോറ്റവൻ ചുമലിലേറ്റാമെന്ന നിശ്ചയത്തോടെയുള്ള (ആ ലീലാപരമായ) യുദ്ധത്തിൽ നിന്തിരുവടി പരാജിതനായി ഭക്തദാസനെന്നതിനെ

പ്രസിദ്ധമാക്കിചെയ്യുകൊണ്ട് ഏതുകക്ഷിയിലുള്ള തനിക്ക് ഏറ്റവും പ്രിയപ്പെട്ടവനായ ശ്രീദാമാവെന്ന ബാലനെ വഹിച്ചു.

**ഏവം ബഹുഷു വിഭുമൻ !**

**ബാലേഷു വഹത്സു വാഹ്യമാനേഷു**

**രാമവിജിതഃ പ്രലംബോ**

**ജഹാര തം ദൂരതോ ഭവദ്ഭീത്യാ .. || 7 ||**

അല്ലയോ മഹാത്മാവേ! ഇപ്രകാരം വളരെ കുട്ടികൾ ചുമക്കുന്നവരായും ചുമക്കപ്പെടുന്നവരായും തീർന്നിരുന്ന അവസരത്തിൽ ബലരാമനാൽ തോല്പിക്കപ്പെട്ട പ്രലംബൻ ഭവാനെയുള്ള ഭയംനിമിത്തം അവനെ വളരെ ദൂരത്തേക്ക് ചുമന്നുകൊണ്ടു പോയി.

**ത്വത് ദൂരം ഗമയന്തം**

**തം ദൃഷ്ട്വാ ഹലിനി വിഹിതഗരിമഭരേ**

**ദൈത്യഃ സ്വരൂപമാഗാത്**

**യദ്രൂപാത് സ ഹി ബലോ$ഽ$പി ചകിതോ$ഽ$ഭൂത് || 8 ||**

അങ്ങയുടെ സമീപത്തിൽനിന്നും അകന്നുപോകുന്ന അവനെ കണ്ടിട്ട് ബലരാമൻ തന്റെ ഘനത്തെ വർദ്ധിപ്പിച്ചപ്പൊൾ ആ ദാനവൻ സ്വന്തരൂപത്തെ പ്രാപിച്ചു. ആ രൂപത്തെ കണ്ടിട്ട് ആ ബലഭദ്രനുംകൂടി ഭയമുള്ളവനായി ഭവിച്ചു.

**ഉച്ചതയാ ദൈത്യതനോഃ**

**ത്വന്മുഖമാലോക്യ ദൂരതോ രാമഃ**

**വിഗതഭയോ ദൃഢമുഷ്ട്യാ**

**ഭൃശദുഷ്ടം സപദി പിഷ്ടവാനേനം || 9 ||**

ആ ബലരാമൻ ദൈത്യദേഹത്തിന്റെ ഉയരംകൊണ്ട് അങ്ങയുടെ മുഖത്തെ അകലെനിന്നും ദർശിച്ചിട്ട് ഭയമകന്നവനായി കഠിനമായ മുഷ്ടിപ്രഹരംകൊണ്ട് അതിദുഷ്ടനായ ഇവനെ പെട്ടെന്നു ചതച്ചുകളഞ്ഞു.

**ഹത്വാ ദാനവവീരം പ്രാപ്തം**

**ബലമാലിലിംഗിഥ പ്രേംണാ**

**താവന്മിലതോര്യുവയോഃ**

**ശിരസി കൃതാ പുഷ്പവൃഷ്ടി രമരഗണൈഃ || 10 ||**

അസുരവീരനെ നിഗ്രഹിച്ചിട്ട് വന്നുചേർന്ന ബലഭദ്രനെ നിന്തിരുവടി വാത്സല്യത്തോടെ ആലിംഗനം ചെയ്തു. ആ സമയത്ത് ഒരുമിച്ച് ചേർന്നിരുന്ന നിങ്ങളിരുവരുടേയും ശിരസ്സിൽ ദേവന്മാരാല് പുഷ്പവർഷം ചെയ്യപ്പെട്ടു.

**ആലംബോ ഭുവനാനാം**

**പ്രാലംബം നിധനമേവമാരചയന്**

**കാലം വിഹായ സദ്യോ**

**ലോലംബരുചേ ! ഹരേ ! ഹരേഃ ക്ലേശാൻ || 11 ||**

വരിവണ്ടിന്റെ ദേഹശോഭയോടുകൂടിയ ഹേ ഭഗവൻ ! ഭുവനങ്ങൾക്കാശ്രയവും ഇപ്രകാരം പ്രലംബവധത്തെ സാധിച്ചവനുമായ നിന്തിരുവടി കാലതാമസംകൂടാതെ ഉടനെതന്നെ എന്റെ ക്ലേശങ്ങളെ ഉന്മൂലനം ചെയ്യേണമേ.

പ്രലംബവധവർണ്ണനം എന്ന അമ്പത്തേഴാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 589
വൃത്തം: ആര്യ.

Dasakam 58 - ദവാഗ്നിമോക്ഷവർണ്ണനം.

ത്വയി വിഹരനലോലേ ബാലജാലൈഃ പ്രലംബ

പ്രമഥനസവിളംബേ ധേനവഃ സ്വൈരചാരാഃ

തൃണകുതുകനിവിഷ്ടാ ദൂരദൂരം ചരന്ത്യഃ

കിമപി വിപിനമൈഷീകാഖ്യമീഷാബഭൂവുഃ || 1 ||

നിന്തിരുവടി ഗോപകുമാരന്മാരോട്ടുകൂടി കളിക്കുന്നതിലൗൽസുക്യത്തോടുകൂടിയവനായി പ്രലംബാസുരവധം നിമിത്തം അല്പം താമസിക്കുകയാൽ പശുക്കള് ഇഷ്ടം പോലെ സഞ്ചരിച്ചുകൊണ്ടു പുല്ലിലുള്ള കൗതുകത്തോടുകൂടി വളരെദൂരം മേഞ്ഞുചെന്നു ഐഷീകമെന്നു പേരുള്ള ഒരു കാട്ടിൽ എത്തിചേർന്നു.

അനധിഗതനിദാഘക്രൗര്യ വൃന്ദാവനാന്താത്

ബഹിരിദമുപയാതാഃ കാനനം ധേനവസ്താഃ

തവ വിരഹവിഷണ്ണാഃ ഊഷ്മല ഗ്രീഷ്മതാപ

പ്രസരവിസരദംഭസ്യാകുലാഃസ്തംഭമാപുഃ || 2 ||

ഉഷ്ണകാലത്തിന്റെ ചൂടെന്തെന്ന് അറിഞ്ഞിട്ടില്ലാത്ത വൃന്ദാവനപ്രദേശത്തിൽനിന്നും പുറമെയുള്ള ഈ കാട്ടിലെത്തിച്ചേർന്ന ആ പശുക്കൾ, അങ്ങയെ വിട്ടകന്ന്തിനാൽ വിഷാദിച്ചവയായി വേനൽ ചൂടിന്റെ കാഠിന്യം നിമിത്തമുണ്ടായ ദാഹത്താൽ പരവശങ്ങളായി സ്തംഭിച്ചുപോയി.

തദനു സഹ സഹായൈഃ ദൂരമന്വിഷ്യ ശൗരേ !

ഗളിതസരണി മുഞ്ജാരണ്യ സഞ്ജാത ഖേദം

പശുകുലമഭിവീക്ഷ്യ ക്ഷിപ്രമാനേതുമാരാത്

ത്വയി ഗതവതി ഹീ ഹീ സർവ്വതോഽഗ്നിർജ്ജൃംഭേ, ॥ 3 ॥

ഹേ ശൗരേ! ആ സമയം സഹായികളൊന്നിച്ച് വളരെദൂരം അന്വേഷിച്ച് നടന്നു വഴിപിഴച്ച്, ഇഷീകവനത്തിൽ കിടന്നുഴലുന്ന പശുവൃന്ദത്തെ കണ്ടുപിടിച്ചു, ഉടനെ തിരികെകൊണ്ടുവരുന്നതിന്ന് നിന്തിരുവടി അടുത്തു ചെന്ന സമയം കഷ്ടം! കഷ്ടം! കാട്ടുതീ ചുറ്റും പടർന്നുപിടിച്ചുവല്ലോ.

സകലഹരിതി ദീപ്തേ ഘോരഭാംകാര ഭീമേ

ശിഖിനി വിഹിതമാർഗ്ഗാഃ അർദ്ധദഗ്ദ്ധാ ഇവാർത്താഃ

അഹഹ ഭുവനബന്ധോ ! പാഹി പാഹീതി സർവ്വേ

ശരണമുപഗതാസ്ത്വാം താപഹർത്താരമേകം ॥ 4 ॥

ഭയങ്കരമായ ഭാങ്കാരശബ്ദത്തോടെ വർദ്ധിച്ചുയർന്ന ആ അഗ്നി ചുറ്റുഭാഗത്തും പടർന്നുജ്വലിക്കുമ്പോൾ വഴിതടുക്കപ്പെട്ടാവരായി, പകുതിയോളം ദഹിച്ച മട്ടിൽ, ദുഃഖിക്കുന്നവരായ അവരെല്ലാം "അയ്യോ കഷ്ടം, ലോകബന്ധുവായ ഭഗവൻ രക്ഷിക്കണേ, രക്ഷിക്കണേ" എന്ന് സന്താപനാശനായ അങ്ങയെ തന്നെ ശരണം പ്രാപിച്ചു.

അലമലമതിഭീത്യാ സർവ്വതോ മീലയദ്ധ്വം

ദൃശമിതി തവ വാചാ മിലിതാക്ഷേഷു തേഷു

ക്വ നു ദവദഹനോഽസൗ കുത്ര മുഞ്ജാടവീ സാ !

സപദി വവൃതിരേ തേ ഹന്ത ~ ഭാണ്ഡീരദേശേ ॥ 5 ॥

'അധികം ഭയന്നത് മതി മതി നിങ്ങളെല്ലാവരും കണ്ണടയ്ക്കുവിന്' എന്ന അങ്ങയുടെ വാക്കുകളാൽ അവര് കണ്ണുകളടച്ചസമയം ഈ കാട്ടിതുയെവിടെ? ആ

ഇഷീകവനമെവിടെ? അവരുടൻതന്നെ ഭാണ്ഡീരവനത്തിൽ വന്നുചേർന്നു ആശ്ചര്യംതന്നെ. !

**ജയ ജയ തവ മായ കേയമീശേതി തേഷാം**

**നുതിഭിരുദിത ഹാസോ ബദ്ധനാനാ വിലാസഃ**

**പുനരപി വിപിനാന്തേ പ്രാചരഃ, പാടലാദി**

**പ്രസവ നികരമാത്ര ഗ്രാഹ്യ ഘർമ്മാനുഭാവേ .. || 6 ||**

ഹേ ഭഗവൻ! അങ്ങ വിജയിച്ചാലും അവിട്ടുത്തെ ഈ മായ എന്താണ്? എന്നിങ്ങിനെയുള്ള അവരുടെ സ്തുതികളാൽ പുഞ്ചിരിക്കൊള്ളുന്നവനായി ഇവിധഭാവവിലാസങ്ങളോടുകൂടിയ നിന്തിരുവടി പൂപ്പാതിരി മുതലായ വൃക്ഷങ്ങൾ പുഷ്പിച്ചുനിൽക്കുന്നതിനാല് മാത്രം അറിയപ്പെടാവുന്ന ഗ്രീഷ്മത്തിന്റെ പ്രഭാവ ത്തോടുകൂടിയ വനാന്തരത്തിൽ വീണ്ടും പശുക്കളെ മേച്ചുനടന്നു.

**ത്വയി വിമുകമിവോച്ചൈഃ താപഭാരം വഹന്തം**

**തവ ഭജനവദന്തഃ പങ്കമുച്ഛോഷയന്തം**

**തവ ഭുജവദുദഞ്ചദ് ഭൂരിതേജഃപ്രവാഹം**

**തപസമയമനൈഷീഃ യാമുനേഷു സ്ഥലേഷു || 7 ||**

അങ്ങയിൽ രസമില്ലാത്തവനെന്നപോലെ വർദ്ധിച്ച താപഭാരത്തെ വഹിച്ചുകൊണ്ടും അങ്ങയിലുള്ള ഭക്തിയെന്നതുപോലെ അകത്തുള്ള മാലിന്യത്തെ ഉണക്കിക്കളഞ്ഞും അങ്ങയുടെ തൃക്കൈകളെന്നവിധം ഏറ്റവും വർദ്ധിച്ച തേജസ്സോട്ടുകൂടിയുമിരിക്കുന്ന ഗ്രീഷ്മകാലത്തെ അങ്ങ് യമുനാസ്ഥലവിഭാഗങ്ങളിൽ കഴിച്ചുകൂട്ടി.

**തദനു ജലദ ജാലൈഃ ത്വദ്വപുസ്തുഭാഭിർ**

**വികസദമലവിദ്യുത്പീതവാസോ വിലാസൈഃ**

**സകലഭുവനഭാജാം ഹർഷദാം വർഷവേലാം**

**ക്ഷിതിധരകുഹരേഷു സ്വൈരവാസീ വ്യനൈഷീഃ || 8 ||**

അതിൽപിന്നെ നിന്തിരുവടി ശരീരശോഭയ്ക്കു തുല്യമായ കാന്തിയോടും പ്രകാശമാനങ്ങളായി നിർമ്മലങ്ങളായിരിക്കുന്ന മിന്നൽപിണരുകളാകുന്ന പീതാംബരവിലാസത്തോടും വിലസുന്ന മേഘസമൂഹങ്ങളാൽ ലോകവാസികൾക്കെല്ലാം സന്തോഷമേകുന്ന വർഷകാലത്തെ പർവ്വതഗുഹകളില് സുഖമായി കഴിച്ചുകൂട്ടി.

**കുഹരതല നിവിഷ്ടം ത്വാം ഗരിഷ്ഠം ഗിരീന്ദ്രഃ**

**ശിഖികുല നവകേകാ കാകുഭിഃ സ്തോത്രകാരീ**

**സ്ഫുടകുടജ കദംബസ്തോമ പുഷ്പാഞ്ജലിം ച**

**പ്രവിദധദനുഭേജേ ദേവ ! ഗോവർദ്ധനോഽസൗ || 9 ||**

ഹേ ഭഗവൻ! ഈ ശ്രേഷ്ഠഗിരിയായ ഗോവർദ്ധനം ഗുഹയ്ക്കകത്തു പാർക്കുന്ന മഹാനുഭാവനായ നിന്തിരുവടിയെ മയിലുകളുതേ കോമളമായ കേകാരവങ്ങളാൽ കീർത്തിച്ചുകൊണ്ടും വികസിച്ചുതുടങ്ങിയ കടജം, കദംബം എന്നി വൃക്ഷങ്ങളുടെ കുസുമങ്ങളാൽ പുഷ്പാഞ്ജലി ചെയ്തുകൊണ്ടും നാൾതോറും സേവിച്ചുവന്നു.

**അഥ ശരദമുപേതാം താം ഭവദ്ഭക്തചേതോ**

**വിമലസലിലപൂരാം മാനയൻ കാനനേഷു**

**തൃണമമലവനാന്തേ ചാരു സഞ്ചാരയൻ ഗാഃ**

**പവനപുരപതേ! ത്വമ് ദേഹി മേ ദേഹസൗഖ്യം. || 10 ||**

ഹേ വാതാലയേശ! അനന്തരം വനപ്രദേശങ്ങളിൽ വന്നുചേർന്നതും അങ്ങയുടെ ഭക്തന്മാരുടെ മനോവൃത്തിപോലെ നിർമ്മലമായ ജലപ്രവാഹത്തോടുകൂടിയതുമായ ആ ശരൽക്കാലത്തെ ആദരിക്കുന്നവനായി പരിശുദ്ധമായ വൃന്ദവനത്തിൽ പശുക്കളെ നവതൃണപ്രദേശങ്ങളിൽകൂടി നയിക്കുന്നവനായ നിന്തിരുവടി എനിക്ക് ദേഹസൗഖ്യം നൽകിയാലും.

**ദവാഗ്നിമോക്ഷവർണ്ണനം എന്ന അമ്പത്തെട്ടാം ദശകം സമാപ്തം.**

## Dasakam 59 - വേണുഗാനവർണ്ണനം

**ത്വദ്വപുർ നവകലായ കോമളം**

**പ്രേമദോഹനമശേഷമോഹനം**

**ബ്രഹ്മതത്ത്വ പരചിന്മുദാത്മകം**

**വിക്ഷ്യ സമ്മുമുഹുരന്വഹം സ്ത്രീയഃ || 1 ||**

പുതുതായി വിടർന്ന കായമ്പൂമലരെന്നപോലെ രമ്യവും പ്രേമവർദ്ദകവും എല്ലാവരേയും മോഹിപ്പിക്കുന്നതും സത്തായും ചിത്തായും പരാനന്ദാത്മകമായിരിക്കുന്ന അങ്ങയുടെ കോമളവിഗ്രഹമാകുന്ന ബ്രഹ്മത്തെ കണ്ടിട്ട് ഗോപികള് നാൾതോറും മോഹിച്ചുതുടങ്ങി.

**മന്മഥോന്മഥിത മാനസാഃ ക്രമാത്**

**തദ്വിലോകനരതാസ്തതസ്തതഃ**

**ഗോപികാസ്തവ ന സേഹിരേ ഹരേ !**

**കാനനോപഗതിമപ്യഹർമുഖേ .. || 2 ||**

ഹരേ! ഗോപികൾ ക്രമേണ കാമദേവനാൽ പീഡിക്കപ്പെട്ട മനസ്സോടുകൂടിയവരായ് അവിടവിടെ നിന്നു അങ്ങയെ ദർശിക്കുന്നതിൽ അത്യാസക്തിയുള്ളവരായി പ്രഭാതസമയത്തു അങ്ങയുടെ വനത്തിലേക്കുള്ള ഗമനത്തേകൂടി സഹിപ്പാൻ ശക്തിയുള്ളവരായില്ല.

**നിർഗ്ഗതേ ഭവതി ദത്തദൃഷ്ടയഃ ത്വദ്ഗതേന മനസാ മൃഗേക്ഷണാഃ**

**വേണുനാദമുപകർണ്ണ്യ ദൂരതഃ ത്വദ്വിലാസ കഥയാഭിരേമിരേ || 3 ||**

നിന്തിരുവടി പോകുമ്പോള് കണ്ണിമയ്ക്കാതെ നോക്കിക്കോണ്ടു അങ്ങയില് ലയിച്ച മനസ്സോടുകൂടിയ പേടമാൻമിഴിമാരായ ഗോപികൾ ദൂരത്തുനിന്നു വേണുനാദത്തേ കേട്ട് അങ്ങയുടെ ലീലവൃത്താന്തകഥനത്താൽ രമിച്ചുകൊണ്ടിരുന്നു.

**കാനനാന്തമിതവാൻ ഭവാനപി സ്നിഗ്ദ്ധപാദപതലേ മനോരമേ**

**വ്യത്യയാകലിതപാദമാസ്ഥിതഃ പ്രത്യപൂരയത വേണുനാളികാം ॥ 4 ॥**

കാട്ടിനുള്ളിൽ പ്രവേശിച്ചിരുന്ന നിന്തിരുവടിയും മനോഹരമായ നല്ലനിഴലിലുള്ളതായ ഒരു വൃക്ഷത്തിൻ കീഴിൽ കാൽ തമ്മിൽ പിണച്ചുനിന്നുകൊണ്ട് ഓടക്കുഴൽ ഊതിക്കൊണ്ടിരുന്നു.

**മാരബാണധുത ഖേചരീകുലം നിർവ്വികാര പശുപക്ഷി മണ്ഡലം**

**ദ്രാവണം ച ദൃഷദാമപി പ്രഭോ ! താവകം വ്യജനി വേണുകൂജിതം. ॥ 5 ॥**

**(ബർഹാപീഡം നടവരവപുഃ കർണ്ണയോഃ കർണികാരം**

**ബിഭ്രദ്വാസഃ കനകകപിശം വൈജയന്തിം ച മാലാം**

**രന്ധ്രാൻ വേണോരധരസുധയാ പൂരയന് ഗോപവൃന്ദൈഃ**

**വൃന്ദാരണ്യം സ്വപദരമണം പ്രാപിശദ് ഗീതകീർത്തിഃ )**

ഹേ പ്രഭോ! അങ്ങയുടെ വേണുഗാനം മന്മഥബാണങ്ങളാൽ അപ്സരസ്ത്രീകളുടെ സൈ്വര്യത്തേക്കൂടി ചലിപ്പിക്കുന്നതായി, പശുപക്ഷി സമൂഹങ്ങളെ നിശ്ചലമാക്കുന്നതായി, ശിലകളെപ്പോലുമലിയിക്കുന്നതായി പ്രസരിച്ചു.

**വേണുരന്ധ്ര തരലാംഗുലീദളം**

**താലസഞ്ചലിത പാദപല്ലവം**

**തത് സ്ഥിതം തവ പരോക്ഷമപ്യഹോ !**

**സംവിചിന്ത്യ മുമുഹുർവ്രജാംഗനാഃ ॥ 6 ॥**

ഓടക്കുഴലിന്റെ സുഷിരസീമകളിൽക്കൂടി നീങ്ങിക്കൊണ്ടിരിക്കുന്ന കൈവിരലുകളോടും താളത്തിന്നനുസരിച്ചിളകുന്ന കാൽത്തളിരുകളോടുംകൂടിയ അങ്ങയുടെ ആ നില

അപ്രത്യക്ഷമെങ്കിലും മനസ്സുകൊണ്ടു ധ്യാനിച്ചുകൊണ്ട് ഗോപസ്ത്രീകൾ മനംമയങ്ങി നിന്നുപോയി !

**നിർവ്വിശംക ഭവദംഗ ദർശിനീഃ**

**ഖേചരീഃ ഖഗമൃഗാൻ പശൂനപി**

**ത്വത്പദപ്രണയി കാനനം ച താഃ**

**ധന്യധന്യമിതി നന്വമാനയൻ || 7 ||**

അങ്ങയുടെ കോമളരൂപത്തെ യാതൊരു സങ്കോചവുംകൂടാതെ നോക്കിക്കൊണ്ടിരിക്കുന്ന ആകാശചാരികളായ അപ്സരസ്സുകളേയും പക്ഷി മൃഗങ്ങളേയും പശുക്കളേയും അങ്ങയുടെ പാദസ്പർശമനുഭവിക്കുന്ന (വൃന്ദാ) വനത്തേയും ആ ഗോപികൾ അത്യധികം ഭാഗ്യമുള്ളവയെന്നു മാനിക്കുകതന്നെ ചെയ്തു.

**ആപിബേയമധരാമൃതം കദാ**

**വേണു ഭുക്തരസ ശേഷമേകദാ ?**

**ദൂരതോ ബത, കൃതം ദുരാശയേതി**

**ആകുല മുഹുരിമാഃ സമാമുഹൻ || 8 ||**

ഓടക്കുഴലനുഭവിച്ച് അവശേഷിച്ച രസത്തോടുകൂടിയ അധരാമൃതത്തെ എപ്പോഴാണ് ഒരിക്കലെങ്കിലും പാനം ചെയ്യാനിടവരുന്നത്? കഷ്ടം! ആ കാലം അടുത്തൊന്നുമില്ലതന്നെ; ദുരാഗ്രഹംകൊണ്ടു ആവുന്നതെന്ത്? എന്നിങ്ങനെ ഇവർ ഉൽക്കണ്ഠിതരായി ഏറ്റവും പരവശരായി.

**പ്രത്യഹം ച പുനരിത്ഥ മംഗനാഃ ചിത്തയോനി ജനിതാദനുഗ്രഹാത്**

**ബദ്ധരാഗവിവശാസ്ത്വയി പ്രഭോ! നിത്യമാപുരിഹ കൃത്യമൂഢതാം. || 9 ||**

സർവ്വേശ്വര ! ദിവസംതോറും വീണ്ടും വിണ്ടും ഇപ്രകാരം ഗോപവനിതകൾ കാമദേവന്റെ അനുഗ്രഹംനിമിത്തം നിന്തിരുവടിയിലുണ്ടായ ദൃഢമായ അനുരാഗത്താല് വശംകെട്ട് എല്ലായ്പോഴും ഗൃഹകൃത്യങ്ങളിൽ മനസ്സുചെല്ലാത്തവരായി ഭവിച്ചു.

**രാഗസ്താവജ്ജായതേ ഹി സ്വഭാവാത്**

**മോക്ഷോപായോ യത്നതഃസ്യാന്ന വാ സ്യാത്**

**താസാം ത്വേകം തത് ദ്വയം ലബ്ധമാസീത്**

**ഭാഗ്യം ഭാഗ്യം ! പാഹി മാം മാരുതേശ ! || 10 ||**

അനുരാഗം പ്രാണികൾക്കെല്ലാം സ്വാഭാവികമായിത്തന്നെ ഉണ്ടാവുന്നതാണല്ലൊ. മോക്ഷത്തിന്നുള്ള ഉപായം പ്രയത്നംകൊണ്ട് ഉണ്ടാവുകയൊ ഉണ്ടാവതിരിക്കകയോ ചെയ്യാം. അവർക്കാകട്ടെ അവ രണ്ടും ഒന്നായിത്തന്നെ ലഭിച്ചു. ഭാഗ്യം ! വലിയ ഭാഗ്യം! അല്ലേ വാതാലയേശ! എന്നെ കാത്തരുളിയാലും !

വേണുഗാനവർണ്ണനം എന്ന അമ്പത്തൊമ്പതാം ദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 607
വൃത്തം രഥോദ്ധതാ. 10 ശാലിനീ.

Dasakam 60 - ഗോപിവസ്ത്രാപഹാരവർണ്ണനം.

### മദനാതുര ചേതസോ$\not$ന്യഹം ഭവദംഘ്രിദ്വയദാസ്യ കാമ്യയ

### യമുനാതടസീമ്നി സൈകതീം തരലക്ഷ്യോ ഗിരിജാം സമാർച്ചിചന് || 1 ||

ദിവസംതോറും കാമാർത്തിയാൽ വിവശമായ ചിത്തത്തോടുകൂടിയ ആ ചഞ്ചലാക്ഷികൾ അങ്ങയുടെ കാലണികളെ ശുശ്രൂഷിക്കുന്നതിന്നാഗ്രഹിക്കുകയാൽ യമുനാനദീതീരത്തിൽ മണൽക്കൊണ്ടു നിർമ്മിക്കപ്പെട്ട ശ്രീപാർവ്വതിവിഗ്രഹത്തെ വഴിപോലെ പൂജിച്ചുവന്നു.

### തവ നാമ കഥാരതാഃസമം സുദൃശഃ പ്രാതരുപാഗതാഃ നദിം

### ഉപഹാരശതൈരപൂജയൻ ദയിതോ നന്ദസുതോ ഭവേദിതി || 2 ||

ആ സുന്ദരിമാർ അങ്ങയുടെ നാമകഥകളിൽ അഭിരുചിയോടുകൂടിയവരായി പുലർകാലത്ത് ഒരുമിച്ച് യമുനാനദിയെ പ്രാപിച്ച് "നന്ദാത്മജൻ പ്രിയതമനായി വരേണമേ" എന്ന് സങ്കല്പിച്ച് അനവധി പൂജാദ്രവ്യങ്ങളാൽ പൂജിച്ചു.

### ഇതി മാസമുപാഹിതവ്രതാഃ തരളാക്ഷീരഭിവീക്ഷ്യ താ ഭവാൻ

### കരുണാമൃദുലോ നദീതടം സമയാസീത്തദനുഗ്രഹേച്ഛയാ || 3 ||

ഇങ്ങിനെ ഒരു മാസകാലം വ്രതമനുഷ്ഠിച്ച ആ വനിതാമണികളെ കണ്ടിട്ട് നിന്തിരുവടി കരുണാർദ്രനായി അവരെ അനുഗ്രഹിക്കേണമെന്ന ആഗ്രഹത്തോടുകൂടി യമുനാനദീതീരത്തിൽ ചെന്നുചേർന്നു.

### നിയമാവസിതൗ നിജാംബരം തടസീമന്യവമുച്യ താസ്തദാ

### യമുനാജല ഖേലനാകുലാഃ പുരതസ്ത്വാമവലോക്യ ലജ്ജിതാഃ || 4 ||

വ്രതാവസാനത്തിൽ തങ്ങളുടെ വസ്ത്രങ്ങളെ നദീതീരത്തിൽ അഴിച്ചുവെച്ച് അവർ യമുനയിലെ ജലത്തിൽ ക്രീഡിക്കുന്നതിൽ ഉദ്യുക്തരായി; ആ സമയം മുൻഭാഗത്തായി നിന്തിരുവടിയെ കണ്ടിട്ട് ലജ്ജയോടുകൂടിയവരായിത്തീർന്നു.

**ത്രപയാ നമിതാനനാസ്വഥോ വനിതാ, സ്വംബരജാലമന്തികേ**

**നിഹിതം പരിഗൃഹ്യ ഭൂരുഹോ വിടപം ത്വം തരസാ$ധിരൂഢവാൻ ॥ 5 ॥**

ആ തരുണികൾ സങ്കോചത്തോടെ തല താഴ്ത്തിക്കൊണ്ടുനിന്ന സമയം നിന്തിരുവടി സമീപത്തിലായി വെയ്ക്കപ്പെട്ടിരുന്ന വസ്ത്രങ്ങളെ വാരിയെടുത്ത് മരക്കൊമ്പിൽ വേഗം ചെന്നു കയറി.

**ഇഹ താവദുപേത്യ നീയതാം വസനം വഃസുദൃശോ യഥായഥം**

**ഇതി നർമ്മമൃദുസ്മിതേ ത്വയി ബ്രുവതി വ്യാമുമുഹേ വധൂജനൈഃ ॥ 6 ॥**

സുന്ദരിമാരെ! ഇവിടെത്തന്നെ വന്നു നിങ്ങളുടെ വസ്ത്രം അവരവരുടേതു വാങ്ങിക്കൊണ്ടു പൊയ്ക്കോൾവിന് എന്നിങ്ങിനെ നിന്തിരുവടി കളിയായി മന്ദഹസിച്ചു കൊണ്ടു പറഞ്ഞപ്പോൾ ഗോപികൾ വളരെ വിഷമിച്ചു.

**അയി! ജീവ ചിരം കിശോര ! നസ്തവ ദാസീരവശീകരോഷി കിം?**

**പ്രദിശാംബരമംബുജേക്ഷണേത്യു ഉദിതസ്ത്വം സ്മിതമേവ ദത്തവാൻ ॥ 7 ॥**

'ഹേ ബാല! ദീർഘായുസ്സായിരിക്കുക! നിന്റെ ഇഷ്ടമനുസരിച്ചു നടക്കുന്നവരായ ഞങ്ങളെ എന്തിനാണ് കുഴക്കുന്നത്? ചെന്താമരാക്ഷ! വസ്ത്രം തന്നേക്കു,' എന്നിങ്ങിനെ അപേക്ഷിക്കപ്പെട്ട നിന്തിരുവടി ഒന്നു മന്ദഹസിക്കുകമാത്രം ചെയ്തു.

**അധിരുഹ്യ തടം കൃതാഞ്ജലീഃ പരിശുദ്ധാഃ സ്വഗതീർ നിരിക്ഷ്യ താഃ**

**വസനാന്യഖിലാന്യനുഗ്രഹം പുനരേവം ഗിരമപ്യദാ മുദ ॥ 8 ॥**

കരയ്ക്കുകയറി കൈകൂപ്പിക്കൊണ്ട് നിഷ്കളങ്കരായി തന്നെതന്നെ ശരണം പ്രാപിച്ചവരായി നില്ക്കുന്ന അവരെ കണ്ടിട്ടു നിന്തിരുവടി സംതൃപ്തിയോടെ എല്ലാ വസ്ത്രങ്ങളേയും എന്നല്ല അനുഗ്രഹരൂപത്തിലുള്ള ഇങ്ങിനെയുള്ള വാക്കിനേയും കൊടുത്തരുളി.

**വിദിതം നനു വോ മനീഷിതം വദിതാരസ്ത്വിഹ യോഗ്യമുത്തരം**

**യമുനാപുളിനേ സചന്ദ്രികാഃ ക്ഷണദാ ഇത്യബലാസ്ത്വമൂചിവാൻ ॥ 9 ॥**

ഗോപിക്കളെ! നിങ്ങളുടെ അഭിലാഷം എന്നാൽ മനസ്സിലാക്കപ്പെട്ടു. യമുനാനദിയുടെ മനോഹരമായ മണൽത്തിട്ടിൽവെച്ച് കുളുർനിലാവിണങ്ങിയ രാത്രികൾ ഇതിന്നു ശരിയായ ഉത്തരം പറഞ്ഞുതരുന്നതായിരിക്കും എന്നിങ്ങിനെ നിന്തിരുവടി ആ തരുണികളോട് അരുളിച്ചെയ്തു.

**ഉപകർണ്ണ്യ ഭവന്മുഖച്യുതം മധുനിഷ്യന്ദി വചോ മൃഗിദൃശഃ**

**പ്രണയാദയി! വീക്ഷ്യ വീക്ഷ്യ തേ വദനാംബുജം ശനകൈർഗൃഹം ഗതാഃ ||10||**

ഹേ മോഹനാംഗ ! ഹരിണേക്ഷകളായ ഗോപികൾ അങ്ങയുടെ വദനത്തിൽനിന്നും പൊഴിഞ്ഞ തേനോഴുകുന്ന വാക്യത്തെ കേട്ടിട്ട് പ്രേമാതിശയംമൂലം അങ്ങയുടെ മുഖാംബുജത്തെ നോക്കി മന്ദം മന്ദം ഭവനങ്ങളിലേക്കു ഗമിച്ചു.

**ഇതി നന്വനുഗൃഹ്യ വല്ലവിഃ വിപിനാന്തേഷു പുരേവ സഞ്ചരൻ**

**കരുണാ-ശിശിരോ ഹരേ ! ഹര ത്വരയാ മേ സകലാമയാവലിം || 11 ||**

അല്ലേ കൃഷ്ണ! ഇങ്ങിനെ ഗോപികളെ അനുഗ്രഹിച്ചിട്ട് പണ്ടെത്തെപ്പോലെ വനപ്രദേശങ്ങളിൽ സഞ്ചരിക്കുന്നവനായി കാരുണ്യശീതളനായ നിന്തിരുവടി എന്റെ സകലവിധമായ ദുഃഖങ്ങളേയും വേഗത്തിൽ ഇല്ലാതാക്കേണമേ !

ഗോപിവസ്ത്രാപഹാരവർണ്ണനം എന്ന അറുപതാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 618
വൃത്തം. വിയോഗിനി.
ലക്ഷണം. വിഷമേ സസജം ഗവുംസമേ സഭരം ലം ഗുരുവും വിയോഗിനി.

Dasakam 61 - യജ്ഞപത്ന്യുദ്ധാരണവർണ്ണനം

**തതശ്ച വൃന്ദാവനതോഽതിദൂരതോ**

**വനം ഗതസ്ത്വം ഖലു ഗോപഗോകുലൈഃ**

**ഹൃദന്തരേ ഭക്തതര-ദ്വിജാംഗനാ**

**കദംബ കാന്തഗ്രഹണാഗ്രഹം വഹൻ ॥ 1 ॥**

അനന്തരം ഏറ്റവും ഭക്തകളായ വിപ്രസ്ത്രീകളെ അനുഗ്രഹിപ്പനുള്ള ആഗ്രഹത്തെ മനസ്സിൽ വഹിച്ചുകൊണ്ട് നിന്തിരുവടി ഗോപന്മാരോടും പശുക്കൂട്ടങ്ങളോടും കൂടി വൃന്ദവനത്തിൽനിന്നും വളരെ ദൂരത്തുള്ള ഒരു കാട്ടിലേക്ക് എഴുന്നെള്ളുകയുണ്ടായല്ലോ!

**തതോ നിരീക്ഷ്യാശരണേ വനാന്തരേ**

**കിശോരലോകം ക്ഷുധിതം തൃഷാകുലം**

**അദൂരതോ യജ്ഞപരാൻ ദ്വിജാന് പ്രതി**

**വ്യസർജ്ജയോ ദീദിവ്യാചനായ താന് ॥ 2 ॥**

അനന്തരം നിന്തിരുവടി മനുഷ്യവാസമില്ലാത്തതായ ആ വനപ്രദേശത്തിൽ ഗോപബാലന്മാരെ വിശപ്പുള്ളവരായി ദാഹംകൊണ്ട് വലഞ്ഞിരിക്കുന്നവരായി കണ്ടിട്ട് അധികം ദൂരത്തല്ലാത്ത യാഗാനുഷ്ഠാനനിരതരായികഴിയുന്ന ബ്രാഹ്മണന്മരുടെ അടുത്തേക്ക് അന്നം യാചിക്കുന്നതിനായി അവരെ പറഞ്ഞയച്ചു.

**ഗതേഷ്വഥോ തേഷ്വഭിധായ തേഽഭിധാം**

**കുമാരകേഷ്വോദനയാചിഷു പ്രഭോ !**

**ശ്രുതിസ്ഥിരാ അപ്യഭിനിന്യുരശ്രുതിം**

**ന കിഞ്ചിദൂചുശ്ച മഹീസുരോത്തമാഃ ॥ 3 ॥**

സർവ്വേശ്വര! അനന്തരം അവിടെ ചെന്നുചേർന്ന ആ ബാലന്മാർ അങ്ങയുടെ പേരും പറഞ്ഞുകൊണ്ട് അന്നം യാചിക്കവെ, ആ ബ്രാഹ്മണശ്രേഷ്ഠന്മാർ ശ്രുതിസ്ഥിരത്വമുണ്ടായിരുന്നിട്ടും കേട്ടില്ലെന്ന ഭാവം നടിച്ചു. യതൊന്നു പറയുകയുമുണ്ടായില്ല.

**അനാദരാത് ഖിന്നധിയോ ഹി ബാലകാഃ**

**സമായയുർ , യുക്തമിദം ഹി യജ്വസു**

**ചിരാദഭക്താഃ ഖലു തേ മഹീസുരാഃ**

**കഥം ഹി ഭക്തം ത്വയി തൈഃ സമർപ്പ്യതേ ॥ 4 ॥**

ആ കുട്ടികൾ ആദരവുലഭിക്കായ്കയാൽ ഇച്ഛാഭംഗത്തോടുകൂടിത്തന്നെ തിരിച്ചുവന്നു; യാഗകർമ്മമനുഷ്ഠിക്കുന്നവരില് ഇതു യോജിച്ചതുതന്നെയാണ്; ആ മഹാബ്രാഹ്മണന്മാര് വളരെക്കാലമായിട്ടും അങ്ങയിൽ ഭക്തി സംഭവിക്കാത്തവരാണല്ലോ അവരാൽ അങ്ങയിൽ അന്നം സമർപ്പിക്കപ്പെടുന്നതെങ്ങിനെ?

**നിവേദയധ്വം ഗൃഹിണീജനായ മാം**

**ദിശേയുരന്നം കരുണാകുലാ ഇമാഃ**

**ഇതി സ്മിതാർദ്രം ഭവതേരിതാ ഗതാഃ**

**തേ ദാരകാ ദാരജനം യയാചിതേ ॥ 5 ॥**

വിപ്രപത്നിമാരോടു ഞാൻ പറഞ്ഞയച്ചതായി അറിയിക്കുവിൻ; ദയാശീലരായ ഇവർ ഭക്ഷണം നൽകുന്നതാണ്; എന്നിങ്ങിനെ മന്ദസ്മിതം തൂകികൊണ്ട് അങ്ങയാൽ അരുളിചെയ്യപ്പെട്ടാതനുസരിച്ച് ആ കുട്ടികൾ വീണ്ടും ചെന്ന് ബ്രാഹ്മണപത്നിമാരോടു അന്നം യാചിച്ചു.

**ഗൃഹീതനാമ്നി ത്വയി സംഭ്രമാകുലാഃ**

**ചതുർവ്വിധം ഭോജ്യരസം പ്രഗൃഹ്യ താഃ**

ചിരം ധൃത ത്വത്പ്രവിലോകനാഗ്രഹാഃ

സ്വകൈർ നിരുദ്ധാ അപി തൂർണ്ണമായയുഃ ॥ 6 ॥

നിന്തിരുവടിയുടെ പേരുച്ചരിച്ചതുകേട്ട ക്ഷണംതന്നെ വളരെക്കാലമായി നിന്തിരുവടിയെ കാണുന്നതിനു കൊതിച്ചുകൊണ്ടിരുന്നവരായ അവർ ഉഴറ്റോടെ നാലു വിധത്തിലുള്ള ഭക്ഷണദ്രവ്യങ്ങളുമെടുത്തുകൊണ്ട് സ്വജനങ്ങളാല് തടുക്കപ്പെട്ടവരായിരുന്നിട്ടും അതിവേഗത്തിൽ അങ്ങയുടെ സമീപമെത്തിച്ചേർന്നു.

വിലോലപിഞ്ഛം ചികുരേ, കപോലയോഃ

സമുല്ലസത്കുണ്ഡല, മാർദ്രമീക്ഷിതേ

നിധായ ബാഹും സുഹൃദം സസീമനി

സ്ഥിതം ഭവന്തം സമലോകയന്ത താഃ ॥ 7 ॥

തിരുമുടിയിലിളകിക്കൊണ്ടിരിക്കുന്ന മയിൽപീലിയോടും കവിൾത്തടങ്ങളില് തിളങ്ങുന്ന കുണ്ഡലങ്ങളോടും കൂടിയവനായി ! കരുണാർദ്രമായ കടാക്ഷത്തോടുകൂടിയവനായി ഒരു കളിത്തോഴന്റെ ചുമലിൽ കൈവെച്ചുംകൊണ്ട് നിൽക്കുന്നവനായി നിന്തിരുവടിയെ അവർ കൺകുളിരെ ദർശിച്ചു.

തദാ ച കാചിത് ത്വദുപാഗമോദ്യതാ

ഗൃഹീത ഹസ്താ ദയിതേന യജ്വനാ

തദൈവ സഞ്ചിന്ത്യ ഭവന്തമഞ്ജസാ

വിവേശ കൈവല്യമഹോ! കൃതന്യസൗ ॥ 8 ॥

അതേ സമയത്തുതന്നെ അങ്ങയുടെ അടുത്തേയ്ക്കു വരുവാൻ പുറപ്പെട്ടിരുന്ന ഒരുത്തിയാഗകർമ്മതല്പരനായ ഭർത്താവിനാല് കയ്യിൽ പിടിച്ച് തടുക്കപ്പെട്ടവളായി ഉടനെതന്നെ അങ്ങയെത്തന്നെ നിനച്ചുകൊണ്ട് പൊടുന്നവെ മോക്ഷത്തെ പ്രാപിച്ചു. ഇവൾ തന്നെയാണ് മഹാഭാഗ്യവതി !

**ആദായ ഭോജ്യാന്യനുഗൃഹ്യ താഃ പുനഃ**

**ത്വദംഗസംഗസ്പൃഹയോജ്ഝതീർ ഗൃഹം**

**വിലോക്യ യജ്ഞായ വിസർജ്ജയന്നിമാഃ**

**ചകർത്ഥ ഭർത്തൃനപി താസ്വഗർഹണാന് ॥ 9 ॥**

നിന്തിരുവടി ഭക്ഷണപദാർത്ഥങ്ങളെ സ്വീകരിച്ച് ആ വിപ്രസ്ത്രീകളെ അനുഗ്രഹിച്ചിട്ട് അതിനുശേഷവും അങ്ങയുടെ അംഗസംഗത്തിലുള്ള അഭിലാഷം നിമിത്തം ഗൃഹങ്ങളിലേക്കു തിരിച്ചുപോവാൻ മനസ്സില്ലാതെ നില്ക്കുന്ന അവരെ കണ്ടിട്ട് യാഗത്തിന്നുവേണ്ടി (സഹധർമ്മിണികൾ യാഗത്തിന്നു ഭാഗഭാക്കു കളാവേണ മെന്നതുകൊണ്ട്) തിരികെ പറഞ്ഞയച്ച് അവരുടെ പതിമാരെ അവരിൽ വിദ്വേഷമില്ലാത്തവരാക്കുകയും ചെയ്തു.

**നിരൂപ്യ ദോഷം നിജമംഗനാജനേ**

**വിലോക്യ ഭക്തിം ച പുനർവിചാരിഭിഃ**

**പ്രബുദ്ധതത്ത്വൈസ്ത്വമഭിഷ്ടുതോ ദ്വിജൈഃ**

**മരുത്പുരാധീശ ! നിരുന്ധി മേ ഗദാൻ ॥ 10 ॥**

ഗുരുവായൂരപ്പ! തങ്ങളുടെ കുറ്റത്തെ മനസ്സിലാക്കിയും സ്ത്രീകളിൽ ഭക്തിയെ കണ്ടറിഞ്ഞും പരമാർത്ഥം മനസ്സിലാക്കപ്പെട്ടവരായ പുനർവിചാരശീലന്മാരായ (കാർയ്യം കഴിഞ്ഞതിന്നുശേഷം ആലോചിച്ചു മനസ്താപപ്പെടുന്നവരായ) ആ ബ്രാഹ്മണരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി എന്റെ രോഗങ്ങളെ തടുക്കേണമേ !

യജ്വപത്ന്യുദ്ധരാവർണ്ണനം എന്ന അറുപത്തൊന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 628.
വൃത്തം വംശസ്ഥം.

Dasakam 62 – ഇന്ദ്രമഖഭംഗവർണ്ണനം

**കദാചിത് ഗോപാലാൻ വിഹിതമഖ സംഭാര വിഭവാൻ**

**നിരീക്ഷ്യ ത്വം ശൗരേ ! മഘവമദമുദ്ധ്വം സിതുമാനാഃ**

**വിജാനന്നപ്യേതാൻ വിനയമൃദു നന്ദാദിപശുപാന്**

**അപൃച്ഛഃ കോ വാ*f*യം ജനക! ഭവതാമുദ്യമ ഇതി .. ll 1 ll**

ഹേ കൃഷ്ണ! നിന്തിരുവടി ഒരിക്കൽ ഗോപന്മാരെ യാഗത്തിനുവേണ്ടുന്ന സാമഗ്രികളെ ശേഖരിച്ചുവെച്ചവരായി കണ്ടിട്ട് ഇന്ദ്രന്റെ ഗർവ്വിനെ നശിപ്പിക്കുന്നവാനുദ്ദേശിച്ചുകൊണ്ട് എല്ലാമറിഞ്ഞിരിക്കുന്നതിനാൽ "അച്ഛാ! നിങ്ങളുടെ ഈ ഒരുക്കമൊക്കെ എന്തിനാണ്? എന്നിങ്ങിനെ വിനയത്തോടൊകൂടി ഈ നന്ദൻ മുതലായ ഗോപന്മാരോടായി ചോദിച്ചു.

**ബഭാഷേ നന്ദസ്ത്വാം സുത ! നനു വിധേയോ മഘവതോ**

**മഖോ വർഷേ വർഷേ, സുഖയതി സ വർഷേണ പൃഥിവീം**

**നൃണാം വർഷായത്തം നിഖിലമുപജീവ്യം മഹിതലേ,**

**വിശേഷാദസ്മാകം തൃണസലിലജീവ്യാ ഹി പശവഃ ll 2 ll**

നന്ദഗോപൻ നിന്തിരുവടിയോടറിയച്ചു; 'ഉണ്ണീ ! വർഷംതോറും ദേവേന്ദ്രനെ ഉദ്ദേശിച്ചുള്ള യാഗം അനുഷ്ഠിക്കപ്പെടേണ്ടതാണല്ലോ. ആ സ്വർഗ്ഗാധിപതി മഴകൊണ്ട് ഭൂമിയെ സമൃദ്ധമാക്കുന്നു; ഭൂമിയിൽ മനുഷ്യന്മാർക്ക് എല്ലാ ആഹാരസാധനങ്ങളും മഴയെ ആശ്രയിച്ചിരിക്കുന്നു; നമുക്ക പ്രത്യേകിച്ചും; പശുക്കൾ പുല്ലും വെള്ളവും കൊണ്ടുപജീവിക്കുന്നവയാണല്ലോ!

**ഇതി ശ്രുത്വാ വാചം പിതുരയി ~ ഭവനാഹ സരസം**

**ധിഗേതന്നോ സത്യം മഘവജനിതാ വൃഷ്ടിരിതി യത്**

**അദൃഷ്ടം ജീവാനാം സൃജതി ഖലു വൃഷ്ടിം സമുചിതാം**

**മഹാരണ്യേ വൃക്ഷാഃ കിമിവ ബലിമിന്ദ്രായ ദദതേ ? ॥ 3 ॥**

ഹേ കൃഷ്ണ! ഇപ്രകാരം പിതാവിന്റെ വാക്കിനെ കേട്ട് നിന്തിരുവടി സരസമായി അരുളിച്ചെയ്തു; 'കഷ്ടം! മഴ മഹേന്ദ്രനാൽ ഉണ്ടാക്കപ്പെടുന്നതാണ് എന്നുള്ളത് വാസ്തവമല്ല; പ്രാണികളുടെ ധർമ്മാധർമ്മങ്ങളാണ് കർമ്മഫലങ്ങൾക്കനുസരിച്ച മഴയെ സൃഷ്ടിക്കുന്നത്. വൻകാട്ടിൽ വൃക്ഷങ്ങൾ ഇന്ദ്രന്നായ്ക്കൊണ്ട് എന്തു ബലിയാണ് കൊടുക്കുന്നത്. ?

**ഇദം താവത് സത്യം, യദിഹ പശവോ നഃ കുലധനം**

**തദാജീവ്യായസൗ ബലിരചലഭർത്രേ സമുചിതഃ**

**സുരേഭ്യോഽപ്യുത്കൃഷ്ടാഃ നനു ധരണി ദേവാഃ ക്ഷിതിതലേ**

**തതസ്തേഽപ്യാരാധ്യാഃ ഇതി ജഗദിഥ ത്വം നിജജനാൻ ॥ 4 ॥**

ഇവിടെ പശുക്കളാണ് നമ്മുടെ കുലധനം എന്നുള്ളത് വാസ്തവം തന്നെ ! ഇപ്പോൾ നാമുദ്ദേശിക്കുന്ന യാഗം ആ പശുക്കളുടെ ആഹാരസാധനങ്ങൾക്കായി ഈ ഗോവർദ്ധനപർവ്വതമാകുന്ന രക്ഷിതാവിന്നു ചെയ്യുന്നത് ഏറ്റവും യോജിച്ചതായിരിക്കും. ഭൂലോകത്തിൽ, ഭൂദേവന്മാർ സ്വല്ലോകവാസികളായ ദേവന്മാരെക്കാളും വിശിഷ്ടന്മാരാണല്ലോ അതിനാൽ അവരും ആരാധിക്കപ്പെടേണ്ടവരാണ്;" എന്നിങ്ങിനെ നിന്തിരുവടി സ്വജനങ്ങളോടു അരുളിച്ചെയ്തു.

**ഭവദ്വാചം ശ്രുത്വാ ബഹുമതിയുതാസ്തേഽപി പശുപാഃ**

**ദ്വിജേന്ദ്രാനർച്ചന്തോ ബലിമദദുരുച്ചൈഃ ക്ഷിതിഭൃതേ,**

**വ്യധുഃ പ്രാദക്ഷിണ്യം, സുഭൃശമനമന്നാദരയുതാഃ**

**ത്വമാദഃ ശൈലാത്മാ ബലിമഖിലമാഭീരപുരതഃ ॥ 5 ॥**

ആ ഗോപന്മാരും അങ്ങയുടെ അഭിപ്രായംകേട്ട് അതിനോടനുകൂലിക്കുന്നവരായി മഹാബ്രാഹ്മണരെ പൂജിച്ചുകൊണ്ട് ഗോവർദ്ദപർവ്വതത്തിനായി അതിശ്രേഷ്ഠമായ ബലിനൽകി അത്യധികം ആദരവോടുകൂടി പ്രദക്ഷിണംചെയ്തു നമസ്കരിച്ചു; നിന്തിരുവടി

പർവ്വതരൂപിയായിട്ട് ഗോപന്മാർക്കു മുമ്പിൽവെച്ച് ബലി നൽകിയ എല്ലാ പദാർത്ഥങ്ങളേയും ഭക്ഷിക്കുകയും ചെയ്തുവല്ലോ !

**അവോചശ്ചൈവം താൻ കിമിഹ വിതഥം മേ നിഗദിതം**

**ഗിരീന്ദ്രോ നന്വേഷഃ സ്വബലിമുപഭുങ്ക്തേ സ്വവപുഷാ**

**അയം ഗോത്രോ ഗോത്രദ്വിഷി ച കുപിതേ രക്ഷിതുമലം**

**സമസ്താ നിത്യുക്താഃ ജഹൃഷുരഖിലാ ഗോകുലജുഷഃ ॥ 6 ॥**

അവരോട് ഇപ്രകാരം അരുളിചെയ്കയും ചെയ്തു. ഇപ്പോൾ ഞാന് പറഞ്ഞത് അസത്യമാണോ? ഈ പർവ്വതശ്രേഷ്ഠൻ സ്വന്തം രൂപത്തിൽവന്ന തനിക്കു നൽക്കപ്പെട്ട ബലിയെ അനുഭവിക്കുന്നുണ്ടല്ലോ! ഗോത്രശത്രുവായ ഇന്ദ്രൻ കുപിതനായാലും ഈ പർവ്വതം നമ്മെ എല്ലാവരേയും രക്ഷിക്കുന്നതിന്നു കഴിവുള്ളവനാണ്; എന്നിങ്ങിനെ പറയപ്പെട്ട എല്ലാ ഗോകുലവാസികളും ഏറ്റവും സന്തോഷിച്ചു.

**പരിപ്രീതാ യാതഃ ഖലു ഭവദുപേതാ വ്രജജുഷോ**

**വ്രജം യാവത്, താവത് നിജമഖവിഭംഗം നിശമയന്**

**ഭവന്തം ജാനന്നപ്യധികരജസാƒƒക്രാന്തഹൃദയഃ**

**ന സേഹേ ദേവേന്ദ്രഃ ത്വദുപരചിതാത്മോന്നതിരപി ॥ 7 ॥**

ഗോകുലവാസികൾ പരമസംതൃപ്തിയോടെ എപ്പോൾ നിന്തിരുവടിയൊന്നിച്ചു അമ്പാടിയിലേക്കു ചെന്നുവോ അപ്പോൾ തന്നെ ദേവേന്ദ്രൻ തനിക്കുള്ള യാഗം മുടങ്ങിയതിനെ കേട്ടിട്ട്, നിന്തിരുവടിയെ അറിയുന്നവനായിരുന്നിട്ടും നിന്തിരുവടിയാല് നല്കപ്പെട്ട സ്ഥാനവലിപ്പത്തോടുകൂടിയവനാണെങ്കിലും വർദ്ധിച്ച രജോഗുണത്തിന്ന് അധീനമായ ഹൃദയത്തോടുകൂടിയവനായിരുന്നതുകൊണ്ട് സഹിപ്പാന് കഴിഞ്ഞില്ല.

**മനുഷ്യത്വം യാതോ മധുഭിദപി ദേവേശ്വവിനയം**

**വിധത്തേ ചേന്നഷ്ടസ്ത്രിദശസദസാം കോƒപി മഹിമാ**

**തതശ്ച ധ്വംസിഷ്യേ പശുപഹതകസ്യ ശ്രിയമതി**

**പ്രവൃത്തസ്ത്വാം ജേതും സ കില മഘവാ ദുർമ്മദനിധിഃ ॥ 8 ॥**

മനുഷ്യരൂപം കൈക്കൊള്ളുമ്പോഴേക്ക് സാക്ഷാൽ മധുസൂദനൻ തന്നെ ദേവന്മാർക്ക് വണക്കമില്ലയുമയെ വരുത്തിവെക്കുകയാണെങ്കിൽ ദേവസദസ്സിന്നുള്ള ശ്രേഷ്ഠമായ മാഹാത്മ്യം ഒട്ടുംതന്നെ ഇല്ലാതാവും, അതിനാൽ ആ കാലിമേയ്ക്കുന്ന ചെറുക്കന്റെ ഐശ്വര്യത്തെ നശിപ്പിച്ചുകളയാം എന്നുറച്ച ദുരഹങ്കാരിയായ ആ ദേവേന്ദ്രന് അങ്ങയെ കീഴടക്കുവാൻ പുറപ്പെട്ടുവത്രെ.

**ത്വദാവാസം ഹന്തും പ്രളയജലദാനംബരഭുവി**

**പ്രഹിണ്വൻ , ബിഭ്രാണഃ കുലിശ, മയമഭ്രേഭഗമനഃ**

**പ്രതസ്ഥേഥന്യൈഃ അന്തർദഹനമരുദാദ്യൈര് വിഹസിതോ**

**ഭവന്മായാ നൈവ ത്രിഭുവനപതേ ! മോഹയതി കം. ॥ 9 ॥**

ഈ ദേവെന്ദ്രൻ അങ്ങയുടെ വാസസ്ഥാനമായ അമ്പാടിയെ നശിപ്പിക്കുന്നതിന്നായി പ്രളയകാലമേഘങ്ങളെ ആകാശത്തിലേക്കു നിയോഗിച്ചയച്ച് വജ്രായുധധാരിയായി ഐരാവതത്തിന് പുറത്തുകയറി മറ്റുള്ള അഗ്നി, വായു മുതലായ ദേവന്മാരാൽ ഉള്ളുകൊണ്ട് പരിഹസിക്കപ്പെട്ടവനായിട്ട് പുറപ്പെട്ടു; മൂന്നുലോകങ്ങൾക്കുമീശ്വരനായ കൃഷ്ണ! അങ്ങയുടെ മായാദേവി ആരെത്തന്നെയാണ് മോഹിപ്പിക്കാത്തത് ?

**സുരേന്ദ്രഃ ക്രുദ്ധശ്ചേത് ദ്വിജകരുണയാ ശൈലകൃപയാഽപി**

**അനാതങ്കോഽസ്മാകം നിയത ഇതി വിശ്വാസ പശുപാന്**

**അഹോ! കിന്നായാതോ ഗിരിഭിദിതി സഞ്ചിന്ത്യ നിവസൻ**

**മരുത്ഗേഹാധീശ! പ്രണുദ മുരവൈരിൻ ! മമ ഗദാൻ ॥ 10 ॥**

ഗുരുവായൂരമരുന്ന മുരരിപോ! ദേവേന്ദ്രൻ കുപിതനായാല് ബ്രാഹ്മണകാരുണ്യംകൊണ്ടു ഗോവർദ്ദനഗിരിയുടെ കൃപകൊണ്ടും നമുക്കു യാതൊരു ദോഷവുമുണ്ടാവുന്നതല്ല" എന്നിപ്രകാരം ഗോപന്മാരെ പറഞ്ഞു വിശ്വസിപ്പിച്ച് "കഷ്ടം! ദേവേന്ദ്രൻ എന്താണിനിയും

വരാത്തത്? എന്നിങ്ങിനെ വിചാരിച്ചുകൊണ്ട് സമയം കഴിച്ച നിന്തിരുവടി എന്റെ രോഗങ്ങളെ ഇല്ലാതാക്കേണമേ.

ഇന്ദ്രമഖവർണ്ണനം എന്ന അറുപത്തിരണ്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 638
വൃത്തം ശിംഖരിണി.

Dasakam 63 - ഗോവർദ്ധനോദ്ധാരണവർണ്ണനം

ദദൃശിരേ കില തത്ക്ഷണമക്ഷത

സ്തനിത ജൃംഭിത കമ്പിത ദിക്തടാഃ

സുഷമയാ ഭവദംഗതുലാം ഗതാഃ

വ്രജപദോപരി വാരിധാരസ്ത്വയാ || 1 ||

പെട്ടെന്ന ഗോകുലത്തിന്റെ മേൽഭാഗത്തിൽ ഇടവിടാതെയുള്ള ഇടിമുഴക്കം കൊണ്ട് എട്ടുദിക്കുകളേയും ഇളകിമറിക്കുന്നവയും വർണ്ണശോഭകൊണ്ട് അങ്ങയുടെ ശരീരകാന്തിയോടു കിടപിടിക്കുന്നവയുമായ കാർമേഘങ്ങള് നിന്തിരുവടിയാൽ കാണപ്പെട്ടുവല്ലോ.

വിപുലകരമകിശ്രൈഃ തോയധാരനിപാതൈഃ

ദിശി ദിശി പശുപാനാം മണ്ഡലേ ദണ്ഡ്യമാനേ

കുപിത ഹരി കൃതാന്നഃ പാഹി പാഹീതി തേഷാം

വചനമജിത ! ശൃണ്വൻ മാ ബിഭീതേത്യഭാണീഃ || 2 ||

വലിയ ആലിപ്പഴങ്ങളോട്ടുകൂടിയ ജലധാരകളുടെ ഊക്കോടെയുള്ള പതനംകൊണ്ട് എല്ലാ ദിക്കിലും ഗോപസമൂഹം പീഡിപ്പിക്കപ്പെടവേ, ക്രുദ്ധനായ ഇന്ദ്രനാൽ ചെയ്യപ്പെട്ട ഈ ഘോരവർഷത്തിൽനിന്ന് ഞങ്ങളെ രക്ഷിക്കണേ, രക്ഷിക്കണേ, എന്നിങ്ങിനെയുള്ള അവരുടെ മുറവിളി കേട്ട്, ഭഗവൻ! "ഭയപ്പെടാതിരിപ്പിൻ" എന്നിങ്ങിനെ നിന്തിരുവടി അരുളിച്ചെയ്തു.

കുല ഇഹ ഖലു ഗോത്രോ ദൈവതം, ഗോത്രശത്രോഃ

വിഹതിമിഹ സ രുന്ധ്യാത് കോ നു വഃ സംശയോ$\not$സ്മിന് ?

ഇതി സഹസിതവാദീ ദേവ ! ഗോവർദ്ധനാദ്രിം

**ത്വരിതമുദമുമൂലോ മൂലതോ ബാലദോർഭ്യാം  || 3 ||**

ഈ ഗോകുലത്തിന്നവട്ടെ ഗോത്ര (ഗോവർദ്ധനപർവ്വത) മാണല്ലോ വരദൈവം. ഗോത്രശത്രുവായ ഇന്ദ്രന്റെ ഈ ദ്രോഹത്തെ ആ പർവ്വതം തട്ടുത്തുകൊള്ളും, നിങ്ങൾക്കു ഈ കാർയ്യത്തില് സംശയമെന്തിന്നു? ഹേ ഭഗവാനേ! നിന്തിരുവടി ഇപ്രകാരം മന്ദഹാസംചെയ്തുകൊണ്ടരുളിച്ചെയ്തിട്ട് ഉടൻതന്നെ പിഞ്ചുകൈകൾകൊണ്ട് ഗോവർദ്ധന പർവ്വതത്തെ അടിയോടെ പുഴക്കിയെടുത്തു.

**തദനു ഗിരിവരസ്യ പ്രോദ്ധൃതസ്യാസ്യ താവത്**

**സികതിലമൃദുദേശേ ദൂരതോ വാരിതാപേ**

**പരികര പരിമിശ്രാൻ ധേനുഗോപാനധസ്താത്**

**ഉപനിദധദധത്ഥാഃ ഹസ്തപദ്മേന ശൈലം  || 4 ||**

അതിന്നുശേഷം എടുത്തുയർത്തപ്പെട്ട ഈ പർവ്വതത്തിന്റെ മണൽകൊണ്ടു മൃദുവായ പ്രദേശത്തോടുകൂടിയതായി ദൂരത്തുതന്നെ ജലത്തെ തടുത്തുനിർത്തുന്നതായ കീഴഭാഗത്തിൽ എല്ലാവിധ ജീവിതോപകരണങ്ങളോട്ടുംകൂടി പശുക്കളേയും ഗോപന്മാരേയും ഒതുക്കിനിർത്തിക്കൊണ്ട് നിന്തിരുവടി കരപങ്കജത്താല് പർവ്വതത്തെ ഒരു കുടയെന്നതു പോലെ എടുത്തുപിടിച്ചുകൊണ്ടിരുന്നു.

**ഭവതി വിധൃതശൈലേ ബാലികാഭിർ വയസ്യൈഃ**

**അപി വിഹിതവിലാസം കേളിലാപാദിലോലേ**

**സവിധ മിളിത ധേനുഃ ഏകഹസ്തേന കണ്ഡു**

**യതി സതി, പശുപാലാഃ തോഷമൈഷന്ത സർവ്വേ || 5 ||**

നിന്തിരുവടി പർവ്വതത്തെയെടുത്തുകൊണ്ട് നിൽക്കവെതന്നെ ഗോപകന്യകമാരോടും സമവയസ്കന്മാരായ ഗോപകുമാരന്മാരോടും കടാക്ഷാദി ലീലാവിലാസങ്ങളെ പ്രകടിപ്പിച്ചുകൊണ്ട് നേരംപോക്കുകൾ പറഞ്ഞുരസിക്കുന്നതില് കൗതുകത്തോടു കൂടിയവനായി അടുത്തുവന്നു കൂടിനിൽക്കുന്ന പശുക്കളെ ഒരു കൈകൊണ്ട്

ചൊറിഞ്ഞുകൊടുത്ത് തടവിക്കൊണ്ടും നില്ക്കവെ ഗോപന്മാരെല്ലാവരും അത്യധികം സന്തോഷിച്ചു.

**അതിമഹാൻ ഗിരിരേഷ വാമകേ കരസരോരുഹി തം ധരതേ ചിരം**

**കിമിദമദ്ഭുതമദ്രിബലം ന്വിതി ത്വദവലോകിഭിരാകഥി ഗോപകൈഃ ||6 ||**

ഈ പർവ്വതം വളരെ വലിയതാണ്; എന്നിട്ടും ഇവൻ അതിനെ ഇടത്തെ കരപങ്കജത്തിൽ വളരെ നേരമായി ധരിച്ചുകൊണ്ടിരിക്കുന്നുവല്ലൊ! ഇതെന്തൊരാശ്ചർയ്യമാണ് ! ഈ പർവ്വതത്തിന്റെ ശക്തികൊണ്ടുതന്നെയായിരിക്കുമോ (ഉയർന്നു നില്ക്കുന്നതു?) എന്നിങ്ങിനെ നിന്തിരുവടിയെ നോക്കിശ്രദ്ധിച്ചുകൊണ്ടിരുന്ന ഗോപന്മാരാൽ അഭിപ്രായപ്പെടപ്പെട്ടു.

**അഹഹ ധാർഷ്ട്യമമുഷ്യ വടോർഗ്ഗിരിം**

**വ്യഥിതബാഹുരസാവവരോപയേത്**

**ഇതി ഹരിസ്ത്വയി ബദ്ധവിഗർഹണോ**

**ദിവസ സപ്തകമുഗ്രമവർഷയത് || 7 ||**

ഈ കന്നുകാലിചെറുക്കന്റെ ധിക്കാരം കേമംതന്നെ! ഇവൻ കൈ കുഴയുമ്പോൾ പർവ്വതത്തെ താഴെ വെക്കും എന്നിങ്ങിനെ വിചാരിച്ച് ദേവേന്ദ്രൻ അങ്ങയെ നിന്ദിച്ചുകൊണ്ട് ഏഴു ദിവസങ്ങൾ മുഴുവനും അതികഠിനമായി മഴ പെയ്യിച്ചു.

**അചലതി ത്വയി ദേവ ! പദാത്പദം**

**ഗളിത സർവ്വജലേ ച ഘനോത്കരേ**

**അപഹൃതേ മരുതാ, മരുതാം പതിഃ**

**ത്വദഭിശങ്കിത-ധീഃസമുപാദ്രവത് || 8 ||**

ഭഗവാനേ! നിന്തിരുവടി വെച്ചകാൽ ഇളക്കാതെയും കാർമ്മേഘസമൂഹം വെള്ളമെല്ലാം പെയ്തൊഴിഞ്ഞ് കാറ്റിനാൽ അകറ്റപ്പെട്ടുകയും ചെയ്യവേ ദേവേന്ദ്രൻ

നിന്തിരുവടിയിലുണ്ടായ ശങ്കയോടുകൂടിയവനായി തന്റെ ഉദ്ദേശത്തിൽ നിന്നു ഒഴിഞ്ഞുമാറി.

**ശമമുപേയുഷി വർഷഭരേ തദാ**

**പശുപധേനകുലേ ച വിനിർഗ്ഗതേ**

**ഭുവി വിഭോ സമുപാഹിത ഭൂധരഃ**

**പ്രമുദിതൈഃ പശുപൈഃ പരിരേഭിഷേ ॥ 9 ॥**

ആ സമയം വർഷാധിക്യം അടങ്ങുകയും ഗോപന്മാരും പശുക്കളും പുറത്തേക്കുവരികയും ചെയ്തപ്പോൾ, ഹേ പ്രഭോ ! ഭൂതലത്തിൽ യഥാസ്ഥാനം ഗോവർദ്ധനത്തെ ഇറക്കിവെച്ച നിന്തിരുവടി സന്തുഷ്ടരായ ഗോപന്മാരാൽ ആലിംഗനം ചെയ്യപ്പെട്ടു.

**ധരണിമേവ പുരാ ധൃതവനാസി**

**ക്ഷിതിധരോദ്ധരണേ തവ കഃശ്രമഃ?**

**ഇതി നതസ്തുിദശൈഃ കമലാപതേ !**

**ഗുരുപുരാലയ ! പാലയ മാം ഗദാത് ॥ 10 ॥**

ലക്ഷ്മീകാന്ത! ഗുരുവായൂരപ്പ! മുമ്പു നിന്തിരുവടി ഭൂമിയെതന്നെ ധരിച്ചിട്ടുണ്ട്. നിന്തിരുവടിക്കു ഒരു മലയെടുത്തു പൊന്തിക്കുവാൻ എന്താണ് പ്രയാസം? എന്നിങ്ങിനെ ദേവന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി എന്നെ രോഗത്തിൽനിന്നു രക്ഷിക്കേണമെ.

ഗോവർദ്ധോരണവർണ്ണനം എന്ന അറുപത്തിമൂന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 648
വൃത്തം. 1-5 മാലിനി 6-10 ദ്രുതവിളംബിതം.

Dasakam 64 - ഗോവിന്ദ പട്ടാഭിഷേകവർണ്ണനം.

**ആലോക്യ ശൈലോദ്ധരണാദിരൂപം**

**പ്രഭാവമുച്ചൈസ്തവ ഗോപലോകാഃ**

**വിശ്വേശ്വരം ത്വാമഭിമത്യ വിശ്വേ**

**നന്ദം ഭവജ്ജാതകമന്വപൃച്ഛൻ || 1 ||**

എല്ലാ ഗോപന്മാരും ഗോവർദ്ധനോദ്ധാരണം മുതലായ രീതിയിലുള്ള നിന്തിരുവടിയുടെ പരമോന്നതമായ മഹിമാതിശയത്തെ കണ്ടിട്ട് നിന്തിരുവടിയെ ലോകേശ്വരനെന്നു അനുമാനിക്കുന്നവരായി നന്ദഗോപനോട് ഭവാന്റെ ജാതകത്തെപറ്റി ചോദിച്ചു.

**ഗർഗ്ഗോദിതോ നിർഗ്ഗദിതോ നിജായ**

**വർഗ്ഗായ താതേന തവ പ്രഭാവഃ**

**പൂർവ്വാധികസ്ത്വയ്യനുരാഗ ഏഷാം**

**ഏഷാമൈധിഷ്ട താവദ് ബഹുമാന ഭാരഃ || 2 ||**

പിതാവിനാൽ തന്റെ വർഗ്ഗക്കാരോടായി ഗർഗ്ഗമുനിയാല് ഗണിച്ചുപറയപ്പെട്ടാതായ നിന്തിരുവടിയുടെ മാഹത്മ്യത്തെ പറഞ്ഞറിയിക്കപ്പെട്ടതുമുതൽ ഇവർക്കു നിന്തിരുവടിയിലുള്ള വാത്സ്യല്യവും ആദരാതിശയവും മുൻപുണ്ടായിരുന്നതിലുമധികം വർദ്ധിച്ചു.

**തതോഽവമാനോദിത - തത്ത്വബോധഃ**

**സുരാധിരാജഃ സഹ ദിവ്യഗവ്യാ**

**ഉപേത്യ തുഷ്ടാവ സ നഷ്ടഗർവ്വഃ**

**സ്പൃഷ്ട്വാ പദാബ്ജം മണിമൗലിനാ തേ || 3 ||**

അനന്തരം അവമാനംകൊണ്ടുദിച്ച പരമാർത്ഥജ്ഞാനത്തോടുകൂടിയ ആ ദേവേന്ദ്രൻ ഗർവ്വം നശിച്ച് കാമാധേനുവിനോടുകൂടി നിന്തിരുവടി അടുത്തുവന്നു രത്നകിരീടംകൊണ്ട് അങ്ങയുടെ പാദാരവിന്ദങ്ങളെതൊട്ടു നമസ്കരിച്ചു സ്തുതിച്ചു.

**സ്നേഹസ്നുതൈസ്ത്വാം സുരഭിഃപയോഭിഃ**

**ഗോവിന്ദനാമാങ്കിതമഭ്യഷിഞ്ചത**

**ഐരാവതോപാഹൃത ദിവ്യഗംഗാ-**

**പാഥോഭിരിന്ദ്രോ$f$പി ച ജാതഹർഷഃ || 4 ||**

കാമധേനു സ്നേഹംകൊണ്ട് ചുരന്ന പാൽകൊണ്ട് 'ഗോവിന്ദൻ' (ഗോക്കളെ രക്ഷിച്ചവൻ) എന്ന തിരുനാമത്താൽ അങ്കിതനാകമാറ് നിന്തിരുവടിയെ അഭിഷേകം ചെയ്തു. ദേവേന്ദ്രനും ഏറ്റവും സന്തോഷത്തോടുകൂടിയവനായി ഐരാവതത്താൽ കൊണ്ടുവരപ്പെട്ട ദേവഗംഗാജലംകൊണ്ടും അഭിഷേകംചെയ്തു.

**ജഗത്ത്രയേശേ ത്വയി ഗോകുലേശേ**

**തഥാ$f$ഭിഷിക്തേ സതി ഗോപവാടഃ**

**നാകേ$f$പി വൈകുണ്ഠപദേ$f$പ്യലഭ്യാം**

**ശ്രിയം പ്രപേദേ ഭവതഃ പ്രഭാവത് || 5 ||**

മൂന്നുലോകങ്ങൾക്കും നാഥനായ നിന്തിരുവടി ഗോകുലനാഥനായി അപ്രകാരം അഭിഷേകം ചെയ്യപ്പെട്ടപ്പോൾ നിന്തിരുവടിയുടെ മാഹാത്മ്യംകൊണ്ട് ഗോകുലം സ്വർഗ്ഗലോകത്തിലും വൈകുണ്ഠത്തിൽപോലും പ്രാപിക്കപ്പെടാവുന്നതല്ലാത്ത ഐശ്വര്യത്തെ പ്രാപിച്ചു.

**കദാചിദന്തര്യമുനം പ്രഭാതേ**

**സ്നായൻ പിതാ വാരുണപൂരുഷേണ**

**നീത, സ്തമാനേതുമഗാഃ പുരീം ത്വം**

താം വാരുണീം കാരണമർത്ത്യരൂപഃ  ॥ 6 ॥

ഒരു ദിവസം അതിരാവിലെ യമുനാനദിയിൽ സ്നാനം ചെയ്തുകൊണ്ടിരുന്ന പിതാവ് വരുണന്റെ ദൂതനാൽ പിടിച്ചുകൊണ്ടുപോകപ്പെട്ടു. കാരണമനുഷ്യരൂപനായ നിന്തിരുവടി അദ്ദേഹത്തെ തിരികെ കൊണ്ടുവരുന്നതിനായി ആ വരുണലോകത്തിലേക്കു ചെന്നു.

സസംഭ്രമം തേന ജലാധിപേന

പ്രപൂജിതസ്ത്വം പ്രതിഗൃഹ്യ താതം

ഉപാഗതസ്തത്ക്ഷണമാത്മഗേഹം

പിതാഽവദത് തച്ചരിതം നിജേഭ്യഃ  ॥ 7 ॥

ആ വരുണനാൽ പരിഭ്രമത്തോടുകൂടി വിധിപോലെ പൂജിക്കപ്പെട്ടവനായ നിന്തിരുവടി ഒട്ടുംതന്നെ താമസിയാതെ അച്ഛനേയും കൂട്ടികൊണ്ട് അമ്പാടിയിലേക്കു മടങ്ങിവന്നു; അച്ഛൻ ആ വർത്തമാനമെല്ലാം തന്റെ ബന്ധുക്കളോടായി പറഞ്ഞറിയിച്ചു.

ഹരിം വിനിശ്ചിത്യ ഭവന്തമേതാൻ

ഭവത്പദാലോകനബദ്ധതൃഷ്ണാൻ

നിരീക്ഷ്യ വിഷ്ണോ ! പരമം പദം തത്

ദുരാപമന്യൈസ്ത്വമദീദൃശസ്താൻ  .. ॥ 8 ॥

കൃഷ്ണ! ഇവരെ, നിന്തിരുവടിയെ സാക്ഷാൽ മഹാവിഷ്ണുവാണെന്നു തിർച്ചയാക്കി അങ്ങയുടെ വാസസ്ഥാനമായ വൈകുണ്ഠത്തെ കാണേണമെന്നാഗ്രഹിക്കുന്നവരായി കണ്ടിട്ട് നിന്തിരുവടി മറ്റാരാലും പ്രാപിക്കപ്പെടുവാൻ കഴിയാത്തതായ ആ വിശിഷ്ടസ്ഥാനത്തെ അവർക്കു കാണിച്ചുകൊടുത്തു.

സ്ഫുരത്പരാനന്ദരസപ്രവാഹ

പ്രപൂർണ്ണ കൈവല്യമഹാപയോധൗ

ചിരം നിമഗ്നഃ ഖലു ഗോപസംഘാഃ

ത്വയൈവ ഭൂമൻ ! പുനരുദ്ധൃതാസ്തേ  ॥ 9 ॥

സർവ്വേശ്വര ! ആ ഗോപസമൂഹം പരമാനന്ദരസപ്രവാഹംകൊണ്ടു പരിപൂർണ്ണമായ കൈവല്യമാകുന്ന മഹാസമുദ്രത്തിൽ വളരെനേരം മുഴുകിയിട്ട് പിന്നീടു നിന്തിരുവടിയാൽ തന്നെയാണല്ലോ കരയ്ക്കു കയറ്റപ്പെട്ടത്.

കരബദരവദേവം ദേവ ! കുത്രാവതാരേ

പരപദമനവാപ്യം ദർശിതം ഭക്തിഭാജാം ?

തദിഹ പശുപരൂപീ ത്വാം ഹി സാക്ഷാത് പരാത്മാ

പവനപുരനിവാസിൻ ! പാഹി മാമാമയേഭ്യഃ ॥ 10 ॥

പ്രകാശസ്വരൂപ! ആർക്കും എളുപ്പത്തിൽ പ്രാപിക്കപ്പെടാവുന്നതല്ലാത്ത സ്വസ്ഥാനമായ വൈകുണ്ഠത്തെ ഏതൊരുവതാരത്തിലാണോ ഇങ്ങിനെ ഉള്ളംകയ്യിലെ നെല്ലിക്കയെന്നതുപോലെ ഭക്തന്മാർക്കു കാണിച്ചുകൊടുത്തത്; സാക്ഷാൽ പരബ്രഹ്മമൂർത്തിയായി ഇവിടെ വിളങ്ങുന്ന ഗോപാലരൂപിയായിരിക്കുന്ന നിന്തിരുവടി തന്നെ ഹേ ഗുരുവായുപുരേശ! എന്നെ രോഗങ്ങളിൽനിന്നു രക്ഷിക്കേണമേ.

ഗോവിന്ദപട്ടാഭിഷേകവർണ്ണനം എന്ന അറുപത്തിനാലാംദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 658.
വൃത്തം. 1-9 ഉപജാതി 10 മാലിനി.

Dasakam 65 - ഗോപിസമാഗമവർണ്ണനം.

ഗോപീജനായ കഥിതം നിയമാവസാനേ

മാരോത്സവം ത്വമഥ സാധയിതും പ്രവൃത്തഃ

സാന്ദ്രേണ ചാന്ദ്രമഹസാ ശിശിരീകൃതാശേ

പ്രാപൂരയോ മുരളികാം യമുനാവനാന്തേ ॥ 1 ॥

അനന്തരം നിന്തിരുവടി ഗൗരീവ്രതത്തിന്റെ അവസാനത്തിൽ ഗോപസ്ത്രീകളോട് പ്രതിജ്ഞചെയ്യപ്പെട്ടതായ കാമോത്സവലീലകളെ സാധിപ്പിക്കുന്നതിന്നു ഒരുങ്ങി പരിപൂർണ്ണമായി പ്രകാശിക്കുന്ന പൂനിലാവുകൊണ്ട് കുളുർമയിണങ്ങിയ പരിസരങ്ങളോടുകൂടിയ യമുനാനദീതീരത്തിലുള്ള വനപ്രദേശത്തില് വേണുനാദം മുഴക്കി.

സമ്മൂർച്ഛനാഭിരുദിതസ്വര മണ്ഡലാഭിഃ

സമ്മൂർച്ഛയന്തമഖിലം ഭുവനാന്തരാലം

ത്വദ്വേണുനാദമുപകർണ്യ വിഭോ! തരുണ്യഃ

തത്താദൃശം കമപി ചിത്തവിമോഹമാപുഃ ॥ 2 ॥

സർവ്വേശ്വര! ഉൽപന്നങ്ങളായ സ്വരജാലങ്ങളോടുകൂടിയ ആരോഹാവരോഹണ ക്രമത്തിലുള്ള സപ്തസ്വരങ്ങളാൽ ഭൂലോകത്തെ മുഴുവനും മോഹിപ്പിക്കുന്നതായ അങ്ങയുടെ മുരളീനാദം കേട്ടിട്ട് അനുപമ്യവും വിവരിപ്പാനസാദ്ധ്യവുമായ മതിവിഭ്രമത്തെ പ്രാപിച്ചു.

താ ഗേഹകൃത്യനിരതസ്തനയ പ്രസക്താഃ

കാന്തോപസേവനപരാശ്ച സരോരുഹാക്ഷ്യഃ

സർവ്വം വിസൃജ്യ മുരളീരവ മോഹിതാസ്തേ

കാന്താരദേശമയി കാന്തതനോ! സമേതാഃ || 3 ||

അല്ലയോ മോഹനാംഗ! വീട്ടുജോലികളിൽ ഏർപ്പെട്ടിരുന്നവരും ശിശുക്കളെ ലാളിച്ചു കൊണ്ടിരുന്നവരും ഭർത്തൃപരിചര്യ ചെയ്തുകൊണ്ടിരുന്നവരുമായ ആ സുന്ദരിമാർ അങ്ങയുടെ വേണുഗാനംകൊണ്ട് വശപ്പെട്ടുത്തപ്പെട്ടവരായി എല്ലാറ്റിനേയും ഉപേക്ഷിച്ചിട്ട് വൃന്ദവനപ്രദേശത്തിൽ ഒരുമിച്ചു എത്തിച്ചേർന്നു.

കാശ്ചിന്നിജാംഗപരിഭൂഷണമാദധാനാഃ

വേണുപ്രണാദമുപകർണ്യ കൃതാർദ്ധഭൂഷാഃ

ത്വാമാഗതാനനു തഥൈവ, വിഭൂഷിതാഭ്യഃ

താ ഏവ സംരുരുചിരേ തവ ലോചനായ || 4 ||

ചില ഗോപികൾ തങ്ങളുടെ ശരീരങ്ങളെ ശരിയായി അലങ്കരിച്ചവരായും മുരളിനാദം കേട്ട് പകുതിമാത്രം അലങ്കരിച്ചവരായും അതേപ്രകാരത്തിൽതന്നെ നിന്തിരുവടിയുടെ സമീപത്തെത്തിച്ചേർന്നു എങ്കിലും പരിപൂർണ്ണമായലങ്കരിച്ചവരേക്കാൾ ആ അർദ്ധ ഭൂഷിതങ്ങൾ തന്നെയാണ് അങ്ങയുടെ കണ്ണുകൾക്കു കൂടുതൽ ശോഭിച്ചിരുന്നത്.

ഹാരം നിതംബഭുവി കാചന ധാരയന്തി

കാഞ്ചീം ച കണ്ഠഭുവി ദേവ! സമാഗതാം ത്വാം

ഹാരിത്വമാത്മജഘനസ്യ മുകുന്ദ ! തുഭ്യം

വ്യക്തം ബഭാഷ ഇവ മുഗ്ദ്ധമുഖീ വിശേഷാത് || 5 ||

ഭഗവാനേ! കടിപ്രദേശത്തിൽ മുത്തുമാലയേയും കഴുത്തില് മേഖലയേ (ഒഡ്യാണത്തേ) യും ധരിച്ചുകൊണ്ട് അങ്ങയുടെ സമീപത്തെത്തിച്ചേർന്ന ഒരു മനോഹരി ഹേ മോക്ഷപ്രദ! തന്റെ ജഘനപ്രദേശത്തിന്ന് വിശേഷമായിട്ടുള്ള ഹാരിത്വത്തെ (ഹാരത്തോടുകൂടിയത് എന്ന അവസ്ഥയെ - മനോഹരതയെ എന്നും) നിന്തിരുവടിയോടു സ്പഷ്ടമായി പറഞ്ഞുവോ എന്നു തോന്നുമാറിരുന്നു.

കാചിത് കുചേ പുനരസജ്ജിതകഞ്ചുളീകാ

വ്യമോഹതഃ പരവധൂഭിരലക്ഷ്യമാണാ

ത്വാമായയൗ നിരുപമപ്രണയാതി ഭാര

രാജ്യാഭിഷേകവിധയേ കലശീധരേവ ॥ 6 ॥

വേറൊരു മോഹനാംഗിയാവട്ടെ മാറിടത്തിൽ മേൽമുണ്ട് ധരിക്കുവാൻ മറന്നവളായി മറ്റു സ്ത്രീകളാൽ വികാരവൈവശ്യംകൊണ്ട് ശ്രദ്ധിക്കപ്പെടാത്താളായിതന്നെ നിസ്തുല്യപ്രേമ ഭാരമാകുന്ന സാമ്രാജ്യത്തിൽ അങ്ങയെ അഭിഷേകം ചെയ്യുന്നതിന്നു പുണ്യ തീർത്ഥം നിറച്ച പൊൻകുടം ധരിച്ചിരിക്കുകയാണോ എന്നു തോന്നുമാറ് അങ്ങയുടെ സമീപത്തിലേക്കുവന്നുചേർന്നു.

കാശ്ചിദ് ഗൃഹാത് കില നിരേതുമപാരന്ത്യഃ

ത്വാമേവ ദേവ! ഹൃദയേ സുദൃഢം വിഭാവ്യ

ദേഹം വിധൂയ പരചിത്സുഖരൂപമേകം

ത്വാമാവിശൻ പരമിമാ നനു ധന്യധന്യാഃ ॥ 7 ॥

ഹേ ഭഗവൻ ! വില യുവതികൾ വീട്ടിൽനിന്നു പുറത്തിറങ്ങുന്നതിന്നു സാധിക്കത്തവരായി നിന്തിരുവടിയെതന്നെ മനസ്സിൽ നിശ്ചയമായി ധ്യാനിച്ച് ശരീരത്തെ വെടിഞ്ഞ് പരചിദാനന്ദസ്വരുപനായി ഏകനായിരിക്കുന്ന നിന്തിരുവടിയിൽ ലയിച്ചുവത്രെ. ഇവർതന്നെയാണല്ലോ ഏറ്റവും ധന്യകളായിട്ടുള്ളവര് !

ജാരാത്മനാ ന പരമാത്മതയാ സ്മരന്ത്യോ

നാര്യോ ഗതാഃ പരമഹംസഗതിം ക്ഷണേന

തം ത്വാം പ്രകാശ പരമാത്മതനും കഥഞ്ചിത്

ചിത്തേ വഹന്നമൃതമശ്രമമശ്നുവീയ ॥ 8 ॥

ഗോപനാരിമാർ പരമാത്മവാണെന്നു ബോധത്തോടെയല്ല; ജാരനാണെന്നു ബുദ്ധിയോട്ടുകൂടിത്തന്നെ നിന്തിരുവടിയെ സ്മരിക്കുന്നവരായിട്ടാണ് ക്ഷണനേരം കൊണ്ട്

സായൂജ്യത്തെ പ്രാപിച്ചത്. അപ്രകാരമുള്ള നിന്തിരുവടിയെ സാക്ഷാൽ പരബ്രഹ്മസ്വരുപനായി ഏതെങ്കിലും വിധത്തിൽ മനസ്സിൽ സ്മരിച്ചുകൊണ്ടിരിക്കുന്ന ഞാൻ നാശരഹിതമായ മോക്ഷപദത്തെ അനയാസേന അനുഭവിക്കേണ്ടതല്ലേ.

**അഭ്യാഗതാഭിരഭിതോ വ്രജസുന്ദരീഭിഃ**

**മുഗ്ദ്ധാസ്മിതാർദ്ര വദനഃ കരുണാവലോകീ**

**നിസ്സീമകാന്തിജലധിസ്ത്വമവേക്ഷ്യമാണോ**

**വിശ്വൈകഹൃദ്യ ഹര മേ പവനേശ ! രോഗാൻ ॥ 9 ॥**

ലോകൈകസുന്ദര! ചുറ്റും വന്നു കൂടിയിരിക്കുന്ന ഗോപ സുന്ദരികളാൽ സാഭിലാഷം വീക്ഷിക്കപ്പെട്ടുന്നവനായി മണോമോഹനമായ മന്ദസ്മിതം കൊണ്ട് അലിവുറ്റ മുഖത്തോടുകൂടിയവനായി കാരുണ്യത്തോടുകൂടി എല്ലാവരേയും കടാക്ഷിക്കുന്നവനായി നിസ്സീമമായ ലാവണ്യത്തിന്നിരിപ്പിടമായിരിക്കുന്ന നിന്തിരുവടി എന്റെ രോഗങ്ങളെ ശമിപ്പിക്കേണമേ !

ഗോപീസമാഗമവർണ്ണനം എന്ന അറുപത്തഞ്ചാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 667.
വൃത്തം.വസന്തതിലകം.

Dasakam 66 - ധർമ്മോപദേശവർണ്ണനവും ക്രീഡാവർണ്ണനം.

**ഉപയാതാനാം സുദൃശാം കുസുമായുധ ബാണപാത വിവശാനാം**

**അഭിവാഞ്ഛിതം വിധാതും കൃതമതിരപി, താ ജഗാഥ വാമമിവ .. || 1 ||**

മന്മഥബാണങ്ങളേറ്റ് പരവശരായി അവിടെ വന്നുചേർന്നിരുന്ന ആ ഗോപവധുക്കൾക്ക് അഭിലാഷത്തെ സാധിപ്പിച്ചുകൊടുക്കുന്നതിന്നു മനസ്സിലുറപ്പിച്ചവനെങ്കിലും അവരോടായി അനുകൂലമല്ലെന്ന നിലയിൽ നിന്തിരുവടി അരുളിചെയ്തു.

**ഗഗനഗതം മുനിനിവഹം ശ്രാവയിതും ജഗിഥ കുലവധൂ ധർമ്മം**

**ധർമ്മ്യം ഖലു തേ വചനം കർമ്മ തു നേ നിർമ്മലസ്യ വിശ്വാസ്യം. || 2 ||**

ആകാശദേശത്ത് വന്നു നിന്നിരുന്ന മഹർഷിമാരെ കേൾപ്പിക്കുന്നതിന്നുവേണ്ടി നിന്തിരുവടി പതിവ്രതാധർമ്മത്തെ ഉപദേശിച്ചു. നിസ്സംഗനായിരിക്കുന്ന നിന്തിരുവടിയുടെ ഉപദേശം ധർമ്മാനുസൃതംതന്നെയാണല്ലോ? പ്രവൃത്തിയാവട്ടെ അനുകരിക്കാവുന്ന പ്രമാണമായി സ്വീകരിക്കവുന്നതല്ലെന്നും വരാം.

**ആകർണ്യ തേ പ്രതീപാം വാണീം ഏണിദൃശഃ പരം ദീനാഃ**

**മാ മാ കരുണാസിന്ധോ! പരിത്യജേതി അതിചിരം വിലേപുസ്താഃ || 3 ||**

ആ പേടമാൻമിഴിമാർ നിന്തിരുവടിയുടെ പ്രതികൂലമായ വാക്ക് കേട്ടിട്ട് ഏറ്റവും ദുഃഖിക്കുന്നവരായി ഹേ കരുണാനിധേ! അരുതേ, കൈവെടിയരുതേ! എന്നിങ്ങിനെ വളരെനേരം സ്വീകരിക്കവുന്നതല്ലെന്നും വരാം.

**താസാം രുദിതൈർ ലപിതൈഃ കരുണാകുലമാനസോ മുരാരേ! ത്വം**

**താഭിഃസമം പ്രവൃത്തോ യമുനാപുളിനേഷു കാമമഭിരന്തും || 4 ||**

ഹേ മുരാന്തകനായ കൃഷ്ണ ! നിന്തിരുവടി ആ പെൺകൊടികളുടെ രോദനം കൊണ്ടും വിലാപങ്ങളാലും കരുണാപരവശമായ മനസ്സോടുകൂടിയവനായി യമുനാനദിയുടെ വെൺമണൽതിട്ടുകളിൽ അവരോടൊന്നിച്ച് ഇച്ഛയനുസരിച്ച് ക്രീഡിക്കുന്നതിന്നു ആരംഭിച്ചു.

ചന്ദ്രകരസ്യന്ദലസത് സുന്ദരയമുനാ-തടാന്ത വീഥിഷു

ഗോപീജനോത്തരീയൈഃ ആപാദിത സംസ്തരോ ന്യഷിദസ്ത്വം || 5 ||

കുളിർചന്ദ്രികാപസരംകൊണ്ട് ശോഭിക്കുന്നതും സുന്ദരവുമായ യമുനാതടമാർഗ്ഗങ്ങളില് ഗോപികളുടെ മേൽ വസ്ത്രങ്ങളാല് സജ്ജമാക്കപ്പെട്ട ശയനീയത്തില് നിന്തിരുവടി ഉപവേശിച്ചു.

സുമധുരനർമ്മാലപനൈഃ കരസംഗ്രഹണൈശ്ച ചുംബനോല്ലാസൈഃ

ഗാഢാലിംഗനസംഗൈഃ ത്വം അംഗനാലോകമാകുലീചകൃഷേ || 6 ||

അതിമധുരങ്ങളായ നർമ്മലാപങ്ങൾക്കൊണ്ടും ഹസ്തസംവാഹനങ്ങൾകൊണ്ടും ചുംബനവിശേഷങ്ങൾക്കൊണ്ടും ഗാഢാലിംഗനങ്ങളാലും നിന്തിരുവടി ആ തരുണിമണികളെ ആനന്ദപരവശരാക്കി.

വാസോഹരണദിനേ യദ്വസോഹരണം പ്രതിശ്രുതം താസാം

തദപി വിഭോ ! രസവിവശ സ്വാന്താനം കാന്ത ! സുഭ്രുവാമദദഃ || 7 ||

പ്രഭോ! വസ്ത്രാപഹരണദിവസം യാതൊരു വസ്ത്രാക്ഷേപമാണോ പ്രതിജ്ഞ ചെയ്യപ്പെട്ടത് കാമരസംകൊണ്ട് വിവശമായ മനസ്സോടുകൂടിയ ആ മോഹനാംഗികൾക്ക് അതിനേയും നിന്തിരുവടി നിർവ്വഹിച്ചുകൊടുത്തു.

കന്ദളിതഘർമ്മലേശം കുന്ദമൃദുസ്മേര വക്ത്ര പാഥോജം

നന്ദസുത ! ത്വാം ത്രിജഗത്സുന്ദരം ഉപഗൂഹ്യ നന്ദിതാ ബാലാഃ || 8 ||

ഹേ നന്ദസൂനോ ! ദുമുത്തുകളന്നപോലെ തിളങ്ങുന്ന വിയപ്പുതുള്ളികളോടും മുല്ലപ്പൂപോലെ മനോഹരമായ മന്ദസ്മിതം പൊഴിയുന്ന മുഖപങ്കജത്തോടും കൂടിയവനും

ത്രിലോകസുന്ദരനുമായ നിന്തിരുവടിയെ ഗാഢമായി കെട്ടിപ്പുണർന്നു ആ മുഗ്ദ്ധാംഗികൾ അത്യധികം ആനന്ദിച്ചു.

**വിരഹേഷ്വംഗാരമയഃ ശൃംഗാരമയശ്ച സംഗമേ ഹി ത്വം**

**നിതരാം അംഗാരമയഃ തത്ര പുനഃസ്സംഗമേഽപി ചിത്രമിദം ॥ 9 ॥**

നിന്തിരുവടി വേർപാടിൽ അംഗാരമയനും സംയോഗത്തിൽ ശൃംഗാരമൂർത്തിയും ആണെങ്കിലും ആ രാസക്രീഡാസന്ദർഭത്തിലാകട്ടെ സംയോഗവേളയിൽക്കൂടി ഏറ്റവും അങ്ഗാരകരൂപനായിത്തന്നെ ഇരുന്നിരുന്നു. (അംഗ അവരെ അത്യധികം രമിപ്പിച്ചു!) എന്ന് അഭിപ്രായപ്പെടത്തക്കവണ്ണം പരിലസിച്ചു എന്നുള്ളത് ആശ്ചര്യകരംതന്നെ.

**രാധാതുംഗപയോധര സാധുപരീരംഭലോലുപാത്മാനം**

**ആരാധയേ ഭവന്തം പവനപുരാധീശ ! ശമയ സകലഗദാൻ ॥ 10 ॥**

രാധയുടെ പീനോന്നതങ്ങളായി കുളുർകുലകളെ കെട്ടിപ്പുണരുന്നതിലുത്സുകമായ ഹൃദയത്തോടുകൂടിയവനായിരിക്കുന്ന പ്രേമമൂർത്തിയയ നിന്തിരുവടിയെ ഞാൻ ആരാധിക്കുന്നു; ഹേ പവനാലയേശ ! എന്റെ എല്ലാ രോഗങ്ങളേയും ശമിപ്പിക്കേണമേ.

ധർമ്മോപദേശവർണ്ണനവും ക്രീഡാവർണ്ണനവും എന്ന അറുപത്താറാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 677
വൃത്തം. ആര്യ.

Dasakam 67 - ഭഗവദന്തർദ്ധാനവും അന്വേഷണവും ആവിർഭാവവർണ്ണനവും

സ്ഫുരത്പരാനന്ദ രസാത്മകേന ത്വയാ സമാസാദിത ഭോഗലീലാഃ

അസീമമാനന്ദഭരം പ്രപന്നാഃ മഹാന്തമാപുർ മദമംബുജാക്ഷ്യഃ ॥ 1 ॥

സ്പഷ്ടമായ പരമാനന്ദരസംതന്നെ മൂർത്തികരിച്ചവരിച്ചിരുന്ന നിന്തിരുവടിയോടൊന്നിച്ച് ക്രീഡാസുഖം അനുഭവിച്ചവരായി അളവറ്റ ആനന്ദാനുഭൂതി ലഭിച്ചവരായ ആ സരസീരുഹാക്ഷികൾ വർദ്ധിച്ച മദത്തെ പ്രാപിച്ചു.

നിലീയതേ∫സൗ മയി മയ്യമായം

രമാപതിർ വിശ്വമനോ∫ഭിരാമഃ

ഇതി സ്മ സർവാഃ കലിതാഭിമാനഃ

നിരീക്ഷ്യ ഗോവിന്ദ ! തിരോഹിതോ∫ഭൂഃ ॥ 2 ॥

ഭുവനമനോമോഹനനും ശ്രീകാന്തനുമായ ഈ സൗന്ദര്യധാമം യഥാർത്ഥത്തിൽ എന്നിലാണ്, എന്നിലാണ്, ആസക്തനായിരിക്കുന്നത് എന്നിങ്ങനെ അവരെല്ലാവരേയും അഹംഭാവത്തോടുകൂടിയവരായി കണ്ടിട്ട് ഹേ ഗോവിന്ദ ! നിന്തിരുവടി അവരുടെ മുന്നിൽനിന്നു മറഞ്ഞു.

രാധാഭിധാം താവദജാതഗർവ്വാം

അതിപ്രിയാം ഗോപവധൂം മുരരേ !

ഭവാനുപാദായ ഗതോ വിദൂരം

തയാ സഹ സ്വൈരവിഹാരകാരീ ॥ 3 ॥

ഹേ മുകുന്ദ! അതുവരേയ്ക്കും ഗർവമുദിച്ചിട്ടില്ലാത്തവളും അതിനാൽ അങ്ങയ്ക്കു ഏറ്റവും പ്രിയപ്പെട്ടാവളുമായ രാധ എന്ന പേരോടുകൂടിയ ഗോപയുവതിയേയും കൂട്ടിക്കോണ്ട് ദൂരെച്ചെന്നു നിന്തിരുവടി അവളോടൊന്നിച്ച് സ്വൈരമായി ക്രീഡിച്ചു കൊണ്ടിരുന്നു.

**തിരോഹിതേƒഥ ത്വയി ജാതതാപാഃ**

**സമം സമേതാഃ കമലായതാക്ഷ്യഃ**

**വനേ വനേ ത്വാം പരിമാർഗ്ഗയന്ത്യഃ**

**വിഷാദമാപുർ ഭഗവന്നപാരം || 4 ||**

ഹേ ഭഗവാനേ! അനന്തരം നിന്തിരുവടിയെ കാണാതായപ്പോൾ ഒരുപോലെ ഉത്സാഹം നശിച്ച സന്തപ്തരായ ആ ഗോപാംഗനമാർ എല്ലാവരും ഒരുമിച്ചുകൂടി വനംതോറും അങ്ങയെ തിരയുന്നവരായി അതിരില്ലാത്ത വിഷാദത്തെ പ്രാപിച്ചു.

**ഹാ ചൂത! ഹാ ചമ്പക ! കർണ്ണീകാര!**

**ഹാ മല്ലികേ! മാലതി ! ബാലവല്യഃ !**

**കിം വീക്ഷിതോ നോ ഹൃദയൈകചോരഃ**

**ഇത്യാദി താസ്ത്വത് പ്രവണാ വിലേപുഃ || 5 ||**

ഹേ തേന്മാവേ! ഹാ ചെമ്പകമേ! ഹേ കർണ്ണീകാരമേ! ഹേ മുല്ലേ! പിച്ചകമേ! ഇളംവള്ളികളേ! ഞങ്ങളുടെ ഹൃദയങ്ങളേയും അപഹരിച്ചുകൊണ്ടുപോയ ബാലഗോപാലനെ നിങ്ങളാൽ കാണപ്പെട്ടുവോ? എന്നിങ്ങനെ വെമ്പലോടുകൂടി ചിത്തത്തോടുകൂടിയ അവർ വിലപിച്ചു.

**നിരീക്ഷിതോƒയം സഖി! പങ്കജാക്ഷഃ**

**പുരോ മമേത്യാകുലമാലപന്തീ**

**ത്വാം ഭാവനാ ചക്ഷുഷി വീക്ഷ്യ കാചിത്**

**താപം സഖിനാം ദ്വിഗുണീ ചകാര || 6 ||**

ഒരുത്തി നിന്തിരുവടിയെ സങ്കല്പദൃഷ്ടികൊണ്ട് കണ്ടിട്ട് ഹേ തോഴി ! ഇതാ പങ്കജാക്ഷൻ എന്നാൽ കാണപ്പെട്ടു ! ഇതാ എന്റെ മുന്നിലുണ്ട് ! എന്നിങ്ങിനെ വെമ്പലോടുകൂടി പറയുന്നവളായി കൂട്ടുകാരികളുടെ ദുഃഖത്തെ ദ്വിഗുണീഭവിപ്പിച്ചു.

**ത്വദാത്മികാസ്താ യമുനാതടാന്തേ**

**തവാനുചക്രുഃ കില ചേഷ്ടിതാനി**

**വിചിത്യ ഭൂയോഽപി തഥൈവ മാനാത്**

**ത്വയാ വിമുക്തം ദദൃശുശ്ച രാധാം || 7 ||**

നിന്തിരുവടിയോടു തന്മയത്വം പ്രാപിച്ചവരായ അവർ ആ യമുനാതീര പ്രദേശങ്ങളിൽ അങ്ങയുടെ ചേഷ്ടിതങ്ങളെ അനുകരിച്ചുവത്രെ; വീണ്ടും തിരഞ്ഞുകൊണ്ടിരിക്കെ അതേപ്രകാരംതന്നെ ദംഭംനിമിത്തം നിന്തിരുവടിയാൽ ഉപേക്ഷിക്കപ്പെട്ട രാധയേയും കണ്ടെത്തി.

**തതഃ സമം താ വിപിനേ സമന്താത്**

**തമോവതാരാവധി മാർഗ്ഗയന്ത്യഃ**

**പുനർവിമിശ്രാ യമുനാതടാന്തേ**

**ഭൃശം വിലേപുശ്ച ജഗുർഗ്ഗുണാംസ്തേ || 8 ||**

അനന്തരം അവരെല്ലാവരും ഒരുമിച്ചുതന്നെ ആ വനത്തിൽ നാലുപാടും കൂരിരുൾ വ്യാപിക്കുന്നതുവരെ വീണ്ടും അന്വേഷിക്കുന്നവരായി യമുനാതീരത്തില് തിരിച്ചുവന്നുകൂടി അങ്ങയുടെ ഗുണഗണങ്ങളെ കീർത്തിച്ചുകൊണ്ട് ഏറ്റവും താപത്തോടെ വിലപിക്കുകയും ചെയ്തു.

**തഥാ വ്യഥാസങ്കുല മാനസാനാം**

**വ്രജാംഗനാനാം കരുണൈകസിന്ധോ!**

**ജഗത്ത്രയീമോഹന മോഹനാത്മാ**

ത്വം പാദ്ദുരാസീരയി ! മന്ദഹാസി || 9 ||

ഹേ കരുണാവാരിധേ! അപ്രകാരം വിരഹപീഡയാല് പര്യ്യാകുലമായ ചിത്തത്തോടുകൂടിയ ആ ഗോപാംഗനമാർക്കു ലോകത്രയമോഹനനായ സാക്ഷാൽ മന്മഥനെപോലും മോഹിപ്പിക്കുന്ന മോഹനവിഗ്രഹത്തോടുകൂടിയ നിന്തിരുവടി മന്ദഹസിച്ചുകൊണ്ട് പ്രത്യക്ഷനായി.

സന്ധിഗ്ദ്ധ സന്ദർശനമാത്മകാന്തം

ത്വാം വീക്ഷ്യ തന്വ്യഃ സഹസാ തദാനീം

കിം കിം ന ചക്രുഃ പ്രമദാതിഭാരാത് ?

സ ത്വം ഗദാത് പാലയ മാരുതേശ ! || 10 ||

കാണ്മാൻ കഴിയുമോ എന്ന് സംശയിക്കപ്പെട്ട ജീവിതേശ്വരനായ നിന്തിരുവടിയെ അപ്പോൾ കണ്ടിട്ട് ആ തരുണിമണികള് സന്തോഷവായ്പുകൊണ്ട് പെട്ടെന്നു എന്തെന്തു ചെയ്തില്ല; ഹേ ഗുരുവായൂരപ്പ! അപ്രകാരമിരിക്കുന്ന നിന്തിരുവടി രോഗത്തിൽനിന്നും രക്ഷിക്കേണമേ.

ഭവഗദന്തർദ്ധാനവും ആവിർഭാവവർണ്ണനവും എന്ന അറുപത്തേഴാംദശകം സമാപ്തം.

ആദിതഃ ശ്ലോകാഃ 687

വൃത്തം ഇന്ദ്രവജ്ര്, ഉപേന്ദ്രവജ്ര, ഉപജാതി

Dasakam 68 - ആനന്ദപാരവശ്യവും പ്രണയകോപവർണ്ണനവും

**തവ വിലോകനാദ് ഗോപികാജനാഃ**

**പ്രമദസംകുലാഃ പങ്കജേക്ഷണ!**

**അമൃതധാരയാഃ സംപ്ലുതാ ഇവ**

**സ്തിമിതതാം ദധുഃ ത്വത്പുരോഗതാഃ || 1 ||**

ഹേ കമലാക്ഷ ! ആ ഗോപസ്ത്രീകൾ അങ്ങയെ ദർശിച്ചതുകൊണ്ട് ആനന്ദപരവശരായി അമൃതധാരയാലഭിഷേകം ചെയ്യപ്പെട്ടവരെന്നതുപോലെ നിന്തിരുവടിയുടെ മുമ്പിൽ സ്തബ്ധരായ് നിന്നുപോയി.

**തദനു കാചന ത്വത്കരാംബുജം**

**സപദി ഗൃഹ്ണതി നിർവ്വിശങ്കിതം**

**ഘനപയോധരേ സന്നിധായ സാ**

**പുളകസംവൃതാ തസ്ഥുഷി ചിരം || 2 ||**

അനന്തരം ഒരു ഗോപസുന്ദരി നിന്തിരുവടിയുടെ കരകമലത്തെ പെട്ടെന്നു കടന്നു പിടിച്ച് അല്പംപോലും സംശയിക്കാതെ ഇടതൂർന്നു തിങ്ങിനിന്നിരുന്ന കുചകുംഭങ്ങളിൽ ചേർത്തമർത്തിവെച്ച്കൊണ്ട് അവൾ രോമാഞ്ചമണിഞ്ഞുകൊണ്ട് വളരെ നേരം നിന്ന നിലയിൽതന്നെ നിന്നുപോയി.

**തവ വിഭോ! പരാ കോമളം ഭുജം**

**നിജഗളാന്തരേ പര്യവേഷ്ടയത്**

**ഗളസമുദ്ഗതം പ്രാണമാരുതം**

**പ്രതിനിരുന്ധതിവാതി ഹർഷുലാ || 3 ||**

ഹേ ഭഗവൻ! വേറൊരുത്തി വർദ്ധിച്ച സന്തോഷത്തോടുകൂടിയവളായി നിന്തിരുവടിയുടെ മനോഹരമായ കൈയിനെ കണ്ഠദേശത്തിൽനിന്നും ഉയർന്നുപോരുന്ന പ്രാണ വായുവിനെ തടുത്തുനിർത്തുന്നതിന്നോ എന്നു തോന്നുമാറ് തന്റെ കഴുത്തിൽ ചേർത്ത് ചുറ്റിപ്പിടിച്ചു.

**അപഗതത്രപാ കാഽപി കാമിനീ**

**തവ മുഖാംബുജാത് പൂഗചർച്ചിതം**

**പ്രതിഗൃഹ്യ തദ് വക്ത്രപങ്കജേ**

**നിദധതി ഗതാ പൂർണ്ണകാമതാം. ‖ 4 ‖**

വേരൊരു തരുണീമണി അല്പംപോലും സങ്കോചംകൂടാതെ നിന്തിരുവടിയുടെ മുഖകമലത്തിൽനിന്നും താംബൂലചർവണത്തെ നിർബന്ധിച്ചുവാങ്ങി അതിനെ തന്റെ വായ്ക്കകത്ത് നിക്ഷേപിച്ചുകൊണ്ട് നിർവൃതികൊണ്ടു.

**വികരുണോ വനേ സംവിഹായ മാം**

**അപഗതോഽസി കാ ത്വാമിഹ സ്പൃശേത് ?**

**ഇതി സരോഷയാ താവദേകയാ**

**സജലലോചനം വീക്ഷിതോ ഭവാൻ ‖ 5 ‖**

നിർദയനായി എന്നെ കാട്ടില് വിട്ടിട്ട് കടന്നുപോയില്ലെ? ഇനിയരാണ് അങ്ങയെ തൊടുന്നത് ? എന്നിങ്ങിനെ പറഞ്ഞുകൊണ്ട് അത്ര്യധികം കോപത്തോടുകൂടിയവളായ ഒരുത്തിയാൽ കണ്ണീര് നിറഞ്ഞ കണ്ണുകളോടെ നിന്തിരുവടി വീക്ഷിക്കപ്പെട്ടു.

**ഇതി മുദാഽഽകുലൈഃ വല്ലവീജനൈഃ**

**സമമുപാഗതോ യാമുനേ തടേ**

**മൃദുകുചാംബരൈഃ കല്പിതാസനേ**

ഘുസൃണഭാസുരേ പര്യശോഭഥാഃ || 6 ||

ഇപ്രകാരം ആനന്ദപരവശരായ ഗോപസ്ത്രീകളോട്ടുകൂടി യമുനാനദീതീരത്തിൽ സമ്മേളിച്ച നിന്തിരുവടി കുങ്കുമംകൊണ്ടു ശോഹിക്കുന്ന മൃദുവായ കചപടങ്ങളാൽ തയ്യാറാക്കപ്പെട്ട ഇരിപ്പിടത്തിൽ ഏറ്റവും പ്രശോഭിച്ചു.

കതിവിധാ കൃപാ കേഽപി സർവ്വതോ

ധൃതദയോദയാഃ, കേചിദാശ്രിതേ,

കതിചിദീദൃശ മാദൃശേഷ്വപീതി

അഭിഹിതോ ഭവാൻ വല്ലവീജനൈഃ || 7 ||

കാരുണ്യം എന്നതു എത്ര വിധത്തിലാണ്? ചില ആളുകൾ എല്ലാവരിലും മറ്റുചിലർ ആശ്രയിക്കുന്നവരിലും ദയയുള്ളവരായിരിക്കുന്നു; എന്നാൽ വെറേ ചിലർ ഞങ്ങളെപോലെ സർവാത്മനാ ആശ്രയിക്കുന്നവരിൽകൂടി നിന്തിരുവടിയെപോലെ നിർദയന്മാരായിരിക്കുന്നു; എന്നിങ്ങിനെ നിന്തിരുവടി ഗോപസുന്ദരിമാരാൽ പരിഭവമായുണർത്തിക്കപ്പെട്ടു.

അയി കുമാരികാ ! നൈവ ശങ്ക്യതാം

കഠിനതാ മയി പ്രേമകാതരേ

മയി തു ചേതസോ വോഽനവൃത്തയേ

കൃതമിദം മയാ ഇത്യൂചിവാൻ ഭവാന് || 8 ||

അല്ലേ യുവതികളേ! പ്രണയപരവശനായ എന്നില് ഹൃദയകാഠിന്യം ഒരിക്കലും സംശയിക്കപ്പെടേണ്ട. എന്നിൽ നിങ്ങളുടെ മനസ്സു വിട്ടുകന്നുപോകാതെ സുസ്ഥിരമായിരിക്കുന്നതിന്നുവേണ്ടിത്തന്നെയാണ് ഇപ്രകാരം എന്നാൽ ചെയ്യപ്പെട്ടത് എന്നിങ്ങിനെ നിന്തിരുവടി സമാധാനിപ്പിച്ചു.

അയി ! നിശമ്യതാം ജീവവല്ലഭാഃ,

**പ്രിയതമോ ജനോ നേദൃശോ മമ**

**തദിഹ രമ്യതാം രമ്യയാമിനീഷു**

**അനുപരോധമിത്യാലപോ വിഭോ ! || 9 ||**

പ്രാണപ്രിയമാരേ ! കേട്ടുകോൾവിൻ ! എനിക്ക് ഇതുപോലെയുള്ള പ്രേമസർവ്വസ്വങ്ങൾ ഇല്ലവേയില്ല. അതിനാൽ ഈ മനോഹരമായ യമുനാതീരങ്ങളിൽ ചന്ദ്രികാ സുന്ദരമായ രാത്രികളിൽ നിർബാധം രമിച്ചുകൊൾവിൻ ! എന്നിങ്ങിനെ, ഭഗവാനേ ! നിന്തിരുവടി അരുളിചെയ്തു.

**ഇതി ഗിരാഽധികം മോദമേദുരൈഃ**

**വ്രജവധുജനൈഃ സാകമാരമൻ**

**കലിതകൗതുകോ രാസഖേലനേ**

**ഗുരുപുരീപതേ ! പാഹി മാം ഗദാത് || 10 ||**

ഇപ്രകാരമുള്ള വാക്കുകൊണ്ട് ഏറ്റവുംമധികം സന്തുഷ്ടരായ ഗോപതരുണിമാരോടുകൂടി രമിക്കുന്നവനായി രാസക്രീഡയിൽ ഉത്സാഹം കൈക്കൊണ്ട നിന്തിരുവടി മരുത്പുരാധീശ്വര ! എന്നെ രോഗത്തിൽനിന്നു രക്ഷിക്കേണമേ !

**ആനന്ദപാരവശ്യവും പ്രണയകോപവർണ്ണനവും എന്ന അറുപത്തെട്ടാം ദശകം സമാപ്തം.**

dasakam 69 - രാസക്രീഡാവർണ്ണനം.

**കേശാപാശധൃതപിഞ്ഛികാവിതതി സഞ്ചലന്മകരകുണ്ഡലം**

**ഹാരജാലവനമാലികാലളിത അംഗരാഗഘന സൗരഭം**

**പീതചേലധൃതകാഞ്ചികാഞ്ചിത ഉദഞ്ചദംശുമണിനൂപുരം**

**രാസകേളി പരിഭൂഷിതം തവ ഹി രൂപമീശ ! കലയാമഹേ || 1 ||**

തലമുടിയിൽ തിരുകിക്കെട്ടിയ മയിൽപീലികളോടുകൂടിയതും ഇളകിക്കൊണ്ടിരിക്കുന്ന മകരകുണ്ഡലങ്ങളോടുകൂടിയതും മുത്തുമാലകൾ , വനമാലയെന്നിവകൊണ്ടു സുന്ദരവും വിശിഷ്ടമായ കുറിക്കൂട്ടുകളാൽ വർദ്ധിച്ച സൗരഭ്യത്തോടുകൂടിയതും മഞ്ഞപ്പട്ടുടയാടക്കുമേലണിയപ്പെട്ട പൊന്നരഞ്ഞാൺകൊണ്ടു പരിലസിക്കുന്നതും ഒളിച്ചിതറുന്ന രത്നങ്ങൾ കൊണ്ടുപരിശോഭിക്കുന്ന കാൽച്ചിലമ്പുകളോടുകൂടിയതും രാസലീലക്കുവേണ്ടി പ്രത്യേകമായി അലങ്കരിക്കപ്പെട്ടതുമായ അങ്ങയുടെ മംഗളസ്വരൂപത്തെ, ഭഗവാനെ ! ശരണം പ്രാപിച്ചു കൊള്ളുന്നു.

**താവദേവ കൃതമണ്ഡനേ കലിത കഞ്ചുളീക കുചമണ്ഡലേ**

**ഗണ്ഡലോലമണികുണ്ഡലേ യുവതി മണ്ഡലേ/ഥ പരിമണ്ഡലേ**

**അന്തരാ സകലസുന്ദരീയുഗളം ഇന്ദിരാരമണ ! സഞ്ചരൻ**

**മഞ്ജുളാം തദനു രാസകേളിമയി കഞ്ജനാഭ! സമുപാദധാഃ || 2 ||**

അതേ സമയത്തുതന്നെ കുചമണ്ഡലത്തിൽ ബന്ധിക്കപ്പെട്ട മേൽക്കച്ചയോടുകൂടിയതായി കവിൾത്തടങ്ങളിൽ ഇളകിക്കൊണ്ടിരിക്കുന്ന മണികുണ്ഡലങ്ങളോടുകൂടിയതായി അലങ്കരിക്കപ്പെട്ടതായിരിക്കുന്ന ഗോപയുവതീസമൂഹം മണ്ഡലാകാരത്തിൽ സ്ഥിതിചെയ്യവേ ശ്രീകാന്തനായ ഹേ പത്മനാഭ ! നിന്തിരുവടി ആ ഗോപസുന്ദരിമാർ ഈരണ്ടുപേർക്കുമിടയിൽ സഞ്ചരിച്ചുകൊണ്ട് അനന്തരം മനോഹരമായ രാസക്രീഡയെ വഴിപോലെ പോഷിപ്പിച്ചു.

**വാസുദേവ ! തവ ഭാസമാനമിഹ രാസകേളിരസ-സൗരഭം**

**ദൂരതോƒപി ഖലു നാരദാഗദിതം ആകലയ്യ കുതുകാകുലാ**

**വേഷഭൂഷണ വിലാസ പേശല വിലാസിനീശത സമാവൃതാ**

**നാകതോ യുഗപദാഗതാ വിയതി വേഗതോƒഥ സുരമണ്ഡലീ .. ॥ 3 ॥**

ഗോവിന്ദ! ഇവിടെ ശോഭിച്ചുകൊണ്ടിരുന്ന നിന്തിരുവടിയുടെ രാസലീലയിലുള്ള ശൃംഗാരരസത്തിന്റെ മനോഹാരിതയെ ദൂരത്തിൽ വെച്ചിട്ടാണെങ്കിലും നരദമഹർഷിയാൽ വാഴ്ത്തിപ്പറയപ്പെട്ടുന്നതിനെ കേട്ടിട്ട് ദേവസമൂഹം കൗതുകത്തോടുകൂടിയവരായി വേഷഭൂഷണാദികളാലും ഭാവവിലാസങ്ങൾക്കൊണ്ടും മനോഹരങ്ങളായ അസംഖ്യം വനിതാമണികളാൽ ചൂഴപ്പെട്ടവരായി സ്വർഗ്ഗത്തിൽനിന്നു ഒരുമിച്ചുചേർന്നു ഒട്ടും താമസിക്കാതെ ആകാശത്തില് വന്നു നിരന്നുനിന്നു.

**വേണുനാദ - കൃത താനദാന കള ഗാനരാഗ ഗതി യോജനാ**

**ലോഭനീയ മൃദു പാദപാതകൃത താള മേളന മനോഹരം**

**പാണിസംക്വണിതകങ്കണം ച മുഹു രംസലംബിതകരാംബുജാം**

**ശ്രോണിബിംബചലദംബരം ഭജത രാസകേളിരസഡംബരം ॥ 4 ॥**

മനോഹരമായ മുരളീനാദംകൊണ്ടു ചെയ്യപ്പെട്ട സ്വരപ്രയോഗംകൊണ്ടും കളഗാനംകൊണ്ടും ഭിന്നങ്ങളായ രാഗങ്ങളുടെ ചേർച്ചക്കിണങ്ങിയ മൃദുപദവിന്യാസംകൊണ്ട് ചെയ്യപ്പെട്ടുന്ന താളങ്ങളുടെ ചേതോഹരമായ സമ്മേളനംകൊണ്ട് രമണീയമായും കൈകളിൽ കിലുങ്ങുന്ന വളകളോടും അടിക്കടി അന്യോന്യം ചുമലിൽ ചേർത്തുവെക്കപ്പെട്ട കൈകളോടും കൂടിയതായും ഇരിക്കുന്ന രാസക്രീഡാമഹോത്സവത്തെ എല്ലാവരും ഭജിച്ചുകൊൾവിൻ !

**ശ്രദ്ധയാ വിരചിതാനുഗാനകൃത താരതാര മധുരസ്വരേ**

**നർത്തനേƒഥ ലളിതാംഗഹാര ലുളിതാംഗഹാര മണിഭൂഷണേ**

**സമ്മദേന കൃതപുഷ്പവർഷമലം ഉന്മിഷദ് ദിവിഷദാം കുലം**

ചിന്മയേ ത്വയി നിലീയമാനമിവ സമ്മുമോഹ സവധൂകുലം. || 5 ||

അനന്തരം ശ്രദ്ധയോടുകൂടിയ അനുഗാനങ്ങൾകൊണ്ട് ക്രമാതൃച്ചമായ മധുരസ്വരത്തോടുകൂടിയതും മനോഹരങ്ങളായ അംഗചലനങ്ങൾകൊണ്ട് ഇളകിക്കൊണ്ടിരിക്കുന്ന കമനീയങ്ങളായ ഹാരങ്ങളോടും രത്നാഭരണങ്ങളോടുംകൂടിയതും ആയ നൃത്തത്തിൽ സന്തോഷാതിരേകത്താൽ പുഷ്പവൃഷ്ടി ചെയ്തുകൊണ്ട് ഏറ്റവും ഉത്സാഹത്തോടുകൂടി നിന്നിരുന്ന ദേവഗണങ്ങള് പത്നീജനങ്ങളോടുംകൂടി ചൈതന്യസ്വരൂപനായ നിന്തിരുവടിയിൽ ലയിച്ചുപോയോ എന്നു തോന്നുമാറു നിശ്ചേഷ്ടതയെ പ്രാപിച്ചു.

സ്വിന്നസന്നതനുവല്ലരീ തദനു കാƒപി നാമ പശുപാംഗനാ

കാന്തമംസമവലംബതേ സ്മ തവ താന്തിഭാര മുകുളേക്ഷണാ

കാചിദാചലിതകുന്തലാ നവ പടീരസാര ഘനസൗരഭം

വഞ്ചനേന തവ സഞ്ചുചുംബ ഭുജമഞ്ചിതോരു പുളകാങ്കുരാ || 6 ||

അനന്തരം ഒരു ഗോപാംഗന വിയർത്തു തളർന്ന ശരീരത്തോടുകൂടിയവളും ഏറ്റവും വർദ്ധിച്ച ക്ഷീണംകൊണ്ട് അടഞ്ഞ കണ്ണുകളോടുകൂടിയവളുമായിട്ട് അങ്ങയുടെ മനോഹരമായ ചുമലിൽ ചാഞ്ഞുകൊണ്ടുനിന്നു. വേറൊരുത്തി ഇളകിക്കൊണ്ടിരിക്കുന്ന കറുനരിയോടുകൂടിയവളായിട്ട് പുതിയ ചന്ദനത്തിന്റെ നവസുഗന്ധമിണങ്ങിയ നിന്തിരുവടിയുടെ കൈയിനെ മണക്കുകയാണെന്ന വ്യാജത്താൽ മനോഹരമായ പുളകച്ചാർത്തണിഞ്ഞുകൊണ്ട് നന്നായി മുകർന്നു.

കാƒപി ഗണ്ഡഭുവി സന്നിധായ നിജ ഗണ്ഡമാകുലിതകുണ്ഡലം

പുണ്യപൂരനിധിരന്വവാപ തവ പൂഗചർവ്വിത രസാമൃതം

ഇന്ദിരാവിഹൃതിമന്ദിരം ഭുവന സുന്ദരം ഹി നടനാന്തരേ

ത്വാമവാപ്യ ദധുരംഗനാഃ കിമു ന സമ്മദോന്മദ ദശാന്തരം ? || 7 ||

പുണ്യപൂരങ്ങൾക്കിരിപ്പിടമായ വേറൊരുത്തി നിന്തിരുവടിയുടെ കവിൾത്തടത്തിൽ ഇളകിക്കൊണ്ടിരിക്കുന്ന കുണ്ഡലത്തോട്ടുകൂടിയ തന്റെ ചേർത്തണച്ചുവെച്ച് താംബൂലത്തിന്റെ അമൃതതുല്യമായ ചർവിതരസത്തെ ആസ്വദിച്ചു. രാസലീലനൃത്തമദ്ധ്യത്തിൽ സാക്ഷാൽ ശ്രീദേവിയുടെ ക്രീഡാഭവനമായി ലോകൈകസുന്ദരനായിരിക്കുന്ന നിന്തിരുവടിയെ ലഭിച്ചിട്ട് ആ ലളിതാംഗികൾ സന്തോഷവും സംഭ്രാന്തവും ആയ ഏതേത് അവസ്ഥാന്തരത്തെയാണ് പ്രാപിക്കുന്നത് ?

**ഗാനമീശ ! വിരതം, ക്രമേണ കില വാദ്യമേളനമുപാരതം**

**ബ്രഹ്മസമ്മദ രസാകുലാഃസ്സദസി കേവലം നനൃതുരംഗനാഃ**

**നാവിദന്നപി ച നീവികാം കിമപി കുന്തളീമപി ച കഞ്ചുളീം**

**ജ്യോതിഷമപി കദംബകം ദിവി വിളംബിതം കിമപരം ബ്രുവേ ? ॥ 8 ॥**

ഹേ ഭഗവൻ ! വേണുഗാനമവസാനിച്ചു. ക്രമത്തിൽ വാദ്യമേളങ്ങളും അവസാനിച്ചു. ഗോപാംഗനകൾ മാത്രം ബ്രഹ്മാനന്ദരസമാസ്വദിച്ച് മതിമറന്നവരായിട്ട് സദസ്സിൽ നൃത്തംചെയ്തുകൊണ്ടയിരുന്നു. എന്നുമാത്രമല്ല, അഴിഞ്ഞുപോയ മടിക്കുത്തിനേയോ ചിതരിക്കിടക്കുന്ന തലമുടിയേയോ കെട്ടഴിഞ്ഞുപോയ സ്തനകഞ്ചുകത്തെത്തന്നെയോ യാതൊന്നിനേയും അറിഞ്ഞതേയില്ല; ഗ്രഹനക്ഷത്രങ്ങളുടെ സമൂഹംകൂടി ആകാശമാർഗ്ഗത്തിൽ ചലനമില്ലാതെ സ്തംഭിച്ചുനിന്നുപോയി. ഇതിന്നിമീതെ എന്താണ് പറയേണ്ടത് ?

**മോദസീമ്നി ഭുവനം വിലാപ്യ വിഹൃതിം സമാപ്യ ച തതോ വിഭോ!**

**കേളിസംമൃദിത നിർമ്മലാംഗ നവ ഘർമ്മലേശ സുഭഗാത്മനാം**

**മന്മഥാസഹന ചേതസാം പശുപ യോഷിതാം സുകൃതചോദിത**

**സ്താവദാകലിതമൂർത്തിരാദധിഥ മാരവീരപരമോത്സവാന് ॥ 9 ॥**

പരമാത്മസ്വരൂപിൻ! ലോകത്തെ ആനന്ദത്തിന്റെ അപാരതയിൽ ലയിപ്പിച്ച് ക്രീഡയേയും അവസാനിപ്പിച്ചു. അനന്തരം രാസലീലയിൽ തളർന്ന നിർമ്മലമായ അംഗങ്ങളിൽ പൊടിഞ്ഞ പുതിയ വിയർപ്പുതുള്ളികളാൽ സുന്ദരതരമായ

ശരീരത്തോട്ടുകൂടിയവരായും മന്മഥപീഡ സഹിപ്പാനശക്തമായ മനസ്സോട്ടുകൂടിയവരായും ഇരിക്കുന്ന ഗോപാംഗനമാരുടെ പുണ്യപൂരത്താൽ പ്രേരിക്കപ്പെട്ടവനായി അത്രത്തോളം സ്വീകരിക്കപ്പെട്ട ശരീരങ്ങളോട്ടുകൂടിയവനായി നിന്തിരുവടി പരാക്രമിയായ കാമദേവന്റെ മഹോത്സവങ്ങളെ കൊണ്ടാടി.

**കേളിഭേദ പരിലോളിതാഭിരതി ലാളിതാഭിരബലാളിഭിഃ**

**സ്വൈരമീശ ! നനു സൂരജാപയസി ചാരുനാമ വിഹൃതിം വ്യധാഃ**

**കാനനേ$\neq$പി ച വിസാരി ശീതള കിശോരമാരുത മനോഹരേ**

**സൂനസൗരഭമയേ വിലേസിഥ വിലാസിനീ ശതവിമോഹനം || 10 ||**

ഹേ സർവേശ്വര! പലവിധത്തിലുള്ള രതിക്രീഡാവിശേഷങ്ങളാൽ ക്ഷീണിച്ചവരും ഏറ്റവും ലാളിക്കപ്പെട്ട് ഉന്മേഷം വർദ്ധിപ്പിക്കപ്പെട്ടവരുമായ അബലാസമൂഹങ്ങളോട്ടുകൂടിയ നിന്തിരുവടി യമുനാജലത്തിൽ യഥേഷ്ടം മനോഹരമായി ക്രീഡിച്ചു. എന്നല്ല, മന്ദം മന്ദം വീശുന്ന കളിരിളംകാറ്റുകൊണ്ട് ചേതോഹരവും പുതിയ പുഷ്പങ്ങളുടെ പരിമളധോരണിയോട്ടുകൂടിയതുമായ വനപ്രദേശങ്ങളിൽ ആ മോഹനാംഗികൾക്കെല്ലാം വീണ്ടും വീണ്ടും മോഹം വളർത്തുമാറ് വിഹരിച്ചുകൊണ്ടിരുന്നു.

**കാമനീരിതി ഹി യാമിനീഷു ഖലു കാമനീയകനിധേ ! ഭവാൻ**

**പൂർണ്ണസമ്മദരസാർണ്ണവം കമപി യോഗിഗമ്യനുഭാവയന്**

**ബ്രഹ്മശങ്കരമുഖാനപീഹ പശുപാംഗനാസു ബഹുമാനയൻ**

**ഭക്തലോകഗമനീയരൂപ ! കമനീയ! കൃഷ്ണ ! പരിപാഹി മാം || 11 ||**

സുന്ദരമൂർത്തേ! നിന്തിരുവടി ഇപ്രകാരമെല്ലാം ഇടയയുവതികളെ അനേകം രാത്രികളിൽ യോഗിമാർക്കു മാത്രം പ്രാപിക്കത്തക്കതായി അനിർവചനീയമായി പരിപൂർണ്ണമായിരിക്കുന്ന ബ്രഹ്മാനന്ദരസസുഖത്തെ അനുഭവിപ്പിക്കുന്നവനായി ബ്രഹ്മാവ്, ശിവൻ മുതലായവരെകൂടി ഇവിടെയുള്ള ഇടയസ്ത്രീകളിൽ ബഹുമാനമുള്ള വരാക്കിത്തീർത്തു. ഭക്തന്മാർക്കുമാത്രം പ്രത്യക്ഷപ്പെടുത്താവുന്ന സ്വരൂപത്തോട്ടുകൂടിയ മോഹനാംഗനായ ഹേ കൃഷ്ണ! എന്നെ രക്ഷിക്കേണമെ !

**രാസക്രീഡാവർണ്ണനം എന്ന അറുപത്തൊമ്പതാം ദശകം സമാപ്തം.**

**ആദിതഃ ശ്ലോകാഃ 708.**
**വൃത്തം: കുസുമമഞ്ജരീ**
**ലക്ഷണം: രം നരം നരനരം നിരന്നുവുമെങ്കിലോ കുസുമമഞ്ജരീ**

Dasakam 70 - സുദർശനശാപമോക്ഷദിവർണ്ണനം

ഇതി ത്വയി രസാകുലം രമിതവല്ലഭേ വല്ലവാഃ

കദാƒപി പുരമംബികാകമിതുരംബികാകാനനേ

സമേത്യ ഭവതാ സമം നിശി നിഷേവ്യ ദിവ്യോത്സവം

സുഖം സുഷുപുരഗ്രസീദ് വ്രജപമുഗ്രനാഗസ്തദാ ll 1 ll

ഇപ്രകാരം നിന്തിരുവടി രസാനുഭവംകൊണ്ടു പരവശമാംവണ്ണം ആ സുന്ദരിമാരെ രമിപ്പിച്ചുകോണ്ടിരിക്കവേ ഒരിക്കൽ ഗോപന്മാർ അംബികാവനത്തിലെ പാർവ്വതീപതിയായ ശ്രീപരമേശ്വരന്റെ ക്ഷേത്രത്തിലേക്കു നിന്തിരുവടിയൊന്നിച്ചുചെന്ന് അവിടെ ഉത്സവത്തിൽ പങ്കുകൊണ്ട് രാത്രിയിൽ സുഖമായി കിടന്നുറങ്ങി. ആ സമയം ഒരു ഘോരമായ പെരുമ്പാമ്പ് വ്രജനാഥനായ നന്ദഗോപനെ പിടികൂടി.

സമുന്മുഖമഥോല്മുകൈഃ അഭിഹതേƒപി തസ്മിൻ ബലാത്

അമുഞ്ചതി ഭവത്പദേ ന്യപതി പാഹി പാഹീതി തൈഃ

തദാ ഖലു പദാ ഭവാൻ സമുപഗമ്യ പസ്പർശ തം

ബഭൗ സ ച നിജാം തനും സമുപസാദ്യ വൈദ്യാധിരീം. ll 2 ll

ഉടൻതന്നെ വിറകുകൊള്ളികൾകൊണ്ട് ശക്തിയോടെ അടിക്കപ്പെട്ടിട്ടും കടിച്ചുകൊണ്ടിരുന്ന അത് പിടി വിടാതിരുന്നപ്പോൾ ആ ഗോപന്മാര് "രക്ഷിക്കണേ! രക്ഷിക്കണേ! എന്നിങ്ങിനെ അങ്ങയുടെ കാൽക്കല് വീണു നിലവിളിക്കവേ നിന്തിരുവടി ഉടനെതന്നെ അടുത്തുചെന്ന് കാൽകൊണ്ട് ചവിട്ടി; ആ പെരുമ്പാമ്പാകട്ടെ വിദ്യാധരസംബന്ധമായ തന്റെ സ്വന്തം രൂപത്തെ പ്രാപിച്ച് പരിശോഭിച്ചു.

സുദർശനധര ! പ്രഭോ നനു സുദർശനാഖ്യോസ്മ്യഹം

മുനീൻ ക്വചിദപഹാസം ത ഇഹ മാം വ്യധുർവാഹസം

**ഭവത്പദ സമർപ്പണാദമലതാം ഗതോഽസ്മീത്യസൗ**

**സ്തുവൻ നിജപദം യയൗ, വ്രജപദം ച ഗോപാ മുദാ . || 3 ||**

സുദർശനപാണിയായ ഹേ ദേവ! ഞാൻ സുദർശനൻ എന്ന പോരോടുകൂടിയ വിദ്യാധരൻതന്നെയാണ്. ഒരിടത്തുവെച്ച് മഹർഷിമാരെ പരിഹസിക്കയുണ്ടായി; അവർ എന്നെ ഇവിടെ ഒരു പെരുമ്പാമ്പാക്കി വിട്ടുകളഞ്ഞു; നിന്തിരുവടിയുടെ പാദസ്പർശംകൊണ്ട് ഞാൻ പരിശുദ്ധനായിത്തീർന്നിരിക്കുന്നു." ഇപ്രകാരം സ്തുതിച്ചുകൊണ്ട് ഇവൻ സ്വസ്ഥാനമായ ഗന്ധർവ്വലോകത്തിലേക്കുപോയി; ഗോപന്മാർ സന്തോഷത്തോടുകൂടി ഗോപവാടത്തിലേക്കും യാത്രയായി.

**കദാഽപി ഖലു സീരിണാ വിഹരതി ത്വയി സ്ത്രീജനൈഃ**

**ജഹാര ധനദാനുഗസ്സ കില ശംഖചൂഡോഽബലാഃ**

**അതിദ്രുതമനുദ്രുതസ്തമഥ മുക്തനാരീജനം**

**രുരോജിഥ, ശിരോമണിം ഹലഭൃതേ ച തസ്യാദദാഃ || 4 ||**

ഒരിക്കൽ അഗ്രജനായ ബലരാമനോടും ഗോപികളോടുംകൂടി നിന്തിരുവടി ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ കുബേരന്റെ അനുചരനായ ആ ശംഖചൂഡൻ എന്നവൻ സ്ത്രീകളെ അപഹരിച്ചുകൊണ്ടുപോയി; ഉടനെ നിന്തിരുവടി അതിവേഗത്തിൽ അവനെ പിന്തുടർന്നുചെന്നു സ്ത്രീകളേയും വിട്ട് ഓടുന്നവനായ അവനെ നിഗ്രഹിച്ച് അവന്റെ സിരോരത്നത്തെ ബലഭദ്രനു സമ്മാനിക്കുകയും ചെയ്തു.

**ദിനേഷു ച സുഹൃജ്ജനൈഃ സഹ വനേഷു ലീലാപരം**

**മനോഭവമനോഹരം രസിതവേണുനാദാമൃതം**

**ഭവന്തമമരീദൃശാം അമൃതപാരണാദായിനം**

**വിചിന്ത്യ കിമു നാലപൻ വിരഹതാപിതാ ഗോപികാഃ ? || 5 ||**

പകൽ സമയങ്ങളിൽ ചങ്ങാതികളോടുകൂടി വനങ്ങളിൽ ലീലാതൽപരനായി സാക്ഷാൽ മന്മഥന്റെ മനസ്സിനെകൂടി വശീകരിക്കുന്നവനായി വേണുനാദത്തിന്റെ

മാധുര്യത്തില് രസിക്കുന്നവനായി അപ്സരസ്ത്രീകളുടെ നേത്രങ്ങൾക്കു അമൃതപാരണ നൽകി കുളുർമ നൽക്കുന്നവനായിരിക്കുന്ന നിന്തിരുവടിയെ ചിന്തിച്ചുകൊണ്ടു വിരഹതാപത്തോടു കൂടിയ ആ ഗോപസ്ത്രീകൾ എന്ത് ആലാപത്തെയാണ് ചെയ്യാതിരുന്നത്?

**ഭോജരാജഭൃത്യകസ്ത്വഥ കശ്ചിത് കഷ്ട-ദുഷ്ടപഥ ദൃഷ്ടിരരിഷ്ടഃ**

**നിഷ്ഠുരാകൃതിരപഷ്ഠുനിനാദഃ തിഷ്ഠതേ സ്മ ഭവതേ വൃഷരൂപീ || 6 ||**

അനന്തരമൊരുനാൾ പരോപദ്രവത്തിലും ദുർമാർഗത്തിലും താല്പർയ്യത്തോടു കൂടിയവനായ കംസന്റെ ഭൃത്യനായ അരിഷ്ടനെന്ന ഒരസുരൻ ഭയങ്കരസ്വരൂപത്തോടും കഠോരമായ ശബ്ദത്തോടുംകൂടിയ ഒരു കാളയുടെ രൂപത്തിൽ നിന്തിരുവടിയെ എതിരിട്ടു.

**ശാക്വരോ്ഥ ജഗതീധൃതിഹാരീ മൂർത്തിമേഷ ബൃഹന്തീം പ്രദധാനഃ**

**പംക്തിമാശു പരിഘൂർണ്യ പശൂനാം ഛന്ദസാം നിധിമവാപ ഭവന്തം || 7 ||**

അനന്തരം വൃഷഭരൂപിയായി ലോകത്തിൽ എല്ലാവരുടെ ധൈർയ്യത്തേയും അപഹരിക്കുന്നവനായി ഏറ്റവും വലിയ ശരീരത്തോടുകൂടിയവനായ ആ അസുരന് പശുക്കൂട്ടങ്ങളെ വിരട്ടിയോടിച്ച്കൊണ്ട് വേദഗജനായ നിന്തിരുവടിയെ സമീപിച്ചു.

**തുംഗശൃംഗമുഖമാശ്വഭിയന്തം സംഗൃഹയ്യ രഭസാദഭിയം തം**

**ഭദ്രരൂപമപി ദൈത്യമഭദ്രം മർദ്ദയന്നമദയഃസുരലോകം. || 8 ||**

ഉയർന്നുനില്ക്കുന്ന കൊമ്പുകളുടെ അഗ്രങ്ങളോടുകൂടിയവനായി അതിവേഗത്തില് നേരിട്ടു പാഞ്ഞുവരുന്ന നിർഭയനും വൃഷഭരൂപിയാണെങ്കിലും ദുഷ്ടനുമായിരിക്കുന്ന ആ അസുരനെ വേഗത്തിൽ കടന്നുപിടിച്ച് മുഷ്ടികൊണ്ട് ഞെരിച്ച് ദേവന്മാരെ സന്തോഷിപ്പിച്ചു.

**ചിത്രമദ്യ ഭഗവൻ ! വൃഷഘാതാത് സുസ്ഥിരാ്ജനി വൃഷസ്ഥിതിരുർവ്യാം**

**വർദ്ധതേ ച വൃഷചേതസി ഭൂയാന് മോദ ഇത്യഭിനുതോƒസി സുരൈസ്ത്വം. ॥ 9 ॥**

'വൃഷഭനിഗ്രഹംകൊണ്ട് ഇപ്പോൾ ഭൂലോകത്തില് ധർമ്മത്തിന്റെ പ്രതിഷ്ഠ ഇളക്കമില്ലാത്തതായിത്തീർന്നു; ദേവേന്ദ്രന്റെ മനസ്സിൽ മേൽക്കുമേൽ സന്തോഷം വർദ്ധിച്ചുവരികയും ചെയ്യുന്നു. ഇത് ആശ്ചര്യംതന്നെ ഹേ ഭഗവാനേ!" എന്നിങ്ങിനെയെല്ലാം ദേവന്മാരാൽ നിന്തിരുവടി സ്തുതിക്കപ്പെട്ടവനായി ഭവിക്കുന്നു.

**ഔക്ഷകാണി! പരിധാവത ദൂരം വീക്ഷ്യതാം അയമിഹോക്ഷവിഭേദീ**

**ഇത്ഥമാത്തഹസിതൈഃസഹ ഗോപൈഃ ഗേഹഗസ്ത്വമവ വാതപുരേശ! ॥ 10 ॥**

കാളകളേ! നിങ്ങൾ ദൂരെയെവിടെയെങ്കിലും ഓടിപ്പോയ്ക്കോൾവിൻ ! ഇവിടെ ഈ കാളയെക്കൊന്നവനെ കണ്ടുകൊൾവിന് ! എന്നിങ്ങിനെ ചിരിച്ചു പരിഹസിക്കുന്നവരായ ഇടയബാലന്മാരോടുകൂടി വീട്ടിലെത്തിച്ചേർന്നു നിന്തിരുവടി ഹേ ഗുരുവായൂരപ്പ ! എന്നെ രക്ഷിക്കേണമേ.

സുദർശനശാപമോക്ഷാദിവർണ്ണനം എന്ന എഴുപതാംദശകം സമാപ്തം
ആദിതഃ ശ്ലോകാഃ 718.
വൃത്തം 1-5 പൃത്ഥി. ലക്ഷണം. ജസം ജസയലങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥിയാം
വൃത്തം. 6- 10 സ്വാഗത . ലക്ഷണം. സ്വാഗതയ്ക്കു രനഭം ഗുരു രണ്ടും.

Dasakam 71 - കേശീവ്യോമാസുരവധക്രീഡാവർണ്ണനം.

യത്നേഷു സർവ്വേഷ്വപി നാവകേശി

കേശീ സ ഭോജേശിതുരിഷ്ടബന്ധുഃ

ത്വം സിന്ധുജാവാപ്യ ഇതീവ മത്വാ

സംപ്രാപ്തവാൻ സിന്ധുജവാജിരൂപഃ || 1 ||

എല്ലാ പ്രവൃത്തികളിലും ഫലത്തോടുകൂടിയവനും ഭോജേശ്വരനായ കംസന്റെ ഉറ്റ ബന്ധുവുമായ ആ കേശി എന്ന അസുരൻ നിന്തിരുവടി മഹാലക്ഷ്മിയാൽ (കുതിരയാൽ എന്നും) പ്രാപിക്കത്തക്കവനാണ് എന്ന വിചാരിച്ചിട്ടോ എന്ന തോന്നുമറു സിന്ധുദേശത്തിൽ ജനിച്ച കുതിരയുടെ രൂപത്തോടുകൂടിയവനായി അവിടെ വന്നുചേർന്നു.

ഗന്ധർവ്വതാമേഷ ഗതോഽപി രൂക്ഷൈഃ

നാദൈഃസമുദ്വേജിത സർവ്വലോകഃ

ഭവദ്വിലോകാവധി ഗോപവാടീം

പ്രമർദ്യ പാപഃ പുനരാപതത് ത്വാം || 2 ||

ദുഷ്ടനായ ഇവൻ ഗന്ധർവ്വന്റെ (കുതിരയുടെ) അവസ്ഥയെ പ്രാപിച്ചിട്ടും കഠോരങ്ങളായ ശബ്ദങ്ങളാൽ എല്ലാവരേയും ഭയപ്പെടുത്തുന്നവനായി അങ്ങയെ കണ്ടെത്തുന്നതുവരെ അമ്പാടിയെ തകർത്തുകൊണ്ട് പിന്നീട് നിന്തിരുവടിയെ പ്രാപിച്ചു.

താർക്ഷ്യാർപ്പിതാംഘ്രേസ്തവ താർക്ഷ്യ ഏഷഃ

ചിക്ഷേപ വക്ഷോഭുവി നാമ പാദം

ഭൃഗോഃ പദാഘാതകഥാം നിശമ്യ

സ്വേനാപി ശക്യം തദിതീവ മോഹാത് ॥ 3 ॥

ഈ കുതിര ഭൃഗുമഹർഷിയുടെ പാദപ്രഹരകഥയെ കേട്ടിട്ട് തന്നെകൊണ്ടും അത് കഴിയുമെന്ന് മോഹംകൊണ്ടാണോ എന്നു തോന്നുമാറ് ശ്രീ ഗരുഡനിൽ അർപ്പിക്കപ്പെട്ട പാദങ്ങളോടുകൂടിയ നിന്തിരുവടിയുടെ തിരുമാർവ്വിടത്തില് പിൻകാൽകൊണ്ടു ചവിട്ടി.

പ്രവഞ്ചയന്നസ്യ ഖുരാഞ്ചലം ദ്രാകമും

ച ചിക്ഷേപിഥ ദൂരദൂരം

സമ്മൂർച്ഛിതോഽപി ഹ്യതിമൂർച്ഛിതേന

ക്രോധോഷ്മണാ ഖാദിതുമാദ്രുതസ്ത്വാം ॥ 4 ॥

ഇവന്റെ കുളമ്പുകൊണ്ടുള്ള പ്രഹരത്തെ ഒഴിച്ചുമാറി ഉടൻതന്നെ ഇവനെ വളരെ ദൂരത്തിലേക്കു, നിന്തിരുവടി എടുത്തെറിയുകയും ചെയ്തു; അവൻ ബോധക്ഷയം ബാധിച്ചവനായിരുന്നിട്ടും കടുത്ത കോപത്തോടെ നിന്തിരുവടിയെ കടിക്കുന്നതിന്നു നേരിട്ടു പാഞ്ഞുവന്നു.

ത്വം വാഹദണ്ഡേ കൃതധീശ്ച വാഹാ

ദണ്ഡം ന്യധാസ്തസ്യ മുഖേ തദാനീം

തദ്വൃദ്ധിരുദ്ധശ്വസനോ ഗതാസുഃ

സപ്തീഭവന്നപ്യയമൈക്യകാഗാത് ॥ 5 ॥

നിന്തിരുവടി കുതിരയെ നിഗ്രഹിക്കുന്നതിന്നു മനസ്സിലുറപ്പിച്ചുകൊണ്ട് കടിപ്പാൻ വരുന്ന സമയം അതിന്റെ വായ്ക്കകത്ത് ബാഹുദണ്ഡത്തെ പ്രവേശിപ്പിച്ചു. ആ കൈയിന്റെ വർദ്ധനംകൊണ്ട് തടുക്കപ്പെട്ട ശ്വാസത്തൊടുകൂടിയവനായി പ്രാണൻ പോയ ഇവൻ അശ്വമായിത്തീർന്നവനെങ്കിലും (ഏഴായിത്തീർന്നവനെങ്കിലും എന്നും) അങ്ങയോടു ഐക്യം പ്രാപിച്ചു (ഒന്നായിച്ചേർന്നു എന്നും).

ആലംഭമാത്രേണ പശോഃ സുരാണാം

പ്രസാദകേ നത്ത ഇവാശ്വമേധേ

കൃതേ ത്വയാ ഹർഷവശാത് സുരേന്ദ്രാഃ

ത്വാം തുഷ്ടുവുഃ കേശവനാമധേയം || 6 ||

യാഗപശുവിന്റെ വധംകൊണ്ടുമാത്രം ദേവന്മരെ പ്രസാദിപ്പിക്കുന്നതും പുതിയതുമായ അശ്വമേധം നിന്തിരുവടിയെ കേശവൻ എന്ന തിരുനാമത്തോടുകൂടിയവനായി സന്തോഷപാരവശ്യത്തോടെ സ്തുതിച്ചു.

കംസായ തേ ശൗരിസുതത്വമുക്ത്വാ

തം തദ്വധോത്കം പ്രതിരുദ്ധ്യ വാചാ

പ്രാപ്തേന കേശിക്ഷപണാവസാനേ

ശ്രീ നാരദേന ത്വമഭിഷ്ടുതോƒഭൂഃ || 7 ||

നിന്തിരുവടി വസുദേവന്റെ സുതനാണെന്ന വർത്തമാനത്തെ കംസനോട് പറഞ്ഞറിയിച്ചു അദ്ദേഹത്തെ വധിക്കുന്നതിന്നു ഉദ്യമിച്ച ആ കംസനെ നല്ലവാക്കു പറഞ്ഞ് തടഞ്ഞ് കേശിയുടെ വധത്തിന്നുശേഷം അവിടെ വന്നുചേർന്ന നാരദമഹർഷിയാല് നിന്തിരുവടി സ്തുതിക്കപ്പെട്ടവനായി ഭവിച്ചു.

കദാപി ഗോപൈഃസഹ കാനനാന്തേ

നിലായനക്രീഡനലോലുപം ത്വാം

മയാത്മജഃ പ്രാപ ദുരന്തമായോ

വ്യോമാഭിധോ വ്യോമചരോപരോധീ || 8 ||

ഒരിക്കൽ യമുനാതീരവനപ്രദേശങ്ങളിൽ ഗോപബാലന്മരൊന്നിച്ച് ഒളിഞ്ഞുകളിക്കുന്നതിൽ ഉൽസുകനായിരുന്ന നിന്തിരുവടിയെ വലിയ മായാവിയും ദേവശത്രുവും മയാസുരന്റെ പുത്രനുമായ വ്യോമാസുരൻ സമീപിച്ചു.

**സ ചോരപാലയിതവല്ലവേഷു**

**ചോരായിതോ ഗോപശിശൂൻ പശൂംശ്ച**

**ഗുഹാസു കൃത്വാ പിദധേ ശിലാഭിഃ**

**ത്വയാ ച ബുദ്ധ്വാ പരിമർദ്ദിതോƒഭൂത്.  || 9 ||**

കള്ളന്മാരും രക്ഷകന്മാരുമായിക്കളിക്കുന്ന ഗോപന്മാർക്കിടയിൽ കള്ളനായിത്തീർന്ന അവൻ ഗോപബാലന്മാരേയും പശുക്കളേയും ഗുഹകളിൽ കൊണ്ടുപോയാക്കി കല്ലുകൾക്കൊണ്ട് ഇട്ടടച്ചു; നിന്തിരുവടിയാൽ മനസ്സിലാക്കപ്പെട്ട് അടിച്ചു ചതക്കപ്പെട്ടുകയും ചെയ്തു.

**ഏവം വിധൈശ്ചാദ്ഭുതകേളിഭേദഃ**

**ആനന്ദമൂർച്ഛാമതുലാം വ്രജസ്യ**

**പദേ പദേ നൂതനയന്നസീമാം**

**പരാത്മരൂപിന് ! പവനേശ ! പായാഃ  || 10 ||**

പരമാത്മസ്വരൂപിയായിരിക്കുന്ന ഗുരുവായൂരപ്പ ! ഇപ്രകാരമുള്ള ആശ്ചര്യകരങ്ങളായ ലീലാവിലാസങ്ങളെക്കൊണ്ട് ഗോകുലനിവാസികൾക്ക് നിസ്തുല്യവും അളവറ്റതുമായ ആനന്ദാശയത്തെ അടിക്കടി പുതുതാക്കി നൽകിക്കൊണ്ടിരിക്കുന്നവനായ നിന്തിരുവടി രക്ഷിക്കേണമേ.

കേശിവ്യോമവധക്രീഡാദിവർണ്ണനം എന്ന എഴുപത്തൊന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 728.
വൃത്തം ഉപജാതി.

Dasakam 72 - അക്രൂര യാത്രാവൃത്താന്തവർണ്ണനം

കംസോ/ഥ നാരദഗിരാ വ്രജവാസിനം ത്വാം

ആകർണ്ണ്യ ദീർണ്ണഹൃദയഃസ ഹി ഗാന്ദിനേയം

ആഹൂയ കാർമ്മുകമഖച്ഛലതോ ഭവന്തം

ആനേതുമേനമഹിനോദഹിനാഥശായിൻ ! || 1 ||

ശേഷതല്പത്തിൽ പള്ളികൊള്ളുന്ന ദേവ ! അതിന്നുശേഷം നാരദൻ പറഞ്ഞതിൽനിന്നു നിന്തിരുവടിയെ അമ്പാടിയിൽ നിവസിക്കുന്നവനായി കേട്ട് ആ ഭോജേശ്വരനായ കംസൻ മനം കലങ്ങിയവനായി ഗാന്ദിനീപുത്രനായ അക്രൂരനെ വിളിച്ച് ധനുർയ്യാഗമെന്ന വ്യാജേന നിന്തിരുവടിയെക്കൂട്ടികൊണ്ടുവരുന്നതിന്നു ഇവനെ നിയോഗിച്ചയച്ചു.

അക്രൂര ഏഷ ഭവംദംഘ്രിപരശ്ചിരായ

ത്വദ്ദർശനാക്ഷമമനാഃ ക്ഷിതിപാലഭീത്യാ

തസ്യാജ്ഞയൈവ പുനരീക്ഷിതുമുദ്യതസ്ത്വാം

ആനന്ദഭാരമതിഭൂരിതരം ബഭാര || 2 ||

വളരെക്കാലമായി നിന്തിരുവടിയുടെ തൃപ്പാദങ്ങളെ ഭജിച്ചുകൊണ്ടും ഭോജശ്വരനെയുള്ള ഭയംനിമിത്തം നിന്തിരുവടിയെ വന്നു കാണ്മാന് കഴിവില്ലാതെ മനസ്സഴറിക്കൊണ്ടും കഴിഞ്ഞിരുന്ന ഈ അക്രൂരന്റെ ഇപ്പോൾ ആ കംസന്റെ കല്പനകൊണ്ടുതന്നെ നിന്തിരുവടിയെ ദർശിപ്പാന് പുറപ്പെട്ടവനായി ഏറ്റവും വർദ്ധിച്ച ആനന്ദാതിശയത്തെ ഉൾക്കൊണ്ടു.

സോ/യം രഥേന സുകൃതീർ ഭവതോ നിവാസം

ഗച്ഛൻ മനോരഥഗണാംസ്ത്വയി ധാർയ്യമാണാന്

ആസ്വാദയൻ മുഹുരപായഭയേന ദൈവം

സംപ്രാർത്ഥയന് പഥി ന കഞ്ചിദപി വ്യജാനാത് ॥ 3 ॥

പുണ്യംചെയ്തവനായ ആ അക്രൂരൻ നിന്തിരുവടിയുടെ വാസസ്ഥലമായ അമ്പാടിയിലേക്ക് തേരിൽ യാത്രചെയ്യുന്നവനായി നിന്തിരുവടിയെപറ്റി മനസ്സിൽ ആലോചിക്കപ്പെടുന്നവയായ മനോരഥങ്ങളെ വീണ്ടും വീണ്ടും ആസ്വദിച്ചുകൊണ്ടും (അങ്ങയെ കുടുക്കിലാക്കേണമെന്നുദ്ദേശത്തോടുകൂടിയുള്ള സന്ദേശവും വഹിച്ചുകൊണ്ടുപൊക്കുന്നവനാകകൊണ്ട്) അപായം വല്ലതും സംഭവിച്ചേക്കുമോ എന്ന ഭയത്താൽ ഈശ്വരനെ പ്രാർത്ഥിച്ചുകൊണ്ടു വഴിയില് യാതൊന്നുംതന്നെ അറിഞ്ഞില്ല.

ദ്രക്ഷ്യാമി വേദശതഗീതഗതിം പുമാംസം

സ്പ്രക്ഷ്യാമി കിംസ്വിദപി നാമ പരിഷ്വജേയം

കിം വക്ഷ്യതേ സ ഖലു മാം ക്വനു വീക്ഷിതഃസ്യാത്

ഇത്ഥം നിനായ സ ഭവന്മയമേവ മാർഗ്ഗം ॥ 4 ॥

വേദങ്ങളാൽ ഗാനംചെയ്യപ്പെട്ട പ്രാപ്യമാർഗ്ഗത്തോടുകൂടിയ പുരുഷനെ എനിക്കു കാണുവാൻ സാധിക്കുമോ? സ്പർശിക്കുവാന് സാധിക്കുമോ? ഭക്തവത്സലനായ അദ്ദേഹത്തിന്റെ ആലിംഗനസുഖം അനുഭവിക്കുവാൻ ഭാഗ്യം ലഭിക്കുമോ? ആ പരമാത്മാവ് എന്താണ് അരുളിചെയ്യുക? തൃക്കൺപാർത്തുളുമോ? എന്നിങ്ങിനെ വഴിയെല്ലാം നിന്തിരുവടിയുടെ ചിന്തകൾകൊണ്ടുതന്നെ കടന്നുവന്നു.

ഭൂയഃ ക്രമാദഭിവിശൻ ഭവദംഘ്രിപൂതം

വൃന്ദാവനം ഹരവിരിഞ്ച സുരാഭിവന്ദ്യം

ആനന്ദമഗ്ന ഇവ ലഗ്ന ഇവ പ്രമോഹേ

കിം കിം ദശാന്തരമവാപ ന പങ്കജാക്ഷ ! ॥ 5 ॥

അല്ലേ കമലാക്ഷ! അങ്ങയുടെ പാദസ്പർശമേറ്റ് പരിശുദ്ധമായി, ശിവൻ, ബ്രഹ്മാവ് മുതലായ ദേവന്മാരെന്നിവരാൽ വന്ദിക്കപ്പെട്ടതായുമിരിക്കുന്ന വൃന്ദവനപ്രദേശത്തില്

പിന്നീട് ക്രമത്തിൽ വന്നെത്തിയവനായ ആ അക്രൂരൻ പരമാനന്ദത്തിൽ മുഴുകിയവനെന്നപോലെയും മോഹത്തിൽ ലയിച്ചവനെന്നപോലെയും എതേതവസ്ഥാന്തരത്തെ പ്രാപിച്ചില്ല ?

**പശ്യന്നവന്ദത ഭവദ്വിഹൃതിസ്ഥലാനി**

**പാംസുഷ്വവേഷ്ടത ഭവച്ചരണാങ്കിതേഷു**

**കിം ബ്രൂമഹേ, ബഹുജനാ ഹി തദാപി ജാതാഃ**

**ഏവം തു ഭക്തിതരളാ വിരളഃ പരാത്മൻ ! || 6 ||**

ഹേ പരമാത്മസ്വരൂപിൻ ! നിന്തിരുവടിയുടെ ക്രീഡാസ്ഥലങ്ങളെ നോക്കിക്കാണുന്നവനായ ആ അക്രൂരൻ സമസ്കരിച്ചു; നിന്തിരുവടിയുടെ തൃപ്പാദങ്ങൾ പതിഞ്ഞുകണ്ട സ്ഥലങ്ങളിലെ പൊടികളിൽ കിടന്നുരുണ്ടു; ഞങ്ങളെന്തുപറയട്ടെ; അക്കാലത്തും വളരെ ജനങ്ങൾ ജന്മമെടുത്തിട്ടുണ്ടല്ലോ; എന്നാൽ ഇതുപോലെ ഭക്തികൊണ്ടുപരവശരായിട്ടുള്ളവർ ചുരുക്കം തന്നെയായിരുന്നു.

**സായം സ ഗോപഭവനാനി ഭവച്ചരിത്ര**

**ഗീതമൃത പ്രസൃത കർണ്ണരസായനാനി**

**പശ്യൻ പ്രമോദസരിതേവ കീലോഹ്യമനോ**

**ഗച്ഛൻ ഭവദ്ഭവനസന്നിധിമന്വയാസീത് || 7 ||**

ആ അക്രൂരൻ സന്ധ്യാസമയത്ത് അങ്ങയുടെ അദ്ഭുതചരിതങ്ങൾ കോർത്തിണക്കിയ ഗാനമാകുന്ന അമൃതം ചെവിക്കു ഇമ്പം നൽകുമാറ് പ്രസരിച്ചുകൊണ്ടിരുന്ന ഗോപഗേഹങ്ങളെ നോക്കിക്കൊണ്ട പരമാനന്ദദീപ്രവാഹംകൊണ്ടുതന്നെ വഹിച്ചു കൊണ്ടുപോകപ്പെട്ടുന്നവനോ എന്നു തോന്നുമാറ് നടന്നുകൊണ്ട് നിന്തിരുവടിയുടെ ഗൃഹത്തിന്നു സമീപം എത്തിചേർന്നു.

**താവദ്ദദർശ പശുദോഹവിലോകലോലം**

**ഭക്തോത്തമാഗതിമിവ പ്രതിപാലയന്തം**

**ഭ്രമൻ ! ഭവന്തമയമഗ്രജവന്തമന്തഃ**

**ബ്രഹ്മാനുഭൂതിരസസിന്ധുമിവോദ്വമന്തം ॥ 8 ॥**

സർവ്വേശ്വരാ! ആ സമയം ഈ അക്രൂരന് പശുവിനെ കറക്കുന്നത് കാണുന്നതിൽ കൗതുകത്തോടുകൂടിയവനായി ഉത്തമഭക്തന്മാരുടെ ആഗമനത്തെ പ്രതീക്ഷിച്ചു കൊണ്ടിരിക്കുന്നവനോ എന്നു തോന്നുമാറ് ജ്യേഷ്ഠനോടുകൂടിയിരിക്കുന്ന നിന്തിരുവടിയെ ഹൃദയാന്തർഭാഗത്ത് ബ്രഹ്മാനന്ദരസത്തെ പുറത്തേക്ക് പ്രകാശിപ്പിക്കുന്നവനെന്നു തോന്നുമാറ് ദർശിച്ചു.

**സായന്തനാപ്ലവ വിശേഷവിവിക്തഗാത്രൗ**

**ദ്വൗ പീതനീലരുചിരാംബരലോഭനീയൗ**

**നാതിപ്രപഞ്ചധൃതഭൂഷണചാരുവേഷൗ**

**മന്ദസ്മിതാർദ്രവദനൗ സ യുവാം ദദർശ ॥ 9 ॥**

ആ അക്രൂരൻ സായംസന്ധ്യാസമയത്തിലെ സ്നാനംകൊണ്ടു വിശേഷണ നിർമ്മലമായ ദേഹത്തോടുകൂടിയവരായി മഞ്ഞ, നീല എന്നീ നിറങ്ങളോടുകൂടിയ ഭംഗിയുള്ള വസ്ത്രംങ്ങൾകൊണ്ട് മനോഹരന്മാരായി മിതമായ ആഭരണങ്ങളണിഞ്ഞ് ശോഭിക്കുന്നവരായി മന്ദസ്മിതംകൊണ്ട് കുളുർമയിണങ്ങിയ മുഖത്തോടു കൂടിയവരായിരിക്കുന്ന നിങ്ങളിരുവരേയും ദർശിച്ചു.

**ദൂരാദ്രഥാത് സമവരുഹ്യ നമന്തമേന**

**മുത്ഥാപ്യ ഭക്തകുലമൗലിമഥിപഗൂഹൻ**

**ഹർഷാന്മിതാക്ഷരഗിരാ കുശാലാനുയോഗി**

**പാണിം പ്രഗൃഹ്യ സ ബലോ*ഥ ഗൃഹം നിനേഥ ॥ 10 ॥**

അനന്തരം തേരിൽനിന്നു താഴത്തിറങ്ങി വളരെ ദൂരത്തുനിന്നുതന്നെ നമസ്കരിക്കുന്ന ഭക്തകുലോത്തംസമായ ഈ അക്രൂരനെ ബലരാമനോടുകൂടിയ നിന്തിരുവടി എടുത്തെഴുന്നേല്പിച്ചു സന്തോഷത്തോടുകൂടി ആലിംഗനംചെയ്തിട്ട് അതിൽപിന്നെ

മിതാക്ഷരങ്ങളോട്ടുകൂടിയ വാക്കുകളാൽ കുശലം ചോദിച്ചുകൊണ്ട് കയ്യുംപിടിച്ച് വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി.

നന്ദേന സാകമമിതാദമർച്ചയിത്വാ

തം യാദവം, തദുദിതാം നിശമയ്യ വാർത്താം

ഗോപേഷു ഭൂപതിനിദേശകഥാം നിവേദ്യ

നാനാകഥാഭിരിഹ തേന നിശാമനൈഷീഃ || 11 ||

നന്ദഗോപനോട്ടുകൂടി ആ യാദവനായ അക്രൂരനെ ഏറ്റവും ആദരവോട്ടുകൂടി സൽക്കരിച്ച് അദ്ദേഹത്താൽ പറഞ്ഞറിയിക്കപ്പെട്ട സന്ദേശത്തെ കേട്ട് രാജാവായ കംസന്റെ ആജ്ഞാവാക്യത്തെ ഗോപന്മാരെ മനസ്സിലാക്കി; ആ അക്രൂരനോട്ടുകൂടി ഇവിടെ പല കഥകളെയുംകൊണ്ട് രാത്രിയെ കഴിച്ചുകൂട്ടി.

ചന്ദ്രാഗൃഹേ കിമുത ചന്ദ്രഭഗാഗൃഹേ നു

രാധാഗൃഹേ നു ഭവനേ കിമു മൈത്രവിന്ദേ

ധൂർത്തോ വിളംബത ? ഇതി പ്രമാദാഭിരുച്ചൈഃ

ആശങ്കിതോ നിശി മരുത്പുരനാഥ ! പായാഃ || 12 ||

ചന്ദ്രയുടെ ഗൃഹത്തിലാണോ, അതല്ല ചന്ദ്രഭഗയുടെ വീട്ടിലായിരിക്കുമോ, രാധയുടെ ഭവനത്തിൽ തന്നെയായിരിക്കുമോ, അതോ മിത്രവിന്ദയുടെ ഗൃഹത്തിലായിരിക്കാമോ ധൂർത്തനായ കൃഷ്ണൻ താമസിക്കുന്നത്? എന്നിങ്ങിനെ ആ രാത്രിയിൽ ഗോപവനിതമാരാൽ ഏറ്റവും ശങ്കിക്കപ്പെട്ടവനായ നിന്തിരുവടി ഹേ വാതാലയേശ! എന്നെ രക്ഷിച്ചാലും.

അക്രൂരയാത്രാഗമനവൃത്താന്തവർണ്ണനം എന്ന എഴുപത്തിരണ്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 749
വൃത്തം. വസന്തതിലകം.

Dasakam 73 - ഭഗവാന്റെ മഥുരാപ്രസ്ഥാനവർണ്ണനം.

നിശമയ്യ തവാഥ യാനവർത്താം

ഭൃശമാർത്താഃ പശുപാലബാലികാസ്താഃ

കിമിദം കിമിദം കഥം ന്വിതീമാഃ

സമവേതാഃ പരിദേവിതാന്യകുർവ്വന് || 1 ||

അനന്തരം നിന്തിരുവടിയുടെ മഥുരാപുരിയിലേക്കുള്ള യാത്രയെപറ്റിയെ വർത്തമാനത്തെ കേട്ടിട്ട് ആ ഗോപകന്യകമാർ ഏറ്റവും ദുഃഖിതരായി; ഇവർ ഒന്നിച്ചുചേർന്നു ഇതെന്താണ് ? ഇതെന്താണ് ? എന്നിങ്ങിനെ വിലാപങ്ങൾ തുടങ്ങി.

കരുണാനിധിരേഷ നന്ദസൂനുഃ

കഥമസ്മാൻ വിസൃജേദനന്യനാഥാഃ ?

ബത! നഃ കിമു ദൈവമേവമാസീത്

ഇതി താസ്ത്വാദ് ഗതമാനസാ വിലേപുഃ || 2 ||

ദയാനിധിയായിരിക്കുന്ന ഈ നന്ദാത്മജൻ മറ്റൊരു ശരണമില്ലാത്തവരായിരിക്കുന്ന നമ്മളെ എങ്ങിനെ വിട്ടിട്ടു പോകും? നമ്മുടെ വിധി ഇങ്ങിനെയായിത്തിർന്നുവല്ലൊ കഷ്ടംതന്നെ?! എന്നിങ്ങിനെ നിന്തിരുവടിയിൽ ലയിച്ച മനസ്സോടുകൂടിയവരായ ആ സുന്ദരിമാർ വിലപിച്ചു.

ചരമപ്രഹരേ പ്രതിഷ്ഠമാനഃ

സഹ പിത്രാ നിജമിത്രമണ്ഡലൈശ്ച

പരിതാപഭരം നിതംബിനീനാം

ശമയിഷ്യൻ വ്യമുചഃ സഖായമേകം || 3 ||

രാത്രിയുടെ അവസാനത്തിൽ അച്ഛനായ നന്ദഗോപനോടും തന്റെ സ്നേഹിതന്മാരോടുംകൂടി പുറപ്പെട്ടുന്നവനായ നിന്തിരുവടി ഗോപാംഗനമാരുടെ വർദ്ധിച്ച വ്യസനത്തെ ശമിപ്പിക്കുന്നതിന്നായി ഒരു സ്നേഹിതനെ പറഞ്ഞയച്ചു.

അചിരാദുപയാമി സന്നിധിം വോ

ഭവിതാ സാധു മയൈവ സംഗമശ്രീഃ

അമൃതാംബുനിധൗ നിമജ്ജയിഷ്യേ

ദ്രുതിമിത്യാശ്വസിതാ വധൂരകാർഷീഃ ॥ 4 ॥

നിങ്ങളുടെ അടുക്കലേക്കു താമസിയാതെതന്നെ ഞാൻ വരാം. എന്നോടുകൂടിത്തന്നെ സംഗമസൗഖ്യം നിങ്ങൾക്കു വഴിപോലെ സംഭവിക്കുന്നതാണ്. അമൃതസമുദ്രത്തിൽ ഉടനെതന്നെ മുഴുകിക്കാം എന്നിങ്ങിനെ ഗോപാംഗനമാരെ ആശ്വസിപ്പിച്ചു.

സവിഷാദഭരം സയാച്ഞമുച്ചൈഃ

അതിദൂരം വനിതാഭിരീക്ഷ്യമാണഃ

മൃദു തദ്ദിശി പാതയന്നപാംഗാൻ

സബലോഽക്രൂരരഥേന നിർഗ്ഗതോഽഭൂഃ ॥ 5 ॥

വർദ്ധിച്ച വ്യസനത്തോടും പ്രാർത്ഥനയോടും തലയുയർത്തി വളരെ ദൂരത്തോളം സ്ത്രീകളാൽ ദർശിക്കപ്പെട്ടുന്നവനായി അവര് നിന്നിരുന്ന ദിക്കിലേക്കായി മന്ദമായി കടാക്ഷങ്ങളെ വർഷിച്ചുകൊണ്ടു ബലരാമനോടുകൂടിയ നിന്തിരുവടി അക്രൂരന്റെ തേരിൽ കയറി യാത്രയായി.

അനസാ ബഹുലേന വല്ലവാനാം

മനസാ ചാനുഗതോഽഥ വല്ലഭാനാം

വനമാർത്തമൃഗം വിഷണ്ണവൃക്ഷം

സമതീതോ മയുനാതടീമയാസീഃ || 6 ||

അനന്തരം ഗോപന്മാരുടെ വളരെയേറെ വണ്ടികളാലും പ്രിയതമമാരായ ഗോപാംഗനമാരുടെ ഹൃദയങ്ങളാലും അനുഗമിക്കപ്പെട്ടവനായ നിന്തിരുവടി ദുഃഖിക്കുന്ന മൃഗങ്ങളോടുകൂടിയതായും വിഷാദത്തോടുകൂടിയ വൃക്ഷങ്ങളോടുകൂടിയതായുമിരിക്കുന്ന വൃന്ദാവനത്തെ കടന്നു യമുനാനദീതീരത്തെ പ്രാപിച്ചു.

നിയമായ നിമജ്ജ്യ വാരിണി ത്വാം

അഭിവീക്ഷ്യാഥ രഥേƒപി ഗാന്ദിനേയഃ

വിവശോƒജനി, കിം ന്വിദം വിഭോസ്തേ

നനു ചിത്രാം ത്വവലോകനം സമന്താത് ! || 7 ||

അക്രൂരൻ നിത്യകർമ്മം ചെയ്യുന്നതിനായി യമുനാനദീജലത്തിലിറങ്ങി സ്നാനംചെയ്യവേ നിന്തിരുവടിയെ അവിടേയും അനന്തരം തേരിലും ദർശിച്ചിട്ട് ആശ്ചര്യഭരിതനായി ഭവിച്ചു. പ്രഭുവായ അങ്ങയുടെ അകത്തും പുറത്തും സാർവ്വത്രികമായ ഈ ദർശനം ആശ്ചര്യകരംതന്നെയല്ലെ !

പുനരേഷ നിമജ്ജ്യ പുണ്യശാലീ

പുരുഷം ത്വാം പരമം ഭുജംഗഭോഗേ

അരികംബുഗദാംബുജൈഃസ്ഫുരന്തം

സുരസിദ്ധൌഘപരീതമാലുലോകേ || 8 ||

സുകൃതംചെയ്തവനായ ഈ അക്രൂരൻ വീണ്ടും മുങ്ങിയപ്പോൾ നിന്തിരുവടിയെ ആദിശേഷതല്പത്തിൽ ചക്രം, ശംഖം, ഗദ, പങ്കജം എന്നിവയാൽ പ്രശോഭിക്കുന്നവനും സുരസിദ്ധസംഘങ്ങളാൽ പരിസേവിക്കപ്പെട്ടവനുമായി പരമപുരുഷസ്വരൂപത്തിൽ ദർശിച്ചു.

സ തദാ പരമാത്മ സൗഖ്യസിന്ധൌ

**വിനിമഗ്നഃ പ്രണുവൻ പ്രകാരഭേദൈഃ**

**അവിലോക്യ പുനശ്ച ഹർഷസിന്ധോഃ**

**അനുവൃത്താ പുളകാവൃതോ യയൗ ത്വാം ॥ 9 ॥**

ആ അക്രൂരൻ അപ്പോൾ പരമാനന്ദസമുദ്രത്തിൽ മുഴുകിയവനായ് സഗുണനിർഗുണഭേദങ്ങളാൽ സ്തുതിച്ചുകൊണ്ട് പിന്നീട്ട ആ സ്വരൂപത്തെ കാണാതായപ്പോൾ ആനന്ദസമുദ്രത്തിന്റെ അനുവർത്തനംകൊണ്ട് രോമാഞ്ച മണിഞ്ഞവനായി നിന്തിരുവടിയുടെ അടുക്കലേക്കു തിരിച്ചുവന്നു.

**കിമു ശീതളിമാ മഹാന് ജലേ ? യത്**

**പുളകോഽസാവിതി ചോദിതേന തേന**

**അതിഹർഷനിരുത്തരേണ സാർദ്ധം**

**രഥവാസി പാവനേശ ! പാഹി മാം ത്വം. ॥ 10 ॥**

വെള്ളത്തിൽ വളരെ തണുപ്പുണ്ടായിരുന്നുവോ? ഈ രോമാഞ്ചങ്ങൾ തണുപ്പുകൊണ്ട് ഉയർന്നുനിൽക്കുന്നതിനായി കാണപ്പെടുന്നുവല്ലോ എന്നിങ്ങിനെ ചോദിക്കപ്പെട്ടവനായി സന്തോഷാധിക്യത്താൽ മറുപടി പറയുവാൻ സാധിക്കാത്തവനായിരിക്കുന്ന ആ അക്രൂരനോടുകൂടി തേരിലിരുന്നരുളുന്ന നിന്തിരുവടി ഹേ ഗുരുവായൂരപ്പ! എന്നെ രക്ഷിച്ചാലും.

ഭഗവതോ മഥുരപ്രസ്ഥാനവർണ്ണനം എന്ന എഴുപത്തിമൂന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 750
വൃത്തം. വസന്തമാലിക.

Dasakam 74 - ഭഗവത് പുരപ്രവേശരജകനിഗ്രഹാദിവർണ്ണനം.

സംപ്രാപ്തോ മഥുരാം ദിനാർദ്ധവിഗമേ തത്രാന്തരസ്മിന് വസന്

ആരാമേ വിഹിതാശനഃസഖീജനൈഃ യാതഃ പുരീമീക്ഷിതും

പ്രാപോ രാജപഥം, ചിരശ്രുതിധൃത വ്യലോക കൗതുഹല

സ്ത്രീപുംസോദ്യദഗണ്യപുണ്യനിഗളൈഃ ആകൃഷ്യമാണോ നു കിം ? || 1 ||

ഉച്ചതിരിഞ്ഞതോടുകൂടി മഥുരപുരിയിൽ എത്തിച്ചേർന്ന നിന്തിരുവടി അവിടെ ബാഹ്യോദ്യാനത്തിൽ താമസിക്കുന്നവനായി ഭക്ഷണം കഴിച്ചശേഷം സ്നേഹിതന്മാരോടുകൂടി നഗരം നടന്നു കാണുന്നതിനായി പുറപ്പെട്ട് വളരെക്കാലത്തെ ശ്രവണം കൊണ്ട് ഭഗവാനെക്കാണുന്നതിനുള്ള ഉൽക്കണ്ഠയോടുകൂടിയ സ്ത്രീപുരുഷന്മാരുടെ അളവറ്റ പുണ്യങ്ങളാകുന്ന ശൃംഖലകളാൽ ആകർഷിക്കപ്പെടുന്നവനോ എന്നു തോന്നുമാറ് രാജമാർഗ്ഗത്തെ പ്രാപിച്ചു.

ത്വത്പാദദ്യുതിവത് സരാഗസുഭഗാഃ ത്വന്മൂർത്തിവദ്യോഷിതഃ

സംപ്രാപ്താ വിലസത്പയോധരരുചോ ലോലാ ഭവദ്ദൃഷ്ടിവത്

ഹാരിണ്യസ്ത്വദുരഃസ്ഥലീവദയി തേ മന്ദസ്മിതപ്രൗഢിവത്

നൈർമ്മല്യോല്ലസിതാഃ കചൗഘരുചിവത് രാജത്കലാപാശ്രിതാഃ || 2 ||

ഹേ കൃഷ്ണ! നിന്തിരുവടിയുടെ പാദശോഭയെന്നതുപോലെ രാഗവും സൗഭാഗ്യവും ചേർന്നവരും അങ്ങയുടെ ദിവ്യശരീരമെന്നതുപോലെ പയോധരലാവണ്യംകൊണ്ട് പരിശോഭിക്കുന്നവരും അങ്ങയുടെ നേത്രങ്ങളെപോലെ ലോലകളും നിന്തിരുവടിയുടെ മാറിടമെന്നതുപോലെ ഹാരിണികളും അങ്ങയുടെ മന്ദസ്മിതപ്രൗഢിയെന്നതുപോലെ സ്വച്ഛതകൊണ്ട് പ്രകാശിക്കുന്നവരും നിന്തിരുവടിയുടെ കേശശോഭപോലെ കലാപങ്ങൾ (മയിൽപീലികൾ, ആഭരണങ്ങൾ എന്നും) അണിഞ്ഞു ശോഭിക്കുന്നവരും ആയ ആ നഗരത്തിലെ വനിതാജനങ്ങാൾ ഭഗവദ്ദർശനത്തിന്നു അവിടെവിടെ വന്നുകൂടിയിരുന്നു.

താസാമാകലയന്നപാംഗവലനൈഃ മോദം, പ്രഹർഷാദ്ഭുത

വ്യാലോലേഷു ജനേഷു, തത്ര രജകം കശ്ചിത് പടീം യാചയൻ

കസ്തേ ദാസ്യതി രാജകീയവസനം? യാഹീതി തേനോദിതഃ

സദ്യസ്തസ്യ കരേണ ശീർഷമഹൃഥാഃ സോപ്യാപ പുണ്യാം ഗതിം ॥ 3 ॥

നിന്തിരുവടി കടക്കൺകോൺകൊണ്ടുള്ള കടാക്ഷങ്ങളെക്കൊണ്ട് അവർക്കെല്ലാം പരമാനന്ദത്തെ ഉണ്ടാക്കിക്കൊണ്ട് പുരവാസികൾ സന്തോഷംകൊണ്ടും ആശ്ചര്യംകൊണ്ടും പരവശരായിരിക്കുമ്പോൾ അവിടെ ഒരു അലക്കക്കാരനോട് വസ്ത്രം ആവശ്യപ്പെട്ടുന്നവനായി "രാജവസ്ത്രത്തെ തനിക്ക് ആരാണെടൊ തരുന്നത്? കടന്നുപോകു" എന്നിങ്ങിനെ അവനാൽ മറുത്തു പറയപ്പെട്ടവനായി ഉത്തരക്ഷണത്തിൽ അവന്റെ തലയെ കൈകൊണ്ടു ഞെരിച്ചെടുത്തു; അവനും മോക്ഷം പ്രാപിച്ചു.

ഭൂയോ വായകമേകമായതമതിം, തോഷേണ വേഷോചിതം

ദാശ്വാംസം സ്വപദം നിനേഥ സുകൃതം കോ വേദ ജീവാത്മനാം ?

മാലാഭിഃ സ്തബകൈഃ സ്തവൈരപി പുനർ മാലകൃതാ മാനിതോ

ഭക്തിം തേന വൃതാം ദിദേശിഥ പരാം ലക്ഷ്മീം ച ലക്ഷ്മീപതേ ! ॥ 4 ॥

ഹേ ശ്രീപതേ! നിന്തിരുവടി അതിൽപിന്നെ സന്തോഷത്തോടുകൂടി അലങ്കാരത്തിന്നുതകുന്ന വിചിത്ര വസ്ത്രങ്ങളെ സമ്മാനിച്ച ഉദാരമതിയായ ഒരു നെയ്ത്തുകാരനെ തന്റെ പദത്തിലേക്കു ചേർത്തു സായൂജ്യം നൽകി. പ്രാണികളുടെ പുണ്യപരീപാകത്തെ ആരാണ് അറിയുന്നത് ? പിന്നീട് മാലകളുണ്ടാക്കുന്ന ഒരുവനാൽ പൂമാലകളെ കൊണ്ടും പൂച്ചെണ്ടുകളെകൊണ്ടും സ്തോത്രങ്ങളെക്കൊണ്ടും ബഹുമാനിക്കപ്പെട്ടവനായി അവനാൽ ആഗ്രഹിക്കപ്പെട്ട ഉൽകൃഷ്ടമായ ഭക്തിയും ഐശ്വര്യത്തേയും അവനു നൽകി.

കുബ്ജാം അബ്ജവിലോചനാം പഥി പുനർ ദൃഷ്ട്വാംഗരാഗേ തയാ

ദത്തേ സാധു കിലാംഗ ! രാഗമദദാഃ തസ്യാ മഹാന്തം ഹൃദി

**ചിത്തസ്ഥാമുജ്ജ്വതമഥ പ്രഥയിതും ഗാത്രേഽപി തസ്യാഃ സ്ഫുടം**

**ഗൃഹ്ണൻ മഞ്ജു കരേണ താമുദനയഃ താവജ്ജഗത്സുന്ദരീം . || 5 ||**

അനന്തരം വഴിയിൽവെച്ച് താമരയിതൾപോലെ അഴകേറിയ കണ്ണുകളോടുകൂടിയ കുബ്ജയെ കണ്ടിട്ട് അവളാൾ അംഗരാഗം (കുരിക്കൂട്ട്) നൽകപ്പെട്ടപ്പോൾ അവളുടെ മനസ്സിൽ മഹത്തായ അംഗരാഗത്തെ (അങ്ങയുടെ തിരുമെയ് പുണരണമെന്ന മഹത്തായ അഭിലാഷത്തെ) സമുചിതമായി തിരികെ നൽകിയല്ലോ! അനന്തരം അവളുടെ മനസ്സിലുള്ള ആർജ്ജവത്തെ (കാപട്യമില്ലായ്മയെ) ശരീരത്തിലും പ്രത്യക്ഷമാക്കുന്നതിന്നോ എന്നു തോന്നുമാറ് ഉടനെതന്നെ കൈകൊണ്ടു അവളുടെ ശരീരത്തെ ലീലയായിപിടിച്ച് (അവളുടെ വളവുതീർത്ത്) അവളെ ഭുവനസുന്ദരിയായി ഉയർത്തി.

**താവന്നിശ്ചിതവൈഭവാസ്തവ വിഭോ ! നാത്യന്തപാപാ ജനാഃ**

**യത്കിഞ്ചിത് ദദതേ സ്മ ശക്ത്യനുഗുണം താംബൂലമാല്യാദികം**

**ഗൃഹ്ണാനഃ കുസുമാദി കിഞ്ചന തദാ മാർഗ്ഗേ നിബദ്ധാഞ്ജലിഃ**

**നാതിഷ്ഠം ബത ഹാ യതോഽദ്യ വിപുലാം ആർത്തിം വ്രജാമി പ്രഭോ ||6||**

ഹേ ഭഗവാനേ! അപ്പോൾ നിന്തിരുവടിയുടെ മഹിമാതിശയത്തെ മനസ്സിലാക്കിയവരായി അധികം ദുഷ്ടന്മാരല്ലാത്ത ജനങ്ങളെല്ലാം അവരവരുടെ കഴിവനുസരിച്ച് താംബൂലം, മാല മുതലായി എന്തെങ്കിലും കൈയിലെടുത്ത് കൂപ്പുകൈയോടെ ആ മധുരപുരീവീഥിയിൽ എനിക്ക് എന്തുകൊണ്ടാണ് നിൽക്കുവാൻ സംഗതിവരാതിരുന്നത്? അയ്യോ കഷ്ടം! അതുകൊണ്ടുതന്നെയാണ് ഇപ്പോൾ ഈ കഠിനമായ പീഡയെ പ്രാപിച്ചിരിക്കുന്നത്.

**ഏഷ്യാമീതി വിമുക്തയാഽപി ഭഗവൻ ആലേപദാത്ര്യാ തയാ**

**ദൂരാത് കാതരയാ നിരീക്ഷിതഗതിഃ ത്വം പ്രാവിശോ ഗോപുരം**

**ആഘോഷാനുമിതത്വദാഗമ മഹാഹർഷോല്ലലദ്ദേവകീ**

**വക്ഷോജ പ്രഗളത്പയോരസമിഷാത് ത്വത്കീർത്തിരന്തർഗതാ || 7 ||**

ഹേ ഭഗവൻ ! 'ഞാൻ തിരികെ വരാം' എന്നു പറഞ്ഞ അയക്കപ്പെട്ടവളായിട്ടും വിരഹഭീതയായ ആ അംഗരാഗം നൽകുന്നവളായ കുബ്ജയാൽ കണ്ണെത്താവുന്നേടത്തോളം ദൂരത്തോളം നോക്കിനിൽക്കപ്പെട്ട ഗമനത്തോടുകൂടിയ നിന്തിരുവടി പുരദ്വാരത്തിൽ പ്രവേശിച്ചു. നിന്തിരുവടിയുടെ കീർത്തി ആഘോഷംകൊണ്ടു അനുമാനിക്കപ്പെട്ട അങ്ങയുടെ ആഗമനംകൊണ്ടുണ്ടായ അതിയായ സന്തോഷത്താൽ ക്ഷോഭിച്ചിളകിയ ദേവകിയുടെ പയോധരങ്ങളിൽനിന്നു ചുരന്നൊഴുകിയ മുലപ്പാലെന്ന വ്യജേന അകത്തു കടന്നുകഴിഞ്ഞിരുന്നു.

**ആവിഷ്ടോ നഗരീം മഹോത്സവവതീം കോദണ്ഡശാലാം വ്രജൻ**

**മാധുര്യേണ നു തേജസാ നു പുരുഷൈഃ ദൂരേണ ദത്താന്തരഃ**

**സ്രഗ്ഭിർ ഭൂഷിതമർച്ചിതം വരധനുര് മാ മേതി വാദാത് പുരഃ**

**പ്രാഗൃഹ്ണാഃ സമരോപയഃ കില സമാ ക്രാക്ഷീരഭാങ്ക്ഷീരപി || 8 ||**

മഹോത്സവത്തോടുകൂടിയ നഗരത്തിനുള്ളിൽ പ്രവേശിച്ചവനായി ചാപശാലയിൽ കടന്നുചെന്ന നിന്തിരുവടി അങ്ങയുടെ സൗന്ദര്യംകൊണ്ടൊ അല്ല, അപ്രധൃഷ്യമായ തേജസ്സുകൊണ്ടൊ രാജപുരുഷന്മാരാൽ വളരെദൂരത്തുനിന്നുതന്നെ വഴിയൊഴിച്ചുതരപ്പെട്ടവനായിട്ട് അരുതേ, അരുതേ എന്ന് തടുക്കുന്നതിന്നു മുമ്പേതന്നെ പൂമാലകളാൽ അലങ്കരിക്കപ്പെട്ടാതായും പൂജിക്കപ്പെട്ടതായുമിരിക്കുന്ന ശ്രേഷ്ഠമായ വില്ലിനെ കടന്നെടുത്തു ഞാണേറ്റി, അമ്പുതൊടുത്തു വലിച്ചു, ഒടിക്കുകയും ചെയ്തു, ആശ്ചർയ്യകരംതന്നെ.

**ശ്വം കംസക്ഷപണോത്സവസ്യ പുരതഃ പ്രാരംഭതുര്യോപമഃ**

**ചാപധ്വംസ മഹാദ്ധ്വനിസ്തവ വിഭോ ! ദേവാനരോമാഞ്ചയത്**

**കംസസ്യാപി ച വേപഥുസ്തദുദിതഃ കോദണ്ഡഖണ്ഡദ്വയീ**

**ചണ്ഡാഭ്യാഹത രക്ഷിപൂരുഷരവൈഃ ഉത്കൂലിതൊ/ഭൂത്ത്വയാ || 9 ||**

ഹേ ഭഗവാനേ! പിറ്റേന്നു കാലത്തു സംഭവിക്കുവാനിരിക്കുന്ന കംസനിഗ്രഹമാകുന്ന മഹോത്സവത്തിനുമുമ്പ് പ്രാരംഭമായ ഭേരീശബ്ദത്തിന്നു തുല്യമായ നിന്തിരുവടിയുടെ ചാപഖണ്ഡനത്തിന്റെ മഹത്തായ ശബ്ദം ദേവന്മാരെ കൊൾമയിർകൊള്ളിച്ചു; എന്നല്ല, ആ ശബ്ദംകൊണ്ടുണ്ടായ കംസന്റെ വിറക്കൊള്ളൽ മുറിഞ്ഞ വില്ലിൻകഷ്ണങ്ങൾകൊണ്ടു കഠിനമായി പ്രഹരിക്കപ്പെട്ട ചാപരക്ഷകന്മാരുടെ നിലവിളികൊണ്ട് നിന്തിരുവടിയാൽ വർദ്ധിപ്പിക്കപ്പെട്ടതായും ഭവിച്ചു.

**ശിഷ്ടൈർദ്ദുഷ്ടജനൈശ്ച ദൃഷ്ടമഹിമാ  പ്രീത്യാ ച ഭീത്യ തതഃ**

**സമ്പശ്യൻ പുരസമ്പദം പ്രവിചരൻ  സായം ഗതോ വാടികാം**

**ശ്രീദാമ്നാ സഹ രാധികാവിരഹജം  ഖേദം വദൻ പ്രസ്വപൻ**

**ആനന്ദന്നവതാരകാര്യഘടനാത്  വാതേശ ! സംരക്ഷ മാം   ll 10 ll**

അനന്തരം സജ്ജനങ്ങളാൽ സന്തോഷത്തോടുകൂടിയും ദുഷ്ടന്മാരാൽ ഭയത്തോടുകൂടിയും പ്രത്യക്ഷത്തിൽ കാണപ്പെട്ട മാഹത്മ്യത്തോടുകൂടിയവനായി നഗരശോഭയെ കണ്ടുംകൊണ്ട് ഉല്ലാസത്തോടെ സഞ്ചരിക്കുന്നവനായി സന്ധ്യാസമയത്തോടുകൂടി ഉദ്യാനത്തെ പ്രാപിച്ച് സ്നേഹിതനായ ശ്രീദാമവിനോടുകൂടി രാധയെ വിട്ടുപിരിഞ്ഞതു സാധിപ്പാനുള്ള സന്ദർഭം അടുത്തുവന്നുകൂടിയതിനാൽ ആനന്ദിച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടി ഹേ ഗുരുവായൂരപ്പ ! എന്നെ രക്ഷിക്കേണമേ !

ഭഗവത് പുരപ്രവേശരജകനിഗ്രഹാദിവർണ്ണനം എന്ന എഴുപത്തിനാലാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 760
വൃത്തം. ശാർദ്ദൂലവികീഡിതം.

dasakam 75 കംസവധവർണ്ണനം

**പ്രാതസ്സന്ത്രഭോജക്ഷിതിപതിവചസാ  പ്രസ്തുതേ മല്ലത്ർയ്യേ**

**സംഘേ രാജ്ഞാം ച മഞ്ചാൻ അഭിയയുഷി ഗതേ  നന്ദഗോപേƒപി ഹർമ്മ്യം**

**കംസേ സൗധാധിരൂഢേ , ത്വമപി സഹബലഃ  സാനുഗശ്ചാരുവേഷോ**

**രംഗദ്വാരം ഗതോƒഭൂഃ കുപിത കുവലയാ പീഡ നാഗാവലീഢം   || 1 ||**

പിറ്റേന്നു രാവിലെ ഭീതനായ ഭോജേശ്വരന്റെ മല്ലക്രീഡയുടെ ആരംഭത്തെ സൂചിപ്പിക്കുന്നതായ പെരുമ്പറ മുഴങ്ങിത്തുടങ്ങുകയും രാജാക്കന്മാരുടെ സംഘം മഞ്ചങ്ങളുടെ നേർക്ക് ചെല്ലുകയും നന്ദഗോപനും മാളികയിലെത്തുകയും ഭോജേശ്വരനായ കംസൻ മണിമാളികയുടെ ഉയർന്നനിലയിൽ ഉപവേശിക്കുകയും ചെയ്തപ്പോൾ ബലരാമനോടുകൂടിയ നിന്തിരുവടിയും കൂടെവന്നവരായ ഗോപന്മാരോടുകൂടി മനോഹരമായ വേഷത്തോടുകൂടിയവനായി മദമിളകി ഇടഞ്ഞുനിൽക്കുന്ന കുവലയാപീഢമെന്ന മദയാനയാൽ നിരോധിക്കപ്പെട്ട മല്ലയുദ്ധരംഗത്തിലേക്കുള്ള വാതിൽക്കല് വന്നെത്തി.

**പാപിഷ്ഠാപേഹി മാർഗ്ഗാത് ദ്രുതമിതി വചസാ  നിഷ്ഠുരക്രുദ്ധബുദ്ധേഃ**

**അംബഷ്ഠസ്യ പ്രണോദാത് അധികജവജുഷാ  ഹസ്തിനാ ഗൃഹ്യമാണഃ**

**കേലിമുക്തോƒഥ ഗോപീകുചകലശ ചിര  സ്പർദ്ധിനം കുംഭമസ്യ**

**വ്യാഹത്യാലീയഥാസ്ത്വം ചരണഭുവി,  പുനർ നിർഗ്ഗതോ വല്ഗുഹാസീ  ||2||**

ദുഷ്ട ! വഴിയിൽനിന്നു വേഗം മാറിനിൽക്ക് " എന്ന വാക്കുകൊണ്ട് കഠിനഹൃദയനും ദുഷ്ടബുദ്ധിയുമായ ആനപ്പാപ്പാന്റെ പ്രേരണയാല് ഏറ്റവും വേഗത്തിൽ അടുത്തെത്തിയതായ കുവലയാപീഠമെന്ന ആനയാൽ പിടിക്കപ്പെട്ടവനായ നിന്തിരുവടി കളിയായിത്തന്നെ പിടിവിടുവിച്ചശേഷം ഗോപിമാരുടെ കുചകുംഭങ്ങളോട് വളരെക്കാലമായി മത്സരിച്ചുകൊണ്ടിരിക്കുന്ന ആ മദയാനയുടെ മസ്തകത്തെ ഊക്കോടെ

അടിച്ച് അതിന്റെ കാലുകൾക്കിടയില് മറഞ്ഞുനിന്നു; പിന്നീട് മനോഹരമായ മന്ദഹാസത്തോടുകൂടി നിന്തിരുവടി പുറത്തേക്കു ചാടി.

**ഹസ്തപ്രപ്യോ॰പ്യഗമോ ഝടിതി മുനിജനസ്യേവ**

**സ്യേവ ധാവന് ഗജേന്ദ്രം**

**ക്രീഡന്നാപാത്യ ഭൂമൗ പുനരിഭിപതതഃ തസ്യ ദന്തം സജീവം**

**മൂലാദുന്മൂല്യ തന്മൂലഗ മഹിതമഹാ മൗക്തികാന്യാത്തമിത്രേ**

**പ്രാദാസ്ത്വം, ഹാരമേഭിഃ ലളിത വിരചിതം രാധികായൈ ദിശേതി. ||3 ||**

നിന്തിരുവടി യോഗീശ്വരമാർക്കെന്നപോലെ കൈകൊണ്ടു ഗ്രഹിക്കത്തക്കവനായിയെങ്കിലും അപ്രാപ്യനായി ഉടനെതന്നെ ആ മദഗജത്തിന്റെ നേർക്കു ഓടി ക്രീഡിക്കുന്നവനായി പിന്നീട് ഭൂമിയിൽ വീണ് തന്റെ നേർക്കു കുതിച്ചുവരുന്ന അതിന്റെ കൊമ്പിനെ ജീവനോടുകൂടി പിടുങ്ങിയെടുത്ത് ആ കൊമ്പുകളുടെ മൂലഭാഗത്തുള്ള വിലയേറിയ മുത്തുകളെ 'ഇവയെക്കൊണ്ടു മനോഹരമായി നിർമ്മിക്കപ്പെട്ട മുത്തുമാലയെ രാധാക്കായ്ക്കൊണ്ട് കൊടുക്കണം' എന്ന് പറഞ്ഞ് തന്റെ തോഴന്റെവശം നിന്തിരുവടി കൊടുത്തേല്പിച്ചു.

**ഗൃഹ്ണാനം ദന്തമംസേ യുതമഥ ഹലിനാ**

**രംഗമംഗാവിശന്തം**

**ത്വാം മംഗല്യാംഗഭംഗീരഭസഹൃത മനോ**

**ലോചനാ വീക്ഷ്യ ലോകാഃ**

**ഹംഹോ! ധന്യോ ഹി നന്ദോ നഹി നഹി പശുപാ**

**ലാംഗനോ നോ യശോദാ**

**നോ നോ ധന്യേക്ഷണാഃ സ്മസ്ത്രിജഗതി വയമേ**

വേതി സർവ്വേ ശംസുഃ ॥ 4 ॥

ഹേ കൃഷ്ണ ! അനന്തരം ചുമലിൽ ആനക്കൊമ്പിനെ വഹിച്ചുംകൊണ്ട് ബലരാമനോടുകൂടി സഭയിൽ പ്രവേശിക്കുന്നവനായ നിന്തിരുവടിയെ അവിടെ കൂടിയിരിരുന്ന എല്ലാവരും കണ്ടിട്ട് മംഗളകരമായ ശരീരശോഭകൊണ്ട് ബലാൽ അപഹരിക്കപ്പെട്ട ഹൃദയങ്ങളോടും ദൃഷ്ടികളോടും കൂടിയവരായിട്ട് അഹോ ! മൂന്നുലോകത്തിലുംവെച്ച് നന്ദഗോപതന്നെയല്ലേ ഭാഗ്യവാൻ ! അല്ലല്ല ! ഇടയയുവതികളാണ്; അതുമല്ല, യശോദയാണ് ഭാഗ്യശാലി; അതൊന്നുമല്ല നാം തന്നെയാണ് കൃതാർത്ഥങ്ങളായ നയനങ്ങളോടു കൂടിയവരായിത്തീരുന്നത്; എന്നിങ്ങിനെ പുകഴ്ത്തിപറഞ്ഞു.

പൂർണ്ണം ബ്രഹ്മൈവ സാക്ഷാത് നിരവധി

പരമാനന്ദ സാന്ദ്രപ്രകാശം

ഗോപേഷു ത്വം വ്യലാസീഃ ന ഖലു ബഹുജനൈഃ

താവദാവേദിതോƒഭൂഃ

ദൃഷ്ട്വാഥ ത്വാം തദേദം പ്രഥമമുപഗതേ

പുണ്യകലേ ജനൗഘാഃ

പൂർണ്ണാനന്ദാ വിപാപാഃ സരസമഭിജഗുഃ

ത്വത്കൃതാനി സ്മൃതാനി .. ॥ 5 ॥

എങ്ങും നിറഞ്ഞിരിക്കുന്നതായി അവധിയില്ലാത്ത പരമാനന്ദരസംകൊണ്ടു പരിപൂർണ്ണമായി പ്രകാശിക്കുന്നതായി ബ്രഹ്മമായിത്തന്നെയിരിക്കുന്ന നിന്തിരുവടി പ്രത്യക്ഷത്തിൽ ഗോപന്മാർക്കിടയില് പ്രകാശിച്ചുകൊണ്ടിരുന്നു. സാധാരണ ജനങ്ങളാൽ അപ്രകാരമിരിക്കുന്നവനാണെന്ന് അറിയപ്പെട്ടുതന്നെയില്ല; അനന്തരം ജനസമൂഹം സുകൃതപരിപാകം വന്നുചേർന്നപ്പോള് ആദ്യമായി നിന്തിരുവടിയെ കണ്ടിട്ട് പാപങ്ങൾ നശിച്ച് പരിപൂർണ്ണമായ ആനന്ദത്തോടുകൂടിയവരായി ആ സമയം സ്മരിക്കപ്പെട്ടവനായ നിന്തിരുവടിയുടെ അമാനുഷകർമ്മങ്ങളെ സരസമായി കീർത്തിച്ചുപാടി.

**ചാണൂരോ മല്ലവീര, സ്ത്വദന നൃപഗിരാ മുഷ്ടികോ മുഷ്ടിശാലീ**

**ത്വാം രാമം ചാഭിപേദേ ഝടഝടിതിമിഥോ മുഷ്ടിപാതാതിരൂക്ഷം**

**ഉത്പാതാപാതനാകർഷണ വിവിധാരണാ ന്യാസതാം തത്ര ചിത്രം !**

**മൃത്യോഃ പ്രാഗേവ മല്ലപ്രഭുരഗമദയം ഭൂരിശോ ബന്ധമോക്ഷാന് .. ll 6 ll**

അനന്തരം ആജ്ഞയനുസരിച്ച് മല്ലവീരനായ ചാണൂരനെന്നവനും മഹാമുഷ്ടിയോടുകൂടിയ മുഷ്ടികനെന്നവനും നിന്തിരുവടിയേയും ബലരാമനേയും വന്നെതിർത്തു; ചടചടശബ്ദത്തോടുകൂടി അന്യോന്യം മുഷ്ടികൊണ്ടിടിച്ച അതിഘോരമായി മെല്പോട്ടെടുത്തെറിയുക, താഴെ തള്ളിയിടുക, അങ്ങുമിങ്ങും പിടിച്ച വലിക്കുക, തള്ളുക മുതലായ പല യുദ്ധമുറകളും നടന്നു. ആ മൽപിടുത്തത്തില് ഈ മല്ലവീരനായ ചാണൂരൻ മരിക്കുന്നതിന്നു മുമ്പായിത്തന്നെ വളരെ പ്രവശ്യം, ബന്ധമോക്ഷങ്ങളെ പ്രാപിച്ചു.

**ഹാ ദിക്കഷ്ടം കുമാരൗ സുലലിതവപുഷൗ മല്ലവീരൗ കഠോരൗ**

**ന ദ്രക്ഷ്യാമോ, വ്രജാമം ത്വരിതമിതി ജനേ ഭാഷമാണേ തദാനിം**

**ചാണൂരം തം കരോദ്ഭ്രാമണ വിഗലദസും പോഥയാമാസിഥോർവ്യാം**

**പിഷ്ടോƒഭൂന്മുഷ്ടികോƒപി ഹതമഥ ഹലിനാ നഷ്ടശിഷ്ടൈർദധാവേ ll 7 ll**

"ഈ കുട്ടികളിരുവരും മൃദുവായ ശരീരത്തോടു കൂടിയവരായിരിക്കുന്നു; മല്ലവീരന്മാർ രണ്ടുപേരും കഠോരന്മാരുമാണ്" കഷ്ടം ! കഷ്ടം ! നമുക്കിതു കാണേണ്ട! ഇവിടെ നിന്നു വേഗം പോവുക ! എന്നിങ്ങിനെ അപ്പോൾ ജനങ്ങൾ പറഞ്ഞുകൊണ്ടിരിക്കവേ നിന്തിരുവടി ആ ചാണൂരനെ കൈകൾകൊണ്ടു പിടിച്ച വട്ടത്തിൽ ചുഴറ്റി നഷ്ടപ്രാണനാക്കി തറയിലിട്ട് ചതച്ചു; അനന്തരം വേഗത്തിൽ ബലരാമനാല് മുഷ്ടികനും ഇടിച്ചു പൊടിയാക്കപ്പെട്ടു. നശിച്ചു ശേഷിച്ചവർ ഓടിപ്പോകയും ചെയ്തു.

**കംസഃസംവാര്യ തൂര്യം, ഖലമതിരവിദൻ കാര്യ, മാര്യാൻ പിതൃംസ്താന്**

**ആഹന്തും, വ്യാപ്തമൂർത്തേഃ തവ ച സമസീഷദ് ദൂരമുത്സാരണായ**

**രുഷ്ടോ ദുഷ്ടോക്തിഭിസ്ത്വം ഗരുഡ ഇവ ഗിരിം മഞ്ചമഞ്ചന്നുദഞ്ചത്**

**ഖഡ്ഗവ്യാവല്ഗദുസ്സംഗ്രഹമപി ച ഹഠാത് പ്രാഗ്രഹീരൗഗ്രസേനിം || 8 ||**

ദുർബുദ്ധിയായ കംസന് ഭേരീഘോഷത്തെ നിർത്തിയിട്ട് എന്തു ചെയ്യേണമെന്നറിയാതെ വന്ദ്യന്മാരായ ആ വസുദേവൻ ഉഗ്രസേനൻ മുതലായ ഗുരുജനങ്ങളെ വധിക്കുന്നതിന്നും സർവവ്യാപിയായ നിന്തിരുവടിയെ ദൂരെ കൊണ്ടുപോയാക്കുന്നതിന്നും കല്പനകൊടുത്തു; അവന്റെ ദുർവാക്കുകളാല് ക്രുദ്ധനായി ഗരുഡന് പർവ്വതത്തിലേക്കു എന്നതുപോലെ കംസൻ ഇരുന്നിരുന്ന മഞ്ചത്തിലേക്കു കുതിച്ചുകയറിയ നിന്തിരുവടി ഉയർത്തിപ്പിടിച്ചു ചുഴറ്റുന്ന ഖഡ്ഗത്തിന്റെ ചലനംകൊണ്ട് ഗ്രഹിക്കുവാന് കഴിയാത്തവനായിരുന്നവെങ്കിലും ആ കംസനെ ബലാൽക്കാരേണ കടന്നു പിടികൂടുകയും ചെയ്തു.

**സദ്യോ നിഷ്പിഷ്ടസന്ധിം ഭുവി നരപതിമാ പാത്യ തസ്യോപരിഷ്ടാത്**

**ത്വയ്യാപാത്യേ, തദൈവ ത്വദുപരി പതിതാ നാകിനാം പുഷ്പവൃഷ്ടിഃ**

**കിം കിം ബ്രൂമസ്തദാനിം സതതമപി ഭിയാ ത്വദ്ഗതാത്മാ സ ഭേജേ**

**സായുജ്യം, ത്വദ്വധോത്ഥാ പരമ ! പരമിയം വാസനാ കാലനേമഃ || 9 ||**

ഉടനെതന്നെ ആ ഭോജേശ്വരനെ നിശ്ശേഷം തകർക്കപ്പെട്ട സന്ധിബന്ധങ്ങളോടുകൂടിയവനായി നിലത്തു തള്ളിയിട്ട് അവന്റെ മേൽ നിന്തിരുവടി ചാടിവീഴവേ അക്ഷണംതന്നെ നിന്തിരുവടിയുടെമേൽ ദേവന്മാരുടെ പുഷ്പവർഷം പതിച്ചു; ഹേ പരമപുരുഷ! ഞങ്ങൾ എന്തെന്തു പറയട്ടേ! അപ്പോൾ എപ്പോഴും ഭയംകൊണ്ട് അങ്ങയിൽ സംസക്തമായ മനസ്സോടുകൂടിയ ആ കംസൻകൂടി മോക്ഷം പ്രാപിച്ചു. അങ്ങിനെയുള്ള മോക്ഷപ്രാപ്തി കാലനേമി എന്ന അസുരന്നു നിന്തിരുവടിയുടെ കൈകൊണ്ട് സാധിച്ചവധംകൊണ്ടുണ്ടായ പൂർവ്വവാസനതന്നെയാകുന്നു.

**തദ്ഭ്രാതൄനഷ്ട പിഷ്ട്വാ, ദ്രുതമഥ പിതരൗ സന്നമ, ന്നുഗ്രസേനം**

**കൃത്വാ രാജാന, മുച്ചൈഃ യദുകുലമഖിലം മോദയന് കാമദാനൈഃ,**

**ഭക്താനാമുത്തമം ചോദ്ധവമമരഗുരോഃ ആപ്തനീതിം സഖായം**

ലബ്ധ്വാ തുഷ്ടോ നഗര്യാം പവനപുരപതേ! രുന്ധി മേ സർവ്വരോഗാന് ||10 ||

അനന്തരം താമസംകൂടാതെ അവന്റെ സഹോദരന്മാർ എട്ടുപേരേയും വധിച്ച് മാതാപിതാക്കന്മാരെ നമസ്കരിച്ച് ഉഗ്രസേനനെ രാജാവാക്കി വാഴിച്ച് യാദവന്മാരെ എല്ലാവരേയും അഭിഷ്ടങ്ങൾ നൽകി ഏറ്റവും സന്തോഷിപ്പിച്ച് ഭക്തന്മാരിൽ ശ്രേഷ്ഠനും സുരഗുരുവായ ബൃഹസ്പതിയിൽനിന്നു ലഭിക്കപ്പെട്ട രാജനീതിയോടുകൂടിയവനുമായ ഉദ്ധവനെ മിത്രമായി ലഭിച്ച് മധുരാപുരിയിൽ സന്തോഷത്തോടെ പാർത്തുവന്ന നിന്തിരുവടി ! ഹേ വാതാലയനാഥ ! എന്റെ രോഗങ്ങളെയെല്ലാം ഇല്ലാതാക്കേണമേ.

കംസവധവർണ്ണനം എന്ന എഴുപത്തഞ്ചാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 776
വൃത്തം സ്രഗ്ധരാ.

Dasakam 76 - ഉദ്ധവദൂത്യവർണ്ണനം

ഗത്വാ സാന്ദീപനിമഥ  ചതുഃഷഷ്ടിമാത്രൈരഹോഭിഃ

സർവ്വജ്ഞസ്ത്വം സഹ മുസലിനാ  സർവ്വവിദ്യാ ഗൃഹീത്വാ

 പുത്രം നഷ്ടം യമനിലയനാ  ദാഹൃതം ദക്ഷിണാർത്ഥം

ദത്വാ തസ്മൈ, നിജപുരമഗാ  നാദയൻ പാഞ്ചജന്യം . ‖  1 ‖

അനന്തരം എല്ലാമറിയുന്നവനായ നിന്തിരുവടി ബലഭദ്രനോട്ടുംകൂടി സാന്ദീപനി എന്ന ബ്രാഹ്മണശ്രേഷ്ഠന്റെ അടുക്കൽചെന്ന് അറുപത്തിനാലു ദിവസങ്ങൾ കൊണ്ട് എല്ലാ വിദ്യകളേയും ഗ്രഹിച്ച് ഗുരുദക്ഷിണയ്ക്കായി മരിച്ചുപോയ പുത്രനെ യമലോകത്തുനിന്നു കൂട്ടികൊണ്ടുവന്ന് അദ്ദേഹത്തിനു കാഴ്ച്ചവെച്ച് പാഞ്ചജന്യമെന്ന ശംഖത്തെ മുഴക്കിക്കൊണ്ട് തന്റെ പുരമായ മഥുരയെ പ്രാപിച്ചു.

സ്മൃത്വാ പശ്ചുപസുദൃശഃ  പ്രേമഭാരപ്രണുന്നാഃ

കാരുണ്യേന ത്വമപി വിവശഃ  പ്രഹിണോരുദ്ധവം തം

കിഞ്ചാമുഷ്മൈ പരമസുഹൃദേ  ഭക്തവര്യായ താസാം

ഭക്ത്യുദ്രേകം സകലഭുവനേ ദുർല്ലഭം ദർശയിഷ്യന് ‖ 2 ‖

ഗോപസുന്ദരിമാർ നിന്തിരുവടിയെ ഇടവിടാതെ ചിന്തിച്ചുകൊണ്ട് പ്രേമധിക്യത്താൽ ഏറ്റവും പീഡിക്കപ്പെട്ടുവരായിത്തീർന്നിരുന്നു. നിന്തിരുവടിയാവാട്ടെ അവരോട്ടുള്ള കാരുണ്യത്താൽ പരവശനായിരുന്നു. അത്രയുമല്ല, പരമഭക്തനും ഉറ്റ മിത്രവുമായ ഉദ്ധവന്നായ്ക്കൊണ്ട് ലോകത്തിലെവിടേയും കാണ്മാൻ കഴിയാത്തതായിരിക്കുന്ന ആ ഗോപികളുടെ അതിശയഭക്തിയെ കാണിച്ചുകൊടുക്കുമാറ് ആ ഉദ്ധവനെ അവരുടെ അടുത്തേക്കു സന്ദേശവുംകൊടുത്ത് പറഞ്ഞയച്ചു.

ത്വന്മാഹാത്മ്യപ്രഥിമപിശുനം  ഗോകുലം പ്രാപ്യ സായം

ത്വദ്വാർത്താഭിര് ബഹു സ രമയാ  മാസ നന്ദം യശോദാം

**പ്രാതർദൃഷ്ട്വാ മണിമയരഥം ശങ്കിതോ പങ്കജാക്ഷ്യഃ**

**ശ്രുത്വാ പ്രാപ്തം ഭവദനുചരം ത്യക്തകാര്യാഃസ്സമീയുഃ ‖ 3 ‖**

ആ ഉദ്ധവൻ സന്ധ്യാകാലത്തിൽ അങ്ങയുടെ മാഹാത്മത്തെ സൂചിപ്പിക്കുന്നതായിരിക്കുന്ന ഗോകുലത്തിലെത്തിചേർന്നു അങ്ങയുടെ വൃത്താന്തങ്ങളെ പറഞ്ഞുകൊണ്ട് നന്ദഗോപനേയും യശോദയേയും വളരെ സന്തോഷിപ്പിച്ചു; പിറ്റേന്നു കാലത്ത് രത്നമയമായ തേരിനെ കണ്ടിട്ട് സംശയിക്കുന്നവരായ ഗോപികൾ നിന്തിരുവടിയുടെ ദൂതൻ വന്നിരിക്കുകയാണെന്ന് കേട്ട് ഗൃഹകൃത്യങ്ങളെല്ലാം ഉപേക്ഷിച്ച് അവിടെ വന്നുകൂടി.

**ദൃഷ്ട്വാ ചൈനം ത്വദുപമ ലസദ്വേഷഭൂഷാഭിരാമം**

**സ്മൃത്വാ സ്മൃത്വാ തവ് വിലസിതാ സ്യുച്ചകൈസ്താനി താനി**

**രുദ്ധാലാപഃ കഥമപി പുനർ ഗദ്ഗദാം വാചമൂചുഃ**

**സൗജന്യാദീൻ നിജപരഭിദാ മപ്യലം വിസ്മരന്ത്യഃ ‖ 4 ‖**

ആ ഗോപാംഗനമാർ നിന്തിരുവടിയുടെതുപോലെയുള്ള വേഷഭൂഷങ്ങളാൽ മനോഹരനായിരിക്കുന്ന ആ ഉദ്ധവനെ കണ്ടിട്ട് നിന്തിരുവടിയുടേതുപോലെയുള്ള അതിശ്രേഷ്ഠങ്ങളായ അതാതു ശൃംഗാരവിലാസങ്ങളെ വീണ്ടും വീണ്ടും ഓർമ്മിച്ചുകൊണ്ടും ബാഷ്പംകൊണ്ട് കണ്ഠമടഞ്ഞ് വാക്കുകള് പുറത്തുവരാതെ പിന്നിട് (സ്ത്രീ) സമുദായമര്യാദകളേയും സ്വജനമെന്നൊ അന്യനെന്നോ ഉള്ള വ്യത്യാസത്തേയും ഒട്ടും ഓർമ്മിക്കാത്തവരായി വളരെ പണിപ്പെട്ട് തോണ്ടയിടരിക്കൊണ്ട് ഇപ്രകാരം പറഞ്ഞു.

**ശ്രീമൻ ! കിം ത്വം പിതൃജനകൃതേ പ്രേഷിതോ നിർദ്ദയേന ?**

**ക്വാസൗ കാന്തോ നഗരസുദൃശാം ഹാ ഹരേ ! നാഥ ! പായാഃ**

**ആശ്ലേഷാണാമമൃതവപുഷോ ഹന്ത ! തേ ചുംബനാനാം**

**ഉന്മാദാനാം കുഹകവചസാം വിസ്മരേത് കാന്ത ! കാ വാ ? ‖ 5 ‖**

"അല്ലേ ശ്രീമൻ" ഭവാൻ ദയാലേശംപോലുമില്ലാത്ത കൃഷ്ണനാൽ മാതാക്കാന്മാരുടെ അടുത്തേക്കു പറഞ്ഞയക്കപ്പെട്ട ആളായിരിക്കുമല്ലോ! നഗരത്തിലെ സുന്ദരിമാരുടെ വല്ലഭനായിത്തീർന്നിരിക്കുന്ന അദ്ദേഹം ഇപ്പോള് എവിടെയാണ് ? ദുഃഖങ്ങളെയെല്ലാം ഇല്ലാതാക്കുന്ന പ്രാണേശ്വര! ഞങ്ങളെ വെടിയരുതേ! കഷ്ടം! ഹേ മനോമോഹന! അവിടുത്തെ അമൃതമയമായ ശരീരത്തിന്റെ ആലിംഗനങ്ങളേയും ചുംബനങ്ങളേയും മനസ്സിനു വിഭ്രമമുളവാക്കുന്നവയായ വഞ്ചനവാക്കുകളേയും ഏതൊരുത്തിയാണ് മറക്കുന്നത് ?

**രാസക്രീഡാ ലുളിത ലളിതം വിശ്ലഥത്കേശപാശം**

**മന്ദോദ്ഭിന്നശ്രമജലകണം ലോഭനീയം ത്വദംഗം**

**കാരുണ്യാബ്ധേ ! സകൃദപി സമാ ലിംഗിതും ദർശയേതി**

**പ്രേമോന്മാദാദ് ഭുവനമദന ത്വത്പ്രിയാസ്ത്വാം വിലേപുഃ ॥ 6 ॥**

"ഹേ ദയാവാരിധേ!" രാസക്രീഡയില് മർദിക്കപ്പെട്ട് സുന്ദരമായും കെട്ടഴിഞ്ഞ് ചിതരിക്കിടക്കുന്ന തലമുടിയോടുകൂടിയതായും മെല്ലെ മെല്ലെ പൊടിഞ്ഞുതുടങ്ങിയ വിയർപ്പുതുള്ളികളോടുകൂടിയതായും കാമിക്കത്തക്കതായും ഇരിക്കുന്ന അങ്ങയുടെ തിരുമേനിയെ മതിയാവോളം ഒന്നുകൂടി പുണരുന്നതിനു ഒരിക്കൽകൂടി ഞങ്ങൾക്ക് കാണിച്ചു തരുവാൻ കനിവുണ്ടാവേണമേ' എന്നിങ്ങിനെ ജഗന്മോഹന! നിന്തിരുവടിയുടെ പ്രേമഭാജനങ്ങളായ ആ ഗോപാംഗനമാർ പ്രേമാധിക്യംകൊണ്ട് വിവേകമില്ലാതായിത്തീർന്നതു നിമിത്തം നിന്തിരുവടിയെക്കുറിച്ച് അതിയായി വിലപ്പിച്ചു.

**ഏവംപ്രായൈർ വിവശവചനൈഃ ആകുലാ ഗോപികാസ്താഃ**

**ത്വത്സന്ദേശൈഃ പ്രകൃതിമനയത് സോഽഥ വിജ്ഞാനഗർഭൈഃ**

**ഭൂയസ്താഭിർ മുദിതമതിഭിഃ ത്വന്മയീഭിർവധൂഭിഃ**

**തത്തദ്വാർത്താസരസമനയത് കാനി ചിദ്വാസരാണി ॥ 7 ॥**

അനന്തരം ആ ഉദ്ധവൻ ഈ വിധത്തിലുള്ള വികാരപരവശങ്ങളായ പ്രലപനങ്ങൾകൊണ്ട് ദുഃഖിക്കുന്നവരായ ആ ഗോപികളെ തത്വജ്ഞാനം നിറഞ്ഞ

അങ്ങയുടെ സന്ദേശവാക്യങ്ങളാൽ സ്വസ്ഥരാക്കിത്തീർത്തു. അതിനുശേഷം സന്തുഷ്ടചിത്തകളായി അങ്ങയോടു താദാത്മ്യം പ്രാപിച്ചവരായിത്തീർന്ന ആ ഗോപിമാരോടുംകൂടി കുറെദിവസം അതാതു വൃത്താന്തങ്ങൾ പറഞ്ഞും കേട്ടുംകൊണ്ട് ആനന്ദത്തോടെ കഴിച്ചുകൂട്ടി.

**ത്വത്പ്രോദ്ഗാനൈഃസഹിതമനിശം സർവ്വതോ ഗേഹകൃത്യം**

**ത്വദ്വാർത്തൈവ പ്രസരതി മിഥഃ സൈവ ചോത്സ്വാപലാപഃ**

**ചേഷ്ടാഃ പ്രായസ്ത്വദനുകൃതയഃ ത്വന്മയം സർവ്വമേവം**

**ദൃഷ്ട്വാ തത്ര വ്യമുഹദധികം വിസ്മയാദുദ്ധവോƒയം || 8 ||**

എല്ലായ്പോഴും എല്ലായിടത്തും എല്ലാവരുടെ ഗൃഹകൃത്യങ്ങളും അങ്ങയെ സംബന്ധിച്ച ദിവ്യഗാനങ്ങളോടുകൂടിയതായിത്തന്നെ ഇരുന്നു; അങ്ങയെപറ്റി അന്യോന്യം ചെയ്യുന്ന സംഭാഷണങ്ങൾതന്നെയാണ് എവിടെയും വ്യാപിച്ചുകൊണ്ടിരുന്നത്; സ്വപ്നത്തിൽ പായുന്നവയും നിന്തിരുവടിയുടെ വാർത്തതന്നെയാണ്. അനുഷ്ഠാനങ്ങൾ മിക്കവാറും അങ്ങയെ അനുകരിച്ചുകൊണ്ടുള്ളവതന്നെ; ഇങ്ങിനെ ആ ഗോകുലത്തില് കാണുന്നതും കേൾക്കുന്നതുമെല്ലാം ഭഗവന്മയമായിരിക്കുന്നതായി കണ്ടിട്ട് ആ ഉദ്ധവന് ആശ്ചര്യംകൊണ്ട് അതിയായി അമ്പരന്നുപോയി.

**രാധായാ മേ പ്രിയതമമിദം മത്പ്രിയൈവം ബ്രവീതി**

**ത്വം കിം മൗനം കലയസി സഖേ ! മാനിനീ മത്പ്രിയേവ ?**

**ഇത്യാദ്യേവ പ്രവദതി സഖി ! ത്വത്പ്രിയോ നിർജ്ജനേ മാം**

**ഇത്ഥം വാദൈഃ അരമയദയം ത്വത് പ്രിയാമുത്പലാക്ഷീം || 9 ||**

"എന്റെ രാധയ്ക്ക് ഇതാണ് ഏറ്റവും പ്രിയമായിട്ടുള്ളത് " എന്റെ പ്രിയതമയായ രാധ ഇങ്ങിനെയാണ് പറയുന്നത്" സഖിയായ ഹേ ഉദ്ധവ ! പ്രണയകലുഷയായ എന്റെ പ്രിയയെപ്പോലെ ഭവാൻ എന്താണ് മൗനം ധരിച്ചിരിക്കുന്നത് ? "സഖിയായ രാധേ ! ഇങ്ങിനെയെല്ലാംതന്നെയാണ് ഭവതിയുടെ പ്രേമസർവസ്വമായ കൃഷ്ണൻ ഏകാന്തമായിരിക്കുന്ന അവസരങ്ങളിൽ എന്നോടു പറയാറുള്ളത്? എന്നിങ്ങിനെയുള്ള

വാർത്തകൾകൊണ്ടു ഈ ഉദ്ധവൻ അങ്ങയുടെ പ്രേയസിയായ ആ സുന്ദരിയായ രാധയെ സന്തോഷിപ്പിച്ചു.

ഏഷ്യാമി ദ്രാഗനുപഗമനം കേവലം കാര്യഭാരാത്

വിശ്ലേഷേഽപി സ്മരണദൃഢതാ സംഭവാന്മാഽസ്തു ഖേദഃ

ബ്രഹ്മാനന്ദേ മിലതി ന ചിരാത് സംഗമോ വാ വിയോഗഃ

തുല്യോ വഃസ്യാത് ഇതി തവ ഗിരാ സോഽകരോന്നിർവ്യഥാസ്താഃ || 10 ||

ഞാൻ വേഗം തിരിച്ചുവരാം; ഇപ്പോൾ വരാതിരിക്കുന്നത് വളരെ കാർയ്യങ്ങൾ ചെയ്യാനുള്ളതുകൊണ്ട് മാത്രമാകുന്നു.; വേർപിരിഞ്ഞിരിക്കുമ്പോഴും എന്നെത്തന്നെ സ്മരിച്ചുകൊണ്ടിരിക്കുകനിമിത്തം സ്മരണത്തിനുണ്ടാവുന്ന ദൃഢതകൊണ്ട് വ്യസനം ഉണ്ടാവേണ്ട ! താമസിക്കാതെ ബ്രഹ്മാനന്ദത്തിൽകൂടിച്ചേർരുമ്പോള് ചേർച്ചയായാലും വേർപാടായാലും നിങ്ങൾക്കു ഒരുപോലെതന്നെയായിത്തീരുന്നതാണ്;" എന്നിങ്ങിനെയുള്ള അങ്ങയുടെ സന്ദേശവാക്യത്താൽ ആ ഉദ്ധവൻ ആ ഗോപവധുക്കളെ വ്യസനമില്ലാത്തവരാക്കിത്തീർത്തു.

ഏവം ഭക്തിഃസകലഭുവനേ നേക്ഷിതാ, ന ശ്രുതാ വാ

കിം ശാസ്ത്രൗഘൈഃ? കിമിഹ തപസാ? ഗോപികാഭ്യോ നമോഽസ്തു

ഇത്യാനന്ദകുലമുപഗതം ഗോകുലാദുദ്ധവം തം

ദൃഷ്ട്വാ ഹൃഷ്ടോ ഗുരുപുരപതേ ! പാഹി മാം ആമയൗഘാത് || 11 ||

ഇപ്രകാരമുള്ള ഉൽകൃഷ്ടമായ ഭക്തി എല്ലാ ലോകങ്ങളിലും കാണപ്പെട്ടട്ടുമല്ല കേൾക്കപ്പെട്ടിട്ടുമില്ല. ഇപ്രകാരമുള്ള ഭക്തിയുടെ വിഷയത്തിൽ ശാസ്ത്രസമൂഹംകൊണ്ട് എന്തുഫലം? തപസ്സുകൊണ്ട് ആവുന്നതെന്ത്? ഗോപിമാർക്കു നമസ്കാരം ചെയ്യുന്നു; എന്നിങ്ങിനെ ആനന്ദപരവശ്യത്തോടെ ചിന്തിച്ചുകൊണ്ട് അമ്പാടിയിൽനിന്നു മടങ്ങി വന്നവനായ ആ ഉദ്ധവനെ കണ്ടിട്ട് സന്തുഷ്ടനായ നിന്തിരുവടി ഹേ വാതലയേശ ! രോഗസമൂഹത്തിൽനിന്നു എന്നേ രക്ഷിച്ചരുളേണമെ.

ഉദ്ധവദൂത്യവർണ്ണനം എന്ന എഴുപത്താറാംദശകം സമാപ്തം.

Dasakam 77 ഉപശ്ലോകോൽപത്തിയും ജരാസന്ധയുദ്ധവും

**സൈരന്ധ്ര്യാസ്തദനു ചിരം സ്മരാതുരായാഃ**

**യാതോ൯ഭൂഃ സലളിതമുദ്ധവേന സാർദ്ധം**

**ആവാസം ത്വദുപഗമോത്സവം സദൈവ**

**ധ്യായന്ത്യാഃ പ്രതിദിനവാസസജ്ജികായാഃ ‖ 1 ‖**

അനന്തരം നിന്തിരുവടി വളരെക്കാലമായി കാമപരവശനായി എല്ലായ്പോഴും അങ്ങയുടെ പ്രത്യാഗമനമാകുന്ന മഹോത്സാത്തെത്തന്നെ ആലോചിച്ചു കൊണ്ടിരിക്കുന്നവളായി ദിവസംതോറും 'വാസകസജ്ജികയായി'[10] അണി ഞ്ഞൊരുങ്ങിയിരുന്ന വളായ സൈരന്ധ്രിയുടെ മനോഹരമായി അലങ്കരിക്കപ്പെട്ടിരുന്ന പാർപ്പിടത്തിലേക്കു ഭാഗവതോത്തമനായ ഉദ്ധവനോടുകൂടി എഴുന്നെള്ളിയരുളി. (വൃത്തം. പ്രഹർഷിണി).

**ഉപഗതേ ത്വയി പൂർണ്ണമനോരഥാം**

**പ്രമദസംഭ്രമകമ്പ്രപയോധരാം**

**വിവിധമാനനമാദധതീം മുദാ**

**രഹസി താം രമയാഞ്ചകൃഷേ സുഖം ‖ 2 ‖**

നിന്തിരുവടി വന്നുചേർന്നപ്പോൾ അഭിലാഷം നിറവേറിയവളായി സന്തോഷസംഭ്രമങ്ങളാൽ തുടിക്കുന്ന സ്തനങ്ങളോടുകൂടിയവളായി പലവിധത്തിലുള്ള സൽക്കാരത്തെ ചെയ്യുന്നവളായ അവളെ ഏകാന്തത്തിൽ സന്തോഷത്തോടെ പരമസുഖം വരുമാറ് രമിപ്പിച്ചു. വൃത്തം. ദ്രുതവിളംബിതം.

[10] (പ്രിയന്റെ ആഗമനവേളയിൽ തന്റെ ശരീരത്തേയും ശയനഗൃഹത്തേയും വീണ്ടും വീണ്ടും അലങ്കരിച്ചു മോടിപിടിപ്പിച്ചുകൊണ്ടിരിക്കുന്നവള് വാസകസജ്ജിക)

പൃഷ്ടാ വരം പുനരസൗവവൃണോദ്വരാകീ

ഭൂയസ്ത്വയാ സുരതമേവ നിശാന്തരേഷു

സായുജ്യമസ്ത്വിതി വദേത് ബുധ ഏവ കാമം

സാമീപ്യമസ്ത്വനിശമിത്യപി നാബ്രവീത് കിം? ॥ 3 ॥

അതിൽപിന്നെ നിന്തിരുവടിയാൽ അഭീഷ്ടമെന്തെന്നു ചോദിച്ചക്കെപ്പെട്ടവളായ ഈ ക്ഷുദ്രയായ സൈരന്ധ്രി വീണ്ടും രാത്രികാലങ്ങളിൽ നിന്തിരുവടിയോടുകൂടിയുള്ള സുരതസുഖത്തെത്തന്നെ പ്രാർത്ഥിച്ചു; ചിന്മയരൂപിയായ നിന്തിരുവടിയോടു ഐക്യം പ്രാപിക്കേണമെന്നു പരമാത്മജ്ഞാനം സിദ്ധിച്ചവൻ മാത്രമേ അർത്ഥിക്കുകയുള്ളു; അതിരിക്കട്ടെ, നിന്തിരുവടിയുടെ സാമീപ്യം എപ്പോഴും ഉണ്ടാവേണം എന്നെങ്കിലും എന്തുകൊണ്ടാണാവോ അവൾ അവശ്യപ്പെടാതിരുന്നത്? .. വൃത്തം. വസന്തതിലകം.

തതോ ഭവാൻ ദേവ ! നിശാസു കാസുചിത്

മൃഗിദൃശം താം നിഭൃതം വിനോദയൻ

അദാദുപശോക ഇതി ശ്രുതം സുതം

സനാരാദാത് സാത്വതതന്ത്രവിദ് ബഭൗ ॥ 4 ॥

ഹേ പ്രകാശസ്വരുപ! അനന്തരം നിന്തിരുവടി ചിലദിവസം രാത്രികളിൽ പേടമാൻമിഴിയായ അവളെ വിവിധവിനോദങ്ങളാല് ഏറ്റവും രമിപ്പിച്ചുകൊണ്ട് ഉപശ്ലോകൻ എന്ന് പ്രസിദ്ധനായ തനയനെയും നൽകി. ആ കുമാരൻ നാരദമഹർഷിയിൽ നിന്ന് ഭഗവത്പ്രീതിയ്ക്കുള്ള ഉപായങ്ങളെ ഉപദേശിക്കുന്നതു പാഞ്ചരാത്രം[11] എന്നറിയപ്പെടുന്നതുമായ സാത്വതതന്ത്രത്തെ ഗ്രഹിച്ച് പരിശോഭിച്ചു. വൃത്തം. വംശസ്ഥം.

അക്രൂരമന്ദിരമിതോ/ഥ ബലോദ്ധവാഭ്യാം

[11] (ഇഷ്ടദേവതാപ്രതിഷ്ഠചെയ്യുന്ന സ്ഥാനത്തെ ശുചിയാക്കുക എന്ന അഭിഗമനം, ചന്ദനപുഷ്പാദി പൂജസാധനങ്ങളെ സംഭരിക്കുക എന്ന ഉപദാനം, ദേവതാപൂജനം എന്ന ഇജ്യ, വൈഷ്ണവസൂക്തജപം എന്ന സ്വാധ്യായം, വേദാരുസന്ധാനം എന്ന യോഗം എന്ന അഞ്ചും കൂടിച്ചേർന്ന ഉപാസനാമാർഗ്ഗം)

അഭ്യർച്ചിതോ ബഹു നതോ മുദിതേന തേന

ഏനം വിസൃജ്യ വിപിനാഗത പാണ്ഡവേയ

വൃത്തം വിവേദിഥ, തഥാ ധൃതരാഷ്ട്രചേഷ്ടാം. ॥ 5 ॥

അതിൽപിന്നെ ജ്യേഷ്ഠനായ ബലഭദ്രനോടും ഭക്താഗ്രണിയായ ഉദ്ധവനോടുംകൂടി അക്രൂരന്റെ വസതിയെ പ്രാപിച്ച് നിന്തിരുവടി അത്യധികം സന്തുഷ്ടനായ ആ അക്രൂരനാൽ അത്യാദരവോടുകൂടി പൂജിക്കപ്പെട്ടവനും വളരെയേറെ സ്തുതിക്കപ്പെട്ടവനുമായിട്ട് അദ്ദേഹത്തെ പറഞ്ഞയച്ച് വനത്തിൽനിന്നു ഹസ്തിനാപുരത്തിലേക്ക് മടങ്ങിയെത്തിയ പാണ്ഡവന്മാരുടെ വർത്തമാനങ്ങളേയും അതുപോലെതന്നെ ധൃതരാഷ്ട്രന്റെ പ്രവൃത്തിയേയും അറിഞ്ഞു. വൃത്തം :- വസന്തതിലകം.

വിഘാതാജ്ജാമാതുഃ പരമസുഹൃദോ ഭോജനൃപതേഃ

ജരാസന്ധേ രുന്ധത്യനവധി രുഷാന്ധേ/ഥ മഥുരാം

രഥാദ്യൈർദ്യോർലബ്ധൈഃ കതിപയബലസ്ത്വം ബലയുതഃ

ത്രയോവിംശത്യക്ഷൗഹിണി തദുപനീതം സമഹൃഥാഃ ॥ 6 ॥

മകളുടെ ഭർത്താവും ഉറ്റ മിത്രവുമായ ഭോജേശ്വരന്റെ വധംനിമിത്തം അളവറ്റ കോപംകൊണ്ട് അന്ധനായിത്തീർന്ന ജരാസന്ധൻ മഥുരാപുരിയെ വളഞ്ഞ് എതിർത്തപ്പോൾ ദേവലോകത്തിൽനിന്നു വന്നു ചേർന്ന തേർ തുടങ്ങിയ യുദ്ധസാമഗ്രികളോടുകൂടി വളരെ കുറച്ചുസൈന്യത്തോടുകൂടിയ നിന്തിരുവടി ബലരാമനോടുകൂടി ആ ജരാസന്ധനാൽ കൊണ്ടുവരപ്പെട്ടതായ ഇരുപത്തിമൂന്ന് അക്ഷൗഹിണിപ്പടയേയും* (21870 തേര് , അത്രയും ആന അതിൽ മൂന്നിരട്ടി കുതിര, അഞ്ചിരട്ടി കാലാൾ , ഇവയടങ്ങിയത് ഒരു അക്ഷൗഹിണി) കൊന്നൊടുക്കി.

ബദ്ധം ബലാദഥ ബലേന ബലോത്തരം ത്വം

ഭൂയോ ബലോദ്യമരസേന മുമോചിഥൈനം

നിശ്ശേഷ ദിഗ്ജയ സമാഹൃത വിശ്വസൈന്യാത്

കോഽന്യസ്തതോ ഹി ബലപൗരുഷവാംസ്തദാനീം ? || 7 ||

അനന്തരം ജ്യേഷ്ഠനായ ബലരാമനാൽ ബലാൽക്കാരമായി ബന്ധിക്കപ്പെട്ടവനും അതിബലശാലിയുമായ ഈ ജരാസന്ധനെ നിന്തിരുവടി വീണ്ടും സൈന്യത്തെ ശേഖരിച്ചു യുദ്ധത്തിനു വരുമെന്ന കൗതുകം കൊണ്ട് വിട്ടയച്ചു; ദിക്കുകളെല്ലാം ജയിച്ച് ശേഖരിക്കപ്പെട്ടതായ വമ്പിച്ച സൈന്യത്തോടുകൂടിയവനായ ആ ജരാസന്ധനേക്കാൾ ശക്തിയും പൗരുഷവും ഉള്ള മറ്റൊരു രാജാവ് അക്കാലത്ത് ആരാണുണ്ടായിരുന്നത്?

ഭഗ്നഃസ ലഗ്നഹൃദയോഽപി നൃപൈഃ പ്രണുന്നോ

യുദ്ധം ത്വയാ വ്യധിത ഷോഡശകൃത്വ ഏവം

അക്ഷൗഹിണീഃശിവ ശിവാസ്യ ജഘന്ഥ വിഷ്ണോ !

സംഭൂയ സൈകനവതിത്രിശതം തദാനിം || 8 ||

തോല്പിക്കപ്പെട്ട് മനസ്സുവീണവനെങ്കിലും ആ ജരാസന്ധൻ മറ്റുള്ള സാമന്തരാജാക്കന്മാരാൽ പ്രേരിപ്പിക്കപ്പെട്ടവനായിട്ട് ഇപ്രകാരം പതിനാറുപ്രാവശ്യം നിന്തിരുവടിയോടുകൂടി പോരാടി; ഭഗവാനേ ! ആ കാലത്ത് എല്ലാംകൂടി ഇവന്റെ മുന്നൂറ്റിതൊണ്ണൂറ്റിയൊന്നു അക്ഷൗഹിണി പടകളേയും കൊന്നൊടുക്കിയല്ലൊ.

അഷ്ടദശേശ്യ സമരേ സമുപേയുഷി ത്വം

ദൃഷ്ട്വാ പുരോഽഥ യവനം യവനത്രികോട്യാ

ത്വഷ്ട്രാ വിധാപ്യ പുരമാശു പയോധിമദ്ധ്യേ

തത്രാഥ യോഗബലതഃ സ്വജനാനനൈഷീഃ || 9 ||

അനന്തരം ഇവന്റെ പതിനെട്ടാമത്തെ യുദ്ധത്തിൽ ഏറ്റുമുട്ടിയപ്പോൾ നിന്തിരുവടി മുൻഭാഗത്തായി മൂന്നുകോടി യവനന്മാരോടുകൂടി വന്നുചേർന്ന യവനരാജാവിനെ കണ്ടിട്ട് ഉടനെതന്നെ വിശ്വകർമ്മാവിനെകൊണ്ട് സമുദ്രത്തിന്റെ നടുവിൽ ഒരു നഗരത്തെ നിർമ്മിപ്പിച്ച് വേഗത്തിൽ തന്റെ യോഗശക്തികൊണ്ട്

മധുരാപുരനിവാസികളായ തന്റെ ആളുകളെയെല്ലാം അവിടെ കൊണ്ടിപോയി ചേർത്തി. വൃത്തം. 7, 8, 9 വസന്തതിലകം.

**പദ്ഭ്യാം ത്വം പദ്മമാലീ ചകിത ഇവ പുരാത് നിർഗ്ഗതോ ധാവമാനോ**

**മ്ലേച്ഛേശേനാനുയ്യാതോ വധസുകൃത വിഹീനേന ശൈലേ ന്യലൈഷീഃ**

**സുപ്തേനാംഘ്ര്യാഹതേന ദ്രുതമഥ മുചുകുന്ദേന ഭസ്മീകൃതേ$\mathcal{f}$സ്മിൻ**

**ഭൂപായാസ്മൈ ഗുഹാന്തഃ സുലലിതവപുഷാ തസ്ഥിഷേ ഭക്തിഭാജേ || 10 ||**

പത്മമാലയെ ധരിച്ചിരിക്കുന്ന നിന്തിരുവടി പേടിച്ചിട്ടെന്നപോലെ കാൽനടയായി പുരത്തിൽനിന്നു പുറത്തുചാടി ഓടുന്നവനായി അങ്ങയുടെ കൈകൊണ്ടു മരിക്കുന്നതിന്നു തക്ക പുണ്യം ഇല്ലാത്തവനായ മ്ലേച്ഛരാജാവായ യവനനാൽ പിൻതുടരപ്പെട്ടവനായിട്ട് ഒരു പർവ്വതത്തിൽ ചെന്നൊളിച്ചു; അനന്തരം ഉറങ്ങിക്കിടക്കുന്നവനും യവനനാൽ ചവിട്ടപ്പെട്ടവനുമായ മുചുകുന്ദരാജാവിനാൽ ഉടൻതന്നെ ഈ യവനാധിപതി ഭസ്മമാക്കപ്പെട്ടപ്പോള് പരമഭക്തനായിരുന്ന ഈ രാജവിന്ന് ആ പർവ്വതഗുഹയിൽ മനോഹരശരീരത്തോടുകൂടി പ്രത്യക്ഷനായി.

**ഐക്ഷ്വാകോ$\mathcal{f}$ഹം വിരക്തോ$\mathcal{f}$സ്മ്യഖില നൃപസുഖേ**

**ത്വത്പ്രസാദൈകകാംക്ഷീ**

**ഹാ ദേവേതി സ്തുവന്തം വരവിതതിഷു തം**

**നിസ്പൃഹം വീക്ഷ്യ ഹൃഷ്യൻ**

**മുക്തേസ്തുല്യാഞ്ച ഭക്തിം ധുതസകലമലാം**

**മോക്ഷമപ്യാശു ദത്വാ**

**കാര്യം ഹിംസാവിശുദ്ധ്യൈ തപ ഇതി ച തദാ**

**പ്രാത്ഥ ലോകപ്രതീത്യൈ. || 11 ||**

അല്ലയോ ഭഗവാനേ ! ഞാൻ ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനാണ്. എല്ലാ രാജഭോഗങ്ങളിലും വിരക്തിവന്നവനായി അങ്ങയുടെ അനുഗ്രഹത്തെമാത്രം ആഗ്രഹിച്ചുകൊണ്ടാണിരിക്കുന്നത്" എന്നിങ്ങിനെ സ്തുതിച്ചുകൊണ്ടിരുന്ന ആ മുചുകുന്ദനെ വരങ്ങളൊന്നിലും ആഗ്രഹമില്ലാത്തവനായി കണ്ടിട്ട് സന്തോഷിച്ചുകൊണ്ട് മോക്ഷത്തിന്നു തുല്യമായ ഭക്തിയേയും സകല കന്മഷങ്ങളേയും നീക്കം ചെയ്യുന്നതായ മോക്ഷത്തേയും തൽക്ഷണംതന്നെ നല്കിയനുഗ്രഹിച്ചിട്ട് അപ്പോൾ 'ക്ഷത്രിയധർമ്മമനുസരിച്ച മുൻപു ചെയ്തിട്ടുള്ള ഹിംസകൾകൊണ്ടു വന്നുചേർന്നിരിക്കാവുന്ന പാപം തീരുന്നതിന്ന് തപസ്സു ചെയ്യേണ്ടതാണ്" എന്നു ലോകരക്ഷയ്ക്കുവേണ്ടി നിന്തിരുവടി ഉൽബോധിപ്പിക്കുകയും ചെയ്തു. വൃത്തം. 10,11 സ്രഗ്ധരാ.

തദനു മഥുരാം ഗത്വാ ഹത്വാ ചമൂം യവനാഹൃതാം

മഗധപതിനാ മാർഗ്ഗേ സൈന്യൈഃ പുരേവ നിവാരിതഃ

ചരമവിജയം ദർപ്പായസ്മൈ പ്രദായ പലായിതോ

ജലധിനഗരീം യാതോ വാതലയേശ്വര ! പാഹി മാം. ॥ 12 ॥

ഉപശ്ലോകോത്പത്തിപ്രഭൃതിവർണ്ണനം എന്ന എഴുപത്തേഴാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 793
വൃത്തം. ഹരിണി.
ലക്ഷണം നസമ ഹരിണിക്കാറും പത്തും മുറിഞ്ഞു രസം ലഗം.

## Dasakam 78 – രുക്മിണീസ്വയംവരവർണ്ണനം

**ത്രിദിവ വർദ്ധകി വർദ്ധിതികൗശലം**

**ത്രിദശ ദത്ത സമസ്തവിഭൂതിമത്**

**ജലധിമദ്ധ്യഗതം ത്വമഭൂഷയോ**

**നവപുരം വപുരഞ്ചിതരോചിഷാ || 1 ||**

ദേവശില്പിയായ വിശ്വകർമ്മാവിനാൽ വർദ്ധിക്കപ്പെട്ട ശില്പചാതുർയ്യത്തോടും ദേവന്മാരാൽ നല്കപ്പെട്ട സകലവിധ ഐശ്വർയ്യങ്ങളോടുംകൂടിയതും സമുദ്രത്തിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതുമായ പുതിയ നഗരത്തെ നിന്തിരുവടി ശരീരകാന്തികൊണ്ടു പരിശോഭിപ്പിച്ചുവല്ലോ !

**ദദൃഷി രേവതഭൂഭൃതി രേവതീം**

**ഹലഭൃതേ തനയാം വിധിശാസനാത്**

**മഹിതമുത്സവഘോഷമപൂപുഷഃ**

**സമുദിതൈർ മുദിതൈഃസഹ യാദവൈഃ || 2 ||**

ബ്രഹ്മദേവന്റെ നിയോഗമനുസരിച്ച് രേവതനെന്ന രാജാവ് തന്റെ ഏകപുത്രിയായ രേവതിയെന്ന കന്യകയെ ബലരാമന്നു പതിയായി നൽകിയപ്പോൾ വന്നുകൂടിയിരുന്നവരായ ഉത്സാഹഭരിതരായ യാദവന്മാരോടുകൂടി നിന്തിരുവടി ശ്രേഷ്ഠമായ ആ വിവാഹോത്സവാഘോഷത്തെ പോഷിപ്പിച്ചു.

**അഥ വിദർഭസുതാം ഖലു രുക്മിണീം**

**പ്രണയിനീം ത്വയി ദേവ! സഹോദരഃ**

**സ്വയമദിത്സത ചേദിമഹീഭുജേ**

സ്വതമസാ തമസാധുമുപാശ്രയാൻ || 3 ||

അതിൽപിന്നെ ഹേ ഭഗവൻ! നിന്തിരുവടിയിൽ അനുരക്തയായിരുന്ന വിദർഭരാജാവിന്റെ പുത്രിയായ രുഗ്മിണിയെ അവളുടെ ജ്യേഷ്ഠനായ രുക്മി തന്റെ അജ്ഞാനത്താൽ ആ ദുഷ്ടനായ ശിശുപാലനെ സേവിക്കുന്നവനായിട്ട് ചേദിരാജാവായ അദ്ദേഹത്തിന്ന് മറ്റുള്ളവരുടെ ആരുടേയും അനുമതി ചോദിക്കാതെ തന്നത്താൻ നൽകുന്നതിന്ന് ആഗ്രഹിച്ചുവല്ലോ !

ചിരധൃതപ്രണയാ ത്വയി ബാലികാ

സപദി കാംക്ഷിത ഭംഗസമാകുലാ

തവ നിവേദയിതും ദ്വിജാമാദിശത്

സ്വകദനം കദനംഗവിനിർമ്മിതം || 4 ||

നിന്തിരുവടിയിൽ വളരെക്കാലമായി പുലർത്തപ്പെട്ട പ്രാണയത്തോടുകൂടിയവളായ ആ കന്യക അഭിലാഷത്തിന്നു നേരിട്ട വിഘ്നംകൊണ്ട് വ്യസനിക്കുന്നവളായി ദയാലേശമില്ലാത്ത കാമദേവനാൽ ജനിപ്പിക്കപ്പെട്ട തന്റെ ദുഃഖത്തെ അങ്ങയെ അറിയിക്കുന്നതിന്നു ഉടൻതന്നെ ഒരു ബ്രാഹ്മണനെ പറഞ്ഞയച്ചു.

ദ്വിജസുതോ*f*പി ച ഌർണ്ണമുപായയൗ

തവ പുരം ഹി ദുരാശദുരാസദം

മുദമവാപ ച സാദരപൂജിതഃ

സ ഭവതാ ഭവതാപഹൃതാ സ്വയം. || 5 ||

ആ ബ്രാഹ്മണകുമാരനാവട്ടെ ദുഷ്ടന്മാർക്കു പ്രവേശിക്കുവാൻ കഴിയാത്ത തായിതന്നെയിരിക്കുന്ന നിന്തിരുവടിയുടെ ദ്വാരകാപുരിയിൽ വളരെ വേഗത്തിൽ എത്തിച്ചേർന്നു; സംസാരദുഃഖത്തെ നശിപ്പിക്കുന്നവനായ നിന്തിരുവടിയാൽ സ്വയമേവ ആദരവോടുകൂടി സൽക്കരിക്കപ്പെട്ടവനായ ആ അന്തണന് അതിയായ സന്തോഷത്തെ പ്രാപിക്കുകയും ചെയ്തു.

**സ ച ഭവന്തമവോചത കുണ്ഡിനേ**

**നൃപസുതാ ഖലു രാജതി രുക്മിണീ**

**ത്വയി സമുത്സുകയാ നിജധീരതാ**

**രഹിതയാ ഹി തയാ പ്രഹിതോഽസ്മ്യഹം  ॥ 6 ॥**

അദ്ദേഹമാവട്ടെ അങ്ങയോടറിയിച്ചു. "കുണ്ഡിനപുരത്തിൽ വിദർഭരാജാവിന്റെ പുത്രിയായ രുഗ്മിണിയെന്ന ഒരംഗനാരത്നം ശോഭിക്കുന്നുണ്ടല്ലോ ! നിന്തിരുവടിയിൽ അത്യധികം അനുരാഗത്തോടുകൂടിയവളായി തന്റെ ധൈർയ്യം ഒഴിഞ്ഞവളായ അവളാൽ തന്നെയാണ് ഞാന് നിയോഗിച്ചയക്കപ്പെട്ടിരിക്കുന്നത്.

**തവ ഹൃതാഽസ്മി പുരൈവ ഗുണൈരഹം**

**ഹരതി മാം കില ചേദിനൃപോഽധുനാ**

**അയി കൃപാലയ! പാലയ മാമിതി**

**പ്രജഗദേ ജഗദേകപതേ ! തയാ  ॥ 7 ॥**

'അബലയായ ഞാൻ അങ്ങയുടെ ഗുണഗണങ്ങളാൽ മുൻപേതന്നെ അപഹരിക്കപ്പെട്ടവളായിത്തീർന്നിരിക്കുന്നു; ഇപ്പോൾ അപ്രകാരമിരിക്കുന്ന എന്നെ ചേദിരാജാവായ ശിശുപാലൻ അപഹരിക്കുവാൻ പോകുന്നുവെന്ന് കേൾക്കുന്നു; ഹേ കൃപാനിധേ ! ലോകൈകനാഥാ ! നിന്തിരുവടി എന്നെ രക്ഷിക്കേണമേ!' എന്ന് അവളാൽ പറഞ്ഞയക്കപ്പെട്ടിരിക്കുന്നു.

**അശരണാം യദി മാം ത്വമുപേക്ഷസേ,**

**സപദി ജീവിതമേവ ജഹാമ്യഹം**

**ഇതി ഗിരാ സുതനോരതനോദ് ദൃശം**

**സുഹൃദയം ഹൃദയം തവ കാതരം  ॥ 8 ॥**

'നിന്തിരുവടി നാഥനില്ലാത്തവളായ എന്നെ ഉപേക്ഷിക്കുന്നപക്ഷം ഞാൻ ഉടനെ ജീവിതത്തെതന്നെ ഉപേക്ഷിക്കുന്നതാണ്' എന്നിങ്ങിനെ ആ സുന്ദാരാംഗിയുടെ വാക്യത്താൽ സ്നേഹിതനായ ഈ ബ്രാഹ്മണൻ നിന്തിരുവടിയുടെ മനസ്സിനെ ഏറ്റവും ഭയമുള്ളതാക്കിത്തീർത്തു.

അകഥയസ്ത്വമഥൈമയേ സഖേ !

തദധികാ മമ മന്മഥവേദനാ

നൃപസമക്ഷമുപേത്യ ഹരാമ്യഹം

തദയി ! താം ദയിതാമസിതേക്ഷണാം || 9 ||

ഇതെല്ലാം കേട്ടതിന്നുശേഷം ഈ ബ്രാഹ്മണനോട് ഇപ്രകരം അരുളിചെയ്തു: 'അല്ലേ സ്നേഹിത ! എന്റെ മാരപീഡയാവട്ടെ അതിനേക്കാളും അധികമായിട്ടാണിരിക്കുന്നത്; അതിനാൽ ഹേ ഭൂദേവ ! ഞാൻ അവിടെവന്നു രാജാക്കന്മാരുടെ സഭയിൽവെച്ച് തന്നെ ആ കരിമിഴിയാളായി പ്രേമമയിയായിരിക്കുന്ന ആ രാജകന്യകയെ കൊണ്ടുവരുന്നുണ്ട്.

പ്രമുദിതേന ച തേന സമം തദാ

രഥഗതോ ലഘു കുണ്ഡിനമേയിവാൻ

ഗുരുമരുത്പുരനായക ! മേ ഭവാൻ

വിതനുതാം തനുതാമഖിലാപദാം || 10 ||

ഗുരുവായൂരപ്പ! അനന്തരം ഏറ്റവും സന്തുഷ്ടനായ ആ ബ്രാഹ്മണനോട്ട കൂടി തേരിൽക്കയറി അതിവേഗത്തില് കുണ്ഡിനപുരത്തില് എത്തിചേർന്നവനായ നിന്തിരുവതി എന്റെ എല്ലാവിധ ആപത്തുകളുടേയും ഉന്മൂലനാശം ചെയ്തരുളേണമേ.

രുഗ്മിണീസ്വയംവരവർണ്ണനം എന്ന് എഴുപത്തെട്ടാം ദശകം സമാപ്തം.
വൃത്തം. ദ്രുതവിളംബിതം.

Dasakam 79 - രുക്മിണിസ്വയംവരവർണ്ണനം.

ബലസമേതബലാനുഗതോ ഭവാൻ

പുരമഗാഹത ഭീഷ്മകമാനിതാഃ

ദ്വിജസുതം ത്വദുപാഗമവാദിനം

ധൃതരസാ തരസാ പ്രണനാമ സാ || 1 ||

സൈന്യത്തോട്ടുകൂടിയ ബലരാമനാൽ അനുഗമിക്കപ്പെട്ടവനായ നിന്തിരുവടി വിദർഭാധിപതിയായ ഭീഷ്മനാല് സല്ക്കരിച്ച് ബഹുമാനിക്കപ്പെട്ടാവനായി നഗരത്തിൽ പ്രവേശിച്ചു; അങ്ങയുടെ ആഗമനത്തെ അറിയിക്കുന്നവനായ ആ വിപ്രകുമാരനെ വർദ്ധിച്ച കുതുകത്തോട്ടുകൂടിയവളായ ആ രുഗ്മിണി ഉടനെതന്നെ നമസ്കരിച്ചു.

ഭുവനകാന്തമവേക്ഷ്യ ഭവദ്വപുഃ

നൃപസുതസ്യ നിശമ്യ ച ചേഷ്ടിതം

വിപുലഖേദജുഷാം പുരവാസിനാം

സരുദിതൈരുദിതൈരഗമന്നിശാ || 2 ||

ജഗന്മോഹനമായ നിന്തിരുവടിയുടെ സുകുമാരശരീരത്തെ കണ്ടിട്ടും രാജകുമാരനായ രുക്മിയുടെ അനാശാസ്യമായ പ്രവൃത്തിയെ കുറിച്ച് കേട്ടിട്ടും അതിയായ ഖേദത്തോട്ടുകൂടിയവരായ ആ കുണ്ഡിനപുരത്തിലെ ജനങ്ങൾക്കു വ്യസനത്തോട്ടുകൂടിയ സംഭാഷണങ്ങൾകൊണ്ട് രാത്രി കഴിഞ്ഞുകൂടി.

തദനു വന്ദിതമിന്ദുമുഖീ ശിവാം

വിഹിതമംഗലഭൂഷണ ഭാസുരാ

നിരഗമദ് ഭവദർപ്പിതജീവിതാ

സ്വപുരതഃ പുരതഃ സുഭടാവൃതാ || 3 ||

അതിനുശേഷം പ്രഭാതമായതോടെ വിവാഹമംഗളത്തിനു യോജിച്ചതായ ആഭരണങ്ങളണിഞ്ഞ് പരിശോഭിക്കുന്നവളായ ശശിവദനയായ രുഗ്മിണി ശ്രീപാർവ്വതിയെ വന്ദിക്കുന്നതിനുവേണ്ടി നിന്തിരുവടിയിലർപ്പിക്കപ്പെട്ട ജീവിതത്തോടുകൂടിയവളായ ആയുധപാണികളായ ഭടന്മാരാൽ ചുറ്റും കാത്തുരക്ഷിക്കപ്പെട്ടവളായിത്തന്നെ അന്തഃപുരത്തിൽനിന്നു പുറത്തേക്ക് പുറപ്പെട്ടു.

കുലവധൂഭിരുപേത്യ കുമാരികാ

ഗിരിസുതാം പരിപൂജ്യ ച സാദരം

മുഹുരയാചത തത്പദപങ്കജേ

നിപതിതാ പതിതാം തവ കേവലം || 4 ||

ആ കന്യകരത്നം ഭർത്തൃമതികളായിരിക്കുന്ന കുലസ്ത്രീകളോടുകൂടിച്ചേർന്ന് ശ്രീപാർവ്വതിയെ ഭക്തിയോടുകൂടി പൂജിച്ച് ആ ലോകേശ്വരിയുടെ പാദാരവിന്ദത്തിൽ വീണുനമസ്കരിച്ച് നിന്തിരുവടി ഭർത്താവാകേണമെന്നുമാത്രം വീണ്ടും വീണ്ടും പ്രാർത്ഥിക്കുകയും ചെയ്തു.

സമവലോക കുതൂഹല സങ്കുലേ

നൃപകുലേ നിഭൃതം ത്വയി ച സ്ഥിതേ

നൃപസുതാ നിരഗാദ ഗിരിജാലയാത്

സുരുചിരം രുചിരഞ്ജിത ദിങ്മുഖാ || 5 ||

രാജാക്കന്മാരുടേ സംഘം കന്യകയെ കാണ്മാനുള്ള കൗതുകത്തോടെ തിക്കിത്തിരക്കിയും നിന്തിരുവടി ആകാന്തത്തിലും സ്ഥിതിചെയ്യവേ ആ രാജകുമാരി ശരീരകാന്തിയാൽ ദിക്കുകളെയെല്ലാം പ്രകാശിപ്പിച്ചുകൊണ്ട് പാർവ്വതീക്ഷേത്രത്തിൽനിന്ന് മനോഹര മാകുംവണ്ണം പുറത്തേക്കു കടന്നു.

ഭുവനമോഹന രൂപരുചാ തദാ

വിവശിതഖിലരാജകദംബയാ

ത്വമപി ദേവ ! കടാക്ഷ വിമോക്ഷണൈഃ

പ്രമദയാ മദയാഞ്ചകൃഷേ മനാക് ॥ 6 ॥

അപ്പോൾ ലോകത്തെയെല്ലാം മോഹിപ്പിക്കുന്ന ശരീരക്കാന്തികൊണ്ട് എല്ലാ രാജാക്കന്മരേയും പരവശമാക്കുന്നവളായ നറും യൗവനം തുളുമ്പുന്നവളായ ആ വിദർഭരാജകന്യകയാൽ കടക്കൺകോൺകൊണ്ടേറിയപ്പെട്ട് സച്ചിദാനന്ദമൂർത്തിയായ ഹേ ഭഗവാനേ! നിന്തിരുവടിയുംകൂടി അല്പമൊന്നു മനസ്സിളകി മതിമറന്നുനിന്നുപോയില്ലേ!

ക്വനു ഗമിഷ്യസി ചന്ദ്രമുഖീതി താം

സരസമേത്യ കരേണ ഹരൻ ക്ഷണാത്

സമധിരോപ്യ തഥം ത്വമപാഹൃഥാഃ

ഭുവി തതോ വിതതോ നിനദോ ദ്വിഷാം. ॥ 7 ॥

'ചന്ദ്രാനനേ! എവിടേക്കാണ് പോകുന്നത്?" എന്നു ചോദിച്ചുകൊണ്ട് പ്രേമത്തോടുകൂടി അവളുടെ അടുത്തേക്കു ചെന്ന് നിന്തിരുവടി അവളെ കൈകൊണ്ടു പിടിച്ച് ഒരു നൊടിയിടകൊണ്ട് തേരിലേറ്റിയിരുത്തി കൂട്ടിക്കൊണ്ടുപോയി. ഉടനെ തന്നെ ശത്രുക്കളുടെ ബഹളം ആ സ്ഥലത്തെങ്ങും പരന്നു.

ക്വനു ഗതഃ പശുപാല ഇതി ക്രുധാ

കൃതരണാ യദുഭിശ്ച ജിതാ നൃപാഃ

ന തു ഭവാനുദചാല്യത തൈരഹോ !

പിശുനകൈഃ ശുനകൈരിവ കേസരി ॥ 8 ॥

'ആ കാലിമെയ്ക്കുന്നവൻ എവിടെപ്പോയി', എന്നു പറഞ്ഞു കുപിതരായി പാഞ്ഞെത്തി യുദ്ധംചെയ്തവരായ രാജാക്കന്മാരെല്ലാം യാദവന്മാരാൽ ജയിക്കപ്പെട്ടു; നിന്തിരുവടിയാവട്ടെ ദുർമതികളായ ആ രാജാക്കന്മാരാൽ നായ്ക്കളാൽ സിംഹമെന്നതുപോലെ ചലിപ്പിക്കപ്പെട്ടതേയില്ല ! ആശ്ചര്യംതന്നെ !

തദനു രുക്മിണിമാഗതമാഹവേ

വധുമുപേക്ഷ്യനിബദ്ധ്യ വിരൂപയൻ

ഹൃതമദം പരിമുച്യ ബലോക്തിഭിഃ

പുരമയാ രമയാ സഹ കാന്തയാ. || 9 ||

അനന്തരം യുദ്ധത്തില് വന്നുചേർന്ന രുക്മിയെ നിന്തിരുവടി വധിക്കാതെ പിടിച്ചുകെട്ടി തലമുടിയും മറ്റും മുറിച്ചു വിരൂപനാക്കി. അഹങ്കാരം നശിച്ച അവനെ ജ്യേഷ്ഠനായ ബലരാമന്റെ വാക്കുകളനുസരിച്ച് വിട്ടയച്ചിട്ട്, സാക്ഷാൽ ശ്രീദേവിയായ പ്രിയതമയായ രുഗ്മിണിയോടുകൂടി ദ്വാരകാപുരിയിലേക്കു എഴുന്നെള്ളി.

നവസമാഗമ ലജ്ജിതമാനസാം

പ്രണയകൗതുക ജൃംഭിത മന്മഥാം

അരമയഃ ഖലു നാഥ ! യഥാസുഖം

രഹസി താം ഹസിതാംശു ലസന്മുഖീം. || 10 ||

ഹേ ഭഗവാനേ! നവസംഗമമായതുകൊണ്ട് ലജ്ജിക്കുന്ന മനസ്സോടുകൂടിയവളായും അനുരാഗംകൊണ്ടും അഭിലാഷംകൊണ്ടും വർദ്ധിച്ചിരിക്കുന്ന മന്മഥ വികാരത്തോടുകൂടിയവളായും മന്ദഹാസത്തിന്റെ ശോഭകൊണ്ട് വിളങ്ങുന്ന മുഖത്തോടുകൂടിയവളായും ഇരിക്കുന്ന ആ രുഗ്മിണിയെ ഏകാന്തത്തിൽ സുഖകരമാകുംവണ്ണം രമിപ്പിച്ചുവല്ലോ.

വിവിധനർമ്മഭിരേവമഹർന്നിശം

പ്രമദമാകലയൻ പുനരേകദാ

ഋജുമതേഃ കില വക്രഗിരാ ഭാവാൻ

വരതനോരതനോദതിലോലതാം || 11 ||

ഇപ്രകാരം പല പല കേളികൾകൊണ്ട് പകലും രാത്രിയും ആനന്ദം നൽകിക്കൊണ്ടിരിക്കവേ നിന്തിരുവടി പിന്നെ ഒരു ദിവസം മനസ്സിനു വിരോധമായ വാക്കുകൊണ്ട് കപടമെന്തെന്നറിയാത്തവളായ ആ സുന്ദരാംഗിക്കു ഏറ്റവും വലുതായ പരിഭവമുണ്ടാക്കിയത്രെ.

തദധികൈരഥ ലാലനകൗശലൈഃ

പ്രണയിനീമധികം സുഖയന്നിമാം

അയി മുകുന്ദ ഭവച്ചരിതാനി നഃ

പ്രഗദതാം ഗദാന്തിമപാകുരു || 12 ||

അനന്തരം അതിനെ നിസ്സാരമാക്കത്തക്കവണ്ണം അതിലുമധികമായ ലാളനകളാലും മറ്റുപായങ്ങളാലും പ്രേമസർവ്വസ്വമായ ഇവളെ മുന്നേതിലുമധികം രമിപ്പിക്കുന്നവനായ നിന്തിരുവടി, ഹേ മോക്ഷപ്രദനായ ഭഗവാനേ ! നിന്തിരുവടിയുടെ പരിപാവനങ്ങളായ ചരിതങ്ങളെ കഥനം ചെയ്യുന്നവരായ ഞങ്ങൾക്കു രോഗത്തിൽനിന്നുണ്ടായ ക്ലേശങ്ങളെ നീക്കം ചെയ്യേണമേ.

രുഗ്മിണിസ്വയംവരവർണ്ണനം എന്ന എഴുപത്തൊമ്പതാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 815.
വൃത്തം. ദ്രുതവിളംബിതം.

Dasakam 80 - സ്യമന്തകോപാഖ്യാനവർണ്ണനം

**സത്രാജിതസ്ത്വമഥ ലുബ്ധവദർകലബ്ധം**

**ദിവ്യം സ്യമന്തകമണിം ഭഗവന്നയാചീഃ**

**തത്കാരണം ബഹുവിധം മമ ഭാതി നൂനം**

**തസ്യാത്മജാം ത്വയി രതാം ഛലതോ വിവോഢും ॥ 1 ॥**

ഭഗവാനേ ! അനന്തരം സാത്രജിത്ത് എന്നവന്ന സൂർയ്യദേവനിൽനിന്നു ലഭിച്ച ദിവ്യകായ സ്യകന്തകം എന്ന രത്നത്തെ അന്യന്റെ സ്വത്തിനെ ആഗ്രഹിക്കുന്നവനെന്നതുപോലെ നിന്തിരുവടി യാചിച്ചു. അതിന്നു കാരണം പലവിധത്തിലും എനിക്കുതോന്നുന്നുണ്ട്. അങ്ങയിൽ അനുരാഗത്തോടുകൂടിയ അദ്ദേഹത്തിന്റെ മകളായ സത്യഭാമയെ എന്തെങ്കിലും ഒരു വ്യാജത്താല് വിവാഹം ചെയ്യുന്നതിന്നുതന്നെയാണെന്നു തീർച്ചതന്നെ. വൃത്തം. വസന്തതിലകം.

**അദത്തം തം തുഭ്യംമണിവര മനോനാല്പമനസാ**

**പ്രസേനസ്തദ് ഭ്രാതാ ഗളഭുവി വഹൻ പ്രാപമൃഗയാം**

**അഹന്നേനം സിംഹോ മണിമഹസി മാംസഭ്രമവശാത്**

**കപീന്ദ്രസ്തം ഹത്വാ മണിമപി ച ബാലായ ദദിവാൻ ॥ 2 ॥**

അല്പബുദ്ധിയായ ഈ സത്രാജിത്തിനാൽ നിന്തിരുവടിക്കു നൽകപ്പെടാത്തതായ ആ ദിവ്യരത്നത്തെ അവന്റെ അനുജനായ പ്രസേനൻ കഴുത്തിൽ അണിഞ്ഞുകൊണ്ട് നായാട്ടിന്നുപോയി. ഒരു സിംഹം ആ രത്നത്തിന്റെ രക്തവർണ്ണത്തിലുള്ള തേജസ്സിൽ മാംസമാണെന്ന ഭ്രമംകൊണ്ട് അവനെ കൊന്നു; അനന്തരം കപിശ്രേഷ്ഠനായ ജാംബവാൻ അതിനേയും നിഗ്രഹിച്ച് ആ മണിയെ തന്റെ കുട്ടിക്കു കളിക്കുവാൻ കൊടുക്കുകയും ചെയ്തു.

**ശശംസുഃ സത്രാജിദ് ഗിരമനു ജനാസ്ത്വാം മണിഹരം**

**ജനാനാം പീയൂഷം ഭവതി ഗുണിനാം ദോഷകണികാ**

**തതസ്സർവജ്ഞോഽപി സ്വജനസഹിതോ മാർഗ്ഗണപരഃ**

**പ്രസേനം തം ദൃഷ്ട്വാ ഹരിമപി ഗതോഽഭൂഃ കപിഗുഹാം. ॥ 3 ॥**

സത്രാജിത്തിന്റെ വാക്കനുസരിച്ച് ആളുകൾ നിന്തിരുവടിയെ മണി മോഷ്ടിച്ചവനെന്നു പറഞ്ഞുപരത്തി. ഗുണവാന്മാരുടെ ദോഷലേശംകൂടി സാധാരണ ജനങ്ങൾക്കു മൃതമായി ഭവിക്കുന്നു; അതുകൊണ്ട് എല്ലാം അറിയുന്നവനാണെങ്കിലും നിന്തിരുവടി തന്റെ അനുചാരന്മാരോടുകൂടി രത്നത്തെ അന്വേഷിക്കുന്നതിന്നു പുറപ്പെട്ട് ആ പ്രസേനനേയും സിംഹത്തേയും കണ്ടുപിടിച്ച് ജാംബവാന്റെ ഗുഹയിൽ കടന്നുചെന്നു.

വൃത്തം. 2,3, ശിഖരിണി.

**ഭവന്ത മവിതർകയന്നതിവയാഃ സ്വയം ജാംബവാന്**

**മുകുന്ദ ശരണം ഹി മാം ക ഇഹ രോദ്ധു മിത്യാലപൻ**

**വിഭോ രഘുപതേ ഹരേ ജയ ജയേത്യലം മുഷ്ടിഭിഃ**

**ചിതം തവ സമർചനം വ്യധിത ഭക്ത ചൂഡാമണിഃ ॥ 4 ॥**

അതിവൃദ്ധനും ഭക്തശിഖാമണിയും ആയ കപിശ്രേഷ്ഠനായ ജാംബവാൻ തന്നെത്താന് നിന്തിരുവടിയെ ആരാണെന്നു അറിയാതെ വിഷ്ണുഭക്തനായിരിക്കുന്ന എന്നെ എതിർക്കുന്നതിന്നു ഇവിടെ ആരാണ് വന്നിരിക്കുന്നത് ? എന്നിങ്ങിനെ അട്ടഹസിച്ച് ഹേ പ്രഭോ! ശ്രീരാഘവ! സ്വാമിൻ! ജയിച്ചാലും! ജയിച്ചാലും! എന്നു പറഞ്ഞുകൊണ്ടു മുഷ്ടിപ്രഹരങ്ങളാൽ വളരെ ദിവസങ്ങളോളം നിന്തിരുവടിയുടെ ആരാധനയെ മതിയവോളം - തന്റെ ശക്തിയനുസരിച്ച് നിർവ്വഹിച്ചു. വൃത്തം. പൃഥ്വി.

**ബുദ്ധ്വാഽഥ തേന ദത്താം**

**നവരമണീം വരമണിം ച പരിഗൃഹ്ണൻ**

അനുഗൃഹ്ണന്നമു മാഗാഃ

സപദി ച സത്രാജിതേ മണിം പ്രാദാഃ || 5 ||

അനന്തരം വാസ്തവം മനസ്സിലാക്കി ആ ഭക്തശ്രേഷ്ഠനാൽ കാഴ്ചവെയ്ക്കപ്പെട്ട നവയൗവനവതിയായ ജാംബവതിയെന്ന കന്യകാരത്നത്തേയും സ്യമന്തകരത്നത്തേയും സ്വീകരിച്ച് ഇവനെ അനുഗ്രഹിച്ചിട്ട് നിന്തിരുവടി തിരികെ എഴുന്നെള്ളി; ഉടനെതന്നെ സ്യമന്തകമണിയെ സത്രാജിത്തിന്നായ്ക്കൊണ്ട് കൊടുക്കുകയും ചെയ്തു.

തദനു സ ഖലു വ്രീളാലോലോ വിലോല വിലോചനം

ദുഹിതരമഹോ ധീമാൻ ഭാമാം ഗിരൈവ പരാർപിതാം

അദിതമണിനാ തുഭ്യം ലഭ്യം സമേത്യ ഭവാനപി

പ്രമുദിത മനാസ്തസ്യൈവാദാത് മണിം ഗഹനാശയഃ || 6 ||

അതിന്നുശേഷം ആ സത്രാജിത്താകട്ടെ നിന്തിരുവടിയെ അകാരണമായിട്ടാണ് കുറ്റപ്പെടുത്തിയതെന്നു മനസ്സിലാക്കി ലജ്ജകൊണ്ട് അസ്വസ്ഥനായി അതിന്നു പരിഹാരമായി എന്തുചെയ്യേണമെന്നു ആലോചിച്ചുറച്ച് വാക്കുകൊണ്ടുമാത്രം (സുധന്വാവ് എന്ന) വേറൊരുവന്നു' കൊടുക്കപ്പെട്ടവളായ ചഞ്ചലാക്ഷിയായ തന്റെ പുത്രി സത്യഭാമയെ നിന്തിരുവടിക്കു സ്യമന്തകരത്നത്തോടുകൂടി നൽകി; അഭിപ്രായമെന്തെന്നു മറ്റാരാലും അറിയപ്പെടാത്തവനായ നിന്തിരുവടിയാവട്ടെ ഏറ്റവും സന്തോഷത്തോടു കൂടിയവനായിട്ട് സ്യമന്തകമണിയിൽനിന്നുണ്ടാവുന്ന (എട്ടെട്ടുഭാരം) സ്വർണ്ണംമാത്രം കൈക്കൊണ്ട് ആ ദിവ്യരത്നത്തെ അവന്നുതന്നെ തിരിച്ചു നൽകി. വൃത്തം. - ഹരിണി.

വ്രീളാകുലാം രമയതി ത്വയി സത്യാഭാമാം

കൗന്തേയ ദാഹ കഥഹാഥ കുരൂൻ പ്രയാതേ

ഹീ ഗാന്ദീനേയ കൃതവർമഗിരാ നിപാത്യ

സത്രാജിതം ശതദനർമണിമാജഹാര || 7 ||

നിന്തിരുവടി ലജ്ജകൊണ്ടു പരവശയായ സത്യഭാമയെ രമിപ്പിച്ചുകൊണ്ടിരിക്കവേ പാണ്ഡവന്മാർ അരക്കില്ലത്തിൽപെട്ടു ദഹിച്ചുപോയി എന്ന വർത്തമാനംകേട്ടു ഉടനെതന്നെ ഹസ്തിനപുരത്തിലേക്കു പോയിരുന്ന അവസരത്തിൽ കഷ്ടം! അക്രൂരന്റേയും കൃതവർമ്മാവിന്റേയും വാക്കുകൊണ്ട് പ്രേരിപ്പിക്കപ്പെട്ട് ശതധന്വാവ് സത്രാജിത്തിനെ വധിച്ച് സ്യമന്തകരത്നത്തെ അപഹരിച്ചുകൊണ്ടുപോയി.

**ശോകാത് കുരൂനുപഗതാ മവലോക്യ കാന്താം**

**ഹത്വാ ദ്രുതം ശതധനും സമഹർക്ഷയസ്താം**

**രത്നേ സശങ്ക ഇവ മൈഥിലഗേഹമേത്യ**

**രാമോ ഗദാം സമശിശിക്ഷത ധാർത്തരാഷ്ട്രം ॥ 8 ॥**

അച്ഛന്റെ മരണംകൊണ്ടുണ്ടായ വ്യസനംകൊണ്ട് ഹസ്തിനപുരത്തിലേക്ക് വന്നുചേർന്ന പ്രിയതമയായ സത്യഭാമയെ കണ്ടിട്ട് നിന്തിരുവടി ഉടനെതന്നെ ശതധന്വാവിനെ തേടിപ്പിടിച്ച് നിഗ്രഹിച്ചിട്ട് അവളെ ഏറ്റവും സന്തോഷിപ്പിച്ചു. ബലഭദ്രൻ രത്നത്തിന്റെ കാർയ്യത്തില് സംശയത്തോടുകൂടിയവനെന്നപോലെ ദ്വാരകക്കു മടങ്ങാതെ മിഥിലാരാജധാനിക്കുചെന്നു (അവിടെ താമസിച്ചുവരവെ അവിടെ വന്നു ചേർന്ന) ദുർയ്യോധനനെ ഗദാപ്രയോഗസമ്പ്രദായത്തെ പഠിപ്പിച്ചു.

**അക്രൂര ഏഷ ഭഗവൻ ഭവദിച്ഛയൈവ**

**സത്രാജിതഃ കുചരിതസ്യ യുയോജ ഹിംസാം**

**അക്രൂരതോ മണിമനാഹൃതവാൻ പുനസ്ത്വം**

**തസ്യൈവ ഭൂതി മുപധാതു മിതി ബ്രുവന്തി ॥ 9 ॥**

ഭഗവാനേ! ഈ അക്രൂരൻ അങ്ങയുടെ അഭിപ്രായമനുസരിച്ചിട്ടുതന്നെയാണ് ദുരാചാരനായ സത്രാജിത്തിന്റെ മരണത്തിന്നിടയാക്കിത്തീർത്തത്. നിന്തിരുവടിയാവട്ടെ ആ അക്രൂരനെ ഐശ്വർയ്യത്തെ ഉണ്ടാക്കിക്കൊടുക്കുന്നതിന്നുതന്നെയാണ് അക്രൂരനിൽനിന്ന് സ്യമന്തകരത്നത്തെ ചോദിച്ചുവാങ്ങാതിരുന്നത് എന്നിങ്ങിനെ എല്ലാവരും പറയുന്നു.

**ഭക്തസ്ത്വയി സ്ഥിരതരഃസ ഹി ഗാന്ദിനേയഃ**

**തസ്യൈവ കാപഥമതിഃ കഥമീശ ജാതാ**

**വിജ്ഞാനവാൻ പ്രശമവാനഹ മിത്യുദീർണ്ണം**

**ഗർവം ധ്രുവം ശമയിതും ഭവതാ കൃതൈവ ॥ 10 ॥**

ഹേ ഭഗവാനേ! ആ അക്രൂരൻ നിന്തിരുവടിയിൽ ഏറ്റവും ഉറച്ചതായ ഭക്തിയോടുകൂടിയവനായിരുന്നുവല്ലോ. അദ്ദേഹത്തിന്നുതന്നെ ഈ ദുർബ്ബുദ്ധി എങ്ങിനെയുണ്ടായി? "ഞാൻ അറിവുള്ളവനാണ്; മനസ്സിന്നു പാകതവന്നിട്ടുള്ളവനാണ്; എന്നിങ്ങിനെ മനസ്സിലുദിച്ചുർയ്യുന്ന അഹങ്കാരത്തെ ശമിപ്പിക്കുന്നതിന്നായി നിന്തിരുവടിയാൽ തന്നെയാണ് പ്രോത്സാഹനം നൽകപ്പെട്ടതെന്നു തീർച്ചതന്നെ.

**യാതം ഭയേന കൃതവർമയുതം പുനസ്ത**

**മാഹൂയ തദ്വിനിഹിതം ച മണിം പ്രകാശ്യ**

**തത്രൈവ സുവ്രതധരേ വിനിധായ തുഷ്യൻ**

**ഭാമകുചാന്തരശയഃ പവനേശ പായാഃ ॥ 11 ॥**

ഹേ ഗുരുവായൂരപ്പ ! അപവാദഭയംകൊണ്ട് കൃതവർമ്മവിനോടുകൂടി നാടുവിട്ടുപോയ ആ അക്രൂരനെ അതിൽപിന്നെ വിളിച്ചുവരുത്തി ശതധന്വാവിനാൽ അവന്റെ പക്കൽ ഏല്പിക്കപ്പെട്ടിരിക്കുന്ന സ്യമന്തകമണിയേയും വെളിപ്പെടുത്തി വ്രതപൂജാദികളെ വഴിപോലെ അനുഷ്ഠിക്കുന്നവനായ അവന്റെ പക്കൽതന്നെ തിരികെ ഏല്പിച്ചു സന്തോഷത്തോടുകൂടിയവനായി പ്രിയതമയായ സത്യഭാമയുടെ കുളുർമുലകൾക്കിടയിൽ ശയിച്ചരുളുന്ന നിന്തിരുവടി രക്ഷിച്ചുകൊള്ളേണമേ. !

സ്യമന്തകോപാഖ്യാനവർണ്ണനം എന്ന എൺപതാംദശകം സമാപ്തം.
ആദിത ശ്ലോകാഃ 826.
വൃത്തം. വസന്തതിലകം.

Dasakam 81 - സുഭദ്രാഹരണപ്രഭൃതിവർണ്ണനം.

സ്നിഗ്ദ്ധാം മുഗ്ദ്ധാം സതതമപി താം

ലാളയന് സത്യഭാമാം

താതോ ഭൂയഃസഹ ഖലു തയാ

യാജ്ഞസേനീവിവാഹം

പാർത്ഥപ്രീത്യൈ പുനരപി മനാ

ഗാസ്ഥിതോ ഹസ്തിപുർയ്യാം

ശക്രപ്രസ്ഥം പുരമപി വിഭോ!

സംവിധായാഗതോ/ഭൂഃ || 1 ||

സ്നേഹമയിയും മനോഹരിയുമായ ആ സത്യഭാമയെ എല്ലായ്പോഴും ലാളിച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടി പിന്നീട് അവളോട്ടുകൂടിതന്നെ പാഞ്ചാലീസ്വയംവരത്തിന്നു എഴുന്നെള്ളി. അർജ്ജുനന്റെ സന്തോഷത്തിന്നുവേണ്ടി പിന്നിട് കുറച്ചുകാലം ഹസ്തിനപുരത്തിൽ താമസിച്ച് ഹേ ഭഗവാനേ ! ഇന്ദ്രപ്രസ്ഥം എന്ന ഒരു പുരത്തേയും നിർമ്മിപ്പിച്ച് തിരിച്ചുവരികയും ചെയ്തു.

ഭദ്രാം ഭദ്രാം ഭവദവരജാം കൗരവേണാർത്ഥ്യമാനാം

ത്വദ്വാചാ താമഹൃത കുഹനാമസ്കരീ ശക്രസൂനുഃ

തത്ര ക്രുദ്ധം ഹലമനുനയൻ പ്രത്യഗാസ്തേന സാർദ്ധം

ശക്രപ്രസ്ഥം പ്രിയസഖമുദേ സത്യഭാമാസഹായഃ || 2 ||

നിന്തിരുവടിയുടെ അനുജത്തിയും ദുർയ്യോധനനാല് വിവാഹത്തിനു പ്രാർത്ഥിക്കപ്പെട്ടുന്നവളും സുന്ദരാംഗിയുമായ ആ സുഭദ്രയെ കപടസന്യാസിയായ ഇന്ദ്രാത്മജനായ അർജ്ജുനന് അങ്ങയുടെ അഭിപ്രായപ്രകാരം അപഹരിച്ചുകൊണ്ടുപോയി; ഈ സംഗതിയിൽ കുപിതനായിത്തീർന്ന ജ്യേഷ്ഠനായ ബലഭദ്രനെ സമാധാനിപ്പിച്ചുകൊണ്ട് അദ്ദേഹത്തോട്ടുകൂടി സത്യഭാമസമേതനായി പ്രിയമിത്രമായ അർജ്ജുനന്റെ പ്രീതിക്കുവേണ്ടി നിന്തിരുവടി ഇന്ദ്രപ്രസ്ഥത്തിലേക്കു വീണ്ടും എഴുന്നെള്ളി.

**തത്ര ക്രീഡന്നപി ച യമുനാകൂലദൃഷ്ടാം ഗൃഹീത്വാ**

**താം കാളിന്ദീം നഗരമഗമഃ ഖാണ്ഡവപ്രീണിതാഗ്നിഃ**

**ഭ്രാതൃത്രസ്താം പ്രണയവിവശാം ദേവ ! പൈതൃഷ്വസേയിം**

**രാജ്ഞാം മധ്യേ സപദി ജഹ്രിഷേ മിത്രവിന്ദാമവന്തീം ॥ 3 ॥**

ഈ ഇന്ദ്രപ്രസ്ഥത്തിൽ ഉല്ലാസത്തോട്ടുകൂടി പാർത്തുവരവെ, ഖാണ്ഡവവനദാഹംകൊണ്ട് അഗ്നിയെ സന്തോഷിപ്പിച്ചവനായ നിന്തിരുവടി യമുനാദീതീരത്തിൽ കണ്ടെത്തപ്പെട്ടവളായ ആ കാളിന്ദിയെന്ന കന്യകയേയും പരിഗ്രഹിച്ചിട്ട് ദ്വാരകാപുരിയിലേക്ക് യാത്രയായി; ഹേ ഭഗവനേ! സഹോദരന്മാരിൽനിന്നു ഭയത്തോട്ടുകൂടിയവളും നിന്തിരുവടിയിലുദിച്ച അനുരാഗംകൊണ്ടു പരവശയും പിതൃസഹോദരിയുടെ പുത്രിയും അവന്തിരാജകന്യകയുമായ മിത്രവിന്ദയെന്ന തരുണീരത്നത്തെ രാജസദസ്സിൽവെച്ച് പെട്ടെന്നു അപഹരിച്ചുകൊണ്ടുപോന്നു.

**സത്യാം ഗത്വാ പുനരുദവഹോ നഗ്നജിന്നന്ദനാം താം**

**ബദ്ധ്വാ സപ്താപി ച വൃഷവരാൻ സപ്തമൂർത്തിർനിമേഷാത്**

**ഭദ്രാം നാമ പ്രദദുരഥ തേ ദേവ ! സന്തർദ്ദനാദ്യാഃ**

**തത്സോദര്യാ വരദ ! ഭവതഃ സാऽപി പൈതൃഷ്വസേയി ॥ 4 ॥**

അതിൽപിന്നെ ഒരിക്കല് അയോദ്ധ്യപുരിയിലേക്ക് ചെന്ന് ഏഴ ശരീരത്തെ സ്വീകരിച്ചവനായി നിന്തിരുവടി ഏഴ വമ്പന് കാളകളേയും ഒരു നൊടിയിടകൊണ്ട് പിടിച്ചുകെട്ടി അയോദ്ധ്യാരാജാവയ നഗ്നജിത്തിന്റെ പുത്രിയായ ആ സത്യയെന്ന കന്യകയെ പാണിഗ്രഹണം ചെയ്തു; അനന്തരം ഹേ ഭഗവൻ! വസുദേവന്റെ ഭാഗിനേയന്മാരായ സന്തർദ്ദനന് മുതലായവര് അവരുടെ സഹോദരിയായ ഭദ്രയെന്ന പേരായ കന്യകയെ നിന്തിരുവടിക്കു നൽകി; ഹേ അഭീഷ്ടപ്രദ! അവൾ നിന്തിരുവടിയുടെ അച്ഛന്റെ സഹോദരിയയ (ശ്രുതകീർത്തി) യുടെ പുത്രിയുമാണല്ലോ.

**പാർത്ഥാദ്യൈരപ്യകൃതലവനം തോയമാത്രാഭിലക്ഷ്യം**

**ലക്ഷം ഛിത്വാ ശഫര, മവൃഥാഃ ലക്ഷ്മണാം മദ്രകന്യാം**

**അഷ്ടാവേവം തവ സമഭവൻ വല്ലഭ, സ്തത്ര മധ്യേ**

**ശുശ്രോഥ ത്വം സുരപതിഗിര ഭൗമദുശ്ചേഷ്ടിതാനി ॥ 5 ॥**

വില്ലാളികളിൽ മുമ്പന്മാരായ അർജ്ജുനൻ മുതലായവരാൽപോലും എയ്തുമുറിക്കുവാൻ കഴിയാത്തതും വെള്ളത്തിൽമാത്രം കാണപ്പെടാവുന്നതുമായ മത്സ്യാകൃതിയിലുള്ള ലക്ഷ്യത്തെ മുറിച്ച് മദ്രരാജാവിന്റെ പുത്രിയായ ലക്ഷ്മണയേ നിന്തിരുവടി വിവാഹം ചെയ്തു. ഇപ്രകാരം എട്ടു ഭാർയ്യമാര് ഉണ്ടായിത്തീർന്നു. അങ്ങിനെയിരിക്കുന്നതിന്നിടയിൽ ഭൂമിദേവിയുടെ പുത്രനായ നരകാസുരന്റെ ദുഷ്കർമ്മങ്ങളെ ദേവേന്ദ്രൻ പറഞ്ഞയച്ചതിനാൽ നിന്തിരുവടി മനസ്സിലാക്കി.

**സ്മൃതായാതം പക്ഷിപ്രവരമധിരൂഢസ്ത്വമഗമോ**

**വഹന്നങ്കേ ഭാമാം ഉപവനമിവാരാതിഭവനം**

**വിഭിന്ദൻ ദുർഗ്ഗാണി ത്രുടിത-പൃതനാ ശോണിതരസൈഃ**

**പുരം താവത് പ്രാഗ്ജ്യോതിഷമകുരുഥാഃശ്ശോണിതപുരം ॥ 6 ॥**

നിന്തിരുവടി സ്മരിച്ച ഉടനെ വന്നുചേർന്ന ഗരുഡന്റെ പുറത്തു കയറിയവനായി സത്യഭാമയേയും മടിയിലിരുത്തികൊണ്ട് സായന്തനസവാരിക്ക് ഉദ്യാനത്തിലേക്ക് എന്നതുപോലെ എതിരിയായ നരകാസുരന്റെ വസതിയിലേക്ക് നിർഭയം എഴുന്നെള്ളി;

ഉടൻതന്നെ പലവിധത്തിലായി കെട്ടിയിരുന്ന ഉറപ്പേറിയ കോട്ടകളെയെല്ലാം പൊളിച്ചു തകർത്ത് ശസ്ത്രവർഷംകൊണ്ട് പിളർക്കപ്പെട്ട ശത്രുസൈന്യങ്ങളുടെ രക്ത പ്രവാഹത്താൽ 'പ്രാഗ്ജ്യോതിഷം' എന്ന നഗരത്തെ 'ശോണിതപുര' മാക്കി (രക്തമയമാക്കി) മാറ്റി.

**മുരസ്ത്വാം പഞ്ചാസ്യോ ജലധിവനമധ്യാദുദപതത്**

**സ ചക്രേ ചക്രേണ പ്രദലിതശിര മംക്ഷു ഭവതാ**

**ചതുർദ്ദന്തൈഃ ദന്താവളപതിഭിരിന്ധാനസമരം**

**രഥാംഗേന ഛിത്വാ നരക, മകരോസ്തീർണ്ണനരകം ॥ 7 ॥**

അഞ്ചുതലയുള്ളവനായ നരകാസുരന്റെ കോട്ടകളെ കാത്തു രക്ഷിച്ചു കൊണ്ടിരുന്നവനായ മുരൻ എന്ന അസുരൻ സമുദ്രജലത്തിന്നുള്ളിൽനിന്നു നിന്തിരുവടിയെ ഉയർന്നുവന്നെതിർത്തു; ആ അസുരൻ നിന്തിരുവടിയാൽ സുദർശനചക്രംകൊണ്ടു ഉടനെതന്നെ മുറിക്കപ്പെട്ട ശിരസ്സുകളോടുകൂടിയവനായി ചെയ്യപ്പെട്ടു. നാൽകൊമ്പനാനകളോടുകൂടി യുദ്ധത്തിന്നു കഠിനമായേറ്റുമുട്ടിയ നരകാസുരനെ ചക്രംകൊണ്ട് ഛേദിച്ച് നരകലോകത്തിൽനിന്നുദ്ധരിച്ചു (മോക്ഷം പ്രാപിപ്പിച്ചു).

**സ്തുതോ ഭൂമ്യാ രാജ്യം സപദി ഭഗദത്തേഽസ്യ തനയേ**

**ഗജംചൈകം ദത്വാ പ്രജിഘയിഥ നാഗാൻ നിജപുരീം**

**ഖലേനാബദ്ധാനാം സ്വഗതമനസാം ഷോഡശ പുനഃ**

**സഹസ്രാണി സ്ത്രീണാമപി ച ധനരാശിം ച വിപുലം ॥ 8 ॥**

ഉടനെതന്നെ ഭൂമിദേവിയാൽ സ്തുതിക്കപ്പെട്ടവനായി ആ രാജ്യത്തേയും ഒരു ആനയേയും ആ നരകാസുരന്റെ പുത്രനായ ഭഗദത്തന്നു നൽകിയിട്ട് അനന്തരം മറ്റുള്ള ഗജങ്ങളേയും ആ ദുഷ്ടനായ നരകനാൽ തടവിൽ പാർപ്പിക്കപ്പെട്ടിരുന്നവരും തന്നിൽ അനുരാഗത്തോടുകൂടിയവരുമായ പതിനായിരം സ്ത്രീകളേയും അളവറ്റ സമ്പത്തിനേയും സ്വവസതിയായ ദ്വാരകയിലേക്കു അയച്ചു. വൃത്തം. ശിഖരിണീ.

ഭൗമാപാഹൃത കുണ്ഡലം തദദിതേഃ ദാതും പ്രയാതോ ദിവം

ശക്രാദ്യൈർ മഹിതഃസമം ദയിതയാ ദ്യുസ്ത്രീഷു ദത്തഹ്രിയാ

ഹൃത്വാ കല്പതരും രുഷാഭിപതിതം ജിത്വേന്ദ്രമഭ്യാഗമഃ

തത്തു ശ്രീമദദോഷ ഈദൃശേ ഇതി വ്യാഖ്യാതുമേവാകൃഥാഃ || 9 ||

നിന്തിരുവടി ദേവസ്ത്രീകളിൽ ലജ്ജയുളവാക്കിയവളായ പ്രിയതമയായ സത്യഭാമയോടുകൂടി അപഹരിക്കപ്പെട്ട കുണ്ഡലത്തെ ദേവമാതാവായ അദിതിദേവിക്ക് നൽക്കുന്നതിന്നുവേണ്ടി ചെന്ന നിന്തിരുവടി ദേവേന്ദ്രന് മുതലായവരാൽ പൂജിച്ച് സൽക്കരിക്കപ്പെട്ടവനായി കല്പകവൃക്ഷത്തെ വലിച്ചെടുത്ത് തന്മൂലം കോപത്തോടെ എതിരിട്ട ദേവേന്ദ്രനെ ജയിച്ച് ദ്വാരകാപുരിയിലേക്ക് തിരിച്ചെത്തി. ഈ പ്രവൃത്തിയാവട്ടെ ഐശ്വർയ്യത്താലുണ്ടാവുന്ന അഹങ്കാരത്തിന്റെ ദോഷം ഇന്നവിധത്തിലാണെന്നു അറിയിക്കുവാൻവേണ്ടിമാത്രമാണ് നിന്തിരുവടി ചെയ്തത്.

കല്പദ്രും സത്യഭാമാഭവനഭുവി സൃജൻ ദ്വ്യഷ്ടസാഹസ്രയോഷാഃ

സ്വീകൃത്യ പ്രത്യഗാരം വിഹിത ബഹുവപുഃ ലാളയന് കേലിഭേദൈഃ

ആശ്ചര്യാന്നാരദാലോകിത വിവിധഗതിഃ തത്ര തത്രാപി ഗേഹേ

ഭൂയഃസർവ്വാസു കുർവ്വന് ദശ ദശ തനയാന് പാഹി വാതാലയേശ! ||10||

ഹേ ഗുരുവായുപുരേശ ! കല്പകവൃക്ഷത്തെ സത്യഭാമയുടെ വസതിയിലെ മുറ്റത്ത് നട്ടുപിടിപ്പിച്ച് നരകപുരിയിൽനിന്നു മോചിപ്പിച്ച പതിനായിരം കന്യകമാരേയും പരിഗ്രഹിച്ച് അവർക്കു നൽകിയിരുന്ന ഓരോ ഗൃഹത്തിലും വെവ്വേറെ ശരീരം കൈകൊണ്ടവനായി പലവിധം ക്രീഡകൾകൊണ്ടും അവരെ ലാളിക്കുന്നവനായി ദർശിക്കപ്പെട്ട പലവിധത്തിലുള്ള ഗൃഹസ്ഥധർമ്മങ്ങളോടുകൂടിയവനായി ആ ഭാർയ്യമാരെല്ലാവരിലും പത്തു പത്തു പുത്രന്മാരെ ജനിപ്പിച്ച നിന്തിരുവടി എന്നെ രക്ഷിക്കേണമേ !

സുഭദ്രാഹരണപ്രഭൃതിവർണ്ണനം എന്ന ഏൺപത്തൊന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 836- വൃത്തം: - ശാർദ്ദൂലവിക്രീഡിതം.

Dasakam 82 - ബാണയുദ്ധവും നൃഗമോക്ഷവർണ്ണനവും

പ്രദ്യുമ്നോ രുക്മിണേയഃ സ ഖലു തവ കലാ

ശംബരേണാഹൃതസ്തം

ഹത്വാ രത്യാ സഹാപ്തോ, നിജപുരമഹരദ്

രുക്മികന്യാം ച ധന്യാം

തത്പുത്രോഽഥാനിരുദ്ധോ ഗുണനിധിരവഹത്

രോചനാം രുക്മിപൗത്രീം

തത്രോദ്വാഹേ ഗതസ്ത്വം ന്യവധി മുസലിനാ

രുക്മ്യപി ദ്യൂതവൈരാത് || 1 ||

അങ്ങയുടെ അംശഭൂതനായി രുഗ്മിണിയുടെ പുത്രനായിരിക്കുന്ന ആ പ്രദ്യുമ്നനാവട്ടെ ശംബരൻ എന്ന അസുരനാൽ അപഹരിക്കപ്പെട്ടവനായി ആ അസുരനെ വധിച്ച് അവിടെ പാർത്തിരുന്ന രതീദേവിയോട്ടുകൂടി തന്റെ പുരമായ ദ്വാരകയെ പ്രാപിച്ചു. സൗഭാഗ്യവതിയായ രുക്മിയുടെ പുത്രിയെ അപഹരിക്കുകയും ചെയ്തു; അതിൽപിന്നെ ആ പ്രദ്യുമ്നനു അവളിലുണ്ടായ പുത്രനായ ഗുണങ്ങൾക്കെല്ലാം ഇരിപ്പിടമായ അനിരുദ്ധൻ രുക്മിയുടെ പുത്രന്റെ പുത്രിയായ രോചനയെ വിവാഹം ചെയ്തു. ആ വിവാഹത്തിനു നിന്തിരുവടിയും എഴുന്നെള്ളി, ജ്യേഷ്ഠനായ ബലരാമനാൽ രുക്മിയും ചൂതുകളിയിലുണ്ടായ വൈരംകൊണ്ട് കൊല്ലപ്പെട്ടു. - വൃത്തം. സ്രഗ്ദ്ധരാ.

ബാണസ്യ സാ ബലിസുതസ്യ സഹസ്രബാഹോഃ

മഹേശ്വരസ്യ മഹിതാ ദുഹിതാ കിലോഷാ

ത്വത്പൗത്രമേനമനിരുദ്ധമദൃഷ്ടപൂർവ്വം

**സ്വപ്നേfനുഭൂയ ഭഗവൻ ! വിരഹാതുരാഭൂത് ॥ 2 ॥**

ഭഗവാനേ! മഹാബലിയുടെ പുത്രനായി ശിവഭക്തനായി ആയിരം കൈകളോടു കൂടിയവനായിരിക്കുന്ന ബാണാസുരന്റെ ഗുണവിശിഷ്ടയായിരിക്കുന്ന പുത്രിയായി ഉഷയെന്നു പേരോടുകൂടിയ ആ കന്യകാരത്നം നിന്തിരുവടിയുടെ പൗത്രനും മുമ്പു കാണപ്പെട്ടിട്ടില്ലാത്തവനുമായ ഈ അനിരുദ്ധനെ സ്വപ്നത്തിൽ അനുഭവിച്ചിട്ട് വിരഹപീഡിതയായിത്തീർന്നുവത്രെ.

**യോഗിന്യതീവ കുശലാ ഖലു ചിത്രലേഖാ**

**തസ്യാഃസഖീ വിലിഖതീ തരുണാനശേഷാൻ**

**തത്രാനിരുദ്ധമുഷയാ വിദിതം നിശായാം**

**ആനേഷ്ട യോഗബലതോ ഭവതോ നികേതാത് ॥ 3 ॥**

അണിമ തുടങ്ങിയ അഷ്ടസിദ്ധികളും വശപ്പെടുത്തിയവളും ഏറ്റവും സാമർത്ഥ്യമുള്ളവളും ചിത്രലേഖയെന്നു പ്രസിദ്ധയുമായ ആ ഉഷയുടെ തോഴി പല യുവാക്കന്മരേയും ചിത്രത്തിൽ എഴുതിക്കാണിക്കുന്നവളായിട്ട് അവരിൽ ഉഷയാൽ തിരിച്ചറിയപ്പെട്ട അനിരുദ്ധനെ രാത്രികാലത്ത് അവളുടെ യോഗശക്തികൊണ്ട് നിന്തിരുവടിയുടെ ഭവനത്തിൽനിന്ന് കുട്ടികൊണ്ടുപോയി.

**കന്യാപുരേ ദയിതയാ സുഖമാരമന്തം**

**ചൈനം കഥഞ്ചന ബബന്ധുഷി ശർവ്വബന്ധൗ**

**ശ്രീനാരദോക്ത തദുദന്ത ദുരന്തരോഷൈഃ**

**ത്വം തസ്യ ശോണിതപുരം യദുഭിർന്യരുന്ധാഃ ॥ 4 ॥**

കന്യാമന്ദിരത്തില് പ്രേയസിയായ ഉഷയൊന്നിച്ച് സുഖമായി ക്രീഡിച്ചുകൊണ്ട് പാർത്തുവന്ന ഈ അനിരുദ്ധനെ ശിവഭക്തനായ ബാണാസുരന് ഒരു വിധം പിടിച്ചുകെട്ടി തടവിൽ പാർപ്പിക്കവെ, നിന്തിരുവടി നാരദനാൽ പറഞ്ഞറിയിക്കപ്പെട്ട ആ

വർത്തമാനംകൊണ്ടു ഏറ്റവും കുപിതനായി യാദവന്മാരോടുകൂടി ചെന്നു ആ ബാണന്റെ ശോണിതപുരത്തെ നിരോധിച്ചു. - വൃത്തം. വസന്തതിലകം.

**പുരീപാലഃശൈലപ്രിയദുഹിതൃ നാഥോഽസ്യ ഭഗവൻ**

**സമം ഭൂതവ്രാതൈഃ യദുബലമശങ്കം നിരുരുധേ**

**മഹാപ്രാണോ ബാണോ ഝടിതി യുയുധാനേന യുയുധേ**

**ഗുഹഃ പ്രദ്യുമ്നേന, ത്വമപി പുരഹന്ത്രാ ജഘടിഷേ ॥ 5 ॥**

ഈ നാഗാസുരന്റെ നഗരപാലനായ ഭഗവാൻ ശ്രീ പരമേശ്വരന് ഭൂതഗണങ്ങളോടുകൂടി നിർഭയമായി എതിർത്തുകേറുന്ന യാദവസേനയെ തടഞ്ഞു ; അതിബലവാനായ ബാണാസുരൻ ഉടനെ സാത്യകിയൊടും ശിവതനയനായ സുബ്രഹ്മണ്യൻ പ്രദ്യുമ്നനോടും യുദ്ധം ചെയ്തു. നിന്തിരുവടി മുപ്പുരാന്തകനായ ശിവനോടും എതിരിട്ടു.

**നിരുദ്ധാശേഷാസ്ത്രേ മുമുഹഷി തവാസ്ത്രേണ ഗിരിശേ**

**ദ്രുതാ ഭൂതാ ഭീതാഃ പ്രമഥകുല വീരാഃ പ്രമഥിതാഃ**

**പരാസ്കന്ദത് സ്കന്ദഃ കുസുമശരബാണൈശ്ച, സചിവഃ**

**സ കുംഭാണ്ഡോ ഭാണ്ഡം നവമിവ ബലേനാശു ബിഭിദേ ॥ 6 ॥**

തടുക്കപ്പെട്ട സകല അസ്ത്രങ്ങളോടുംകൂടിയ ശങ്കരൻ നിന്തിരുവടിയുടെ മോഹനാസ്ത്രത്താല് മോഹിച്ചസമയം ഭൂതഗണങ്ങൾ ഭീതന്മാരായി ഓടിത്തുടങ്ങി, വീരന്മാരായ പ്രമഥഗണങ്ങൾ അടിച്ചോടിക്കപ്പെട്ടു. കുസുമാസ്ത്രനായ പ്രദ്യുമ്നന്റെ ശരങ്ങൾകൊണ്ട് ശിവപുത്രനായ സുബ്രഹ്മണ്യനും പിൻതിരിഞ്ഞ് ഓടി; ബാണന്റെ മന്ത്രിയായ ആ കുംഭാണ്ഡൻ എന്നവനും ബലരാമനാൽ (ചൂളക്കവെക്കാത്ത) പുതിയ മൺകലമെന്നതുപോലെ ഉടനെ അടിച്ചു പിളക്കപ്പെട്ടു. വൃത്തം. ശിഖരിണീ.

**ചാപാനാം പഞ്ചശത്യാ പ്രസഭമുപഗതേ ഛിന്നചാപേഽഥ ബാണേ**

**വ്യർത്ഥേ യാതേ, സമേതോ ജ്വരപതിരശനൈഃ അജ്വരി ത്വജ്ജ്വരേണ**

**ജ്ഞാനീ സ്തുത്വാ ഽഥ ദത്വാ തവ ചരിതജ്ജുഷാം വിജ്വരം സ ജ്വരോ ഽഗാത്**

**പ്രായോ ഽന്തർജ്ഞാനാന്തോ ഽപി ച ബഹുതമസാ രൗദ്രചേഷ്ടാ ഹി രൗദ്രാഃ ||7||**

അതിൽപിന്നെ അഞ്ഞുറു വില്ലുകളോട്ടുകൂടി ഉടനെ വന്നെത്തിയ ബാണസുരൻ വില്ലുകളെല്ലാം മുറിക്കപ്പെട്ട് വെറുതെ മടങ്ങിപ്പോയസമയം യുദ്ധത്തിന്നൊരുങ്ങിവന്ന ശിവജ്വരങ്ങളുടെ തലവൻ ഉടനടി അങ്ങയുടെ വിഷ്ണുജ്വരത്താൽ തപിക്കപ്പെട്ടു; അതിനുശേഷം അങ്ങയുടെ മാഹാത്മ്യം മനസ്സിലാക്കിയ ആ ശിവജ്വരം അങ്ങയെ സ്തുതിച്ച് നിന്തിരുവടിയെ ചരിത്രത്തെ ഭജിക്കുന്നവർക്കു ജ്വരത്തിന്റെ ബാധയൊഴിയുമെന്ന അനുഗ്രഹം നൽകിയിട്ട് തിരികെപോയി; രുദ്രനെ സംബന്ധിച്ചവർ മനസ്സിൽ അറിവുള്ളവരായിരുന്നാലും തമോഗുണത്തിന്റെ ആധിക്യത്താല് മിക്കവാറും ഭയങ്കരകർമ്മങ്ങളോട്ടുകൂടിയവരായിത്തന്നെയാണ് ഇരിക്കുന്നത്.

**ബാണം നാനായുധോഗ്രം പുനരഭിപതിതം ദർപ്പദോഷാദ്വിതന്വന്**

**നിർല്ലൂനാശേഷദോഷം, സപദി ബുബുധുഷാ ശങ്കരേണോപഗീതഃ**

**യദ്വാചാ ശിഷ്ടബാഹു ദ്വിതയമുഭയതോ നിർഭയം തത്പ്രിയം തം**

**മുക്ത്വാ തദ്ദത്തമാനോ നിജപുരമഗമഃ സാനിരുദ്ധഃ സഹോഷഃ || 8 ||**

അഹങ്കാരത്തിന്റെ ദോഷംകൊണ്ട് പലവിധത്തിലുള്ള ആയുധങ്ങൾകൊണ്ടും അത്യധികം ഭയങ്കരനായി വീണ്ടും എതിർത്തുവന്ന ബാണാസുരനെ ഛേദിക്കപ്പെട്ട അനവധി ദോഷങ്ങളോട്ടും (കൈകളോട്ടും എന്നും) കൂടിയവനാക്കി ഉടനെ ജ്ഞാനോദയം വന്നപ്പോൾ പരമേശ്വരനാല് സ്തുതിക്കപ്പെട്ടവനായ നിന്തിരുവടി അദ്ദേഹത്തിന്റെ ഭക്തനായ ആ ബാണാസുരനെ ആ പരമേശ്വരന്റെ വാക്കനുസരിച്ച് രണ്ടുഭാഗത്തും ശേഷിച്ച ഈ രണ്ടു കൈകളോട്ടുകൂടിയവനും ഭയരഹിതനുമാക്കിമോചിപ്പിച്ചിട്ട് അവനാൽ പൂജിക്കപ്പെട്ടവനായി അനിരുദ്ധനോട്ടും ഉഷയോട്ടുംകൂടി സ്വപുരമായ ദ്വാരകാനഗരത്തിലേക്ക് തിരിച്ചെഴുന്നള്ളി.

**മുഹുസ്താവച്ഛക്രം, വരുണമജയോ നന്ദഹരണേ**

**യമം ബാലാനീതൗ, ദവദഹനപാനേ ഽനിലസഖം**

വിധിം വസ്തസ്തേയേ, ഗിരിശമിഹ ബാണസ്യ സമരേ

വിഭോ വിശ്വോത്കർഷീ തദയമവതാരോ ജയതി തേ || 9 ||

ദേവന്ദ്രനെയാകട്ടെ അടിക്കടി ജയിച്ചുകൊണ്ടിരുന്നു. സമുദ്രാധിപനായ വരുണനെ നന്ദഗോപനെക്കൊണ്ടുപോയ അവസരത്തിലും ധർമ്മരാജാവായ യമനെ ഗുരുപുത്രനെ തിരികെ കൊണ്ടുവന്നപ്പോഴും വായുവിന്റെ സഖാവായ അഗ്നിയെ കാട്ടുതീയിനെ വിഴുങ്ങിയ സമയത്തിലും സൃഷ്ടികർത്താവായ ബ്രഹ്മദേവനെ പശുക്കിടാങ്ങളെ അപഹരിച്ചുകൊണ്ടുപോയ സന്ദർഭത്തിലും കൈലാസനാഥനായ ശ്രീപരമേശ്വരനെ ഇപ്പോൾ ബാണാസുരനുമായുണ്ടായ യുദ്ധത്തിലും ജയിച്ചു. അതിനാൽ ഹേ ഭഗവാനേ! നിന്തിരുവടിയുടെ ഈ ശ്രീകൃഷ്ണാവതാരം മറ്റെല്ലാ അവതാരങ്ങളേക്കാളും വിശിഷ്ടമായി വിജയിച്ചരുളുന്നു. വൃത്തം. ശിഖരിണീ.

ദ്വിജരുഷാ കൃകലാസ വപുർദ്ധരം നൃഗനൃപം ത്രിദിവാലയമാപയൻ

നിജ ജനേ ദ്വിജഭക്തിമനുത്തമാം ഉപദിശന് പവനേശ്വര!പാഹിമാം | 10||

ദ്വിജശാപംകൊണ്ട് ഓന്തിന്റെ ശരീരത്തോടുകൂടിയവനായിത്തീർന്ന നൃഗനെന്ന രാജാവിനേ മോചിച്ച് സ്വർഗ്ഗത്തെ പ്രാപിക്കുന്നവനായ സ്വജനങ്ങളില് അതിശ്രേഷ്ഠമായ ബ്രാഹ്മണഭക്തിയെ ഉപദേശിക്കുന്നവനായി നിന്തിരുവടി ഹേ ഗുരുവായൂപുരേശ ! എന്നെ കാത്തരുളേണമേ ! വൃത്തം -ദ്രുതവിളംബിതം.

ബാണയുദ്ധവർണ്ണനവും നൃഗമോക്ഷവർണ്ണനവും എന്ന എൺപത്തിരണ്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 846.

Dasakam 83 - പൗണ്ഡ്രകവധാദിവർണ്ണനം.

രാമേƒഥ ഗോകുലഗതേ പ്രമാദാപ്രസക്തേ

ഹൂതാനപേത യമുനാദമനേ മദാന്ധേ

സ്വൈരം സമാരമതി, സേവകവാദമൂഢോ

ദൂതം ദ്യയുങ്ക്ത തവ പൗണ്ഡ്രകവാസുദേവഃ ॥ 1 ॥

അനന്തരം ബലരാമൻ അമ്പാടിയെ പ്രാപിച്ചവനായി സ്ത്രീലോലുപനായി കഴിയവേ മധുപാനംചെയ്തു മതിമറന്നവനായി താൻ വിളച്ചവഴിക്കു വരാതിരുന്ന യമുനാനദിയെ പിടിച്ചുവലിച്ച് തനിക്ക് കീഴടക്കി ഇഷ്ടംപോലെ ക്രീഡിച്ചുകൊണ്ട് പാർത്തുവരവെ പൗണ്ഡ്രകവാസുദേവൻ എന്നു പ്രസിദ്ധിപ്രാപിച്ചിരുന്ന കുരുഷദേശത്തിലെ രാജാവ് സേവകന്മാരുടെ മുഖസ്തുതിവാക്കുകൾകേട്ട് മൂഢനായി നിന്തിരുവടിയുടെ അടുത്തേക്കു ഒരു ദൂതനെ പറഞ്ഞയച്ചു.

നാരയണോƒഹമവതീർണ്ണ ഇഹാസ്മി ഭൂമൗ

ധത്സേ കില ത്വമപി മാമകലക്ഷണാനി

ഉത്സൃജ്യ താനി ശരണം വ്രജ മാമിതി ത്വാം

ദൂതോ ജഗാദ സകലൈർഹസിതഃ സഭായാം ॥ 2 ॥

ഈ ഭൂമിയിൽ ഭൂഭാരനാശത്തിന്നായി അവതരിച്ചിരിക്കുന്ന സാക്ഷാൽ നാരായണൻ ഞാനാണ്; നീയും എന്റെ ചിഹ്നങ്ങളായ ശ്രീവത്സം, കൗസ്തുഭം മുതലായവയെ ധരിച്ചുകൊണ്ടു നടക്കുന്നതായി കേൾക്കുന്നു; അവയെല്ലാം ഉപേക്ഷിച്ച് എന്നെ ശരണം പ്രാപിച്ചുകൊൾക" എന്നിങ്ങിനെ ആ ദൂതൻ സഭയിൽവെച്ച് എല്ലാവരാലും പരിഹസിക്കപ്പെട്ടവനായ്ക്കൊണ്ട് നിന്തിരുവടിയോടു പറഞ്ഞു.

ദൂതേƒഥ യാതവതി യാദവസൈനികൈസ്ത്വം

**യാതോ ദദർശിഥ വപുഃ കില പൗണ്ഡ്രകീയം**

**താപേന വക്ഷസി കൃതാങ്കം, മനല്പമൂല്യ**

**ശ്രീകൗസ്തുഭം, മകരകുണ്ഡലപീതചേലം ॥ 3 ॥**

അനന്തരം ദൂതൻ മടങ്ങിപ്പോയപ്പോൾ നിന്തിരുവടി യാദവഭടന്മാരോടുകൂടി പുറപ്പെട്ടുചെന്നവനായി മാറിടത്തിൽ ചൂടുവെച്ച് ശ്രീവത്സമെന്നു തോന്നിക്കത്തക്കവണ്ണം അടയാളപ്പെടുത്തപ്പെട്ടതും വളരെ വിലയേറിയ ഒരു രത്നത്തെ കൗസ്തുഭമെന്ന നിലയില് ധരിച്ചിരിക്കുന്നതും മത്സ്യത്തിന്റെ ആകൃതിയിലുള്ള കുണ്ഡലങ്ങളും മഞ്ഞപ്പട്ടും ധരിച്ചിരിക്കുന്നതുമായ പൗണ്ഡ്റകവാസുദേവന്റെ ശരീരത്തെ ദർശിച്ചുവല്ലോ.

**കാളായസം നിജസുദർശനമസ്യതോഽസ്യ**

**കാലാനലോത്കരകിരേണ സുദർശനേന**

**ശീർഷം ചകർത്തിഥ മമർദ്ദിഥ ചാസ്യ സേനാം**

**തന്മിത്രകാശിപശിരോഽപി ചകർത്ഥ കാശ്യാം ॥ 4 ॥**

കാരിരുമ്പുകൊണ്ടുണ്ടാക്കപ്പെട്ട തന്റെ സുദർശനം എന്നു പേർ പറയപ്പെടുന്ന ചക്രായുധത്തെ പ്രയോഗിക്കുന്നവനായ ഇവന്റെ ശിരസ്സിനെ കാലാഗ്നിസ്ഫുലിംഗങ്ങളെ വർഷിക്കുന്ന സുദർശനചക്രംകൊണ്ട് നിന്തിരുവടി മുറിച്ചെറിഞ്ഞു; ഇവന്റെ സൈന്യത്തെ മർദ്ദിക്കുകയും ചെയ്തു; അവന്റെ സുഹൃത്തായ കാശിരാജാവിന്റെതലയെ കാശിയിലും അറത്തിട്ടു.

**ജാള്യേന ബാലകഗിരാഽപി കിലാഹമേവ**

**ശ്രീവാസുദേവ ഇതി രൂഢമതിശ്ചിരം സഃ**

**സായുജ്യമേവ ഭവദൈക്യധിയാ ഗതോഽഭൂത്**

**കോ നാമ കസ്യ സുകൃതം കഥമിത്യവേയാത് ? ॥ 5 ॥**

മൂഢതകൊണ്ടും മൂർഖന്മാരുടെ ഉപദേശംകൊണ്ടും (മൂർഖേƒഭകേപി ബാലഃ സ്യാത് എന്ന് ബാലപദത്തിന്ന മൂർഖൻ എന്നും അർത്ഥം) 'ഞാൻതന്നെയാണല്ലോ വിഷ്ണുവിന്റെ അംശാവതാരമായ ശ്രീവാസുദേവൻ' എന്നിങ്ങിനെ വളരെക്കാലത്തോളം ദൃഢമായി വിശ്വസിച്ച് മനസ്സിലുറപ്പിച്ചുകൊണ്ടിരുന്ന ആ പൗണ്ഡ്രകവാസുദേവന് നിന്തിരുവടിയോടുള്ള അഭേദബുദ്ധിനിമിത്തം അങ്ങയോട് ഐക്യം പ്രാപിച്ചു. ആരുടെ സുകൃതം ഏതുവിധത്തില്ലയിരിക്കുമെന്ന ആരാണറിയുന്നത്?

**കാശീശ്വരസ്യ തനയോƒഥ സുദക്ഷിണാഖ്യഃ**

**ശർവ്വം പ്രപൂജ്യ ഭവതേ വിഹിതാഭിചാരഃ**

**കൃത്യാനലം കമപി ബാണരനാതിഭീതൈർ**

**ഭൂതൈഃകഥഞ്ചന വൃതൈഃസമമഭ്യമുഞ്ചത് ॥ 6 ॥**

അനന്തരം കാശിരാജാവിന്റെ പുത്രനും സുദക്ഷണൻ എന്ന പോരോടുകൂടി യവനുമായ രാജകുമാരൻ പരമശിവനെ പൂജിച്ച് നിന്തിരുവടിയെ ആഭിചാരം ചെയ്ത് ഹോമിച്ച് ബാണാസുരയുദ്ധത്തിൽ പേടിച്ചോടിയവരും വളരെ പണിപ്പെട്ട് വിളിച്ചു കൂട്ടപ്പെടേണ്ടവന്നവരുമായ ഭൂതഗണങ്ങളോടുകൂടി ഒരു ഭയങ്കരമായ കൃത്യാഗ്നിദേവതയെ സൃഷ്ടിച്ചയച്ചു.

**താലപ്രമാണചരണാമഖിലം ദഹന്തീം**

**കൃത്യാം വിലോക്യ ചകിതൈഃ കഥിതേƒപി പൗരൈഃ**

**ദ്യൂതോത്സവേ കിമപി നോ ചലിതോ വിഭോ ! ത്വം**

**പാർശ്വസ്ഥമാശു വിസസർജ്ജിഥ കാലചക്രം ॥ 7 ॥**

കരിമ്പനകൾപോലെയിരിക്കുന്ന വലിയ കാലുകളോടുകൂടിയവളും കണ്ണിൽ കണ്ടതിനെയെല്ലാം ചുട്ടു ഭസ്മമാക്കുന്നവളുമായ ആ കൃത്തികയെ പേടിച്ചു വശംകേട്ട പുരവാസികളാൽ വിവരമറിയിക്കപ്പെട്ടവനായ നിന്തിരുവടി ഹേ ഭഗവാനേ! ചൂതുകളിയിലുള്ള രസംകൊണ്ട് ഇരുന്നേടത്തുനിന്നു ഒന്നനങ്ങുകകൂടി ചെയ്യാതെ അടുത്തുവെച്ചിരുന്നതായ സുദർശനചക്രത്തെ ഉടനെ എടുത്തയച്ചു.

**അഭ്യാപതത്യമിതധാമ്നി ഭവന്മഹാസ്ത്രേ**

**ഹാ ഹേതി വിദ്രുതവതീ ഖലു ഘോരകൃത്യാ**

**രോഷാത് സുദക്ഷിണമദക്ഷിണചേഷ്ടിതം തം**

**പുപ്ലോഷ ചക്ര, മപി കാശിപുരീമധാക്ഷീത് ॥ 8 ॥**

അളവറ്റ തേജസ്സോടുകൂടിയ അങ്ങയുടെ സുദർശനം നേരിട്ടുപാഞ്ഞെത്തവേ 'അയ്യോ അയ്യോ' എന്നി നിലവിളിച്ചുകൊണ്ട് ആ ഭയങ്കരമായ കൃത്തിക ഓടിപ്പോയ്ക്കളഞ്ഞുവല്ലോ! അനന്തരം അസഹ്യമായ കോപത്താൽ വിരോധകൃത്യം (ആഭിചാരം) ചെയ്യവനായ ആ സുദക്ഷിണനെത്തന്നെ ആ ദേവത ദഹിപ്പിച്ചു; സുദർശനചക്രമാവട്ടെ ആ കാശീനഗരത്തെ ചുട്ടു ഭസ്മമാക്കുകയും ചെയ്തു. - വൃത്തം. വസന്തതിലകം.

**സ ഖലു വിവിദോ രക്ഷോഘാതേ കൃതോപകൃതീ പുരാ**

**തവ തു കലയാ മൃത്യും പ്രാപ്തും തദാ ഖലതാം ഗതഃ**

**നരകസചിവോ ദേശക്ലേശം സൃജൻ നഗരാന്തികേ**

**ഝടിതി ഹലിനാ യുദ്ധ്യന്നദ്ധഃ! പപാത തലാഹതഃ ॥ 9 ॥**

പണ്ട് രാക്ഷസനിഗ്രഹത്തിൽ ഉപകാരം ചെയ്തവനായ ആ പ്രസിദ്ധനായ വിവിദൻ എന്ന വാനരൻ നിന്തിരുവടിയുടെ അംശാവതാരത്താൽ മരണം പ്രാപിക്കുന്നതിന്നു അക്കാലത്ത് ദുഷ്ടതയെ പ്രാപിച്ചവനായി നരകാസുരന്റെ സചിവനായി ദ്വാരകാപുരിയുടെ അയൽ പ്രദേശങ്ങളില് പുരവാസികളെ ഉപദ്രവിച്ചുകൊണ്ടിരിക്കെ ബലരാമനാൽ എതിർക്കപ്പെട്ട് ഉടനെ നിഷ്പ്രയാസം കൈത്തലം കൊണ്ടടിക്കപ്പെട്ടവനായി ചത്തുവീണു.

**സാംബം കൗരവ്യപുത്രീഹരണ നിയമിതം സാന്ത്വനാർത്ഥി കുരൂണാം**

**യാതസ്തദ്വാക്യരോഷോദ്ധൃത - കരിനഗരോ മോചയമാസ രാമഃ**

**തേ ഘാത്യാഃ പാണ്ഡവേയൈഃ ഇതി യദുപൃതനാം നാമുചസ്ത്വം തദാനീം**

## തം ത്വാം ദുർബ്ബോധലീലം പവനപുരപതേ! താപശാന്ത്യൈ നിഷേവേ || 10||

ദുർയ്യോധനന്റെ പുത്രിയായ ലക്ഷ്മണയെ സ്വയംവരത്തിൽവെച്ച് ബലാൽക്കാരമായി അപഹരിക്കവേ പിടിച്ചുകെട്ടപ്പെട്ട ജാംബവതീപുത്രനായ സാംബനെ, കൗരവന്മരെ സമാധാനിപ്പിക്കുവാൻ ചെന്നവനും അവരുടെ കടുത്ത വാക്കുകളാലുണ്ടായ കോപത്താൽ കലപ്പകൊണ്ടു ഹസ്തിനപുരത്തെ കുത്തിപ്പുഴക്കുകയും ചെയ്തു ബലരാമൻ മോചിപ്പിച്ചുകൊണ്ടുവന്നു; നിന്തിരുവടി ആ സമയത്ത്, ആ കൗരവന്മാർ പാണ്ഡവന്മാരാൽ കൊല്ലപ്പെടേണ്ടവരാണെന്നു വിചാരിച്ച് യാദവസൈന്യത്തെ നിയോഗിച്ചയച്ചില്ല; അറിയുവാൻ കഴിയാത്ത ലീലാവിലാസത്തോടുകൂടിയ അപ്രകാരമുള്ള നിന്തിരുവടിയെ ഹേ ഗുരുവായുപുരേശ ! താപങ്ങളുടെ ശാന്തിക്കുവേണ്ടി ഞാന് ആശ്രയിക്കുന്നു.

പൗണ്ഡ്റകവധാദിവർണ്ണനം എന്ന എൺപത്തിമൂന്നാംദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 856
വൃത്തം. സ്രഗ്ദ്ധരാ.

Dasakam 84 - സൂര്‍യ്യഗ്രഹണയാത്രാവര്‍ണ്ണനം

**ക്വചിദഥ തപനോപരാഗകാലേ**

**പുരി നിദധത് കൃതവര്‍മ്മകാമസൂനൂ**

**യദുകുലമഹിളാവൃതഃ സുതീര്‍ത്ഥം**

**സമുപഗതോഽസി സമന്തപഞ്ചകാഖ്യം || 1 ||**

അതില്‍പിന്നെ ഒരിക്കല്‍ സൂര്‍യ്യഗ്രഹണപുണ്യകാലത്തില്‍ കൃതവര്‍മ്മാവ് എന്നവനേയും പ്രദ്യുമ്നന്റെ പുത്രനായ അനിരുദ്ധനേയും ദ്വാരകാപുരിയില്‍ കാവല്‍നിര്‍ത്തി യാദവന്മാരോടും സ്ത്രീകളോട്ടുകൂടി സമന്തപഞ്ചകം എന്ന പുണ്യതീര്‍ത്ഥത്തിലേക്കു നിന്തിരുവടി വന്നുചേര്‍ന്നു.

**ബഹുതരജനതാഹിതായ തത്ര**

**ത്വമപി പുനന്‍ വിനിമജ്ജ്യ തിര്‍ത്ഥതോയം**

**ദ്വിജഗണ പരിമുക്ത വിത്തരാശിഃ**

**സമമിളഥാഃ കുരുപാണ്ഡവാദിമിത്രൈഃ || 2 ||**

സാധാരണജനങ്ങളുടെ നന്മക്കുവേണ്ടി ആ പുണ്യതീര്‍ത്ഥത്തില്‍ നിന്തിരുവടിയും സ്നാനംചെയ്തു തീര്‍ത്ഥജലത്തെ പരിശുദ്ധമാക്കിയിട്ട് വേദജ്ഞരായ ബ്രാഹ്മണര്‍ക്കു ധാരാളം ധാനംചെയ്ത് അവിടെ വന്നുചേര്‍ന്നിരുന്ന കൗരവന്മാര്‍, പാണ്ഡവന്മാര്‍ മുതലായ ബന്ധുക്കളോട്ടുകൂടി ഒരുമിച്ചുചേര്‍ന്നു.

**തവ ഖലു ദയിതാജനൈഃ സമേതാ**

**ദ്രുപദസുതാ ത്വയി ഗാഢഭക്തിഭാരാ**

തദ്ദദിതഭവദാഹൃതിപ്രകാരൈഃ

അതിമുമുദേ സമമന്യഭാമിനീഭിഃ || 3 ||

നിന്തിരുവടിയിൽ ദൃഢതരമായ ഭക്തിയോട്ടുകൂടിയ പാണ്ഡവപത്നിയായ ദ്രൗപതിയാവട്ടെ അങ്ങയുടെ പ്രിയതമമാരോടുകൂടി ചേർന്നു അവരാൽ പറയപ്പെട്ട അങ്ങയുടെ വിവാഹ (കന്യാഹരണസമ്പ്രദായ) ങ്ങളുടെ വിവരണങ്ങളെക്കൊണ്ട് മറ്റുള്ള സ്ത്രീജനങ്ങളോടുംകൂടി വളരെ സന്തോഷിച്ചു രസിച്ചുകൊണ്ടിരുന്നു.

തദനു ച ഭഗവൻ ! നിരീക്ഷ്യ ഗോപാൻ

അതികുതുകാദുപഗമ്യ മാനയിത്വാ

ചിരതര വിരഹാതുരാംഗരേഖാഃ

പശുപവധൂഃ സരസം ത്വമന്വയാസിഃ || 4 ||

അതിൽപിന്നെ ഹേ ഭഗവാനേ ! നിന്തിരുവടി അവിടെ വന്നിരുന്ന ഗോപന്മാരെ കണ്ടിട്ട് വർദ്ധിച്ച കൗതുകത്തോടുകൂടി അവരുടെ അടുത്തുചെന്നു കുശലപ്രശ്നം ചെയ്ത് ബഹുമാനിച്ചിട്ട് വളരെക്കാലത്തെ വിരഹംകൊണ്ടു ഒളിമങ്ങി വശംകേത്തിരുന്ന അവയവങ്ങളോടുകൂടിയ ഗോപാംഗനമാരെ ഉത്സാഹത്തോടുകൂടി അനുഗമിച്ചു.

സപദി ച ഭവദീക്ഷണോത്സവേന

പ്രമുഷിത മാനഹൃദാം നിതംബിനീനാം

അതിരസ പരിമുക്ത കഞ്ചുളീകേ

പരിചയ ഹൃദ്യതതേ കുചേ ന്യലൈഷീഃ || 5 ||

ജഗന്മോഹനനായ നിന്തിരുവടിയെ കൺകുളിരെക്കണ്ടതുകൊണ്ടുണ്ടായ വികരപാരവശ്യത്താൽ ക്ഷണത്തില് മാഞ്ഞുപോയ മനോഗൗരവത്തോടുകൂടിയ ആ മനോഹരാംഗികളുടെ അതിരസംകൊണ്ടു സ്വയമേവ അഴിഞ്ഞുപോയ കുചപടത്തോടുകൂടിയതും പൂർവപരിചയത്താല് പ്രിയതരവുമായ കുളുർമുലകളിൽ നിന്തിരുവടി നിശ്ശേഷം ലയിച്ചു.

രിപുജനകലഹൈഃ പുനഃ പുനർമ്മേ

സമുപഗതൈരിയതീ വിളംബനാഭൂത്

ഇതി കൃതപരിരംഭണേ ത്വയി ദ്രാക്

അതിവിവശാ ഖലു രാധികാ നിലില്യേ || 6 ||

"അടിക്കടി വന്നുചേർന്നുകൊണ്ടിരുന്ന ശത്രുക്കളുമായുള്ള യുദ്ധംകൊണ്ട് എനിക്ക് ഇത്രയും പിരിഞ്ഞിരിക്കേണ്ടതായിവരുന്നു; എന്നിങ്ങിനെ പറഞ്ഞുകൊണ്ട് നിന്തിരുവടി വാത്സല്യത്തോടെ കെട്ടിപ്പുണർന്നപ്പോൾ തരുണീമണിയായ രാധ തൽക്ഷണം പരമാനന്ദവിവശയായി അങ്ങയിൽ അലിഞ്ഞുചേരുകതന്നെ ചെയ്തു.

അപഗതവിരഹവ്യഥാസ്തദാ താഃ

രഹസി വിധായ ദദാഥ തത്ത്വബോധം

പരമസുഖചിദാത്മകോഽഹമാത്മേതി

ഉദയതു വഃസ്ഫുടമേവ ചേതസീതി || 7 ||

ആ സമയം ആ തരുണീമണികളെ ഏകാന്തത്തിൽ നിന്തിരുവടി വിരഹദുഃഖം ഇല്ലാത്തവരാക്കി ചെയ്തിട്ട് "ഞാൻ പരമാനന്ദസ്വരൂപനും ജ്ഞാനസ്വരൂപനുമായ പരമാത്മവാകുന്നു എന്ന ബോധം നിങ്ങളുടെ മനസ്സില് വിശദമായി ഉദയം ചെയ്യട്ടെ" എന്ന തത്വജ്ഞാനത്തെ നൽകിയനുഗ്രഹിച്ചു.

സുഖരസപരിമിശ്രിതോ വിയോഗഃ

കിമപി പുരാഭവദുദ്ധവോപദേശൈഃ

സമഭവദമുതഃ പരം തു താസാം

പരമസുഖൈക്യമയീ ഭവദ്വിചിന്താ || 8 ||

പണ്ട് ഉദ്ധവന്റെ ഉപദേശങ്ങൾക്കൊണ്ടു വിരഹദുഃഖം അല്പമൊരു സുഖരസത്തോടുകൂടികലർന്നതായിത്തീർന്നിട്ടുണ്ടായിരുന്നു; എന്നാൽ ഇതിനുശേഷം ആ ഗോപവധുക്കൾക്കു നിന്തിരുവടിയെക്കുറിച്ചുള്ള വിചാരം കേവലം പരമാനന്ദസുഖമായിത്തന്നെ പരിണമിച്ചു.

**മുനിവരനിവഹൈസ്തവാഥ പിത്രാ**

**ദുരിതശമായ ശുഭാനി പൃച്ഛ്യമാനൈഃ**

**ത്വയി സതി കിമിദം ശുഭാന്തരൈരിതി**

**ഉരുഹസിതൈരപി യാജിതസ്തദാ ƒസൗ || 9 ||**

അനന്തരം അങ്ങയുടെ പിതാവായ വസുദേവനാൽ പ്രാരബ്ധകർമ്മങ്ങള് കൊണ്ട് വന്നുചേർന്നിരിക്കാവുന്ന പാപപരിഹാരത്തിന്നായി പ്രായശ്ചിത്തകർമ്മങ്ങളെ ചോദിക്കപ്പെട്ടവരായ മഹർഷിശ്രേഷ്ഠന്മാരാല് നിന്തിരുവടി പുത്രഭാവത്തിൽ സ്ഥിതിചെയ്യവെ മറ്റുള്ള ശുഭകർമ്മങ്ങളുടെ ആവശ്യമെന്താണാവോ ! എന്നിങ്ങിനെ പറഞ്ഞുകൊണ്ട് വളരെ ചിരിച്ചുവെങ്കിലും ആ ഗ്രഹണപുണ്യകാലസമയത്ത് അദ്ദേഹം പ്രായശ്ചിത്തപരമായ യാഗം ചെയ്യിക്കപ്പെട്ടു.

**സുമഹതി യജനേ വിതായമാനേ**

**പ്രമുദിതമിത്രജനേ സഹൈവ ഗോപാഃ**

**യദുജനമഹിതാസ്ത്രിമാസമാത്രം**

**ഭവദനുഷംഗരസം പുരേവ ഭേജുഃ || 10 ||**

സന്തുഷ്ടരായ ബന്ധുക്കളോടുകൂടിയ ശ്ലാഘിക്കത്തക്കതായ ആ യാഗം നടന്നുകൊണ്ടിരിക്കവേ ഗോപന്മാരും ഒരുമിച്ചുതന്നെ യാദവന്മാർ ആദരവോടുകൂടി ബഹുമാനിക്കപ്പെട്ടവരായി മൂന്നുമാസത്തോളം പണ്ടെത്തെപോലെ നിന്തിരുവടിയോടു കൂടിയുള്ള സാമീപ്യസുഖത്തെ അനുഭവിച്ചു.

**വ്യപഗമസമയേ സമേത്യ രാധാം**

ദൃഢമുപഗുഹ്യ നിരീക്ഷ്യ വീതഖേദാം

പ്രമുദിതഹൃദയഃ പുരം പ്രയാതഃ

പവനപുരേശ്വര ! പാഹി മാം ഗദേഭ്യഃ ॥ 11 ॥

വാതലയേശ! തിരിയെ പുറപ്പെട്ടുമ്പോൾ രാധയുടെ അടുത്തുചെന്നു ദൃഢമായി ആശ്ലേഷിച്ച് അവളെ വ്യസനമില്ലാത്തവളായി കണ്ടിട്ട് സന്തുഷ്ടചിത്തനായി ദ്വാരകയിലേക്കെഴുന്നെള്ളിയ നിന്തിരുവടി രോഗങ്ങളിൽനിന്നു എന്നെ രക്ഷിക്കേണമേ !

**സൂർയ്യഗ്രഹണയാത്രാവർണ്ണനം എന്ന ഏൺപത്തിനാലാം ദശകം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 867.**
**വൃത്തം. പുഷ്പിതാഗ്രാ**
**ലക്ഷണം നനരയവിഷമത്തിലും സമത്തിൽ പുനരിഹ നം ജജരം ഗ പുഷ്പിതാഗ്രം.**

Dasakam 85 - ജരാസന്ധവധവർണ്ണനം.

തതോ മഗധഭ്രൂഭൃതാ ചിരനിരോധ സംക്ലേശിതം
ശതാഷ്ടകയുതായുതദ്വിതയമീശ ! ഭൂമീഭൃതാം
അനാഥശരണായ തേ കമപി പൂരുഷം പ്രാഹിണോ-
ദയാചത സ മാഗധ ക്ഷപണമേവ കിം ഭൂയസാ? ॥ 1 ॥

ഹേ ഭഗവാനേ ! അനന്തരം മഗദരാജാവായ ജരാസന്ധനാൽ വളരെക്കാലമായി തടവിലിട്ടടക്കപ്പെട്ട് കഷ്ടപ്പെടുത്തപ്പെട്ട ഇരുപത്തിനായിരത്തി എണ്ണൂറ്റു രാജാക്കന്മാർ അനാഥരക്ഷകനായ നിന്തിരുവടിയുടെ സമീപത്തേക്ക ഒരു ദൂതനെ പറഞ്ഞയച്ചു. വളരെ പറയുന്നതെന്തിന്നു? ആ ദൂതന് ആ ജരാസന്ധന്റെ വധത്തെതന്നെയാണ് അപേക്ഷിച്ചത്.

യിയാസുരഭിമാഗധം തദനു നാരദോദീരിതാത്
യുധിഷ്ഠിരമഖോദ്യമാദുഭയകാര്യ പര്യാകുലഃ
വിരുദ്ധജയിനോഽധ്വരാദുഭയസിദ്ധിരിത്യുദ്ധവേ
ശശംസുഷി, നിജൈഃസമം പുരമിയേഥ യൗധിഷ്ഠിരം. ॥ 2 ॥

ജരാസന്ധന്റെ അടുത്തേക്ക് പുറപ്പെട്ടുപോവാനാഗ്രഹിക്കുന്നവനായ നിന്തിരുവടി അതിനെ തുടർന്നു നാരദമഹർഷി പറഞ്ഞതിൽനിന്നു ധർമ്മപുത്രരുടെ യാഗോദ്യമത്തെപറ്റിയറിഞ്ഞ് ഒരു സമയത്തുതന്നെ രണ്ടു കാർയ്യം വന്നുചേർന്നതിനാൽ എന്തുചെയ്യേണമെന്നാലോചിച്ച വിഷമിക്കവേ, ശത്രുക്കളെ ജയിച്ച ചെയ്യേണ്ടതായ രാജസൂയയാഗംകൊണ്ട് രണ്ടു കാർയ്യങ്ങളും സാധിക്കാവുന്നതാണെന്ന് സചിവശ്രേഷ്ഠമായ ഉദ്ധവൻ അഭിപ്രായപ്പെട്ടപ്പോൾ സ്വജനങ്ങളോടുകൂടി ധർമ്മപുത്രന്റെ രാജധാനിയിലേക്ക് എഴുന്നെള്ളി.

**അശേഷദയിതായുതേ ത്വയി സമാഗതേ ധർമ്മജോ**

**വിജിത്യ സഹജൈർമഹീം ഭവദപാംഗ സംവർദ്ധിതൈഃ**

**ശ്രിയം നിരുപമാം വഹന്നഹഹ! ഭക്തദാസായിതം**

**ഭവന്തമയി! മാഗധേ പ്രഹിതവാൻ സഭീമാർജ്ജുനം ॥ 3 ॥**

നിന്തിരുവടി പത്നിമാരെല്ലാവരോടുംകൂടി വന്നുചേർന്നപ്പോൾ ഹേ ഭഗവാനേ, അങ്ങയുടെ കടാക്ഷമൃതംകൊണ്ടുവർദ്ധിച്ച വീർയ്യോത്സാഹങ്ങളോടുകൂടിയ സഹോദരന്മരെക്കൊണ്ട് രാജ്യങ്ങളെയെല്ലാം ജയിച്ച് അതുല്യമായ ഐശ്വർയ്യത്തെ വഹിക്കുന്നവനായ ധർമ്മപുത്രനാവട്ടെ ഭക്തന്മാർക്ക ദാസനായിത്തീർന്നിരുക്കുന്ന നിന്തിരുവടിയെ ഭീമനോടും അർജ്ജുനനോടുംകൂടി മഗധരാജാവായ ജരാസന്ധന്റെ നേർക്ക് പറഞ്ഞയച്ചുവല്ലോ !

**ഗിരിവ്രജപുരം ഗതാസ്തദനു ദേവ! യൂയം ത്രയോ**

**യയാച സമരോത്സവം ദ്വിജമിഷേണ തം മാഗധം**

**അപൂർണ്ണസുകൃതം ത്വമും പവനജേന സംഗ്രാമയന്**

**നിരീക്ഷ്യ സഹ ജിഷ്ണുനാ ത്വമപി രാജയുദ്ധ്വാ സ്ഥിതഃ ॥ 4 ॥**

അനന്തരം ഹേ ഭഗവാനേ! നിങ്ങൾ മൂന്നുപേരും ബ്രാഹ്മണന്മാരെന്ന വ്യാജവേഷത്തോടെ ഗിരിവ്രജപുരത്തെ പ്രാപിച്ച് ആ ജരാസന്ധനോട്ടു യുദ്ധോത്സവത്തെ യാചിച്ചു പുണ്യം തികഞ്ഞിട്ടില്ലാത്ത ഇവനെ വായുപുത്രനായ ഭീമപുത്രനോട്ടുകൂടി യുദ്ധം ചെയ്യിക്കുന്നവനായി നിന്തിരുവടി അർജ്ജുനനോട്ടുകൂടി രാജാക്കന്മാരെ യുദ്ധം ചെയ്യിക്കുന്നവനായി മദ്ധ്യസ്ഥനിലയിൽ ആ യുദ്ധം കണ്ടുകൊണ്ടുനിന്നു.

**അശാന്തസമരോദ്ധതം വിടപപാടനാസംജ്ഞയാ**

**നിപാത്യ ജരസഃസുതം പവനജേന നിഷ്പാടിതം**

**വിമുച്യ നൃപതിൻ മുദാ സമ്മ്ഗൃഹ്യ ഭക്തിം പരാം**

ദിദേശിഥ ഗതസ്പൃഹാനപി ച ധർമ്മഗുപ്ത്യൈ ഭുവഃ || 5 ||

അവസാനിക്കാത്തതായ ആ ദ്വന്ദ്വയുദ്ധത്തിൽ വർദ്ധിച്ച പരാക്രമത്തോടും അഹങ്കാരത്തോടുകൂടിയവനും ജര എന്ന രാക്ഷസിയുടെ പുത്രനുമായ ജാരസന്ധനെ ചുള്ളിക്കൊമ്പുപിടിച്ച് ചീന്തുന്ന അടയാളം കാണിച്ച് ഭീമസേനനാല് രണ്ടായി പിളക്കപ്പെട്ടവനാക്കി നിഗ്രഹിച്ചിട്ട് തടവിലിട്ടടക്കപ്പെട്ടിരുന്ന രാജാക്കന്മാരെ സന്തോഷത്തോടുകൂടി മോചിപ്പിച്ച് അനുഗ്രഹിപ്പിട്ട് ഉത്തമമായ ഭക്തിയേയും നൽകിയനുഗ്രഹിച്ചു. ആശയൊഴിഞ്ഞവരെങ്കിലും ധർമ്മസംരക്ഷണത്തിന്നായി അവരവരുടെ രാജ്യങ്ങളേയും തിരികെ നൽകി.

["ജരസഃ സുതം" മഗധരാജാവായ ബൃഹദ്രഥന് സന്തത്യർത്ഥമായി ചണ്ഡകൗശികനെന്ന ഒരു മഹർഷിവര്യന് നൽകിയ ദിവ്യമായ ഒരു ആമ്രഫലത്തെ അദ്ദേഹത്തിന്റെ രണ്ടു പത്നിമാർകൂടി രണ്ടായി പകുത്തെടുത്തു ഭക്ഷിക്കുകയും ഓരോരുത്തരും ശിശുവിന്റെ ഓരോ ഭാഗത്തെ പ്രസവിക്കുകയും ചെയ്തു.

ആ രാജപത്നിമാർ ആ രണ്ടു ശകലങ്ങളേയും പട്ടിൽ പൊതിയിച്ച് പെരുവഴിയിൽ കൊണ്ടുപോയിട്ടു. ആ വഴിക്കു പോവാനിടയായ ജരയെന്ന രാക്ഷസി രാജാവിനോടുള്ള അനുഗ്രഹബുദ്ധിയാൽ ആ രണ്ടു കഷ്ണങ്ങളേയും ഒന്നിച്ചുചേർത്തപ്പോൾ ആ കുട്ടിക്ക് ചൈതന്യമുണ്ടാവുകയും അതിനെ ബൃഹദ്രഥരാജാവിനെ ഏല്പിക്കുകയും ചെയ്തു. 'ജര' സന്ധിച്ച ആ ശിശുവിന്നു ജാരസന്ധൻ എന്ന പേരുണ്ടായി. ജരാസന്ധന്റെ ശരീരത്തെ യോജിപ്പിച്ചതുപോലെ രണ്ടായി പിരിച്ച് വ്യത്യസ്തമായി ഇടാത്തപക്ഷം അവനു മരണമുണ്ടാവുകയില്ലെന്നു മനസ്സിലാക്കിയിരുന്നതിനാലാണ് ഭഗവാന് ചുള്ളിക്കൊമ്പു മുറിച്ചിട്ട സംജ്ഞകാട്ടിക്കൊടുത്തു ഭീമസേനനെക്കൊണ്ടു വധിപ്പിച്ചത്. ]

പ്രചക്രുഷി യുധിഷ്ഠിരേ തദനു രാജസൂയാദ്ധ്വരം

പ്രസന്നഭൃതകീഭവത് സകലരാജകവ്യാകുലം

ത്വമപ്യയി ജഗത്പതേ! ദ്വിജപദാവനേജാദികം

ചകാർത്ഥ, കിമു കഥ്യതേ നൃപവരസ്യ ഭാഗ്യോന്നിതിഃ ? || 6 ||

അനന്തരം ധർമ്മപുത്രമഹാരാജവ് സന്തോഷത്തോടുകൂടിത്തന്നെ ഭൃത്യഭാവത്തിൽ വർത്തിച്ചിരുന്ന എല്ലാ രാജ്യങ്ങളിലേയും രാജാക്കന്മാരെക്കൊണ്ടും നിറഞ്ഞ രാജസൂയയാഗത്തെ അനുഷ്ഠിച്ചുകൊണ്ടിരിക്കെ അല്ലയോ ലോകേശ്വര! നിന്തിരുവടികൂടി ബ്രാഹ്മണരുടെ കാൽ കഴുകിക്കൊടുക്കുക മുതലായ പ്രവൃത്തികളെ ചെയ്തു സഹായിച്ചുകൊണ്ടിരുന്നു; മഹാരാജാവായ യുധിഷ്ഠിരന്റെ ഭാഗ്യത്തിന്റെ ഉയർച്ച പറഞ്ഞറിയിക്കേണ്ടതുണ്ടോ ?

തതഃ സവനകർമ്മണി പ്രവരകഗ്രപൂജാവിധിം

വിചാര്യ സഹദേവവാഗനുഗതഃ സ ധർമ്മാത്മജാഃ

വ്യധത്ത ഭവതേ മുദാ സദസി വിശ്വഭ്രതാത്മനേ

തദാ സസുരമാനുഷം ഭുവനമേവ തൃപ്തിം ദധൗ ॥ 7 ॥

അതിൽപിന്നെ 'സവനം" എന്ന കർമ്മത്തിൽ സർവ്വഗുണങ്ങളും തികഞ്ഞ ഒരു മഹാപുരുഷന്ന് അഗ്ര്യപൂജ ചെയ്യുക എന്ന ക്രിയയിൽ മറ്റുള്ളവരോടുകൂടി ആലോചിച്ചിട്ട് സഹദേവന്റെ അഭിപ്രായത്തെ സ്വീകരിച്ചുകൊണ്ട് ആ ധർമ്മപുത്രൻ പ്രപഞ്ചസ്വരുപനായ നിന്തിരുവടിയ്ക്കാക്കൊണ്ട് ആ നിറഞ്ഞ സദസ്സിൽവെച്ച് അതിസന്തോഷത്തോടുകൂടി ആഗ്ര്യപൂജ ചെയ്തു. ആ സമയം ദേവന്മാരും മനുഷ്യന്മാരുമടക്കം ലോകം മുഴുവനുംതന്നെ സംതൃപ്തി കൈക്കൊണ്ടു.

തതഃസപദി ചേദിപോ മുനിനൃപേഷ്യ തിഷ്ഠത്സ്വഹോ!

സഭാജയതി കോ ജഡഃ പശുപദുർദ്ദുരുടം വടും

ഇതി ത്വയി സ ദുർവ്വചോവിതതിമുദ്വമന്നാസനാത്

ഉദാപതദ്ദദായുധഃസമപതന്നമും പാണ്ഡവാഃ ॥ 8 ॥

ഉടനെ ആ ചേദിരാജാവായ ശിശുപാലൻ 'മഹർഷിമാരും രാജാക്കന്മാരും ഇരിക്കവേ മാട്ടുമേക്കുന്ന ഒരു തെമ്മാടി ചെറുക്കനെ ഏതു വിഡ്ഢിയാണ് പൂജിക്കുന്നത് ? അന്യായം' എന്നിങ്ങിനെ നിന്തിരുവടിയില് അസഭ്യവാക്കുകളെ ചൊരിഞ്ഞുകൊണ്ട് ഉടനെതന്നെ

ഇരിപ്പിടത്തിൽനിന്ന് വാളെടുത്തുയർത്തിപ്പിടിച്ചുകൊണ്ട് ചാടിയെഴുന്നേറ്റു; ഇവനോടു പാണ്ഡവന്മാർ എതിരിട്ടു.

നിവാർയ്യ നിജപക്ഷഗാനഭിമുഖസ്യ വിദ്വേഷിണ

സ്ത്വമേവ ജഹൃഷേ ശിരോ ദനുജദാരിണാ സ്വാരിണാ

ജനുസ്ത്രിതയലബ്ധയാ സതതചിന്തയാ ശുദ്ധധീഃ

സ്ത്വയാ സ പരമേകതാം അധൃത യോഗിനാം ദുർല്ലഭാം. ‖ 9 ‖

സ്വപക്ഷത്തിലുള്ള അവരെ വിലക്കിനിർത്തി നിന്തിരുവടിതന്നെ അസുരന്മാരുടെ ശിരസ്സറുക്കുന്നതിൽ സമർത്ഥമായ തന്റെ ചക്രംകൊണ്ട് നേരിട്ടുവരുന്ന വിരോധിയായ ശിശുപാലന്റെ ശിരസ്സിനെ അറുത്തിട്ടു; മൂന്നുജന്മംകൊണ്ടു ലഭിച്ചിട്ടുള്ള നിരന്തരചിന്തകൊണ്ട് പരിശുദ്ധമായിത്തീർന്നിട്ടുള്ള മനസ്സോടുകൂടിയ ആ ശിശുപാലൻ യോഗീശ്വരന്മാർക്കുപോലും ലഭിക്കാവുന്നതല്ലാത്ത നിന്തിരുവടിയോടുള്ള പരമൈക്യത്തെ പ്രാപിച്ചു.

[ആദ്യത്തെ ജന്മത്തിൽ ഹിരണ്യകശിപുവായിട്ടും രണ്ടാമത്തെ ജന്മത്തിൽ രാവണനായിട്ടും ഈ മൂന്നാമത്തെ ജന്മത്തിൽ ശിശുപാലനായിട്ടും ഭഗവാനിൽ വിരോധഭാവത്തെ കൈക്കൊണ്ടു ദ്വേഷബുദ്ധിയോടെ സദാ സർവ്വസമയത്തും ഭഗവാനെ സ്മരിച്ചുകൊണ്ടിരിക്കുകയാൽ സായൂജ്യം പ്രാപിച്ചു. ]

തതഃ സുമഹിത ത്വയാ ക്രതുവരേ നിരൂഢേ, ജനോ

യയൗ ജയതി ധർമ്മജോ ജയതി കൃഷ്ണ ഇത്യാലപന്

ഖലഃ സ തു സുയോധനോ ധുതമനാഃസപത്നശ്രിയാ

മയാർപ്പിത സഭാമുഖേ സ്ഥലജലഭ്രമാദഭ്രമീത് ‖ 10 ‖

അനന്തരം അതിശ്രേഷ്ഠമായ രാജസൂയയാഗം നിന്തിരുവടിയാൽ വിധിപോലെ നിർവ്വഹിക്കപ്പെട്ടപ്പോള് അവിടെ വന്നുകൂടിയിരുന്നവരെല്ലാം "ധർമ്മപുത്രൻ ജയിക്കുന്നു; ഭഗവാൻ ശ്രീകൃഷ്ണൻ വിജയിക്കുന്നു;" എന്നു ഉൽഘോഷിച്ചുകൊണ്ട് യാത്രയായി;

എന്നാൽ ദുഷ്ടബുദ്ധിയയ ആ ദുർയ്യോധൻമാത്രം ധർമ്മപുത്രന്റെ ഐശ്വർയ്യസമൃദ്ധിയിൽ അസ്വസ്ഥചിത്തനായി മയനാൽ നിർമ്മിച്ചകൊടുക്കപ്പെട്ട സഭാമണ്ഡപത്തിൽ സ്ഥലത്തില് ജലമുണ്ടെന്നും ജലത്തിൽസ്ഥലമാണെന്നും എന്നുള്ള ഭ്രാന്തികൊണ്ട് പരിഭ്രമിച്ച് ഉഴന്നു.

തദാ ഹസിതമുത്ഥിതം ദ്രുപദനന്ദനാഭീമയോ

രപാംഗകലയാ വിഭോ! കിമപി താവദുജ്ജൃംഭയൻ

ധരാഭരനിരാകൃതൗ സപദി നാമ ബീജം വപൻ

ജനാർദ്ദന! മരുത്പുരീനിലയ! പാഹി മാമാമയാത് ॥ 11 ॥

ദുഷ്ടന്മാരെ ശിക്ഷിക്കുന്ന ഹേ സർവേശ്വര ! ഗുരുവായൂർപുരേശ ! ആ സമയം പാഞ്ചാലിയ്ക്കും ഭീമസേനനും പൊട്ടുന്നനവേ ഉണ്ടായ പൊട്ടിച്ചിരിയെ കടക്കൺകോൺകൊണ്ട് ആ സമയം അല്പമൊന്നു വർദ്ധിപ്പിച്ചുകൊണ്ട് ഭൂഭാരത്തെ ഇല്ലാതാകുന്ന വിഷയത്തില് പെട്ടെന്നു വിത്തുപാകിയ നിന്തിരുവടി എന്നെ രോഗത്തിൽനിന്നു രക്ഷിക്കേണമേ.

ജരാസന്ധവധവർണ്ണനം എന്ന എൺപത്തഞ്ചാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 878
വൃത്തം. പൃത്ഥ്വി.

Dasakam 86 - സാല്വാദിവധവർണ്ണനവും ഭാരതയുദ്ധവർണ്ണനവും

സാല്വോ ഭൈഷ്മീവിവാഹേ യദുബലവിജിത-

ശ്ചന്ദ്രചൂഡാദ്വിമാനം

വിന്ദൻ സൗഭം സ മായീ ത്വയി വസതി കുരൂന്

ത്വത്പുരീമഭ്യഭാങ്ക്ഷീത്

പ്രദ്യുമ്നസ്തം നിരുന്ധൻ നിഖിലയദുഭടൈഃ

ന്യഗ്രഹീദുഗ്രവീര്യം

തസ്യാമാത്യം ദ്യുമന്തം വ്യജനി ച സമരഃ

സപ്തവിംശത്യഹാന്തഃ || 1 ||

രുഗ്മിണീസ്വയംവരത്തിൽ യാദവസൈന്യത്താൽ തോല്പിക്കപ്പെട്ടവനായ സാല്വരാജാവ് മഹേശ്വരനിൽനിന്ന് സൗരം എന്ന പേരോടുകൂടിയ ഇഷ്ടംപോലെ ഗമിക്കുന്ന ഒരു വിമാനത്തെ തപസ്സുകൊണ്ടു സമ്പാദിച്ചിട്ട്, നിന്തിരുവടി ഇന്ദ്രപ്രസ്ഥാനത്തിൽ താമസിച്ചുകൊണ്ടിരിക്കുമ്പോൾ മായാവിയായ അവന് നിന്തിരുവടിയുടെ ദ്വാരകാപുരിയെ ആക്രമിച്ചു; പ്രദ്യുമ്നൻ എല്ലാ യാദവസൈന്യങ്ങളോടുംകൂടി അവനെ തടഞ്ഞു നിർത്തി അവന്റെ മന്ത്രിയും ഉഗ്രപരാക്രമിയുമായ ദ്യുമാൻ എന്നവനെ വധിച്ചു; ആ യുദ്ധം ഇരുപത്തേഴുദിവസംവരെ നീണ്ടുനില്ക്കുകയും ചെയ്തു.

താവത് ത്വം രാമശാലീ ത്വരിതമുപഗതഃ

ഖണ്ഡിതപ്രായസൈന്യം

സൗഭേശം തം ന്യരുന്ധാ സ ച കില ഗദയാ

ശാർങ്ഗമഭ്രംശയത് തേ

മായാതാതം വ്യഹിംസീത് അപി തവ പുരതഃ

തത് ത്വയാ⸗പി ക്ഷണാർദ്ധം

നാജ്ഞായീത്യാഹുരേകേ, തദിദമവമതം

വ്യാസ ഏവ ന്യഷേധീത് ॥ 2 ॥

അങ്ങിനെയിരിക്കുന്ന സമയം നിന്തിരുവടി ബലരാമനോട്ടുകൂടി വേഗത്തിൽ മടങ്ങിവന്നു മിക്കവാറും നശിച്ച സൈന്യത്തോടുകൂടിയ ആ സാലരാജാനെ എതിർത്തു; അവനാവട്ടെ ഗദകൊണ്ട് നിന്തിരുവടിയുടെ ശാർങ്ഗം എന്ന വില്ലിനെ കയ്യിൽ നിന്ന് താഴത്തു തട്ടിയിട്ടുവത്രെ; നിന്തിരുവടിയുടെ മുൻപിൽവെച്ച് മായാനിർമ്മിതനായ പിതാവിനെ വെട്ടുകയും ചെയ്തുവത്രെ; ഇത് നിന്തിരുവടിയാൽ കൂടി അല്പനേരത്തേക്ക് അറിയപ്പെട്ടില്ല എന്നിങ്ങിനെ ചിലർ പറയുന്നു; അപ്രകാരമുള്ള ഈ നിന്ദ്യമായ വാർത്തയെ ഭഗവാന് ശ്രീ വേദവ്യാസമഹർഷിതന്നെ നിഷേധിച്ചിട്ടുണ്ട്.

ക്ഷിപ്ത്വാ സൗഭം ഗദാചൂർണ്ണിതമുദകനിധൗ

മങ്ക്ഷു സാലേ⸗പി ചക്രേ

ണോത്കൃത്തേ, ദന്തവക്ത്രഃ പ്രസഭമഭിപത

ന്നഭ്യമുഞ്ചദ് ഗദാം തേ

കൗമോദക്യാ ഹതോ⸗സൗ അപി സുകൃതനിധിഃ

ചൈദ്യവത് പ്രാപദൈക്യം

സർവ്വേഷാമേഷ പൂർവ്വം ത്വയി ധൃതമനസാം

മോക്ഷണാർത്ഥോ⸗വതാരഃ ॥ 3 ॥

സാല്വന്റെ സൗഭമെന്ന വിമാനത്തെ ഗദകൊണ്ടടിച്ചുടച്ച് സമുദ്രത്തിൽ വീഴ്ത്തിയിട്ട് ഉടൻതന്നെ സാല്വനും സുദർശനചക്രംകൊണ്ട് കഴുത്തറുക്കപ്പെട്ടപ്പോള് ദന്തവക്ത്രന് എന്നവൻ ചാടിവീണ് നിന്തിരുവടിയുടെ നേർക്ക് ഗദയെ ഊക്കോടെ ചുഴറ്റിയെറിഞ്ഞു; സുകൃതം ചെയ്തവനായ ഈ ദന്തവക്ത്രനും നിന്തിരുവടിയുടെ കൗമോദകി എന്ന ഗദയാൽ പ്രഹരിക്കപ്പെട്ടവനായി ചേദിരാജാവായ ശിശുപാലനെപോലെ അങ്ങയോടു ഐക്യം പ്രാപിച്ചു; ഈ അവതാരം ഇതിന്നുമുൻപ് നിന്തിരുവടിയില് മനസ്സുറപ്പിച്ചിരിക്കുന്ന എല്ലാവരുടേയും മോക്ഷത്തിന്നുവേണ്ടിത്തന്നെയാകുന്നു.

**ത്വയ്യായാതേഽഥ ജാതേ കില കുരുസദസി**

**ദ്യൂതകേ സംയതായാഃ**

**ക്രന്ദന്ത്യാ യാജ്ഞസേന്യാ സകരുണമകൃഥാഃ**

**ചേലമാലാമനന്താം**

**അന്നാന്ത പ്രാപ്ത ശർവ്വംശജ മുനിചകിത**

**ദ്രൗപദീ ചിന്തിതോഽഥ**

**പ്രാപ്തഃശാകാന്നമശ്നൻ മുനിഗണമകൃഥാ**

**തൃപ്തിമന്തം വനാന്തേ || 4 ||**

നിന്തിരുവടി ദ്വാരകയിലേക്കു മടങ്ങിവന്ന സന്ദർഭത്തിൽ പിന്നെ കൗരവന്മാരുടെ സഭയിൽവെച്ചുണ്ടായ ചൂതുകളിയിൽ പണയപ്പെടുത്തപ്പെട്ടവളെന്നു പറയപ്പെട്ടവളും നിന്തിരുവടിയെ വിളിച്ചു കരയുന്നവളുമായ പാഞ്ചാലിയുടെ ഉടുവസ്ത്രങ്ങളെ നിന്തിരുവടി കരുണയോടുകൂടി അവസാനമില്ലാത്തതാക്കിത്തീർത്തു. അനന്തരം കാട്ടിൽ അന്നാവസാനത്തിൽ വന്നുചേർന്ന ദുർവാസസ്സു മഹർഷിയിൽനിന്നു ഭീതയായ പാഞ്ചാലിയാൽ ധ്യാനിക്കപ്പെട്ടവനായി അവിടെ ചെന്നുചേർന്നു ചീരക്കറിയുടെ ഒരു ശകലം ഭക്ഷിച്ച് ദുർവാസസ്സ് മഹർഷിയേയും ശിഷ്യന്മാരേയും ഏറ്റവും തൃപ്തിയുള്ളവരാക്കിത്തീർത്തു.

{രാജസൂയ യാഗം കഴിച്ച ഐശ്വർയ്യപരിപൂർണ്ണന്മാരായി കഴിയുന്ന പാണ്ഡവന്മാരിൽ അസൂയ വർദ്ധിച്ച് ദുർയ്യോധനൻ ശകുനിയുടെ സഹായത്തോട്ടുകൂടി യുധിഷ്ഠിരനെ കള്ളച്ചൂതിൽ തോല്പിക്കുകയും അവരുടെ സർവ്വസ്വവും അപഹരിക്കുകയും ചെയ്തു; പോരാതെ യുധിഷ്ഠിരന് തന്നെത്തന്നെയും അനുജന്മാരേയും പ്രേയസിയായ പാഞ്ചാലിയെകൂടിയും പണയപ്പെടുത്തുകയും ചെയ്തു. മദാന്ധനായ ദുർയ്യോധനൻ മയനിർമ്മിതമായ സഭാഗൃഹത്തിൽ സ്ഥലജലഭ്രാന്തിനിമിത്തം താൻ ഇടറിവീണ അവസരത്തിൽ പൊട്ടിച്ചിരിച്ച് തന്നെ അവമാനിച്ച പാഞ്ചാലിയോടുള്ള പക പോക്കുന്നതിന്നായി, പണയപ്പെട്ട് അസ്വതന്ത്രരായിനില്ക്കുന്ന ഭർത്താക്കന്മാരെല്ലാവരും നോക്കിനില്ക്കവേ, അനുജനായ ദുശ്ശാസനെകൊണ്ട് നിറഞ്ഞ സദസ്സിൽവെച്ച് അവളുടെ വസ്ത്രങ്ങളെല്ലാം അഴിച്ച് അപമാനിക്കുവാൻ മുതിരുകയും അവൾ ആപൽബന്ധുവായ ഭഗവാനെ വിളിച്ച് ദീനദീനം മുറയിടുകയും ചെയ്തു. ഭഗവാന്റെ കരുണാതിശയത്താൽ ദുശ്ശസനൻ അഴിക്കുംതോറും അത്രയും വസ്ത്രം പാഞ്ചാലിയുടെ ദേഹത്തെ ആവരണംചെയ്തുകൊണ്ടേയിരുന്നു; അങ്ങിനെ ദുർയ്യോദനന്റെ ആഗ്രഹം നിഷ്ഫലമായി }

**യുദ്ധോദ്യോഗേഽഥ മന്ത്രേ മിലതി സതി വൃതഃ**

**ഫൽഗുനേന ത്വമേകം**

**കൗരവ്യേ ദത്തസൈന്യഃ കരിപുരമഗമോ**

**ദൂത്യകൃത് പാണ്ഡവാർത്ഥം**

**ഭീഷ്മദ്രോണാദി മാന്യേ തവ ഖലു വചനേ**

**ധിക്കൃതേ കൗരവേണ**

**വ്യാവൃണ്വാൻ വിശ്വരൂപം മുനിസദസി പുരീം**

**ക്ഷോഭയിത്വാഗതോഽഭൂഃ ॥ 5 ॥**

അനന്തരം യുദ്ധം തുടങ്ങുന്നതിനെ സംബന്ധിച്ച ആലോചന നടന്നുകൊണ്ടിരിക്കെ അർജ്ജുനനാൽ നിന്തിരുവടി മറ്റുള്ളവരോട്ടുകൂടാതെ ഏകനായിട്ട് വരിക്കപ്പെട്ടു; ദുർയ്യോധനനു സൈന്യങ്ങളെ മുഴുവൻ കൊടുത്ത് പാണ്ഡവന്മാർക്കുവേണ്ടി ദൂതകർമ്മം

ചെയ്യുന്നവനായി ഹസ്തിനപുരത്തിലേക്ക് നിന്തിരുവടി എഴുന്നെള്ളി; ഭീഷ്മൻ, ദ്രോണൻ മുതലായവരാൽ ബഹുമാനിക്കപ്പെട്ടാനായ നിന്തിരുവടിയുടെ സന്ദേശം ദുർയ്യോധനനാൽ ദിക്കാരപൂർവ്വം തള്ളിക്കളയപ്പെട്ടപ്പോൾ അവിടെ കൂടിയിരുന്ന മഹർഷിമാരുടെ സദസ്സിൽ വിശ്വരുപത്തെ കാണിച്ച് ഹസ്തിനപുരത്തെ ഇളക്കിയശേഷം തിരിച്ചെഴുന്നള്ളി.

**ജിഷ്ണോസ്ത്വം കൃഷ്ണ ! സൂതഃഖലു സമരമുഖേ**

**ബന്ധുഘാതേ ദയാലും**

**ഖിന്നം തം വീക്ഷ്യ വീരം കിമിദമയി സഖേ !**

**നിത്യ ഏകോƒയമാത്മാ**

**കോ വദ്ധ്യഃ? കോƒത്ര ഹന്താ? തദിഹ വധഭിയം**

**പ്രോജ്ഝ്യ മയ്യർപ്പിതാത്മാ**

**ധർമ്മ്യം യുദ്ധം ചരേതി പ്രകൃതിമനയഥാഃ**

**ദർശയന് വിശ്വരൂപം || 6 ||**

ഹേ കൃഷ്ണ ! നിന്തിരുവടി അർജ്ജനന്റെ സാരഥിയായി യുദ്ധാരംഭത്തിൽതന്നെ പരാക്രമശാലിയായ ആ അർജ്ജുനനെ സ്വജനങ്ങളായ കൗരവന്മാരെ നിഗ്രഹിക്കുന്നതിൽ ദയയോടുകൂടിയവനായിട്ടും വ്യസനിക്കുന്നവനായിട്ടും കണ്ടിട്ട്, 'ഹേ സ്നേഹിതാ! എന്തു ചാപല്യമാണിത് ? ഈ ആത്മാവ് നാശമില്ലാത്തവനും ഏകസ്വരൂപനുമാണ്; ഇങ്ങിനെയിരിക്കെ കൊല്ലപ്പെടുന്നവനാരാണ്; കൊല്ലുന്നവനാരാണ്; അതുകൊണ്ട് ഈ അവസരത്തില് കൊല്ലുകയാണ് എന്ന ഭയത്തെ ഉപേക്ഷിച്ച് എന്നിൽ അർപ്പിക്കപ്പെട്ട ബുദ്ധിയോടുകൂടിയവനായി ക്ഷത്രിയന്മാർക്ക് വിധിക്കപ്പെട്ടതായിരിക്കുന്ന ധർമ്മാനുസൃതമായ യുദ്ധത്തെ ചെയ്യുക എന്നുപദേശിച്ച്* (ഈ ഉപദേശംതന്നെയാണ് ഭഗവദ്ഗീതയെന്നറിയപ്പെടുന്നത്) വിശ്വാസദാർഢ്യത്തിന്നു നിന്തിരുവടിയുടെ വിശ്വരൂപത്തേയും കാണിച്ചുകൊടുത്ത് അർജ്ജുനന്റെ വ്യാമോഹം നീക്കി സ്ഥിരചിത്തനാക്കിത്തീർത്തുവല്ലോ !

ഭക്തോത്തംസേƒഥ ഭീഷ്മ തവ ധരണിഭര

ക്ഷേപ കൃത്യൈകസക്തേ

നിത്യം നിത്യം വിഭിന്ദത്യയുതസമധികം

പ്രാപ്തസാദേ ച പാർത്ഥേ

നിശ്ശസ്ത്ര ത്വപ്രതിജ്ഞാം നിജഹദരിവരം

ധാരായൻ ക്രോധശാലീ

വാധാവൻ പ്രാഞ്ജലീം തം നതശിരസമഥോ

വിക്ഷ്യ മോദാദപാഗാഃ ॥ 7 ॥

അനന്തരം ഭക്തശിഖാമണിയായ ഭീഷ്മാചാർയ്യൻ നിന്തിരുവടിയുടെ ഭൂഭാരത്തെ നശിപ്പിക്കുകയെന്ന കൃത്യത്തിൽ ആസക്തിയോടുകൂടി സഹായിക്കുന്നവനായി ദിവസം തോറും പതിനായിരത്തിലേറെ വീരന്മാരെ നിഗ്രഹിച്ചുകൊണ്ടിരിക്കവേ വില്ലാളികളില് വിരുതേറിയ അർജ്ജുനന് തളർന്നുതുടങ്ങിയ സമയം ആയുധമെടുക്കാതിരിക്കുക എന്ന പ്രതിജ്ഞയെ ഉപേക്ഷിച്ച് സുദർശനചക്രം എടുത്തു കൊണ്ട് ഭീഷ്മന്റെ നേരിട്ട് പാഞ്ഞുചെല്ലുന്നവനായി തലകുനിച്ച് കൈകൂപ്പിക്കൊണ്ടുനില്ക്കുന്ന അദ്ദേഹത്തേ അനന്തരം സന്തോഷത്തോടുകൂടി നിന്തിരുവടി പിൻ വാങ്ങിയല്ലോ.

[യുദ്ധംകൊണ്ടല്ലാതെ കൗരന്മാരിൽനിന്നു പാണ്ഡവന്മാർക്കു രാജ്യാവകാശം ഒരു വിധത്തിലും ലഭിക്കുകയില്ലെന്ന് തീർച്ചപ്പെട്ടപ്പോള് പാണ്ഡവന്മാര് യുദ്ധത്തിനു കോപ്പുകൂട്ടി. അർജ്ജുനനും ദുർയ്യോധനനും ഒരേസമയത്തുതന്നെ ഭഗവാന്റെ സഹായത്തിനു അപേക്ഷിച്ചു; താൻ ആയുധങ്ങളൊന്നുംകൂടാതെ ഏകനായി ഒരു ഭാഗത്ത് ചേരാമെന്നും തന്റെ എല്ലാ സൈന്യങ്ങളേയും മറുപക്ഷത്തിലേക്കു നൽകാമെന്നും പറഞ്ഞപ്പോള് അർജ്ജുനന് ഭഗവാനെ വരിക്കുകയും ദുർയ്യോധനന് യാദവസൈന്യങ്ങളെക്കൊണ്ട് സംതൃപ്തനാവുകയും ചെയ്തു. അങ്ങിനെ ആരംഭിച്ച ഭാരതയുദ്ധത്തിൽ ഭഗവാനെക്കൊണ്ട് ആയുധമെടുപ്പിച്ച് ഭഗവാന്റെ പ്രതിജ്ഞയെ ഭംഗപ്പെടുത്തുമെന്നു ഭീഷ്മനും പ്രതിജ്ഞചെയ്തിരുന്നു. തന്റെ പ്രതിജ്ഞയെ ലംഘിച്ചാലും ഭക്താഗ്രണിയായ ഭീഷ്മന്റെ പ്രതിജ്ഞയെ നിറവേറ്റാതെ ഭഗവാനു

നിർവാഹമില്ലായിരുന്നു. ആ ഉദ്ദേശമല്ലാതെ ഭീഷ്മനെ വധിക്കേണമെന്നു ഭഗവാന്നു അല്പംപോലും ആഗ്രഹമുണ്ടായിരുന്നില്ല. അതാണ് "ക്രോധശാലീ ഇവ" എന്ന പദത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. തന്റെ പ്രതിജ്ഞയെ നിറവേറ്റിക്കൊടുത്തതിലുള്ള ചാരിതാർത്ഥ്യംകൊണ്ട് ഭീഷ്മര് വിനീതനായി വണങ്ങുകയും അതുകൊണ്ട് കൃതാർത്ഥനായ ഭഗവാന് സന്തോഷത്തോടെ പിൻമാറുകയും ചെയ്തു എന്നുതന്നെയാണ് "മോദാത് അപാഗാഃ" എന്നതിനാൽ എന്നതിനാൽ വിവക്ഷിക്കപ്പെട്ടിരിക്കുന്നത് }

**യുദ്ധേ ദ്രോണസ്യ ഹസ്തിസ്ഥിരരണ**

**ഭഗദത്തേരിതം വൈഷ്ണവാസ്ത്രം**

**വക്ഷസ്യാധത്ത, ചക്രസ്ഥഗിത രവിമഹാഃ**

**പ്രാർദ്ദയത് സിന്ധുരാജം**

**നാഗാസ്ത്രേ കർണ്ണമുക്തേ ക്ഷിതിമവനമയന്**

**കേവലം കൃത്തമൗലിം**

**തത്രേ തത്രാപി പാർത്ഥം കിമിവ നഹി ഭവാന്**

**പാണ്ഡവാനാം അകാർഷീത് ? || 8 ||**

ദ്രോണാചാർയ്യനുമായുണ്ടായ യുദ്ധത്തില് ഗജയുദ്ധത്തില് സമർത്ഥനായ ഭഗദത്തനാൽ അയക്കപ്പെട്ട നാരായണാസ്ത്രത്തെ നിന്തിരുവടി വക്ഷസ്സില് ധരിച്ചു; സുദർശനചക്രംകൊണ്ട് സൂർയ്യതേജസ്സിനെ മറച്ച് സിന്ധുദേശാധിപതിയായ ജയദ്രഥനെ അർജ്ജുനനെക്കൊണ്ട് വധിപ്പിച്ചു; നാഗാസ്ത്രം അർജ്ജുനന്റെ നേർക്കു കർണ്ണനാല് പ്രയോഗിക്കപ്പെട്ട സമയം ഭൂമിയെ താഴ്ത്തി ആ സന്ദർഭത്തിലും കിരീടംമാത്രം മുറിക്കപ്പെട്ട നിലയിൽ രക്ഷിച്ചു; നിന്തിരുവടി ഇപ്രകാരം പാണ്ഡവന്മാർക്കു എന്തെന്ത് സഹായം ചെയ്തില്ല !

**യുദ്ധാദൗ തീർത്ഥഗാമീ സ ഖലു ഹലധരോ**

**നൈമിശ ക്ഷേത്രമൃച്ഛന്**

**അപ്രത്യുത്ഥായി സൂതക്ഷയകൃദഥ സൂതം**

**തത്പദേ കല്പയിത്വാ**

**യജ്ഞഘ്നം ബല്വലം പർവ്വണി പരിദലയന്**

**സ്നാതതീർത്ഥോ രണാന്തേ**

**സമ്പാപ്തോ ഭീമദുര്യോദനരണ മശമം**

**വീക്ഷ്യ യാതഃ പുരീം തേ || 9 ||**

കൗരവപാണ്ഡവയുദ്ധം ആരംഭിച്ച സമയത്ത് തീർത്ഥയാത്ര പോയിരുന്നവനായ ആ ബലഭദ്രനാവട്ടെ പുണ്യഭൂമിയായ നൈമിശക്ഷേത്രത്തിൽചെന്ന് തന്നെക്കണ്ടിട്ടും എഴുന്നേറ്റ് ബഹുമാനിക്കാതിരുന്ന സൂതപൗരാണികനെ അടിച്ചുകൊന്ന് അനന്തരം അദ്ദേഹത്തിന്റെ പുത്രനായ ഉഗ്രശ്രവസ്സെന്നവനെ ആ സ്ഥാനത്തിൽ നിയമിച്ച് വാവുതോറും അവിടെ നടന്നുകൊണ്ടിരുന്ന യാഗത്തെ മുടക്കിക്കൊണ്ടിരുന്ന ബല്വലനെന്ന രാക്ഷസനെ വധിച്ച് തീർത്ഥസ്ഥാനം ചെയ്തവനായി യുദ്ധം അവസാനിക്കാറായ സമയത്ത് കുരുക്ഷേത്രത്തിലേക്ക് തിരിച്ചുവന്നപ്പോള് ഭീമദുർയ്യോധനന്മാരുടെ യുദ്ധം അടങ്ങിയിട്ടില്ലെന്നുകണ്ട് നിന്തിരുവടിയുടെ ദ്വാരകാപുരിയിലേക്കു യാത്രയായി.

**സംസുപ്ത -ദ്രൗപദേയ ക്ഷപണ ഹതധിയം**

**ദ്രൗണിമേത്യ ത്വദുക്ത്യാ**

**തന്മുക്തം ബ്രാഹ്മമസ്ത്രം സമഹൃത വിജയോ**

**മൗലിരത്നം ച ജഹ്രേ**

**ഉച്ഛിത്യൈ പാണ്ഡവാനാം പുനരപി ച വിശത്യുത്തരാഗർഭമസ്ത്രേ**

**രക്ഷന്നംഗുഷ്ഠമാത്രഃ കില ജഠരമഗാഃ**

**ചക്രപാണിര് വിഭോ! ത്വം || 10 ||**

പാഞ്ചാലിയുടെ ഉറങ്ങിക്കിടന്നിരുന്ന കുട്ടികളെ കൊന്നതുനിമിത്തം ബുദ്ധിശക്തി നശിച്ച ദ്രോണപുത്രനായ അശ്വത്ഥാമാവിനെ കണ്ടുപിടിച്ച് അദ്ദേഹത്തിനാല് പ്രയോഗിക്കപ്പെട്ട ബ്രഹ്മാസ്ത്രത്തെ നിന്തിരുവടിയുടെ അഭിപ്രായമനുസരിച്ച് അർജ്ജുനൻ ഉപസംഹരിച്ചു; എന്നല്ല അശ്വത്ഥാമാവിന്റെ ശിരസ്സിലുള്ള രത്നത്തെ ചൂന്നെടുത്തു; വീണ്ടും പാണ്ഡവന്മാരുടെ വംശം നശിപ്പിക്കുന്നതിന്നുവേണ്ടി ആ അശ്വത്ഥാമാവിനാൽ പ്രയോഗിക്കപ്പെട്ട ബ്രഹ്മാസ്ത്രം അഭിമന്യുവിന്റെ പത്നിയായ ഉത്തരയുടെ ഗർഭപാത്രത്തിൽ പ്രവേശിക്കവേ, ഹേ സർവ്വേശ്വര ! നിന്തിരുവടി അംഗുഷ്ഠതുല്യനായി സുദർശനചക്രവും കയ്യിലെടുത്ത് ആ സന്താനത്തെ രക്ഷിക്കുന്നതിനായി ഉത്തരയുടെ ഉദരത്തിൽ പ്രവേശിച്ചുവല്ലോ !

**ധർമ്മൗഘം ധർമ്മസൂനോരഭിദധഖിലം**

**ഛന്ദമൃത്യുഃ സ ഭീഷ്മഃ**

**ത്വാം പശ്യൻ ഭക്തിഭൂമ്നൈവ ഹി സപദി യയൗ**

**നിഷ്കളബ്രഹ്മഭൂയം**

**സംയാജ്യാഥാശ്വമേധൈഃ ത്രിഭിരതിമഹിതൈഃ**

**ധർമ്മജം പൂർണ്ണകാമം**

**സംപ്രപ്തോ ദ്വാരകാം ത്വം പവനപുരപതേ !**

**പാഹി മാം സർവ്വരോഗാത് .. || 11 ||**

ഇഷ്ടംപോലെ മരിക്കാവുന്നവനായ ആ ഭീഷ്മന് ധർമ്മപുത്രന്നു എല്ലാ ധർമ്മങ്ങളേയും ഉപദേശിച്ചുകൊണ്ടും നിന്തിരുവടിയെ ദർശിച്ചുകൊണ്ടും ഭക്തിയുടെ ആധിക്യംകൊണ്ടുതന്നെ താമസംകൂടാതെ നിഷ്കളബ്രഹ്മത്തോടു ലയിച്ചു. അനന്തരം അഭീഷ്ടങ്ങളെല്ലാം സാധിച്ചവനായ യുധിഷ്ഠിരനെ ഏറ്റവും ശ്രേഷ്ഠങ്ങളായ മൂന്നു അശ്വമേധയാഗങ്ങളെക്കൊണ്ട് യജിപ്പിച്ചിട്ട് ദ്വാരകാപുരിയിലേക്ക് മടങ്ങിയ നിന്തിരുവടി ഹേ വാതാലയേശ ! എന്നെ എല്ലാ രോഗങ്ങളിൽനിന്നും രക്ഷിക്കേണമേ !

dasakam 87 - കുചേലോപാഖ്യാനവർണ്ണനം.

**കുചേലനാമാ ഭവതഃ സതീർത്ഥ്യതാം**

**ഗതഃ സ സാന്ദീപനിമന്ദിരേ ദ്വിജഃ**

**ത്വദേകരാഗേണ ധനാദിനിസ്പൃഹോ**

**ദിനാനി നിന്യേ പ്രശമീ ഗൃഹാശ്രമീ ॥ 1 ॥**

സാന്ദീപനിയെന്ന മഹർഷിയുടെ പർണ്ണശാലയിൽ നിന്തിരുവടിയുടെ ഒരുമിച്ച് പഠിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചവനും മനസ്സിനു പരിപാകംവന്നവനും ഗൃഹസ്ഥാശ്രമം കൈകൊണ്ടിരിക്കുന്നവനുമായ കുചേലൻ എന്നു പേരോടുകൂടിയ ആ ബ്രാഹ്മണൻ നിന്തിരുവടിയില് പരമഭക്തിയോടുകൂടി ധനം തുടങ്ങിയവയിൽ അശേഷം ആഗ്രഹമില്ലാത്തവനായി ദിവസങ്ങൾ കഴിച്ചുകൂട്ടിക്കൊണ്ടിരുന്നു.

**സമാനശീലാഽപി തദീയവല്ലഭാ**

**തഥൈവ നോ ചിത്തജയം സമേയുഷി**

**കദാചിദൂചേ ബത! വൃത്തിലബ്ധയേ**

**രമാപതിഃ കിം ന സഖാ നിഷേവ്യതേ ? ॥ 2 ॥**

അദ്ദേഹത്തിന്റെ പത്നി അദ്ദേഹത്തിന്നനുരൂപമായ സ്വഭാവത്തോടുകൂടിയ വളാണെങ്കിലും അത്രയ്ക്ക് മനോജയം സാധിക്കാതിരുന്നവളായി ഉപജീവനം കഴിക്കുന്നതിന്നുവേണ്ടി പ്രിയമിത്രവും ലക്ഷ്മീവല്ലഭനുമായ ഭഗവാനെ സമീപിക്കാതിരുക്കുന്നതെന്താണാവോ ! എന്നിങ്ങിനെ ഒരിക്കൽ അദ്ദേഹത്തോടു പറഞ്ഞു.

**ഇതീരിതോഽയം പ്രിയയാ ക്ഷുധാർത്തയാ**

**ജഗുപ്സമാനോƒപി ധനേ മദാവഹേ**

**തദാ ത്വദാലോകന - കൗതുകാദ്യയൗ**

**വഹൻ പടാന്തേ പൃഥുകാനപായനം || 3 ||**

അഹങ്കാരമുണ്ടാക്കുന്നതായ ധനത്തിൽ അവജ്ഞയോടുകൂടിയവനാണെങ്കിലും ഈ കുചേലൻ വിശപ്പുകൊണ്ട് കഷ്ടപ്പെടുന്ന ഭാർയ്യയാല് ഇപ്രകാരം പ്രേരിപ്പിക്കപ്പെട്ടവനായി; ആ സമയം മുണ്ടിന്റെ തലയ്ക്കൽ കാഴ്ചവെക്കുവാനായി കുറെ അവിലും പൊതിഞ്ഞെടുത്ത് നിന്തിരുവടിയെ കാണ്മാനുള്ള ഉത്സാഹത്തോടുകൂടി ദ്വാരകയിലേക്ക് യാത്രയായി.

**ഗതോƒയമാശ്ചര്യമയീം ഭവത്പുരീം**

**ഗൃഹേഷു ശൈബ്യാഭവനം സമേയിവാൻ**

**പ്രവിശ്യ വൈകുണ്ഠമിവാപ നിർവൃതിം**

**തവാതി സംഭാവനയാ തു കിം പുനഃ ? || 4 ||**

ഈ കുചേലൻ ആശ്ചർയ്യകരമാംവിധം ഐശ്വർയ്യപരിപൂർണ്ണമായിരിക്കുന്ന നിന്തിരുവടിയുടെ പുരത്തിൽ വന്നുചേർന്നവനായി അവിടെക്കണ്ട ഭവനങ്ങളിൽ ശൈബ്യയുടെ ഭവനത്തിൽ പ്രവേശിച്ച് സാക്ഷാല് വൈകുണ്ഠലോകത്തിൽ കടന്നതുപോലെയുള്ള നിർവൃതിയെ പ്രാപിക്കുകയും ചെയ്തു; നിന്തിരുവടിയുടെ സൽക്കരവിശേഷങ്ങൾകൊണ്ടാവട്ടെ പിന്നെ പറയേണ്ടതുണ്ടോ? !

**പ്രപൂജിതം തം പ്രിയയാ ച വീജിതം**

**കരേ ഗൃഹീത്വƒകഥയഃ പുരാകൃതം**

**യദിന്ധനാർത്ഥം ഗുരുദാര ചോദിതൈഃ**

**അപർത്തുവർഷം തദമർഷി കാനനേ || 5 ||**

നന്നായി സൽക്കരിച്ച് ഉപചരിക്കപ്പെട്ടവനും നിന്തിരുവടിയുടെ പ്രിയതമയാൽ വീശപ്പെട്ടവനുമായ ആ കുചേലനെ കൈയിൽ പിടിച്ച്, വിറകിനുവേണ്ടി ഗുരുപത്നിയാൽ

പറഞ്ഞയക്കപ്പെട്ടവരായി കാട്ടിൽവെച്ച് അകാലത്തിലുണ്ടായിട്ടുള്ള പേമാരി മുഴുവൻ സഹിച്ചുകൊണ്ടുനിന്ന എന്നുള്ള ആ പഴയ കഥയെ നിന്തിരുവടി അദ്ദേഹത്തോടു പറഞ്ഞുകൊണ്ടിരുന്നു.

ത്രപാജുഷോഽസ്മാത് പൃഥുകം ബലാദഥ

പ്രഗൃഹ്യ മുഷ്ടൗ സകൃദാശിതേ ത്വയാ

കൃതം കൃതം നന്വിയതേതി സംഭ്രമാത്

രമാ കിലോപേത്യ കരം രുരോധ തേ  ॥ 6 ॥

അനന്തരം ലജ്ജയോടുകൂടിയ ഈ കുചേലന്റെ വക്കൽനിന്ന ബലാൽക്കാരമായി നിന്തിരുവടിയാൽ അവില് പിടിച്ചുവലിച്ചെടുക്കപ്പെട്ട് ഒരുപിടി ഒരു പ്രാവശ്യം ഭക്ഷിക്കപ്പെടുമ്പോഴെക്കും "പോരേ ! ഇത്രയുംകൊണ്ട് മതിയായില്ലേ ! എന്നു പറഞ്ഞു പരിഭ്രമത്തോടുകൂടി ഓടിവന്നു ശ്രീദേവിയുടെ അവതാരമായ രുഗ്മിണി നിന്തിരുവടിയുടെ കൈ പിടിച്ച് തടുത്തുവല്ലോ.

ഭക്തേഷു ഭക്തേന സ മാനിതസ്ത്വയാ

പുരീം വസന്നേകനിശാം മഹാസുഖം

ബതാപരേദ്യുർ ദ്രവിണം വിനാ യയൗ

വിചിത്രരൂപസ്തവ ഖല്വനുഗ്രഹഃ  ॥ 7 ॥

ആ കുചേലൻ ഭക്തന്മാരിൽ വാത്സല്യത്തോടുകൂടിയ നിന്തിരുവടിയാല് ആദരവോടുകൂടി സല്ക്കരിക്കപ്പെട്ടവനായി അന്നത്തെ ഒരു രാത്രി പരമസുഖത്തോടുകൂടി ആ ദ്വാരകാപുരിയിൽ താമസിച്ച് പിറ്റേദിവസം രാവിലെ ധനമൊന്നുമില്ലാതെതന്നെ ഗൃഹത്തിലേക്കു മടങ്ങി! അങ്ങയുടെ അനുഗ്രഹരീതിവിചിത്രമായ വിധത്തിലുള്ളതാണല്ലോ !

യദി ഹ്യയാചിഷ്യമദാസ്യദച്യുതോ

വദാമി ഭാര്യ്യാം കിമിതി വ്രജന്നസൗ

**ത്വദുക്തി ലീലാസ്മിത മഗ്നധീഃ പുനഃ**

**ക്രമാദപശ്യന്മണിദീപ്രമാലയം || 8 ||**

ഞാൻ അപേക്ഷിച്ചിരുന്നവെങ്കിൽ ഭഗവാന് അച്യുതൻ വല്ലതും തന്നിരിക്കുമായിരുന്നുവല്ലോ ! ഭാർയ്യയോടു എന്താണ് ഞാന് പറയുക ? എന്നിങ്ങിനെ ആലോചിച്ചുകൊണ്ട് നടന്നുപൊയ്ക്കൊണ്ടിരുന്ന ഇദ്ദേഹം പിന്നീട് നിന്തിരുവടിയുടെ മനോഹരികളായ സല്ലാപങ്ങളിലും ലീലയായി തൂകിയ മധുരങ്ങളായ മന്ദസ്മിതങ്ങളിലും മയങ്ങിയ മനസ്സോടുകൂടിയവനായി മെല്ലെ മെല്ലെ നടന്നുകൊണ്ടിരിക്കെ കാന്തിചിതറുന്ന രത്നക്കല്ലുകൾകൊണ്ട് തിളങ്ങിക്കൊണ്ടിരിക്കുന്ന ഒരു മണിമാളികയെ കണ്ടു.

**കിം മാർഗ്ഗവിഭ്രംശ ഇതി ഭ്രമന് ക്ഷണം**

**ഗൃഹം പ്രവിഷ്ടഃസ ദദർശ വല്ലഭാം**

**സഖീപരീതാം മണിഹേമഭൂഷിതാം**

**ബുബോധ ച ത്വത്കരുണാം മഹാദ്ഭുതാം. || 9 ||**

വഴിതെറ്റിപ്പോയോ? എന്ന് കുറെനേരം പരിഭ്രമിച്ചതിനുശേഷം അദ്ദേഹം ആ ഭവനത്തിലേക്കു കയറിച്ചെന്നപ്പോള് സഖിമാരാല് ചൂഴപ്പെട്ടവളായി രത്നങ്ങൾകൊണ്ടും സ്വർണ്ണാഭരണങ്ങൾകൊണ്ടും അലങ്കരിക്കപ്പെട്ടവളായി ശോഭിക്കുന്ന തന്റെ ഭാർയ്യയെ കണ്ടു. അത്യത്ഭുതമായ നിന്തിരുവടിയുടെ കാരുണ്യമാണെന്ന് മനസ്സിലാക്കുകയും ചെയ്തു.

**സ രത്നശാലാസു വസന്നപി സ്വയം**

**സമുന്നമദ് ഭക്തിഭരോഽമൃതം യയൗ**

**ത്വമേവമാപൂരിത ഭക്തവാഞ്ഛിതോ**

**മരുത്പുരാധീശ ! ഹരസ്വ മേ ഗദാൻ || 10 ||**

ആ ബ്രാഹ്മണോത്തമൻ താൻ ഐശ്വർയ്യപൂർണ്ണമായ മണിമാളികകളിൽ താമസിക്കുന്നവനായിട്ടും ഏറ്റവും വർദ്ധിച്ചതായ ഭക്തിയോടുകൂടിയവനായി മോക്ഷം

പ്രാപിച്ചു. അല്ലേ ഗുരുവായുപുരേശ ! ഇപ്രകാരം നിറവേറ്റപ്പെട്ട ഭക്തന്മാരുടെ അഭിലാഷത്തോടുകൂടിയ നിന്തിരുവടി എന്റെ രോഗങ്ങളെ നീക്കം ചെയ്യേണമേ !

**കുചേലോപഖ്യാനവർണ്ണനം എന്ന ഏൺപത്തേഴാം ദശകം സമാപ്തം.**
**ആദിതഃ ശ്ലോകഃ 899.**
**വൃത്തം. വംശസ്ഥം.**

Dasakam 88: - അർജ്ജുനഗർവ്വാപനയനവർണ്ണനം

പ്രഗേവാചാര്യപുത്രാഹൃതി നിശമനയാ

സ്വീയഷ്ട്സൂനവീക്ഷാം

കാംക്ഷന്ത്യാ കാതുരുക്ത്യാ സുതലഭുവി ബലിം

പ്രാപ്യ തേനാർച്ചിതസ്ത്വം

ധാതുഃശോപാത് ഹിരണ്യന്വിതകശിപു ഭവാന്

ശൗരിജാൻ കംസഭഗ്നാന്

ആനിയൈനാൻ പ്രദർശ്യ സ്വപദമനയഥാഃ

പൂർവ്വപുത്രാന് മരീചേ : || 1 ||

മരിച്ചുപോയ ഗുരുപുത്രനെക്കൊണ്ടുവന്നു കൊടുത്തത് കേട്ടതിനാൽ പണ്ടെ തന്നെ തന്റെ ആദ്യം ജനിച്ച ആറു മക്കളേയും കാണുന്നതിന്നു ആഗ്രഹിച്ചുകൊണ്ടിരുന്ന അമ്മയായ ദേവകിയുടെ വാക്കനുസരിച്ച് നിന്തിരുവടി സുതലലോകത്തിൽ മഹാബലിയെ പ്രാപിച്ച് അദ്ദേഹത്താൽ പൂജിക്കപ്പെട്ടവനായി മരീചിയുടെ ആദ്യത്തെ പുത്രന്മാരായിരുന്നവരും ബ്രഹ്മാവിന്റെ ശാപംകൊണ്ട് ഹിരണ്യകശിപുവിന്റെ പുത്രന്മാരായി ജനിച്ചവരും പിന്നീട് വസുദേവന്റെ പുത്രന്മാരായി പിറന്ന് കംസനാല് കൊല്ലപ്പെട്ടവരും ആയ ഇവരെ കൊണ്ടുവന്നു അമ്മക്ക് കാണിച്ചുകൊടുത്തിട്ട് അവരെ പരമപദം ചേർത്തു. വൃത്തം സ്രഗ്ദ്ധരാ.

ശ്രുതദേവ ഇതി ശ്രുതം ദ്വിജേന്ദ്രം

ബഹുലാശ്വം നൃപതിം ച ഭക്തിപൂർണ്ണം

യുഗപത് ത്വമനുഗ്രഹീതുകാമോ

**മിഥിലാം പ്രാപിഥ താപസൈഃ സമേതഃ || 2 ||**

ശ്രുതദേവൻ എന്ന പുകഴാർന്ന ബ്രഹ്മാണശ്രേഷ്ഠനേയും നിറഞ്ഞ ഭക്തിയോടുകൂടിയ ബഹുലാശ്വനെന്ന രാജവിനേയും ഒരേ സമയത്തുതന്നെ അനുഗ്രഹിക്കുവാനുദ്ദേശിച്ചവനായി നിന്തിരുവടി മഹർഷിമാരോടുകൂടി മിഥിലാപുരിയെ പ്രാപിച്ചു.

**ഗച്ഛൻ ദ്വിമൂർത്തിരുഭയോഃ യുഗപന്നികേതം,**

**ഏകേന ഭൂരിവിഭവൈഃ വിഹിതോപചാരഃ**

**അന്യേന തദ്ദിനഭൃതൈശ്ച ഫലൗദനാദ്യൈഃ**

**തുല്യം പ്രസേദിഥ, ദദാഥ ച മുക്തിമാഭ്യാം || 3 ||**

നിന്തിരുവടി രണ്ടു ശരീരം സ്വീകരിച്ച് രണ്ടുപേരുടെ വസതിയിലും ഒരേസമയത്ത് ചെന്ന് ഒരുവനാൽ അനവധി വിഭവങ്ങൾകൊണ്ടും മറ്റേവനാല് - ബ്രാഹ്മണനാല് അന്നേദിവസം ശേഖരിക്കപ്പെട്ട പഴം, അന്നം മുതലായവകൊണ്ടും സല്കരിക്കപ്പെട്ടവനായി ഇവർ രണ്ടുപേർക്കും ഒരുപോലെ പ്രസാദിച്ചു; മോക്ഷത്തെ നൽകുകയും ചെയ്തു. - വൃത്തം വസന്തതിലകം.

സന്താനഗോപാലകഥ

**ഭൂയോഽഥ ദ്വാരവത്യാം ദ്വിജതനയമൃതിം**

**തത്പ്രലാപാനപി ത്വം**

**കോ വാ ദൈവം നിരുന്ധ്യാത് ഇതി കില കഥയന് വിശ്വവോഢാപ്യസോഢാഃ**

**ജിഷ്ണോർഗർവ്വം വിനേതും, ത്വയി മനുജധിയാ**

**കുണ്ഠിതാം ചാസ്യ ബുദ്ധിം**

**തത്ത്വാരൂഢാം വിധാതും പരമതമപദ**

പ്രേക്ഷണേനേതി മന്യേ ॥ 4 ॥

അനന്തരം ദ്വാരകപുരിയിൽ അടിക്കടിയുണ്ടായിക്കൊണ്ടിരുന്ന ഒരു ബ്രാഹ്മണന്റെ കുട്ടികളുടെ മരണത്തേയും അദ്ദേഹത്തിന്റെ വിലാപങ്ങളേയും "കർമ്മഫലത്തെ തടുക്കുവാൻ ആർക്കു കഴിയും! എന്നു പറഞ്ഞു സമാധാനിപ്പിച്ചുകൊണ്ട് ലോകത്തെയെല്ലാം സംരക്ഷിക്കുന്നതിൽ ജാഗരൂകനാണെങ്കിലും നിന്തിരുവടി സഹിച്ചുകൊണ്ടിരുന്നവല്ലോ! അർജ്ജുനന്റെ അഹങ്കാരത്തെ അടക്കുന്നതിന്നും നിന്തിരുവടിയിൽ മനുഷ്യനാണെന്ന ധാരണകൊണ്ട് മങ്ങിപ്പോയിരുന്ന അവന്റെ ബുദ്ധിയെ അതിശ്രേഷ്ഠസ്ഥാനമായ വൈകുണ്ഠലോകസന്ദർശനംകൊണ്ട് പരമാർത്ഥതത്വാബോധത്തോടുകൂടിയതാക്കിത്തീർക്കുന്നതിന്നുവേണ്ടിയുമാണെന്നു ഞാൻ വിചാരിക്കുന്നു.

നഷ്ട അഷ്ടാസ്യ പുത്രാഃ പുനരപി തവ

തൂപേക്ഷയാ കഷ്ടവാദഃ

സ്പഷ്ടോ ജാതോ ജനാനാം അഥ തദവസരേ

ദ്വാരകാമാര പാർത്ഥഃ

മൈത്ര്യാ തത്രോഷിതോഽസൗ നവമസുതമൃതൗ

വിപ്രവര്യപ്രരോദം

ശ്രുത്വാ ചക്രേ പ്രതിജ്ഞാം അനുപഹൃതസുതഃ

സന്നിവേക്ഷ്യേ കൃശാനും ॥ 5 ॥

ഈ ബ്രാഹ്മണന്റെ എട്ടുപുത്രന്മാരും മരിച്ചുപോയി; എന്നാൽ വീണ്ടും നിന്തിരുവടിയുടെ അശ്രദ്ധകൊണ്ട് ജനങ്ങളുടെ ഇടയിൽ ഇത് വലിയ കഷ്ടംതന്നെ കൃഷ്ണൻ ഇത്ര അനുതാപമില്ലാത്തവനായിപ്പോയല്ലോ എന്ന വാർത്ത പരസ്യമായി പ്രചരിച്ചുതുടങ്ങി; അനന്തരം ആ അവസരത്തിൽ അർജ്ജുനൻ ദ്വാരകപുരിയിലേക്ക് വന്നു ചേർന്നു; ഇദ്ദേഹം സ്നേഹംകൊണ്ട് അവിടെ താമസിച്ചുവരവെ, തന്റെ ഒമ്പതാമത്തെ പുത്രന്റെ മരണത്തിൽ ശോകാർത്തനായി വിലപിക്കുന്ന ആ ബ്രാഹ്മണശ്രേഷ്ഠന്റെ രോദനം കേട്ട്

ഇനിയുണ്ടാവുന്ന പുത്രനെ രക്ഷിച്ചുതന്നില്ലെങ്കിൽ ഞാന് അഗ്നിയില് പ്രവേശിക്കുന്നതാണ് എന്നിങ്ങിനെ ശപഥം ചെയ്തു.

**മാനീ സ ത്വമപൃഷ്ട്വാ ദിജനിലയഗതോ**

**ബാണജാലൈര് മഹാസ്ത്രൈഃ**

**രുന്ധാനഃ സൂതിഗേഹം, പുനരപി സഹസാ**

**ദൃഷ്ടനഷ്ടേ കുമാരേ**

**യാമ്യാമൈന്ദ്രീം തഥാന്യാഃ സുരവരനഗരീർ**

**വിദ്യായാ̸̸സാദ്യ സദ്യോ**

**മോഘോദ്യോഗഃ പതിഷ്യൻ ഹുതഭുജി, ഭവതാ**

**സസ്മിതം വാരിതോ̸ഭൂത് ॥ 6 ॥**

അഭിമാനിയായ ആ അർജ്ജുനൻ നിന്തിരുവടിയോടു ചോദിക്കാതെതന്നെ ആ ബ്രാഹ്മണന്റെ ഗൃഹത്തിൽചെന്ന് ദിവ്യസ്ത്രങ്ങൾകൊണ്ടും ബാണങ്ങൾകൊണ്ടും സൂതികാഗൃഹത്തെ മറച്ചുകെട്ടി സുരക്ഷിതമായി, എന്നിട്ടും ജാതനായ ശിശു പൊട്ടുന്നനവെ കാണപ്പെട്ട് മറഞ്ഞപ്പോൾ യമനെ സംബന്ധിച്ച തെക്കും ഇന്ദ്രന്റെതായ കിഴക്കും അതുപോലെതന്നെ മറ്റുള്ള ദിക്പാലന്മാരുടെ ദിക്കുകളിലും യോഗവിദ്യാബലംകൊണ്ട് ഉടനടി ചെന്നു പ്രയത്നം നിഷ്ഫലമായിട്ട് അഗ്നിയിൽ ചാടുവാൻ ഭാവിക്കവേ നിന്തിരുവടിയാല് മന്ദഹാസത്തോടുകൂടി തടയപ്പെട്ടവനായി ഭവിച്ചു.

**സാർദ്ധം തേന പ്രതീചിം ദിശമതിജവിനാ**

**സ്യന്ദനേനാഭിയാതോ**

**ലോകാലോകം വ്യതീതഃ തിമിരഭരമഥോ**

**ചക്രധാമ്നാ നിരുന്ധന്**

ചക്രാംശു ക്ലിഷ്ടദൃഷ്ടിം സ്ഥിതമഥ വിജയം

പശ്യ പശ്യേതി വാരാം

പാരേ ത്വം പ്രാദദർശഃ കിമപി ഹി തമസാം

ദൂരദൂരം പദം തേ ॥ 7 ॥

അനന്തരം ആ അർജ്ജുനനോട്ടുകൂടി ഏറ്റവും വേഗതയുള്ള തേരിലേറി പടിഞ്ഞാറെ ദിക്കിന്നു അഭിമുഖമായി എഴുന്നെള്ളിയവനായി ലോകാലോകം എന്നു പറയപ്പെടുന്ന ചക്രവാളരേഖയേയും കടന്നു അന്ധകാരപടലത്തെ സുദർശനചക്രത്തിന്റെ പ്രകാശംകൊണ്ട് തടഞ്ഞ്, അനന്തരം ചക്രതേജസ്സുകൊണ്ട് കണ്ണുകൾമങ്ങി കണ്ണടച്ചുകൊണ്ടിരുന്ന അർജ്ജുനനോട് നോക്കു; നോക്കു; എന്ന് ഉത്സാഹത്തോട്ടുകൂടി പറഞ്ഞുംകൊണ്ട് കാരണജലത്തിന്റെ നടുവിൽ അനിർവചനീയമായി തമസ്സുകൾക്കപ്പുറത്ത് അതിദൂരത്തിൽ സ്ഥിതിചെയ്യുന്ന അങ്ങയുടെ ആവാസസ്ഥാനമായ വൈകുണ്ഠത്തെ നിന്തിരുവടി കാണിച്ചു കൊടുത്തു.

തത്രാസീനം ഭുജംഗാധിപ ശയനതലേ

ദിവ്യഭൂഷായുധാദ്യൈഃ

ആവീതം പീതചേലം പ്രതിനവജലദ

ശ്യാമലം ശ്രീമദംഗം

മൂർത്തീനാമീശിതാരം പരമിഹ തിസൃണാം

ഏകകർത്ഥം ശ്രുതീനാം

ത്വാമേവ ത്വം പരാത്മൻ ! പ്രിയസഖസഹിതോ നേമിഥ ക്ഷേമരൂപം ॥ 8 ॥

അവിടെ ആദിശേഷതല്പത്തിൽ ഇരുന്നരുളുന്നവനും ദിവ്യങ്ങളായ ആഭരണങ്ങൾകൊണ്ടും ആയുധങ്ങൾകൊണ്ടും പരിലസിക്കുന്നവനും

മഞ്ഞപ്പട്ടുടുത്തവനായി പുതിയ കാർമേഘംപോലെ ശ്യാമളനിറത്തോടുകൂടിയവനായി അതിസുന്ദരങ്ങളായ അവയവങ്ങളോടുകൂടിയവനായി ഈ പ്രപഞ്ചത്തിന്റെ നാഥന്മാരായ ബ്രഹ്മാവിഷ്ണുമഹേശ്വന്മാരായ മൂന്നു മൂർത്തികളേയും നിയന്ത്രിക്കുന്നവനായി ഉൽകൃഷ്ടനായി വേദങ്ങളുടെയെല്ലാം മുഖ്യർത്ഥഭൂതനായി മംഗളവിഗ്രഹനായിരിക്കുന്ന നിന്തിരുവടിയെതന്നെ, ഹേ പരമാത്മ സ്വരൂപിയായ ദേവ ! നിന്തിരുവടി ഇഷ്ടമിത്രമായ അർജ്ജുനനോടുകൂടി നമസ്കരിച്ചു.

**യുവാം മാമേവ ദ്വാവധികവിവൃതാന്തർഹിതതയാ**

**വിഭിന്നൗ സന്ദ്രഷ്ടും സ്വയമഹമഹാർഷം ദ്വിജസുതാന്**

**നയേതം ദ്രാഗേതാൻ ഇതി ഖലു വിതീർണ്ണാന് പുനരമൂന്**

**ദ്വിജായാദായാദാഃ പ്രണതമഹിമാ പാണ്ഡുജനുഷാ || 9 ||**

"ഏറ്റവും പ്രകാശിച്ചും ഏറ്റവും മറഞ്ഞും ഇരിക്കുന്നതുകൊണ്ട് രണ്ടായി വേർപിരിഞ്ഞിരിക്കുന്ന ഞാൻതന്നെയാണ് നിങ്ങള് രണ്ടുപേരേയും കാണുന്നതിനുവേണ്ടിയാണ് ഞാൻ സ്വയമേവ ബ്രാഹ്മണപുത്രന്മാരെ കൊണ്ടുവന്നത്? ഇവരെ ഉടനെ നിങ്ങൾ കൊണ്ടുപൊയ്ക്കോൾവിന് " എന്നരുളിച്ചെയ്ത് തിരികെ കൊടുക്കപ്പെട്ട ആ കുട്ടികളെ സ്വീകരിച്ച് അർജ്ജുനനാൽ സ്തുതിക്കപ്പെട്ട മഹിമാതിശയത്തോടുകൂടിയ നിന്തിരുവടി ആ ബ്രാഹ്മണനു കൊടുത്തു.

**ഏവം നാനാവിഹാരൈഃ ജഗദിഭിരമയൻ**

**വൃഷ്ണിവംശം പ്രപുഷ്ണന്**

**ഈജാനോ യജ്ഞഭേദൈഃ അതുലവിഹൃതിഭിഃ**

**പ്രീണയന്നേണനേത്രാഃ**

**ഭൂഭാരക്ഷേപദംഭാത് പദകമലജുഷാം**

**മോക്ഷണായാവതീർണ്ണഃ**

**പൂർണ്ണം ബ്രഹ്മൈവ സാക്ഷാത് യദുഷു മനുജതാ**

## ത്രുഷിതസ്ത്വം വ്യലാസീഃ || 10 ||

ഇപ്രകാരം പലവിധത്തിലുള്ള ലീലകളാൽ ലോകത്തെ ആനന്ദിപ്പിച്ച് യാദവവംശത്തെ അഭിവൃദ്ധിപ്പെടുത്തിയും പലവിധ യജ്ഞങ്ങളെകൊണ്ടും യാഗംചെയ്തും നിരുപമങ്ങളായ ലീലാവിലാസങ്ങൾകൊണ്ടും പേടമാൻമിഴികളെ രമിപ്പിച്ചും ഭൂഭാരത്തെ നശിപ്പിക്കുക എന്ന വ്യജത്താൽ അങ്ങയുടെ പാദപത്മങ്ങളെ ഭജിക്കുന്നവർക്കു മോക്ഷം നല്കുന്നതിന്നുവേണ്ടി യാദവവംശത്തിൽ അവതരിച്ച് നിന്തിരുവടി എങ്ങും നിറഞ്ഞിരിക്കുന്ന പരബ്രഹ്മംതന്നെ മനുഷ്യഭാവം സ്വീകരിച്ചനിലയില് പ്രത്യക്ഷമായി ശോഭിച്ചുകൊണ്ടിരുന്നു.

## പ്രയേണ ദ്വാരവത്യാം അവൃതദയി ! തദാ

## നാരദസ്ത്വദ്രസാർദ്രഃ

## തസ്മാല്ലേഭേ കദാചിത് ഖലു സുകൃതനിധിഃ

## ത്വത്പിതാ തത്ത്വബോധം

## ഭക്താനാമഗ്ര്യയായീ സ ച ഖലു മതിമാ

## നുദ്ധവസ്ത്വത്ത ഏവ

## പ്രാപ്തോ വിജ്ഞാനസാരം, സ കില ജനഹിതാ

## യാധുനാഽഽസ്തേ ബദര്യാം || 11 |

ഹേ ഭഗവാനേ ! അക്കാലത്ത് ശ്രീനാരദമഹർഷി അങ്ങയുടെ സാന്നിദ്ധ്യസുഖം അനുഭവിച്ചുകൊണ്ടു മനഃശാന്തിയോടുകൂടി മിക്കവാറും ദ്വാരകാപുരയിൽതന്നെ താമസിച്ചിരുന്നു; പുണ്യശാലിയായ നിന്തിരുവടിയുടെ പിതാവ് ഒരിക്കൽ ആ നാരദമുനിയിൽനിന്നു ജ്ഞാനോപദേശത്തെ ലഭിച്ചുവല്ലോ! ഭക്ത ശ്രേഷ്ഠനും ബുദ്ധിമാനുമായ ആ ഉദ്ധവനാകട്ടെ നിന്തിരുവടിയിൽനിന്നുതന്നെ അനുഭവരൂപത്തിലുള്ള ജ്ഞാനത്തെ പ്രാപിച്ചു. അദ്ദേഹം ഇപ്പോൾ ലോകക്ഷേമത്തിന്നുവേണ്ടി ബദാർയ്യാശ്രമത്തില് സ്ഥിതിചെയ്തുവരുന്നുണ്ടത്രെ.

സോƒയം കൃഷ്ണാവതാരോ ജയതി തവ വിഭോ !

യത്ര സൗഹാർദ്ദഭീതി

സ്നേഹ ദ്വേഷാനരാഗ പ്രഭൃതിഭിരതുലൈഃ

അശ്രമൈര്യോഗഭേദൈഃ

ആർത്തിം തീർത്ത്വാ സമസ്താം അമൃതപദമഗുഃ

സർവ്വതഃ സർവ്വലോകാഃ

സ ത്വം വിശ്വാർത്തിശാന്ത്യൈ പവനപുരപതേ !

ഭക്തിപൂർത്ത്യൈ ച ഭൂയാഃ ‖ 12 ‖

ഹേ ഭഗവൻ യാതൊരുവതാരത്തിൽ എല്ലാ ജനങ്ങളും പ്രീതി, ഭയം, സ്നേഹം, ദ്വേഷം, പ്രേമം, മുതലായി ഉപമയില്ലാത്തവയും പ്രയത്നം കുറഞ്ഞവയുമായ ഉപായവിശേഷങ്ങളെക്കൊണ്ട് എല്ലാ സ്ഥലത്തും എല്ലാവിധത്തിലുള്ള ദുഃഖത്തെ ഇല്ലാതാക്കി മോക്ഷപദത്തെ പ്രാപിച്ചുവോ നിന്തിരുവടിയുടെ അപ്രകാരമുള്ള ഈ കൃഷ്ണാവതാരം സർവ്വ പ്രകാരത്തിലും വിജയിച്ചരുളുന്നു ! ഹേ ഗുരുവായൂരപ്പ ! അപ്രകാരമിരിക്കുന്ന നിന്തിരുവടി സമസ്തരോഗങ്ങളുടേയും ശാന്തിക്കായ്ക്കൊണ്ടും ഭക്തിയുടെ പരിപൂർത്തിക്കുവേണ്ടിയും അനുഗ്രഹിച്ചരുളേണമേ.

അർജ്ജുനഗർവ്വാപനയനവർണ്ണനം എന്ന എൺപത്തെട്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 911.

Dasakam 89 - വൃകാസുരവധവർണ്ണനം

**രമാജാനേ ! ജാനേ, യദിഹ തവ ഭക്തേഷു വിഭവോ**

**ന സദ്യസ്സദ്യംപദ്യഃ, തദിഹ മദകൃത്വാദശമിനാം**

**പ്രശാന്തിം കൃത്വൈവ പ്രദിശസി തതഃ കാമമഖിലം**

**പ്രശാന്തേഷു ക്ഷിപ്രം ന ഖലു ഭവദീയേ ച്യുതികഥാ ॥ 1 ॥**

ലക്ഷ്മീവല്ലഭ! ഇവിടെ നിന്തിരുവടിയുടെ ഭക്തന്മാരിൽ സമ്പത്ത് അത്രക്ഷണത്തിലുണ്ടാവുന്നില്ലെന്നുള്ളത് ഇവിടെ അഹങ്കാരമുണ്ടാക്കുന്നതാണ് എന്നതു കൊണ്ടാണെന്ന് ഞാൻ കരുതുന്നു. മനോജയം വന്നിട്ടില്ലാത്തവർക്കു മനഃശാന്തിയുണ്ടക്കിയശേഷം പിന്നീട് എല്ലാ അഭീഷ്ടങ്ങളേയും നിന്തിരുവടി നൽകിക്കൊണ്ടിരിക്കുന്നു; മനസ്സിനു പാകതവന്നിട്ടുള്ളവർക്ക് വളരെ വേഗത്തിൽതന്നെ നൽകുന്നു. നിന്തിരുവടിയുടെ ഭക്തന്മാരിൽ അധഃപതനം എന്ന കാര്യംതന്നെ സംഭവിക്കുകയില്ലല്ലോ ! വൃത്തം. ശിഖരിണി.

**സദ്യഃ പ്രസാദരുഷിതാൻ വിധിശങ്കരാദീന്**

**കേചിദ്വിഭോ ! നിജഗുണാനുഗുണം ഭജന്തഃ**

**ഭ്രഷ്ടാ ഭവന്തി ബത ! കഷ്ടമദീർഘദൃഷ്ട്യാ**

**സ്പഷ്ടം വൃകാസുര ഉദാഹരണം കിലാസ്മിൻ ॥ 2 ॥**

ഭഗവാനേ! ചിലർ അവരവരുടെ വാസനയ്ക്കനുസരിച്ചവിധം വേഗത്തിൽ പ്രസാദിക്കുന്നവരും വളരെ വേഗത്തിൽ കോപിക്കുന്നവരുമായ ബ്രഹ്മാവ്, മഹേശ്വരൻ മുതലായ ദേവന്മാരെ സേവിക്കുന്നവരായിട്ട് ദീർഘാലോചനയില്ലാത്തതുകൊണ്ട് അധഃപതിച്ചുപോകുന്നു. അഹോ കഷ്ടം ! ഈ വിഷയത്തിൽ വൃക്വെന്ന അസുരൻ പ്രത്യക്ഷമായ ദൃഷ്ടാന്തമാണല്ലൊ - വൃത്തം. വസന്തതിലകം.

ശകുനിജഃസ തു നാരദമേകദാ

ത്വരിതതോഷമപൃച്ഛദധീശ്വരം

സ ച ദിദേശ ഗിരീശമുപാസിതും

ന തു ഭവന്തമബന്ധുമസാധുഷു ॥ 3 ॥

ശകുനിയുടെ പുത്രനായ ആ വൃകാസുരനാവട്ടെ ഒരിക്കൽ നാരദമഹർഷിയോട് വേഗത്തിൽ പ്രസാദിക്കുന്നവനായ ഈശ്വരനാരാണെന്ന് ചോദിച്ചു. ആ നാരദനാവട്ടെ ശിവനെ സേവിക്കുന്നതിന്നു ഉപദേശിച്ചു; ദുർജ്ജനങ്ങളിൽ ബന്ധുവല്ലാത്ത നിന്തിരുവടിയെ ഭജിക്കുവാൻ ഉപദേശിച്ചില്ല. വൃത്തം. ദ്രുതവിളംബിതം.

തപസ്തപ്ത്വാ ഘോരം സ ഖലു കുപിതഃസപ്തമദിനേ

ശിരശ്ഛിത്വാ സദ്യഃ പുരഹരമുപസ്ഥാപ്യ പുരതഃ

അതിക്ഷുദ്രം രൗദ്രം ശിരസി കരദാനേന നിധനം

ജഗന്നാഥാദ്വവ്രേ ഭവതി വിമുഖാനാം ക്വ ശുഭധീഃ ? ॥ 4 ॥

ആ വൃകാസുരനാവട്ടേ കഠിനമായ തപസ്സുചെയ്ത് ഏഴാമത്തെ ദിവസം കുപിതനായി തന്റെ തലയറുത്ത ഉടനെതന്നെ തന്റെ മുമ്പിൽ മുപ്പുരാരിയായ ശിവനെ പ്രത്യക്ഷനാക്കിയിട്ട് ആ ലോകേശ്വരനിൽനിന്ന് 'ശിരസ്സിൽ കൈ വെക്കുന്നതുകൊണ്ട് മരണ"മെന്ന ഏറ്റവും നിസ്സാരവും ഭയങ്കരവുമായ വരത്തെ വരിച്ചു. നിന്തിരുവടിയിൽ വിമുഖന്മാർക്ക് നല്ലബുദ്ധി എവിടെ ? വൃത്തം. ശിഖരണി.

മോക്താരം ബന്ധമുക്തോ ഹരിണപതിരിവ

പ്രാദ്രവത് സോഽഥ രുദ്രം

ദൈത്യാത് ഭീത്യ സ്മ ദേവോ ദിശി ദിശി വലതേ

പൃഷ്ഠതോ ദത്തദൃഷ്ടിഃ

ത്രൂഷ്ണീകേ സർവ്വലോകേ തവ

പാമധിരോക്ഷ്യന്തമുദ്വീക്ഷ്യ ശർവ്വം

ദൂരാദേവാഗ്രതസ്ത്വം പടുവടു വപുഷാ

തസ്ഥിഷേ ദാനവായ ॥ 5 ॥

അതിൽപിന്നെ ബന്ധനത്തിൽനിന്ന് മോചിപ്പിക്കപ്പെട്ട മൃഗരാജാവ് മോചിപ്പിച്ചവന്റെ നേർക്കെന്നതുപോലെ അവൻ ശിവന്റെ നേരെ ഓടി; ആ ദേവൻ അസുരനിൽ നിന്നു ഭയന്നവനായി പിന്നോക്കം നോക്കിക്കൊണ്ട് ദിക്കുക്കൾതോറും പാഞ്ഞുതുടങ്ങി. ലോകങ്ങളെല്ലാം മൗനം കൈകൊണ്ടപ്പോൾ നിന്തിരുവടിയുടെ സ്ഥാനമായ വൈകുണ്ഠത്തിലേക്കു കയറുവാൻ ഭാവിക്കുന്ന ശിവനെ വളരെ ദൂരത്തുവെച്ചു തന്നെ കണ്ടിട്ട് സമർത്ഥനായ ഒരു ബ്രഹ്മചാരിയുടെ വേഷം ധരിച്ച് നിന്തിരുവടി അസുരന്റെ മുമ്പിൽ ചെന്നുനിന്നു.

ഭദ്രം തേ ശാകുനേയ ! ഭ്രമസി കിമധുനാ

ത്വം പിശാചസ്യ വാചാ

സന്ദേഹശ്ചേദ്മക്തൗ തവ കിമു ന കരോ

ഷ്യംഗുലീമംഗ മൗലൗ ?

ഇത്ഥം ത്വദ്വാക്യ മൂഢഃ ശിരസി കൃതകരഃ

സോഽപതച്ഛിന്നപാതം

ഭ്രംശോ ഹ്യേവം പരോപാസിതുരപി ച ഗതിഃ

ശൂലിനോഽപി ത്വമേവ ॥ 6 ॥

ഹേ ശകുനീപുത്ര ! നിണക്ക് ക്ഷേമമുണ്ടാവട്ടെ ! ഒരു പിശാചിന്റെ വാക്കുകേട്ട് നീ ഇപ്പോൾ എന്തിനാണ് ഓടിക്കൊണ്ടു നടക്കുന്നത്? ഞാൻ പറയുന്നതിൽ സംശയമുണ്ടെങ്കിൽ ഹേ അസുരശ്രേഷ്ഠ ! നിന്റെ ശിരസ്സിൽ എന്താണ് വിരൽ വെച്ച് നോക്കാത്തത് ? എന്നിങ്ങിനെ നിന്തിരുവടിയുടെ വാക്കുകേട്ട് മൂഢനായിത്തീർന്ന അവൻ അവന്റെ തലയിൽതന്നെ കൈവെച്ചുനോക്കിയവനായി വെട്ടിമുറിച്ച മരംപോലെ മറിഞ്ഞുവീണു: ഇങ്ങിനെയാണല്ലോ മറ്റുള്ള ദേവന്മാരെ ഭജിക്കുന്നവരുടെ ഗതി ! എന്നല്ല, ശിവനുംകൂടി നിന്തിരുവടിതന്നെയാണ് ആലംബനമായിരിക്കുന്നത്. വൃത്തം. 5,6, സ്രഗ്ദ്ധര.

ഭൃഗും കില സരസ്വതീ

നികടവാസിനസ്താപസാഃ

ത്രിമൂർത്തിഷു സമാദിശ

ന്നധികസത്ത്വതാം വേദിതും

അയം പുനരനാദരാ

ദുദിതരുദ്ധരോഷേ വിധൗ

ഹരോ/പി ച ജിഹിംസിഷൗ

ഗിരിജയ ധൃതേ, ത്വാമഗാത് ॥ 7 ॥

സരസ്വതീനദീതീരപ്രദേശങ്ങളിൽ പാർത്തുവരുന്നവരായ മഹർഷിമാർ ബ്രഹ്മൻ , വിഷ്ണു മഹേശ്വരന്മാരായ മൂന്നു മൂർത്തികളിൽവെച്ച് സാത്വികഗുണം അധികമാർക്കാണെന്ന് അറിയുന്നതിന്നു ഭൃഗുമഹർഷിയെ പറഞ്ഞയച്ചുവത്രെ. ഈ മഹർഷിയാവട്ടെ ബഹുമാനിക്കുക എന്ന സ്വഭാവഗുണമില്ലാത്തവനാകകൊണ്ട് ബ്രഹ്മാവ് ഉണ്ടായ കോപത്തെ അടക്കി ശാന്തനായപ്പോൾ ശിവനും നിഗ്രഹിപ്പാൻ മുതിർന്നു പാർവ്വതിയാൽ തടയപ്പെടവേ, നിന്തിരുവടിയെത്തന്നെ പ്രാപിച്ചു. വൃത്തം. പൃത്ഥി.

സുപ്തം രമാങ്കഭുവി പങ്കജലോചനം ത്വാം

വിപ്രേ വിനിഘ്നതി പദേന മുദോത്ഥിതസ്ത്വം

സർവ്വം ക്ഷമസ്വ മുനിവര്യ! ഭവേത് സദാ മേ

ത്വത്പാദചിഹ്നമിഹ ഭൂഷണമിത്യാവാദീഃ ॥ 8 ॥

ലക്ഷ്മിദേവിയുടെ മടിയിൽ തലയുവെച്ച് പള്ളിക്കുറുപ്പുകൊള്ളുന്ന പങ്കജാക്ഷനായ നിന്തിരുവടിയെ ആ ബ്രാഹ്മണൻ കാൽകൊണ്ട് ചവിട്ടിയപ്പോൾ നിന്തിരുവടി സന്തോഷത്തോടുകൂടി ഉണർന്നെഴുന്നേറ്റ് "ഹേ മുനിശ്രേഷ്ഠ ! അല്ലാം ക്ഷമിച്ചാരുളേണം അങ്ങയുടെ കാൽപാട് *[12] എനിക്ക് ഈ മാറിടത്തില് എല്ലായ്പോഴും അലങ്കാരമായി ഭവിക്കട്ടെ ?" എന്നിങ്ങിനെ അരുളിചെയ്തു ഞങ്ങൾ ഭജിക്കുന്നു. വൃത്തം. വസന്തതിലകം.

നിശ്ചിത്യ തേ ച സുദൃഢം ത്വയി ബദ്ധഭാവാഃ

സാരസ്വതാ മുനിവരാ ദധിരേ വിമോക്ഷം

ത്വാമേവമച്യുത! പുനശ്ച്യുതിദോഷഹീനം

സത്ത്വോച്ചയൈകതനുമേവ വയം ഭജാമഃ ॥ 9 ॥

സരസ്വതീതീരത്താൽ പാർക്കുന്നവരായ ആ മഹർഷിമരെല്ലാവരും ആലോചിച്ചുറച്ച് നിന്തിരുവടിയിൽ ഏറ്റവും ദൃഢമായ ഭക്തിയോടുകൂടിയവരായി മോക്ഷംപ്രാപിച്ചു. ഹേ അച്യുത! ഇപ്രകാരം പുനാവർത്തിദോഷമില്ലാത്തവനും ശുദ്ധസത്വസ്വരൂപിയായ നിന്തിരുവടിയെത്തന്നെ ഞങ്ങൾ ഭജിക്കുന്നു. - വൃത്തം വസന്തതിലകം.

ജഗത്സൃഷ്ട്യാദൗ ത്വാം നിഗമനിവഹൈർവന്ദിഭിരവ

സ്തുതം വിഷ്ണോ ! സച്ചിത്പരമരസ നിർദ്വൈത വപുഷം

പരാത്മാനം ഭൂമാൻ ! പശുപ വനിത ഭാഗ്യ നിവഹം

പരിതാപശ്രാന്ത്യൈ പവനപുരവാസിൻ ! പരിഭജേ ॥ 10 ॥

---

[12] ഇതാണ് ശ്രീവത്സം എന്ന് പറയപ്പെടുന്നത്

ഭഗവാനേ! ഐശ്വര്യങ്ങൾക്കെല്ലാം ആധാരഭൂതനായിരിക്കുന്ന ദേവ! ഗുരുവായുപുരേശ! പ്രപഞ്ചസൃഷ്ടിയുടെ ആരംഭത്തിൽ സ്തുതിപാഠകന്മാരാലെന്നതുപോലെ വേദസമൂഹങ്ങളാല് സ്തുതിക്കപ്പെട്ടവനും (സത്ത്, ചിത്ത്, ആനന്ദം എന്നീ ഗുണങ്ങൾക്കു അഭിന്നമായ) സച്ചിദാനന്ദസ്വരൂപനും പരമാത്മസ്വരൂപിയും ഇടയപ്പെൺകൊടികളുടെ ഭാഗ്യാതിരേകത്തിന്റെ മൂർത്തികരണവുമായിരിക്കുന്ന നിന്തിരുവടിയെ സകല താപങ്ങളുടേയും ശമനത്തിന്നായ്ക്കൊണ്ട് സർവ്വാത്മനാ ഭജിച്ചുകൊള്ളുന്നു.

**വൃകാസുരവധവർണ്ണനം എന്ന എൺപത്തൊമ്പതാംദശകം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 921**
**വൃത്തം. ശിംഖരിണി.**

Dasakam 90 - ആഗമാദീനം പരമതാത് പർയ്യനിരുപണവർണ്ണനം.

വൃക ഭൃഗുമുനി മോഹിന്യംബരീഷാദി വൃത്തേഷ്വ

അയി തവ ഹി മഹത്ത്വം സർവ്വശർവ്വാദിജൈത്രം

സ്ഥിതമിഹ പരമാത്മൻ ! നിഷ്കളാർവ്വാഗഭിന്നം

കിമപി യദവഭാതം തദ്ധി രൂപം തവൈവ ॥ 1 ॥

ഹേ പരമാത്മസ്വരൂപിയായുള്ളോവോ! വൃകസുരൻ, ഭൃഗുമഹർഷി, മോഹിനി, അംബരീഷന് മുതലായവരുടെ ചരിത്രങ്ങളിൽ നിന്തിരുവടിയുടെ മാഹാത്മ്യം ശിവന് മുതലായ ദേവന്മാരെല്ലാവരേയും ജയിക്കുക എന്നുള്ളതിലാണെന്നു ഇവിടെ തീർച്ചപ്പെട്ടുകഴിഞ്ഞു ! നിഷ്കളമായും സകളമായുമിരിക്കുന്നതിൽനിന്നു വേർപെടാത്തതും അനിർവ്വചനീയവുമായി യാതൊന്ന് പ്രകാശിച്ചുകൊണ്ടിരിക്കുന്നവോ ആ രൂപവും നിന്തിരുവടിയുടേതുതന്നെയാണല്ലൊ ! - വൃത്തം. - മാലിനി.

മൂർത്തിത്രയേശ്വര സദശിവ പഞ്ചകം യത്

പ്രാഹുഃ പരാത്മവപുരേവ സദാശിവോƒസ്മിൻ

തത്രേശ്വരസ്തു സ വികുണ്ഠപദസ്ത്വമേവ

ത്രിത്വം പുനർഭജസി സത്യപദേ ത്രിഭാഗേ ॥ 2 ॥

ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരന്മാരെന്ന മൂന്നു മൂർത്തികളും, ഈശ്വരൻ, സദാശിവൻ എന്നിങ്ങിനെയുള്ള അഞ്ചു തത്വങ്ങളാണെന്നു യാതൊന്നിനെയാണൊ പറയുന്നതു, ഇക്കാർയ്യത്തില് സദാശിവൻ എന്ന അഞ്ചാമത്തെ തത്ത്വം വൈകുണ്ഠവാസിയായ ആ നിന്തിരുവടിതന്നെയാകുന്നു. അത്രയുമല്ല, നിന്തിരുവടിതന്നെയാണ് മൂന്നു ഭാഗങ്ങളോടുകൂടിയ സത്യലോകത്തിൽ മൂന്നു മൂർത്തികളുടെ ഭാവത്തിൽ വർത്തിക്കുന്നതു.

തത്രാപി സാത്ത്വികതനും തവ വിഷ്ണുമാഹുഃ

**ധാതാ തു സത്ത്വവിരളോ രജസൈവ പൂർണ്ണഃ**

**സത്ത്വോത്കടത്വമപി ചാസ്തി തമോവികാര**

**ചേഷ്ടാദികം ച തവ ശങ്കരനാമ്നി മൂർത്തൗ ॥ 3 ॥**

ആ ഭാവത്തിൽ നിന്തിരുവടിയുടെ ശുദ്ധസത്വസ്വരൂപത്തെ വിഷ്ണുവെന്നു പറയുന്നു; ബ്രഹ്മാവാകട്ടെ സത്ത്വഗുണം കുറഞ്ഞ് രജോഗുണംകൊണ്ടുതന്നെ നിറഞ്ഞവനാകുന്നു; നിന്തിരുവടിയുടെ ശിവനെന്നു പറയപ്പെടുന്ന മൂർത്തിയിൽ വർദ്ധിച്ച സത്ത്വഗുണവും തമോഗുണത്തിന്റെ ചേഷ്ട മുതലായവയും ഉണ്ട്.

**തം ച ത്രിമൂർത്ത്യതിഗതം പരപൂരുഷം ത്വാം**

**ശർവ്വാത്മനാപി ഖലു സർവ്വമയത്വഹേതോഃ**

**ശംസന്ത്യുപാസനവിധൗ, തദപി സ്വതസ്തു**

**ത്വദ്രൂപമിത്യതിദൃഢം ബഹു നഃ പ്രമാണം ॥ 4 ॥**

മൂന്നു മൂർത്തികളുടെ സ്വരൂപങ്ങൾക്കും ഉപരിയായി പരമാത്മസ്വരൂപിയായിരിക്കുന്ന അപ്രകാരമിരിക്കുന്ന നിന്തിരുവടിയേയും സർവ്വ സ്വരൂപനായിരിക്കകൊണ്ട് ശിവസ്വരൂപമായിട്ടും ഉപാസനാവിധിയിൽ പറയുന്നുണ്ടല്ലോ! അങ്ങിനെയാണെങ്കിലും വാസ്തവമാലോചിക്കുമ്പോൾ അതു നിന്തിരുവടിയുടെ സ്വരൂപംതന്നെയാണെന്ന് ഞങ്ങൾക്കു ബലമേറിയ വളരെ പ്രമാണം ഉണ്ട്.

**ശ്രീശങ്കരോപി ഭഗവാൻ സകലേഷു താവ**

**ത്ത്വാമേവ മാനയതി യോ ന ഹി പക്ഷപാതീ**

**ത്വന്നിഷ്ഠമേവ സ ഹി നാമസഹസ്രികാദി**

**വ്യാഖ്യാത്ഭവത് സ്തുതിപരശ്ച ഗതിം ഗതാന്തേ ॥ 5 ॥**

ഭഗവത്പാദരായ ശ്രീശങ്കരാചാർയ്യരും എല്ലാ മൂർത്തികളിലുംവെച്ച് നിന്തിരുവടിയെത്തന്നെയാണ് ഉപാസനാമൂർത്തിയായി ആദരിക്കുന്നത്. അദ്ദേഹം

ഭേദബുദ്ധിയുള്ളവനല്ലെന്ന് പ്രസിദ്ധവുമാണല്ലോ ! അദ്ദേഹമാവട്ടെ സഹസ്രനാമം മുതലായവയെ ഭവത്പരമായിട്ടുതന്നെയാണ് വ്യാഖ്യാനിച്ചിരിക്കുന്നത്. അവസാനസമയത്തിലും അങ്ങയെ സ്തുതിച്ചുകൊണ്ടുതന്നെയാണ് സായുജ്യത്തെ പ്രാപിച്ചിരിക്കുന്നതും.

മൂർത്തിത്രയാതിഗമുവാച ച മന്ത്രശാസ്ത്ര

സ്യാദൗ കളായസുഷമം സകലേശ്വരം ത്വാം

ധ്യാനഞ്ച നിഷ്കളമസൗ പ്രണവേ ഖലൂക്ത്വാ

ത്വാമേവ തത്ര സകളം നിജഗാദ നാന്യം. ll 6 ll

എന്നുമാത്രമല്ല, ഈ ആചാർയ്യസ്വാമികള് മന്ത്രശാസ്ത്രത്തിന്റെ ആരംഭത്തിൽ മൂന്നു മൂർത്തികൾക്കും ഉപരിയായി എല്ലാറ്റിനും ഈശ്വരനായ നിന്തിരുവടിയെ കായാമ്പൂവിന്റെ ശോഭാവിശേഷത്തോടുകൂടിയവനായിട്ട് കല്പിച്ചിരിക്കുന്നു. പ്രണവത്തിലാകട്ടെ, നിർഗുണബ്രഹ്മധ്യാനത്തെ ഊന്നിപ്പറഞ്ഞിട്ട് അതിൽ സകളമൂർത്തിയായ നിന്തിരുവടിയെത്തന്നെയാണ് വിവരിച്ചിട്ടുത്; വേറെ ഒരു മൂർത്തികളെയുമല്ല. വൃത്തം. വസന്തതിലകം.

സമസ്തസാരേ ച പുരാണസംഗ്രഹേ

വിസംശയം ത്വന്മഹിമൈവ വർണ്ണ്യതേ

ത്രിമൂർത്തിയുക്സ്ത്യപദത്രിഭാഗതഃ

പരം പദം തേ കഥിതം ന ശൂലിനഃ ll 7 ll

ഇതിഹാസപുരാണാദികളുടെ സംഗ്രഹമായ "പുരാണസംഗ്രഹം" എന്ന ഗ്രന്ഥത്തിലും അല്പംപോലും സംശയത്തിന്നിടയില്ലാത്തവിധം നിന്തിരുവടിയുടെ മാഹാത്മ്യംതന്നെയാണ് വർണ്ണിക്കപ്പെടുന്നതു. ത്രിമൂർത്തികളോടുകൂടിയ സത്യലോകത്തിലുള്ള ബ്രഹ്മ, വിഷ്ണു, ശിവപദങ്ങൾക്കും മേലെയായി നിന്തിരുവടിയുടെ സ്ഥാനമായ വൈകുണ്ഠം പറയപ്പെട്ടിരിക്കുന്നു. ശിവന്നു വേറൊരു സ്ഥാനമുണ്ടെന്നു പറയുന്നതുമില്ല. വൃത്തം. വംശസ്ഥം.

യദ്ബ്രഹ്മകല്പ ഇഹ ഭാഗവതദ്വിതീയ

സ്കന്ധോദിതം വപുരനാവൃതമീശ ധാത്രേ

തസ്യൈവ നാമ ഹരിശർവമുഖം ജഗാദ

ശ്രീമാധവശ്ശിവപരോപി പുരാണസാരേ ॥ 8 ॥

ഈ ബ്രാഹ്മകല്പത്തിൽ ഹേ ഭഗവാനേ! ബ്രഹ്മാവിന്നു പ്രത്യക്ഷത്തിൽ കാണിച്ചുകൊടുത്തതും ശ്രീമൽഭാഗവതത്തില് രണ്ടാംസ്കന്ധത്തില് പറയപ്പെട്ടതും യാതൊരുസ്വരൂപമാണൊ അതിന്നുതന്നെയാണ് വിഷ്ണു, ശിവൻ എന്നീ പേരുകളെ ശിവഭക്തനാണെങ്കിലും ശ്രീ മാധവാചാർയ്യര് "പുരാണസാരം" എന്ന വിശിഷ്ടഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതു.

യേ സ്വപ്രകൃത്യനുഗുണാ ഗിരിശം ഭജന്തേ

തേഷാം ഫലം ഹി ദൃഢയൈവ തദീയഭക്ത്യാ

വ്യാസോ ഹി തേന കൃതവാനധികാരിഹേതോ:

സ്കന്ദാദികേഷ്വം തവ ഹാനിവചോർത്ഥവാദൈഃ ॥ 9 ॥

യാതൊരുത്തർ അവനവന്റെ വാസനക്ക് അനുയോജിച്ചവിധം ശിവനെ ഭജിക്കുന്നുവോ അവർക്കാകട്ടെ ഉറച്ചതായ ആ ശിവഭക്തികൊണ്ടുമാത്രമേ ഫലം സിദ്ധിക്കുകയുള്ളു; അതുകൊണ്ടുതന്നെയാണ് വേദവ്യാസൻതന്നെ സ്കാന്ദംമുതലായ പുരാണങ്ങളിൽ ആ അധികാരികൾക്കുവേണ്ടി കേവലം അർത്ഥവാദങ്ങളെകൊണ്ട് നിന്തിരുവടിക്കു അപകർഷം ഉണ്ടാകത്തക്ക വാക്യങ്ങളെ ചെയ്തിരിക്കുന്നതു.

ഭൂതാർത്ഥകീർത്തിരനുവാദവിരുദ്ധവാദൗ

ത്രോധാർത്ഥവാദഗതയഃ ഖലു രോചനാർത്ഥാഃ

സ്കാന്ദാദികേഷു ബഹവോത്ര വിരുദ്ധവാദാ

സ്ത്വത്താമസത്വപരിഭൂത്യുപശിക്ഷണാദ്യാഃ ।10॥

പ്രകൃത്യാതന്നെയുള്ള ഗുണത്തെ പുകഴ്ത്തിപറയുക, ഇല്ലാത്തതാണെങ്കിലും വിരോധമില്ലാത്തവിധത്തിലുള്ള ഗുണത്തെ പറയുക, ഒരിക്കലും ഉണ്ടാവാനിടയില്ലാത്ത ഗുണത്തെ കല്പിച്ചുപറയുക എന്നിങ്ങിനെ അർത്ഥവാദത്തിന്റെ സ്വരൂപം മൂന്നുപ്രകാരത്തിലാകുന്നു; അവ രുചിയെ ജനിപ്പിക്കുന്നതിന്നുവേണ്ടിമാത്രം ഉള്ളവയാകുന്നു; ഇവിടെ സ്കാന്ദം മുതലായ പുരാണങ്ങളിൽ അങ്ങയുടെ താമസപ്രകൃതി, തോൽമ, മുതലായവയെ പ്രകാശിപ്പിക്കുന്ന വിരുദ്ധമായ വചനങ്ങൾ വളരെയേറെയുണ്ട്.

**യത്കിഞ്ചിദപ്യവിദുഷാപി വിഭോ മയോക്തം**

**തന്മന്ത്രശാസ്ത്രവചനാദ്യഭിദൃഷ്ടമേവ**

**വ്യാസോക്തിസാരമയഭാഗവതോപതഗീത**

**ക്ലേശാൻ വിധൂയ കുരു ഭക്തിഭരം പരാത്മന് || 11 ||**

ഹേ പ്രഭോ! അറിവില്ലാത്തവനാണെങ്കിലും എന്നാൽ എന്തെല്ലാമോ ചിലത് പറയപ്പെട്ടുവെങ്കിലും അത് മന്ത്രശാസ്ത്രത്തിൽനിന്ന് സ്പഷ്ടമായി അറിയപ്പെട്ടുതന്നെയാണ്. വേദവ്യാസമഹർഷിയുടെ പുരാണങ്ങളിൽവെച്ച് ശ്രേഷ്ഠമായ ഭാഗവതംകൊണ്ട് കീർത്തിക്കപ്പെട്ട മഹിമാതിശാത്തോടുകൂടിയ പരമാത്മസ്വരൂപിൻ! ദുഃഖങ്ങളെ നീക്കംചെയ്ത് വർദ്ധിച്ച ഭക്തിയെ നൽകിയനുഗ്രഹിക്കേണമേ !

**ആഗമാദീനാം പരമതാത് പര്യുനിരൂപണവർണ്ണനം എന്ന രോണ്ണൂറാം ദശകം സമാപ്തം.**
**ദശമസ്കന്ധം സമാപ്തം.**
**ആദിതഃ ശ്ലോകാഃ 934**
**വൃത്തം. വസന്തതിലകം.**

dasakam 91 - ഭക്തിസ്വരൂപവർണ്ണനം

**ശ്രീകൃഷ്ണ ! ത്വത്പദോപസനമഭയതമം**

**ബദ്ധമിഥ്യാർത്ഥദൃഷ്ടേഃ**

**മർത്ത്യസ്യാർത്തസ്യ മന്യേ വ്യപസരതി ഭയം**

**യേന സർവ്വാത്മനൈവ**

**യത്താവത് ത്വത്പ്രണിതാനിഹ ഭജനവിധീൻ**

**ആസ്ഥിതോ മോഹമാർഗ്ഗേ**

**ധാവന്നപ്യാവൃതാക്ഷഃ സ്ഖലതി ന കുഹചിത്**

**ദേവദേവാഖിലാത്മന് ! || 1 ||**

ഹേ കൃഷ്ണ ! അനിത്യങ്ങളായ ശരീരം മുതലായ പ്രപഞ്ചങ്ങളിൽ ബന്ധിക്കപ്പെട്ട ബുദ്ധിയോടുകൂടിയവനും ശോകമോഹങ്ങളാൽ പീഡിക്കപ്പെട്ടവനുമായ മനുഷ്യന്നു നിന്തിരുവടിയുടെ തൃപ്പാദഭജനംതന്നെയാണ് അഭയം നല്കുന്നതെന്ന് ഞാൻ നല്ലവണ്ണം മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. യാതൊരു ആ ഭജനംകൊണ്ട് ജനനമരണദുഃഖരൂപത്തിലുള്ള സംസാരഭയംകൂടി നിശ്ശേഷം നീങ്ങിപ്പോകുന്നു. ഹേ ദേവേശ ! പ്രപഞ്ചസ്വരൂപിൻ ! യാതൊന്നുകൊണ്ട് നിന്തിരുവടിയെ ഉപാസിക്കുന്ന വിഷയത്തിൽ നിന്തിരുവടിയാൽ ഉപദേശിക്കപ്പെട്ട ഭജനമാർഗ്ഗങ്ങളെ ആശ്രയിക്കുന്നവൻ അജ്ഞാനമാർഗ്ഗത്തില് കണ്ണുമടച്ച് ഓടുന്നുവെങ്കിൽ ഒരിടത്തും ഇടറിവീഴുന്നതേയില്ല.

**ഭ്രമൻ ! കായേന വാചാ മുഹുരപി മനസാ**

**ത്വദ്ബലപ്രേരിതാത്മാ**

**യദ്യത് കുർവ്വേ, സമസ്തം തദിഹ പരതരേ**

ത്വയ്യുസാവർപ്പയാമി

ജാത്യാപീഹ ശ്വപാകസ്ത്വയി നിഹിതമനഃ

കർമ്മവാഗിന്ദ്രിയാർത്ഥ

പ്രാണോ വിശ്വം പുനീതേ, ന തു വിമുഖമനാഃ

ത്വത്പദാദ്വിപ്രവര്യഃ ॥ 2 ॥

ഹേ സർവ്വേശ്വര! നിന്തിരുവടിയുടെ വാസനരൂപത്തിലുള്ള ശക്തിയാൽ പ്രേരിപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ട് ഇവിടെ ശരീരംകൊണ്ടോ, വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ അടിക്കടി എന്തെന്തു ചെയ്യുന്നുവോ അതെല്ലാം പരമാത്മാവായിരിക്കുന്ന നിന്തിരുവടിയിൽ സമർപ്പിച്ചുകൊള്ളുന്നു. ഈ ലോകത്തിൽ ജാതികൊണ്ട് ചണ്ഡാലനായിരുന്നാലും നിന്തിരുവടിയിൽ സമർപ്പിക്കപ്പെട്ട മനസ്സ്, പ്രവൃത്തി, വാക്ക്, ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ, പ്രാണങ്ങൾ എന്നിവയോടുകൂടിയവനാവട്ടെ ബ്രാഹ്മണശ്രേഷ്ഠനായിരുന്നാലും പരിശുദ്ധനാകുന്നില്ല.

ഭീതിർനാമ ദ്വിതീയാത് ഭവതി, നനു മനഃ

കല്പിതം ച ദ്വിതീയം

തേനൈക്യാഭ്യാസശീലോ ഹൃദയമിഹ യഥാ

ശക്തി ബുദ്ധ്യാ നിരുന്ധ്യാം

മായാവിദ്ധേ തു തസ്മിൻ ഹൃദയമിഹ യഥാ

ഭാതി, മായാധിനാഥം

തം ത്വാം ഭക്ത്യാ മഹത്യ സതതമനുഭജൻ

ഈശ ! ഭീതിം വിജഹ്യാം. ॥ 3 ॥

ഭയമെന്നതു രണ്ടാമതൊരുവസ്തുവിൽനിന്നാണല്ലൊ ഉണ്ടാകുന്നത്. എന്നൽ ആ രണ്ടാമത്തെ വസ്തുവാകട്ടെ മനസ്സുകൊണ്ടുള്ള സങ്കല്പം മാത്രമാകുന്നു. അതുകൊണ്ട് ഇതിൽ കാർയ്യം കാരണവും ഒന്നുതന്നെയാണ് വിചാരിച്ചുകൊണ്ടിരിക്കുകയാകുന്ന സ്വഭാവത്തോട്ടുകൂടിയവനായി മനസ്സിനെ സാധിക്കുവുന്നേടത്തോളം ബുദ്ധികൊണ്ട് നിരോധിച്ചുനിർത്താം. എന്നിട്ടും ആ മനസ്സ് മായക്കധീനമായിത്തീരുകയാണെങ്കിൽ പിന്നീട് മുൻപോലെ അദ്വൈതബുദ്ധി പ്രകാശിക്കുകയില്ല. ഹേ ഭഗവാനെ! മായക്കധീശ്വരനായ അപ്രകാരമുള്ള നിന്തിരുവടിയെ വർദ്ധിച്ച ഭക്തിയോടുകൂടി ഇടവിടാതെ ഭജിച്ചുകൊണ്ട് ഭയത്തെ ഇല്ലാതാക്കിക്കൊള്ളാം.

ഭക്തേരുത്പത്തിവൃദ്ധീ തവ ചരണജുഷാം

സംഗമേനൈവ പുംസാം

ആസാദ്യേ പുണ്യാഭാജാം, ശ്രിയ ഇവ ജഗതി

ശ്രീമതാം സംഗമേന

തത്സംഗോ ദേവ ! ഭൂയാത് മമ ഖലു സതതം

തന്മുഖാദുന്മിഷദ്ഭിഃ

ത്വന്മാഹാത്മ്യപ്രകാരൈഃ ഭവതി ച സുദൃഢാ

ഭക്തിരുദ്ധൃതപാപാ ॥ 4 ॥

ലോകത്തിൽ ഐശ്വർയ്യമുള്ളവരുടെ ആശ്രയംകൊണ്ട് ധനമെന്നതുപോലെ നിന്തിരുവടിയുടെ പദഭജനം ചെയ്യുന്നവരുടെ സഹവാസംകൊണ്ടുമാത്രമെ പുണ്യവാന്മാരായ ആളുകൾക്കു ഭക്തിയുടെ ഉൽപത്തിയും വൃദ്ധിയും സംഭവിക്കുന്നുള്ളു ; ഭഗവാനേ! എനിക്ക് ഭക്തന്മാരോടു സമ്പർക്കം സംഭവിക്കേണമേ ! ഭക്തന്മാരുടെ മുഖത്തിൽനിന്ന് ഇടവിടാതെ പൊഴിഞ്ഞുകൊണ്ടിരിക്കുന്ന നിന്തിരുവടിയുടെ മാഹാത്മ്യവിശേഷങ്ങളെക്കൊണ്ട് പാപം നശിപ്പിക്കുന്നതായ ഭക്തി നിന്തിരുവടിയില് ഉറച്ചതായും ഭവിക്കേണമേ.

ശ്രേയോമാർഗ്ഗേഷു ഭക്താവധികബഹുമതിര് ജന്മകർമ്മാണി ഭൂയോ

ഗായൻ , ക്ഷേമാണി നാമാന്യപി, തദുഭയതഃ

പ്രദ്രുതം പ്രദ്രുതാത്മാ

ഉദ്യാദ്ധാസഃ കദാചിത്, കുഹചിദപി രുദൻ

ക്വാപി ഗർജ്ജന് പ്രഗായന്

ഉന്മാദീവ പ്രനൃത്യൻ , അയി! കുരു കരുണാം

ലോകബാഹ്യശ്ചരേയം. || 5 ||

അഭ്യുദ്യത്തിനുള്ള മാർഗ്ഗങ്ങളിൽവെച്ച് ഭക്തിമാർഗ്ഗത്തിൽ ഏറ്റവും ശ്രദ്ധയോടുകൂടിയവനായിട്ട് ക്ഷേമകരങ്ങളായ അങ്ങയുടെ അവതാരങ്ങളേയും ലീലാവിലാസങ്ങളേയും തിരുനാമങ്ങളേയും വീണ്ടും വീണ്ടും കീർത്തിക്കുന്നവനായി ആ രണ്ടുവിധ കീർത്തനങ്ങൾക്കൊണ്ട് അതിവേഗത്തിൽ മനസ്സിനുണ്ടാവുന്ന ആർദ്രതയോടുകൂടിയവനായി ചിലപ്പോൾ ഉറക്കെ ചിരിച്ചുകൊണ്ടും ചിലസമയം കരയുന്നവനായും മറ്റു ചിലപ്പോൾ അട്ടഹാസം ചെയ്യുന്നവനായും ഗാനം ചെയ്തുകൊണ്ടും ഉന്മാദം പിടിപെട്ടവനെന്നപോലെ നൃത്തം ചെയ്യുന്നവനായിട്ടും ലോകത്തിൽനിന്നു ബഹിഷ്കരിക്കപ്പെട്ടവനായി സഞ്ചരിക്കുമാറാകേണമേ ! ഹേ ദേവ ! നിന്തിരുവടി അതിനു കരുണചെയ്യേണമേ !

ഭൂതാന്യേതാനി ഭൂതാത്മകപി സകലം

പക്ഷിമത്സ്യാന് മൃഗാദീന്

മർത്ത്യാന് മിത്രാണി ശത്രൂനപി യമിതമതിഃ

ത്വന്മയാന്യാനമാനി

ത്വത്സേവായാം ഹി സിദ്ധ്യേത് മമ തവ കൃപയാ

ഭക്തിദർഢ്യം വിരാഗഃ

ത്വത്തത്ത്വസ്യാവബോധോƒപി ച ഭുവനപതേ !

**യതാഭേദം വിനൈവ  || 6 ||**

ഈ പഞ്ചഭൂതങ്ങളേയും പഞ്ചഭൂതാത്മകമായ സമസ്തപ്രപഞ്ചത്തേയും പക്ഷികളേയും മത്സ്യങ്ങളേയും മൃഗങ്ങൾ മുതലായവയേയും മനുഷ്യരേയും ബന്ധുക്കളേയും ശത്രുക്കളേയും ഭഗവന്മയംതന്നെയാണെന്നു മനസ്സിലുറപ്പിച്ചുകൊണ്ട് ഞാന് നമസ്കരിക്കുന്നു; ഹേ ലോകനാഥ! യാതൊന്നുകൊണ്ട് അങ്ങയുടെ ഭജനത്തിൽ അങ്ങയുടെ കാരുണ്യംകൊണ്ട് ഭക്തിക്കു ദൃഢതയും വിഷയങ്ങളിൽ വൈരാഗ്യവും ഭഗവത്തത്വത്തിന്റെ അപരോക്ഷജ്ഞാനവും വേറെ പ്രയത്നമൊന്നുംകൂടാതെതന്നെ എനിക്ക് കൈവരുന്നതാണ്.

**നോ മുഹ്യൻ ക്ഷൗത്തൃഡാദ്യൈഃ ഭവസരണിഭവൈഃ ത്വന്നിലീനാശയത്വാത്**

**ചിന്താസാതത്യശാലീ നിമഷലവമപി ത്വത്പദാദപ്രകമ്പഃ**

**ഇഷ്ടാനിഷ്ടേഷു തുഷ്ടിവ്യസന വിരഹിതോ**

**മായിതത്വാവബോധാത്**

**ജ്യോത്സ്നാഭിസ്ത്വന്നഖേന്ദോഃ അധിക ശിശിരിതേ നാത്മനാ സഞ്ചരേയം. || 7 ||**

നിന്തിരുവടിയിൽ ലയിച്ച മനസ്സോടുകൂടിയിരിക്കുന്നതുകൊണ്ട് സംസാര മാർഗ്ഗത്തില് ഉണ്ടാവുന്നവയായ വിശപ്പ്, ദാഹം മുതലായവയാൽ മോഹത്തെ പ്രാപിക്കാത്തവനായി എപ്പോഴും നിന്തിരുവടിയെതന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവനായി അല്പസമയത്തേക്കുപോലും അവിടുത്തെ തൃപ്പാദത്തിൽനിന്നു ചലിക്കാത്തവനായി ഇഷ്ടത്തിലും അനിഷ്ടത്തിലും യാഗകാർയ്യങ്ങളാണെന്നു ബോധംകൊണ്ട് സന്തോഷമോ സന്താപമോ ഇല്ലാത്തവനായി നിന്തിരുവടിയുടെ നഖമാകുന്ന ചന്ദ്രന്റെ കുളിർനിലാവുകളാൽ ഏറ്റവും കുളുർമയോടുകൂടിയ മനസ്സോടുകൂടിയവനായി സഞ്ചരിക്കുമാറാകേണം.

**ഭൂതേഷ്വേഷു ത്വദൈക്യസ്മൃതി സമധിഗതൗ**

നാധികാരോ$\mathcal{f}$ധുനാ ചേത്

ത്വത്പ്രേമ, ത്വല്ക്കമൈത്രി, ജഡമതിഷു കൃപാ

ദ്വിട്സു ഭൂയാദുപേക്ഷാ

അർച്ചായാം വാ സമർച്ചാകുതുക, മുരുതര

ശ്രദ്ധയാ വർദ്ധതാം മേ

ത്വത്സംസേവി തഥാ$\mathcal{f}$പി ദ്രുതമുപലഭതേ

ഭക്തലോകോത്തമത്വം || 8 ||

ഈ ജീവജാലങ്ങളിൽ നിന്തിരുവടിയോടുള്ള ഐക്യത്തിന്റെ സ്മരണയുണ്ടാകുന്നതിന്നു കഴിവു ഇപ്പോൾ ഇല്ലാതിരിക്കുന്നപക്ഷം നിന്തിരുവടിയുടെ ഭക്തന്മാരിൽ സ്നേഹവും മൂഢബുദ്ധികളിൽ കാരുണ്യവും വിരോധികളില് വൈരമില്ലായ്മയും സംഭവിക്കേണമേ. അല്ലെങ്കിൽ പ്രതിമകളിൽ പൂജിക്കുവാനുള്ള ഉത്സാഹം ഏറ്റവും ശ്രദ്ധയോടു കൂടിയതായി എനിക്ക് വർദ്ധിച്ചുവരേണം.! അങ്ങിനെയെങ്കിലും അങ്ങയെ ഭജിക്കുന്നവൻ ഭക്തന്മാരിൽവെച്ച് ഏറ്റവും ശ്രേഷ്ഠനെന്ന അവസ്ഥയെ വളരെ വേഗത്തിൽ പ്രാപിക്കുന്നതാണ്.

ആവൃത്യ ത്വത്സ്വരൂപം ക്ഷിതി ജലമരുദാ

ദ്യാത്മനാ വിക്ഷിപന്തീ

ജീവാൻ ഭൂയിഷ്ഠകർമ്മവലി വിവശഗതീന്

ദുഃഖജാലേ ക്ഷിപന്തി

ത്വന്മായാ മാ$\mathcal{f}$ഭിഭൂന്മാം അയി ഭുവനപതേ

കല്പതേ തത്പ്രശാന്ത്യൈ

ത്വത് പാദേ ഭക്തിരേവേത്യവദദയി വിഭോ !

### സിദ്ധയോഗി പ്രബുദ്ധഃ || 9 ||

ഹേ ജഗദീശ്വര! നിന്തിരുവടിയുടെ സ്വരൂപത്തെ മറച്ചുകൊണ്ട് ഭൂമി, ജലം,വായു മുതലായ സ്വരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്നതും അനേകം കർമ്മസമൂഹങ്ങളാൽ അസ്വതന്ത്രരായിരിക്കുന്ന (കർമ്മഫലത്തിന്നടിമപ്പെട്ടവരയിരിക്കുന്ന) ജീവന്മാരെ സംസാരദുഃഖത്തിൽ പിടിച്ചുതള്ളുന്നതുമായ നിന്തിരുവടിയുടെ മായ എന്നെ ബാധിക്കാരിതിക്കേണമേ ! ഹേ ഭഗവാനേ ! ആ മായയെ ശമിപ്പിക്കുന്നതിന്നു നിന്തിരുവടിയുടെ തൃപ്പാദത്തിലുള്ള ഭക്തിക്ക് മാത്രമെ സാധ്യമാവുകയുള്ളു; എന്നിങ്ങിനെ ജ്ഞാനോദയം വന്ന യോഗിവര്യൻ അരുളിചെയ്തിരിക്കുന്നു.

**ദുഃഖാന്യാലോക്യ ജന്തുഷ്വലമുദിത വിവേകോ<sup></sup>ഽഹം ആചാര്യവര്യാത്**

**ലബ്ധ്വാ ത്വദ്രൂപതത്ത്വം ഗുണചരിത കഥാ ദ്യുദ്ഭവദ്ഭക്തിഭൂമാ**

**മായാമേനം തരിത്വാ പരമസുഖമയേ ത്വത്പദേ മോദിതാഹേ**

**തസ്യായാം പൂർവ്വരംഗഃ, പവനപുരപതേ! നാശയാശേഷരോഗാന് ||10||**

ഞാൻ പ്രാണികളിൽ വ്യസനങ്ങളെ കണ്ടിട്ട് നല്ലവണ്ണം വിവേകമുണ്ടായി ശ്രേഷ്ഠനായ ആചാര്യനിൽനിന്ന് നിന്തിരുവടിയുടെ യാഥാർത്ഥമായ രൂപത്തെ മനസ്സിലാക്കി ഗുണങ്ങളേയും അവതാരവിഷയങ്ങളേയും സംബന്ധിച്ച കീർത്തനം മുതലായവയാൽ ഉണ്ടായ ഭക്ത്യാതിശയത്തോടുകൂടിയവനായി ഈ മായയെ കടന്നു പരമാനന്ദരൂപമായ നിന്തിരുവടിയുടെ തൃപ്പാദത്തിൽ സന്തോഷത്തോടു കൂടിയവനായിരിക്കട്ടെ; അതിന്നു ഈ മായയെ ജയിക്കുക എന്നുള്ളതാണ് ആദ്യമായി സാധിക്കേണ്ടതായിരിക്കുന്നത്. ഗുരുവായൂപുരേശ! രോഗങ്ങളെയെല്ലാം നശിപ്പിക്കേണമേ !

ഭക്തിസ്വരൂപവർണ്ണനം എന്ന തൊണ്ണൂറ്റൊന്നാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 944
വൃത്തം : - സ്രഗ്ദ്ധരാ.

Dasakam 92 - കർമ്മമിശ്രഭക്തിസ്വരൂപവർണ്ണനം

**വേദൈഃസർവ്വാണി കർമ്മാണ്യഫലപരതയാ**

**വർണ്ണിതാനീതി ബുദ്ധ്വാ**

**താനി ത്വയ്യർപ്പിതാന്യേവ ഹി സമനുചരന്**

**യാനി നൈഷ്ക്കർമ്മ്യമീശ !**

**മാ ഭൂദ്വേദൈർ നിഷിദ്ധേ കുഹചിദപി മനഃ**

**കർമ്മവാചാം പ്രവൃത്തിഃ**

**ദുർവ്വർജ്ജം ചേദവാപ്തം, തദപി ഖലു ഭവ**

**ത്യർപ്പയേ ചിത്പ്രകാശേ .. || 1 ||**

ഈശ്വര! വേദങ്ങളാൽ കർമ്മങ്ങളിൽ ഫലാപേക്ഷയോടുകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യേണ്ടതാണെന്നാണ് വർണ്ണിക്കപ്പെട്ടിരിക്കുന്നത് എന്ന് മനസ്സിലാക്കി ആ കർമ്മങ്ങളെ നിന്തിരുവടിയിൽ സമർപ്പിച്ചു കൊണ്ടുതന്നെ ആചരിക്കുന്നവനായിട്ട് കർമ്മനിവൃത്തിസാധ്യമായ ജ്ഞാനത്തെ പ്രാപിച്ചുകൊള്ളാം. വേദങ്ങളാൽ നിഷേധിക്കപ്പെട്ടിരിക്കുന്ന ഒരു കർമ്മത്തിലും മനസ്സിനും കർമ്മത്തിനും വാക്കിനും വ്യാപാരമുണ്ടാവരുതേ! ഒഴിച്ചുകൂടാത്ത നിഷിദ്ധകർമ്മം വന്നുചേരുകയാണെങ്കിൽ അതിനേയും ചിത്പ്രകാശസ്വരൂപനായ നിന്തിരുവടിയിൽ സമർപ്പിക്കുകയും ചെയ്യാം.

**യസ്ത്വന്യഃ കർമ്മയോഗഃ തവ ഭജനമയസ്തത്ര**

**ചാഭീഷ്ടമൂർത്തിം**

**ഹൃദ്യാം സത്വൈകരൂപാം ദൃഷദി ഹൃദി മൃദി**

ക്വാപി വാ ഭാവയിത്വ

പുഷ്പൈർ ഗന്ധൈര് നിവേദ്യൈഃ അപി ച

വിരചിതൈഃ ശക്തിതോ, ഭക്തിപൂതൈഃ

നിത്യം വര്യാം സപര്യാം വിദധദയി വിഭോ !

ത്വത് പ്രസാദം ഭജേയം || 2 ||

മുൻപറഞ്ഞ വൈദികകർമ്മത്തിൽനിന്നു ഭിന്നവും നിന്തിരുവടിയുടെ ഉപാസനാരൂപത്തിലുള്ളതുമായ കർമ്മയോഗം യാതൊന്നോ അതിൽ മനസ്സിന്നു ആനന്ദം നല്കുന്നവളും ശുദ്ധസത്ത്വമൂർത്തിയുമായ ഇഷ്ടദേവതയെ കല്ലിലോ മണ്ണിലോ ഹൃദയത്തിലോവേറെ ഏതെങ്കിലുമൊന്നിലോ സങ്കല്പിച്ച് ശക്തിക്കനുസരിച്ചവിധം ഒരുക്കപ്പെട്ടവയും ഉത്തമമായ ഭക്തികൊണ്ടു പരിശുദ്ധങ്ങളാക്കപ്പെട്ടവയുമായ സുഗന്ധപുഷ്പങ്ങൾകൊണ്ടും ചന്ദനം മുതലായവകൊണ്ടും നിവേദ്യങ്ങൾകൊണ്ടും ദിവസേന ശ്രേഷ്ഠമായ പൂജയെ അനുഷ്ഠിക്കുന്നവനായിട്ട് ഹേ ഭഗവാനേ ! നിന്തിരുവടിയുടെ അനുഗ്രഹത്തെ ഞാൻ പ്രാപിക്കേണമേ !

സ്ത്രീശൂദ്രാഃ ത്വത്കഥാദി ശ്രവണവിരഹിതാഃ

ആസതാം, തേ ദയാർഹാഃ

ത്വത്പാദാസന്നയാതാൻ ദ്വിജകുലജനുഷോ

ഹന്ത! ശോചാമ്യശാന്താൻ

വൃത്ത്യർത്ഥം തേ യജന്തോ, ബഹുകഥിതമപി

ത്വാം അനാകർണ്ണയന്തോ

ദൃപ്താ വിദ്യാഭിജാത്യൈഃ കിമു ന വിദധതേ,

താദൃശം മാ കൃഥാ മാം || 3 ||

നിന്തിരുവടിയുടെ ചരിത്രശ്രവണം സാധിക്കാത്തവരായിരിക്കുന്ന സ്വധർമ്മാനുഷ്ഠാന നിരതന്മാരായി കുടുംബഭരണാദികളിൽ ക്ലേശിക്കുന്ന സ്ത്രീകൾ, സേവവൃത്തിയിൽ ഏർപ്പെട്ടു കഴിയുന്ന ശൂദ്രന്മാര് മുതലായവര് കരുണക്കു അർഹന്മാരാണ്. അവരുടെ കാർയ്യമിരിക്കട്ടെ, നിന്തിരുവടിയുടെ തൃപ്പാദങ്ങൾക്കടുത്തെത്തിയവരും മനോജയം വരാതെ വിഷയാസക്തിയോടുകൂടിയവരുമായ ബ്രാഹ്മണവംശത്തിൽ ജനിച്ചിരിക്കുന്നവരെക്കുറിച്ച് ഞാൻ ഏറ്റവും ദുഃഖിക്കുന്നു; അവർ ഉപജീവനത്തിന്നുവേണ്ടി മാത്രം പ്രയത്നിക്കുന്നവരായി ശ്രുതി, സ്മൃതി, പുരാണാദികളാൽ വളരെയധികം ഉപദേശിക്കപ്പെട്ടിട്ടും നിന്തിരുവടിയെ ലവലേശം ശ്രദ്ധിക്കാത്തവരായി അറിവ്, കുലമഹിമയെന്നിവയാൽ അഹങ്കരിക്കുന്നവരായി എന്തൊന്നുതന്നെ ചെയ്യുന്നില്ല! എന്നെ അങ്ങിനെയുള്ളവനാക്കിത്തീർക്കരുതേ.

പാപോഽയം കൃഷ്ണ രാമേത്യഭിലപതി നിജം

ഗൂഹിതും ദുശ്ചരിത്രം

നിർല്ലജ്ജസ്യാസ്യ വാചാ ബഹുതര

കഥനീയാനി മേ വിഘ്നിതാനി

ഭ്രാതാ മേ വന്ധ്യശീലോ ഭജതി കില സദാ

വിഷ്ണുമിത്ഥം ബുധാംസ്തേ

നിന്ദന്ത്യുച്ചൈർഹസന്തി ത്വയി നിഹിതമതീൻ

താദൃശം കാ കൃഥാ മാം || 4 ||

ഈ മഹാപാപി തന്റെ ദുർവൃത്തിപരമായ ജീവിതത്തെ മറച്ചുവെക്കുന്നതിന്നുവേണ്ടി കൃഷ്ണ ! രാമ ! എന്നിങ്ങിനെ പുലമ്പിക്കൊണ്ടിരിക്കുന്നു. നാണമില്ലാത്ത ഇവന്റെ വാക്കുകൊണ്ട് എനിക്ക് പറയേണ്ടവയായ പ്രധാനപ്പെട്ട പല വിഷയങ്ങളും തടയപ്പെട്ടു പാഴായിപ്പോയി; യാതൊരു ഉപകാരവുമില്ലാത്ത സ്വഭാവത്തോടുകൂടിയ എന്റെ സഹോദരനാവട്ടെ എല്ലാ സമയത്തും ഭജിച്ചുകൊണ്ടിരിക്കുകയാണ്;" എന്നിങ്ങിനെ ആ ദുരഹങ്കാരികൾ

സജ്ജനങ്ങളെ പുച്ഛിക്കുന്ന ! നിന്തിരുവടിയിൽ ഉറച്ച ഭക്തിവിശ്വാസത്തോടുകൂടിയവരെ പരസ്യമായി പരിഹസിക്കുകയും ചെയ്യുന്നു. എന്നെ അങ്ങിനെയുള്ള വനാക്കിത്തീർക്കരുതേ !

**ശ്വേതച്ഛായം കൃതേ ത്വാം മുനിവരവപുഷം**

**പ്രീണയന്തേ തപോഭിഃ**

**ത്രേതായാം സ്രുക്സ്രുവാദ്യങ്കിതം അരുണതനും**

**യജ്ഞരൂപം യജന്തേ,**

**സേവന്തേ തന്ത്രമാർഗ്ഗൈഃ വിലസദരിഗദം**

**ദ്വാപരേ ശ്യാമളാംഗം**

**നീലം സംകീർത്തനാദ്യൈഃ ഇഹ കലിസമയേ**

**മനുഷാസ്ത്വാം ഭജന്തേ ॥ 5 ॥**

കൃതയുഗത്തിൽ നിന്തിരുവടിയെ വെളുത്ത നിറത്തോടും ബ്രഹ്മചാരിയുടെ വേഷത്തോടുംകൂടിയവനായി തപസ്സുകൾകൊണ്ട് ആരാധിച്ച് പ്രീതിപ്പെടുത്തുന്നു; ത്രേതായുഗത്തിൽ സ്രുക്, സ്രുവം മുതലായ യാഗോപകരണങ്ങളെ ധരിച്ചവനായി രക്തവർണ്ണത്തോടുകൂടിയവനായി യാഗസ്വരൂപിയായിരിക്കുന്ന നിന്തിരുവടിയെ യാഗഹോമാദികൾകൊണ്ടു പൂജിക്കുന്നു. ദ്വാപരയുഗത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ചക്രത്തോടും ഗദയോടുംകൂടിയവനായി ശ്യമളനിറത്തോടുകൂടിയവനായിരിക്കുന്ന നിന്തിരുവടിയെ സങ്കല്പിച്ച് തന്ത്രമാർഗ്ഗത്തിൽ പറയപ്പെട്ടിട്ടുള്ള പൂജാവിധികൾകൊണ്ട് ആരാധിക്കുന്നു; ഈ കലിയുഗത്തിലാവട്ടെ നീലനിറത്തോടുകൂടിയ നിന്തിരുവടിയെ മനുഷ്യന്മാർ നാമാസംകീർത്തനം മുതലായവകൊണ്ട് ഭജിക്കുന്നു.

**സോഽയം കാലേയകാലോ ജയതി മുരരിപോ!**

**യത്ര സങ്കീർത്തനാദ്യൈഃ**

**നിര്യത്നൈരേവ മാർഗ്ഗഃ അഖിലദ ! ന ചിരാത്**

ത്വത്പ്രസാദം ഭജന്തേ

ജാതാസ്തോതാകൃതാദൗ അപി ഹി കില കലൗ

സംഭവം കാമയന്തേ

ദൈവാത്തത്രൈവ ജാതാന് വിഷയ വിഷരസൈഃ

മാ വിഭോ ! വഞ്ചയാസ്മാൻ || 6 ||

ഹേ മുകുന്ദ ! അഭീഷ്ടങ്ങളെല്ലാം നൽക്കുന്ന ദേവ ! നിഷ്പ്രയാസം സാധിക്കാവുന്നവയായ നാമസങ്കീർത്തനം മുതലായ ഉപായങ്ങൾക്കൊണ്ട് യാതൊരു കാലത്തിലാണോ നിന്തിരുവടിയുടെ അനുഗ്രഹം വളരെ വേഗത്തിൽ ലഭിക്കുന്നതു അപ്രകാരമുള്ള ഈ കലികാലം വിശിഷ്ടമായി ജയിച്ചരുളുന്നു; കൃതയുഗം ത്രേതയുഗം മുതലായ കാലങ്ങളിൽ ജനിച്ചവർകൂടി കലികാലത്തിൽ ജനനത്തെ ആഗ്രഹിക്കുകയാണല്ലോ ചെയ്യുന്നതു; ഭാഗ്യവശാൽ ആ കലിയുഗത്തിൽതന്നെ ജനിച്ചവരായ ഞങ്ങളെ വിഷയങ്ങളാകുന്ന വിഷരസങ്ങൾകൊണ്ട് നിന്തിരുവടി വഞ്ചിച്ചുകളയരുതേ.

ഭക്താസ്താവത് കലൗ സ്യുഃ ദ്രമിലഭുവി തതോ

ഭൂരിശ, സ്തത്ര ചോച്ചൈഃ

കാവേരീം താമ്രപർണ്ണീമനു കില

ഘൃതമാലാം ച പുണ്യാം പ്രതീചീം

ഹാ! മാമപ്യേതദന്തർഭവ, മപി ച വിഭോ!

കിഞ്ചിദഞ്ചദ്രസം

ത്വയ്യാശാപാശൈർ നിബദ്ധ്യ ഭ്രമയ ന ഭഗവന് !

പൂരയ ത്വന്നിഷേവാം || 7 ||

കലികാലം തുടങ്ങിയമുതല്ക്കുതന്നെ ഭക്തന്മാർ വളരെ ഉണ്ടായിരുന്നിരിക്കും; അതിലുംവെച്ചധികം ദ്രാവിഡദേശത്തിലും വളരെയേറെ ഉണ്ടായിരുന്നിരിക്കും; അവിടെ പരിശുദ്ധങ്ങളായ കാവേരീ നദിയേയും താമ്രപർണ്ണി എന്ന നദിയേയും ഏതമാലയെന്നു സംബന്ധിച്ച പ്രദേശങ്ങളിൽ വളരെ അധികമായിട്ടാണ് അങ്ങിനെയുള്ള ഭക്തന്മാരുണ്ടായിട്ടുള്ളത്; ഭാവ്യവശാൽ ഇതിലുൾപ്പെട്ട പ്രദേശത്തിൽ ജനിച്ചവനും എന്നല്ല; നിന്തിരുവടിയിൽ അല്പം ഭക്തിരസത്തോടുകൂടിയവനുമായ എന്നെയും ഹേ ഭഗവാനേ ! വിഷയാസാക്തിയാകുന്ന പാശങ്ങൾകൊണ്ട് മോഹിപ്പിക്കരുതേ ! ഹേ ഭഗവാനേ ! നിന്തിരുവടിയിലുള്ള ഭക്തിയെ പരിപൂർണ്ണമാക്കിത്തരേണമേ.

**ദൃഷ്ട്വാ ധർമ്മദ്രുഹം തം കലിമപകരുണം**

**പ്രാങ്മഹീക്ഷിത് പരീക്ഷി-**

**ദ്ധന്തും വ്യാകൃഷ്ടഖഡ്ഗോƒപി ന വിനിഹതവാൻ**

**സാരവേദീ ഗുണാംശാത്**

**ത്വത്സേവാദ്യാശു സിദ്ധ്യേത് അസദിഹ ന തഥാ ത്വത്പരേ ചൈഷ ഭീരുഃ**

**യത്തു പ്രാഗേവ രോഗാദിഭിരപഹരതേ**

**തത്ര ഹാ ശിക്ഷയൈനം ॥ 8 ॥**

മുൻപ് പരീക്ഷിത്ത് എന്ന മഹാരാജാവ് നിർദയമായി ധർമ്മത്തെ ദ്രോഹിച്ചിരുന്ന കലിപുരുഷനെ കണ്ടിട്ട് അവനെ വധിക്കുന്നതിന്നു വാളെടുത്തുയർത്തിയെങ്കിലും സാരാംശത്തെ അറിയുന്നതിന്നു കഴിവുള്ളവനായിരുന്നതുകൊണ്ട് ഗുണത്തിന്റെ അംശംഉണ്ടായിരുന്നതുകൊണ്ട് കൊന്നില്ല; ഈ കലിയുടെ യുഗത്തിൽ നിന്തിരുവടിയുടെ സേവ മുതലായവ വളരെവേഗത്തിൽ മോക്ഷത്തെ കൊടുക്കുന്നതാണ്; ദുഷ്കർമ്മമാവട്ടെ അതിന്റെ ഫലത്തെ ഉടനടി കൊടുക്കുകയുമില്ല; ഈ കലിപുരുഷൻ നിന്തിരുവടിയുടെ ഭക്തന്മാരിൽ ഭയമുള്ളവനുമാണ്. എന്നാൽ ഭഗവദ്ഭജനമാരംഭിക്കുന്നതിന്നുമുൻപ് രോഗം, ദാരിദ്ര്യം മുതലായ പീഢകൾകൊണ്ട് മനസ്സിനെ പിൻതിരിപ്പിക്കുന്ന

എന്നതുകൊണ്ട് ഈ കാര്യത്തിൽ ഈ കലിപുരുഷനെ ശിക്ഷിക്കേണ്ടതാണ്. ഇതു മഹാകഷ്ടമായ സംഗതിയാണ് !

**ഗംഗാ ഗീതാ ച ഗായത്ര്യപി ച തുലസികാ**

**ഗോപികാചന്ദനം തത്**

**സാലഗ്രാമഭിപൂജാ പരപുരുഷ ! തഥൈകാദശീ**

**നാമവർണ്ണാഃ**

**ഏതാന്യഷ്ടാപ്യയത്നാന്യയി ! കലിസമയേ**

**ത്വത് പ്രസാദ പ്രവൃദ്ധ്യാ**

**ക്ഷിപ്രം മുക്തിപ്രദാനീത്യഭിദധു ഋഷയഃ**

**തേഷു മാം സജ്ജയേഥാഃ || 9 ||**

ഹേ പുരുഷോത്തമ ! പരിപാവനമായ ഗംഗയും പരമപാവനമായ ഗീതയും അത്യുത്തമമായ ഗായത്രീ മന്ത്രവും തുളസിയും വിശിഷ്ടമായ ഗോപിചന്ദനവും സാളഗ്രാമ പൂജയും അതുപോലെതന്നെ ഏകാദശിവ്രതവും ഭഗവന്നാമാക്ഷരങ്ങളും ഇവ എട്ടും പ്രയാസമില്ലാത്തവയും അങ്ങയുടെ അനുഗ്രഹത്തെ വർദ്ധിപ്പിക്കുന്നതുകൊണ്ട് കലിയുഗത്തിൽ എളുപ്പത്തിൽ മോക്ഷത്തെ നൽകുന്നവയുമാണെന്ന് മഹർഷിമാർ അരുളിചെയ്തിട്ടുണ്ട്. എന്നെ അവയിൽ ആസക്തിയുള്ളവനാക്കിത്തീർക്കേണമേ.

**ദേവർഷീണാം പിതൃണാം അപി ന പുനരൃണി**

**കിങ്കരോ വാ സ ഭൂമൻ !**

**യോഽസൗ സർവാത്മനാ ത്വാം ശരനമുപഗതഃ**

**സർവ്വകൃത്യാനി ഹിത്വാ**

**തസ്യോത്പന്നം വികർമ്മാപ്യഖിലമപനുദസ്യേവ**

**ചിത്തസ്ഥിതസ്ത്വം**

**തന്മേ പാപോത്ഥതാപാൻ പവനപുരപതേ !**

**രുന്ധി, ഭക്തിം പ്രണീയാഃ || 10 ||**

ഹേ ഗുരുവായുപുരേശനായ കൃഷ്ണ ! യാതൊരു ഈ ഭക്തൻ എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ച് മനഃപൂർവ്വമായി നിന്തിരുവടിയേ ശരണം പ്രാപിക്കുന്നുവോ അവൻ പിന്നീടൊരിക്കലും ദേവന്മാർക്കോ മഹർഷിമാർക്കോ പിതൃക്കൾക്കുതന്നോയോ കടപ്പെട്ടനായിട്ടോ ഭൃത്യനായിട്ടൊ ഭവിക്കുന്നില്ല. അവന്റെ ഹൃദയത്തിൽതന്നെ സ്ഥിതിചെയ്യുന്ന നിന്തിരുവടി അവനു ഉണ്ടായിട്ടുള്ള എല്ലാ നിഷിദ്ധ കർമ്മങ്ങളേയും വേരറുത്തുകളയുന്നു; അതുകൊണ്ട് എന്റെ പാപകർമ്മംകൊണ്ടുണ്ടായിട്ടുള്ള ആമയങ്ങളെല്ലാം നീക്കം ചെയ്യേണമേ ! ഭക്തിയേയും ദൃഢമാക്കേണമേ !

കർമ്മമിശ്രഭക്തിസ്വരൂപവർണ്ണനം എന്ന തൊണ്ണൂറ്റിരണ്ടാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 954.

Dasakam 93 - ഗുരുശിക്ഷാവർണ്ണനം

ബന്ധുസ്നേഹം വിജഹ്യാം തവ ഹി കരുണയാ

ത്വയ്യൗപാവേശിതാത്മാ

സർവ്വം ത്യക്ത്വാ ചരേയം സകലമപി ജഗദ്വീക്ഷ്യ മായാവിലാസം

നാനാത്വാത് ഭ്രാന്തിജന്യാത് സതി ഖലു

ഗുണദോഷാവബോധേ വിധിർവാ

വ്യാസേധോ വാ, കഥം തൗ ത്വയി നിഹിതമതേഃ വീതവൈഷമ്യബുദ്ധേഃ || 1 ||

നിന്തിരുവടിയുടെ കാരുണ്യംകൊണ്ടുതന്നെ ഞാൻ ബന്ധുജനങ്ങളോടുള്ള സ്നേഹത്തെ ഉപേക്ഷിച്ചുകൊള്ളാം. നിന്തിരുവടിയിൽ ഉറപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായി പ്രപഞ്ചത്തെ മുഴുവനുംതന്നെ മായാകാർയ്യമാണെന്ന് കണ്ടറിഞ്ഞ് എല്ലാ കർമ്മങ്ങളേയും പരിത്യജിച്ച് സഞ്ചരിച്ചുകൊള്ളാം; മോഹംകൊണ്ടുണ്ടായിട്ടുള്ള ഭേദബുദ്ധിയാൽ ഗുണം, ദോഷം എന്ന് വേർതിരിച്ചു നോക്കുമ്പോൾ മാത്രമാണല്ലോ വിധിച്ച കർമ്മമോ നിഷേധിച്ച കർമ്മമോ ഉണ്ടായിത്തീരുന്നത്. നിന്തിരുവടിയിലുറപ്പിച്ച ബുദ്ധിയോടുകൂടിയവനും ഭേദഭ്രമബുദ്ധിയില്ലാത്തവനും ആ രണ്ടു വിധ കർമ്മങ്ങളും എങ്ങിനെയുണ്ടാവും.

ക്ഷുത്തൃഷ്ണാലോപമത്രേ സതതകൃതധിയോ

ജന്തവഃ സന്ത്യനന്താഃ

തേഭ്യോ വിജ്ഞാനവത്ത്വാത് പുരുഷ ഇഹ വരഃ,

തജ്ജനിർദ്ദുർല്ലഭൈവ

തത്രാപ്യാത്മാƒƒത്മനഃസ്യാത് സുഹൃദപി ച രിപുഃ

യസ്ത്വയി ന്യസ്തചേതഃ

തപോച്ഛിത്തേരുപായം സ്മരതി സ ഹി സുഹൃത്

സ്വാത്മവൈരീ തതോƒന്യഃ || 2 ||

വിശപ്പും ദാഹവും ശമിപ്പിക്കുന്നതിൽ മാത്രം ഏതു സമയത്തും ശ്രദ്ധയോടുകൂടിയ ജീവികൾ വളരെയുണ്ട്. വിവേകജ്ഞാനത്തോടുകൂടിയിരിക്കുന്നതുകൊണ്ട് ആ ജീവികളേക്കാൾ ഈ ലോകത്തിൽ മനുഷ്യനാണ് ശ്രേഷ്ഠനായിരിക്കുന്നത്. ആ മനുഷ്യജന്മമാവട്ടെ എളുപ്പത്തിൽ കിട്ടുന്നതുമല്ല. ആ മനുഷ്യജന്മത്തിലും താൻതന്നെയാണ് തന്റെ ബന്ധുവും ശത്രുവുമ്കൂടിയായിരിക്കുന്നതു; യാതൊരുത്തൻ നിന്തിരുവടിയിൽ അർപ്പിക്കപ്പെട്ട മനസ്സോടുകൂടിയവനായി സംസാരദുംഖത്തിന്റെ വേരറുക്കുന്നതിനുള്ള വഴിയെപ്പറ്റി ആലോചിച്ചുകൊണ്ടിരിക്കുന്നുവോ, അവൻ തന്നെയാണ് തന്റെ ബന്ധുവാകുന്നത്. അവനേക്കാൾ വേറൊരു വിധത്തിലുള്ളവൻ തന്റെ ആത്മാവിനുതന്നെ വിരോധിയുമാണ്.

ത്വത്കാരുണ്യേ പ്രവൃത്തേ ക ഇവ നഹി ഗുരുഃ

ലോകവൃത്തേƒപി ഭ്രമന് !

സർവ്വാക്രാന്താƒപി ഭൂമിഃ നഹി ചലതി, തതഃ

സത് ക്ഷമാം ശിക്ഷയേയം

ഗൃഹ്ണീയാമീശ! തത്തദ്വിഷയ പരിചയേƒ

പ്യപ്രസക്തിം സമീരാത്

വ്യാപ്തത്വം ചാത്മനോ മേ ഗഗനഗുരുവശാത്

ഭാതു നിർല്ലേപതാ ച || 3 ||

സർവ്വവ്യാപിയായിരിക്കുന്ന ഭഗവാനേ ! നിന്തിരുവടിയുടെ കാരുണ്യം ഉണ്ടായാൽ ലോകവൃത്തത്തിൽ ആരാണ് ഗുരുവിനെപോലെ ആകാത്തത് ? ഭൂമി എല്ലാ വസ്തുക്കളാലും ആക്രമിക്കപ്പെട്ടിരുന്നാലും സ്വമാർഗ്ഗത്തിൽനിന്നു അണുപോലും മാറുന്നില്ലല്ലോ. ആ ഭൂമിയിൽനിന്നു ഉത്തമമായ ക്ഷമാഗുണത്തെ ഞാൻ പഠിക്കാം; അതാതു വിഷയങ്ങളോടു കൂടി പരിചയിക്കുന്നതായാലും അവയിൽ പറ്റിപ്പിടിക്കാതിരിക്കുക എന്നതിനെ വായുവിൽനിന്നു ഗ്രഹിച്ചുകൊള്ളാം. ആത്മാവിന്നു സർവ്വവ്യാപ്തിയും യാതൊന്നിനോടും ബന്ധമില്ലാതിരിക്കുക എന്നതും എനിക്കു ആകാശമാകുന്ന ഗുരുവിൽനിന്നു പ്രകാശിക്കുമാറാകട്ടെ.

സ്വച്ഛഃ സ്യാം പാവനോƒഹം മധുര ഉദകവ

ദ്വഹ്നിവന്മാ സ്മ ഗൃഹ്ണാം

സർവ്വാന്നീനോƒപി ദോഷം, തരുഷു തമിവ മാം

സർവ്വഭൂതേശ്വവേയാം

പുഷ്ടിർനഷ്ടിഃ കലാനാം ശശിന ഇവ തനോഃ

നാത്മനോƒസ്തീതി വിദ്യാം

തോയാദിവ്യസ്ത മാർത്താണ്ഡവദപി ച തനു

ഷ്വേകതാം ത്വത്പ്രസാദാത് || 4 ||

ഞാൻ ജലമെന്നതുപോലെ നിർമ്മലനായും പരിശുദ്ധനായും മധുരസ്വഭാവത്തോടുകൂടിയവനായും ഭവിക്കേണമേ, കാണുന്നതെല്ലാം ഭക്ഷിക്കുന്നവനായാലും അഗ്നിയേന്നതുപോലെ യാതൊരു ദോഷവും ബാധിക്കാതിരിക്കേണം. വൃക്ഷ˜ഘളിൽ ആ അഗ്നിയേ എന്നതുപോലെ എന്നെ എല്ലാ ശരീരങ്ങളിലും ഇരിക്കുന്നവനായി അറിയുമാറാവേണം; വൃദ്ധിയും ക്ഷയവും ചന്ദ്രന്റെ കലകൾക്കുമാത്രമാണെന്നുപോലെ ശരീരത്തിന്നു മാത്രമാണെന്നും ആത്മാവിന്നു ഇല്ലെന്നും അറിയാറാവേണം; ജലം മുതലായവയിൽ വെവ്വേറെ കാണപ്പെടുന്ന സൂർയ്യനെന്നതുപോലെ ശരീരങ്ങളിലും വേറെ കാണപ്പെടുന്ന ആത്മാവിന്റെ ഏകത്വത്തെ നിന്തിരുവടിയുടെ അനുഗ്രഹത്താൽ അറിയുമാറാവേണം.

സ്നേഹാത് വ്യാധാത്ത പുത്രപ്രണയമൃത

കപോതായിതോ മാ സ്മ ഭൂവം

പ്രാപ്തം പ്രാശ്നൻ സഹേയ ക്ഷുധമപി ശയുവത്

സിന്ധുവത് സ്യാമഗാധഃ

മാ പപ്തം യോഷിദാദൗ ശിഖിനി ശലഭവത്

ഭൃംഗവത് സാരഭാഗീ

ഭൂയാസം, കിന്തു തദ്വത് ധനചയനവശാത്

മാഹമീശ ! പ്രണേശം. || 5 ||

സ്നേഹംകൊണ്ട്, വേടനാൽ പിടിക്കപ്പെട്ട കുഞ്ഞുങ്ങളിലുള്ള സ്നേഹംകൊണ്ട് ജീവനെ കളഞ്ഞ പ്രാവിനെപോലെ ആയിത്തിരരുതേ! പെരുമ്പാമ്പിനെപോലെ വല്ലതുംകിട്ടുന്നതു ഭക്ഷിക്കുന്നവനായി ഒന്നും കിട്ടാതിരുന്നാൽ വിശപ്പിനേയും സഹിക്കുന്നതിന്നുള്ള കഴിവുള്ളവനായിതീരേണം.! സമുദ്രമെന്നതുപോലെ ഗാംഭീർയ്യത്തോടെ കൂടിയവനാവേണം; അഗ്നിയിൽ പാറ്റയെന്നതുപോലെ സ്ത്രീകളിലും മറ്റും ഭ്രമിച്ച് ചെന്നു ചാടിപോവരുതേ! വണ്ട് എന്നതുപോലെ സാരംശത്തെ മാത്രം ഗ്രഹിക്കുന്നവനായിതീരേണമേ! എന്നാൽ ഹേ ഭഗവാനേ ! അതിനെപൊലേ ഞാന് ധനം ശേംഖരിക്കുക എന്ന ഏകഉദ്ദേശത്തിൽ മറ്റെല്ലാം മറന്നു യാതൊന്നിലും കുടുങ്ങി നശിച്ചുപോവരുതേ!

മാ ബദ്ധ്യാസം തരുണ്യാ അജ ഇവ വശയാ നാർജ്ജയേയം ധനൗഘം

ഹർത്താന്യസ്തം ഹി മാദ്ധ്വീഹര ഇവ മൃഗവന്മാ മുഹം ഗ്രാമ്യഗീതൈഃ

നാത്യാസജ്ജേയ ഭോജ്യേ ഝഷ ഇവ ബഡിശേ പിംഗലാവന്നിരാശഃ

സുപ്യാം ഭർത്തവ്യയോഗാത് കുരര ഇവ വിഭോ സാമിഷോƒന്യൈർന്ന ഹന്യേ || 6 ||

പിടിയാനയാൽ കൊമ്പനാനയെന്നതുപോലെ യുവതികളാൽ ഞാൻ ബന്ധിക്കപ്പെടരുതേ ! അതിയായ ധനം സമ്പാദിച്ച് സൂക്ഷിച്ചുവെക്കാതിരിക്കേണമേ ! തേനെടുക്കുവൻ എന്നപോലെ ആ സ്വത്തിനെ വേറൊരുവൻ അടക്കി അനുഭവിക്കുകയാണല്ലോ ചെയ്യുന്നത്; മാനിനെപോലെ ഗ്രാമ്യങ്ങളായ ഗീതങ്ങൾകൊണ്ട് മോഹികാതിരിക്കേണമേ ! ചൂണ്ടലിൽ മത്സ്യമെന്നതുപോലെ ആഹാരപദാർത്ഥങ്ങളില് അതിയായ ആസക്തിയുണ്ടാവരുതേ ! പിംഗളയെന്ന വേശ്യയെപൊലെ ആശയൊഴിഞ്ഞവനായി ഉറങ്ങുമാറാകേണമേ ! ഭഗവാനേ ! മാംസത്തോടുകൂടിയ കരരമെന്ന പക്ഷി മറ്റുള്ളവയാലെന്നതുപോലെ രക്ഷിക്കേണ്ടതായ വസ്തുക്കളോടുള്ള സംബന്ധംകൊണ്ട് അന്യന്മാരാൽ ഞാൻ ഹിംസിക്കപ്പെടാതിരിക്കേണമേ !

**വർത്തേയ ത്യക്തമാനഃസുഖമതി ശിശുവത്**

**നിസ്സഹായശ്ചരേയം**

**കന്യായാ ഏകശേഷോ വലയ ഇവ വിഭോ !**

**വർജ്ജിതാന്യോന്യഘോഷഃ**

**ത്വച്ചിത്തോ നാവബുദ്ധ്യൈ പരമിഷുകൃദിവ**

**ക്ഷ്മഭൃദായാനഘോഷം**

**ഗേഹേഷ്വന്യപ്രണീതേഷ്വ അഹിരിവ നിവസാ**

**ന്യുന്ദുരോർ മന്ദിരേഷ്വ ॥ 7 ॥**

മാനം അവമാനം എന്നിവയുപേക്ഷിച്ച് ചെറിയ കുട്ടിയെന്നതുപോലെ പരമസുഖത്തോടെ ഇരിക്കമാറാകേണം. ! ഭഗവാനേ! ഒന്നുമാത്രം ശേഷിച്ചതായ കന്യകയുടെ കൈവളയെന്നതുപോലെ പരസ്പരം സംഭാഷനമില്ലാത്തവനായി വേറൊരു സഹായത്തോടുകൂടാത്തവനായി സഞ്ചരിക്കമാറാകേണം ! അമ്പെയ്യുവാൻ ഉന്നം നോക്കിയിരിക്കുന്നവൻ രാജയാത്രഘോഷത്തെ എന്നതുപോലെ നിന്തിരുവടിയിൽ ഉറപ്പിച്ചിരിക്കുന്ന മനസ്സോടുകൂടിയവനായി മറ്റൊന്നിനെ അറിയാതിരിക്കമാറാകേണം.

എലിയുടെ മാളങ്ങളിൽ പാമ്പ് എന്നതുപോലെ മറ്റുള്ളവരാൽ കെട്ടപ്പെട്ടിരിക്കുന്ന ഭവനങ്ങളിൽ പാർക്കുമാറാകേണമേ !

**ത്വയ്യേവ ത്വത്കൃതം ത്വം ക്ഷപയസി ജഗദി**

**തൃർണ്ണനാഭാത് പ്രതീയാം**

**ത്വച്ചിന്താ ത്വത്സ്വരൂപം കുരുത ഇതി ദൃഢം**

**ശിക്ഷയേ പേശകാരാത്**

**വിഡ്ഭസ്മാത്മാ ച ദേഹോ ഭവതി ഗുരുവരോ**

**യോ വിവേകം വിരക്തിം**

**ധത്തേ സഞ്ചിന്ത്യമാനോ, മമ തു ബഹുരുജാ**

**പീഡിതോഽയം വിശേഷാത് || 8 ||**

നിന്തിരുവടി നിന്തിരുവടിയാൽ പ്രപഞ്ചത്തെ നിന്തിരുവടിയിൽതന്നെ ലയിപ്പിച്ചുകളഞ്ഞു എന്നു ചിലന്തിയിൽനിന്നു മനസ്സിലാക്കുമാറാകേണം. അങ്ങയുടെ ധ്യാനം അങ്ങയുടെ സ്വരൂപപ്രാപ്തിയെ ചെയ്യുന്നു എന്നു വേട്ടാളന് എന്ന ജീവിയിൽനിന്നു നിശ്ചയമായി അറിഞ്ഞുകൊള്ളാം. യാതൊന്നു വഴിപോലെ ആലോചിക്കപ്പെടുന്നതായിട്ട് അറിവിനേയും വൈരാഗ്യത്തേയും ഉണ്ടാക്കുന്നുവോ, വർദ്ധിച്ച രോഗംകൊണ്ട് പീഡിക്കപ്പെട്ട എന്റെ ഈ ശരീരംതന്നെ പ്രത്യേകിച്ച് വിവേകവൈരാഗ്യങ്ങളേ പ്രോത്സാഹിപ്പിക്കുന്നുവോ, മലമായിട്ടോ, ഭസ്മമായിട്ടോ രൂപാന്തരം പ്രാപിക്കുന്ന അപ്രകാരമുള്ള ശ്രേഷ്ഠനായ ഗുരുവായി ഭവിക്കുന്നു.

**ഹീ ഹീ ! മേ ദേഹമോഹം ത്യജ പവനപുരാധീശ!**

**യത് പ്രേമഹേതോഃ**

**ഗേഹേ വിത്തേ കലത്രദിഷു ച വിവശിതാഃ**

**ത്വത്പദം വിസ്മരന്തി**

**സോ$f$യം വഹ്നേഃശ്ശുനോ വാ പരമിഹ പരതഃ**

**സാമ്പ്രതം ചാക്ഷികർണ്ണ**

**ത്വഗ്ജിഹ്വാദ്യാ വികർഷന്ത്യവശമത ഇതഃ**

**കോ$f$പി ന ത്വത്പാദബ്ജേ || 9 ||**

ഹേ ഗുരുവായുപുരേശ! കഷ്ടം കഷ്ടം! എനിക്കു ശരീരത്തിലുള്ള മോഹത്തെ ഇല്ലാതാക്കേണമേ ! യാതൊന്നിലുള്ള വാത്സല്യംകൊണ്ട് ഭവനത്തിലും ധനത്തിലും ഭാർയ്യാപുത്രാദികളിലും പരാധീനപ്പെട്ടവനായി നിന്തിരുവടിയുടെ തൃപ്പാദത്തെ മറന്നുകളയുന്നുവോ അപ്രകാരമുള്ള ഈ ശരീരം ഈ ലോകത്തിൽ നശിച്ചുകഴിഞ്ഞാൽ കേവലം അഗ്നിയുടേയോ, ശ്വവിന്റേയോ അധീനത്തിലാവുന്നു; ജീവിച്ചിരിക്കുമ്പോൾ കണ്ണ്, കാത്, ത്വക്ക്, നാവ് മുതലായ ഇന്ദ്രിയങ്ങൾ ഇന്ദ്രിയജയം സാധിക്കാതെ അവയ്ക്കടിമപ്പെട്ടു കിടക്കുന്ന ഇതിനെ അങ്ങോട്ടും ഇങ്ങോട്ടും പിടിച്ചുവലിച്ചുകൊണ്ടിരിക്കുന്നു. നിന്തിരുവടിയുടെ പാദാരവിന്ദത്തിലേക്കു ഇവയിലൊന്നിന്നെങ്കിലും പിടിച്ചുവലിക്കുന്നുമില്ല.

**ദുർവ്വാരോ ദേഹമോഹോ യദി പുനരധുനാ,**

**തർഹി നിശ്ശേഷരോഗാന്**

**ഹൃത്വ ഭക്തിം ദ്രഢീഷ്ഠാം കുരു തവ പദ**

**പങ്കേരുഹേ പങ്കജാക്ഷ !**

**നൂനം നാനാഭവാന്തേ സമധിഗതമമും**

**മുക്തിദം വിപ്രദേഹം**

**ക്ഷുദ്രേ ഹാ ഹന്ത ! മാ മാ ക്ഷിപ വിഷയരസേ**

**പാഹി മാം മാരുതേശ! || 10 ||**

ഹേ സരസീരുഹാക്ഷ! ഈ ശരീരത്തിലുള്ള മോഹം തടുക്കുവാൻ കഴിയാത്തതാണെങ്കിൽ ആ നിലയ്ക്ക് ഈ ജന്മത്തിൽതന്നെ രോഗങ്ങളെയെല്ലാം

നശിപ്പിച്ച് നിന്തിരുവടിയുടെ പാദപദ്മത്തിൽ ഏറ്റവും ദൃഢമായ ഭക്തിയെ നൽകേണമേ! നിശ്ചയമായിട്ടും അനേക ജന്മങ്ങളുടെ അവസാനത്തിൽ സിദ്ധിച്ചിട്ടുള്ള മോക്ഷത്തെ തരുന്നതായ ഈ ബ്രാഹ്മണശരീരത്തെ നിസ്സാരമായ വിഷയസുഖത്തിൽ തള്ളിക്കളയരുതേ! ഇത് വളരെ കഷ്ടമാണ് ; ഗുരുവായൂരപ്പാ! എന്നെ രക്ഷിക്കേണമേ. വൃത്തം. സ്രഗ്ദ്ധരാ.

**ഗുരുശിക്ഷാവർണ്ണനം എന്ന തൊണ്ണൂറ്റിമൂന്നാംദശകം സമാപ്തം. ആദിതഃ ശ്ലോകാഃ 964.**

Dasakam 94 -തത്ത്വജ്ഞാനോൽപത്തിപ്രകാരവർണ്ണനം

ശുദ്ധാ നിഷ്കാമധർമ്മൈഃ പ്രവരഗുരുഗിരാ

തത്സ്വരൂപം പരം തേ

ശുദ്ധം ദേഹേന്ദ്രിയാദി വ്യപഗതമഖില

വ്യാപ്തമാവേദയന്തേ

നാനാത്വസ്ഥൗല്യകാർശ്യാദി തു ഗുണജവപു

സ്സംഗതോഽധ്യാസിതം തേ

വഹ്നേർ ദാരുപ്രഭേദേഷു ഇവ മഹദണുതാ-

ദീപ്തതാശാന്തതാദി || 1 ||

ഫലത്തെ ഉദ്ദേശിക്കാതെ അനുഷ്ഠിക്കപ്പെടുന്ന ധർമ്മങ്ങളാൽ പരിശുദ്ധന്മാരായിട്ടുള്ളവർ ശ്രേഷ്ഠനായ ഗുരുവിന്റെ ഉപദേശംകൊണ്ട് ശരീരം, ഇന്ദ്രിയങ്ങൾ മുതലായവയിൽനിന്നു വേർപ്പെട്ടതും പരിശുദ്ധവും എങ്ങും നിറഞ്ഞിരിക്കുന്നതുമായ നിന്തിരുവടിയുടെ ആ അതിശ്രേഷ്ഠമായിരിക്കുന്ന നിഷ്കളസ്വരൂപത്തെ അറിയുന്നു; നിന്തിരുവടിയുടെതെന്നു പറയപ്പെടുന്ന നാനാത്വം, സ്ഥൂലത്വം, കാർശ്യം മുതലായ ധർമ്മങ്ങളാവട്ടെ പലവിധത്തിലുള്ള വിറകകൊള്ളികളിൽ അഗ്നിയുടെ മഹത്വം, അണുത്വം, ജ്വലനം,ശാന്തത്വം മുതലായവപോലെ ഗുണകാർയ്യമായ ശരീരമാകുന്ന ഉപാധിയോടുള്ള സംബന്ധംനിമിത്തം ആരോപിക്കപ്പെട്ടിട്ടുള്ളതു മാത്രമാണ്.

ആചാർയ്യാഖ്യാ അധരസ്ഥാരണി സമനുമിള

ച്ഛിഷ്യരൂപോത്തരാര

ണ്യാവേധോദ്ഭാസിതേന സ്ഫുടതരപരിബോ

ധാഗ്നിനാ ദഹ്യമാനേ

കർമ്മാലീവാസനാ തത്കൃത തനുഭുവന

ഭ്രാന്തി കാന്താര പൂരേ

ദാഹ്യാഭാവേന വിദ്യാശിഖിനി ച വിരതേ

ത്വന്മയി ഖല്വവസ്ഥാ || 2 ||

ഗുരുവാകുന്ന ചുവട്ടിലെ അരണിയെന്ന മരമുട്ടിയോടു ചേർത്ത് ഉരസപ്പെടുന്ന ശിഷ്യനാകുന്ന ഉത്തരാരണിയെന്ന മേൽമുട്ടിയോടുള്ള സംബന്ധംകൊണ്ട് നല്ലവണ്ണം പ്രാകാശിക്കുന്ന തെളിവേറിയ ജ്ഞാനമാകുന്ന അഗ്നികോണ്ട് പ്രാരബ്ധകർമ്മങ്ങൾ കൊണ്ടുണ്ടായ വാസനയും അതുകൊണ്ടു ചെയ്യപ്പെട്ട ശരീരം, ലോകം എന്ന ഭ്രമവുമാകുന്ന വനസമൂഹം ദഹിപ്പിക്കപ്പെടുന്ന സമയം ദഹിപ്പിക്കപ്പെടേണ്ടതയ വസ്തു മറ്റൊന്നുമില്ലാതാവുമ്പോൾ, ബ്രഹ്മജ്ഞാനമാകുന്ന അഗ്നി കെട്ടടങ്ങുമ്പോൾ, ഭഗവന്മമയമായ അവസ്ഥയാണ് സംഭവിക്കുന്നതു.

ഏവം ത്വത്പ്രാപ്തിതോഽന്യോ നഹി ഖലു നിഖില

ക്ലേശഹാനേരുപായോ

നൈകാന്തത്യന്തികാസ്തേ കൃഷിവദഗദ-

ഷാഡ്ഗുണ്യ ഷട്ക്കർമ്മയോഗാഃ

ദുർവൈകല്യൈരകല്യാ അപി നിഗമപഥാഃ

തത്ഫലാന്യപ്യവാപ്താഃ

മത്താസ്ത്വാം വിസ്മരന്തഃ പ്രസജതി പതനേ

യാന്ത്യനന്താന് വിഷാദാന് || 3 ||

ഇപ്രകാരം നിന്തിരുവടിയെ പ്രാപിക്കുന്നതിനേക്കാള് സകലൈധമായ ദുഃഖങ്ങളുടേയും നിവൃത്തിക്ക് മറ്റൊരു വഴി ഇല്ലതന്നെ. ഔഷധങ്ങൾ, ഷഡ്ഗുണങ്ങൾ, ഷഡ്കർമ്മങ്ങൾ ഈവകയൊന്നും കൃഷിയെന്നതുപോലെ ദുഃഖത്തെ തീരെ നശിപ്പിക്കുന്നവയോ ഇല്ലാതായ ദുഃഖത്തെ വീണ്ടും ഉണ്ടാവാതിരിക്കത്തക്കവണ്ണം തടുക്കുന്നവയൊ അല്ല. വേദങ്ങളില് പറയപ്പെട്ട മാർഗ്ഗങ്ങളാവട്ടെ ദോഷങ്ങള് സംഭവിക്കുവാനിടയുള്ളതാകകൊണ്ട് ദുഃഖനിവൃത്തിക്കു അസമർത്ഥങ്ങളുമാണു; ഒരുവിധം ശരിയായി അനുഷ്ഠിക്കപ്പെട്ട് ആ കർമ്മങ്ങളുടെ ഫലങ്ങൾ പ്രാപിച്ചാലോ അവർ അഹങ്കാരികളായി നിന്തിരുവടിയെ മറക്കുന്നവരായി അധഃപതനം സംഭവിക്കുമ്പോള് അളവറ്റ ദുഃഖങ്ങളെ പ്രാപിക്കുകയും ചെയ്യുന്നു.

**ത്വല്ലോകാദന്യലോകഃ ക്വ നു ഭയരഹിതോ**

**യത് പരാർദ്ധദ്വയാന്തേ**

**ത്വദ്ഭീതഃസത്യലോകേƒപി ന സുഖവസതിഃ**

**പദ്മഭൂഃ പദ്മനാഭ !**

**ഏവം ഭാവേ ത്വധർമ്മാർജ്ജിത ബഹുതമസാം**

**കാ കഥാ നാരകാണാം ?**

**തന്മേ ത്വം ഛിന്ധി ബന്ധം വരദ ! കൃപണ**

**ബന്ധോ ! കൃപാപൂരസിന്ധോ ! || 4 ||**

ഹേ പത്മനാഭ! അഭീഷ്ടങ്ങളെല്ലാം നൽക്കുന്ന ദേവ! ദീനബന്ധോ! കരുണാസാഗരമേ! നിന്തിരുവടിയുടെ ലോകമായ വൈകുണ്ഠത്തേക്കാൾ വിനാശഭയമില്ലാത്തതായ വേറൊരു ലോകം എവിടെയാണുള്ളത്. ബ്രഹ്മദേവൻ കൂടിയും രണ്ടു പരാർദ്ധങ്ങൾ കൊണ്ട് അവസാനിക്കുന്നതായ സത്യലോകത്തില്, നിന്തിരുവടിയിൽനിന്ന് ഭീതനായിരിക്കക്കൊണ്ട് നിർഭയനായി സുഖമായിരിക്കുന്നില്ല; ഇതിങ്ങിനെയിരിക്കെ അധർമ്മംകൊണ്ട് സമ്പാദിച്ച ചേർക്കപ്പെട്ട അനേകം പാപങ്ങളോടുകൂടിയ നരകത്തിൽ കിടന്നുഴലുന്ന സംസാരികളുടെ സ്ഥിതിയെന്താണ് ? അതിനാൽ നിന്തിരുവടി എന്റെ സംസാരബന്ധത്തെ വേരറുക്കേണമേ.

**യാഥാർത്ഥ്യാത് ത്വന്മയസ്യൈവ ഹി മമ ന വിഭോ ! വസ്തുതോ ബന്ധമോക്ഷൗ**

**മായാ വിദ്യാ തനുഭ്യാം തവ തു വിരചിതൗ**

**സ്വപ്നബോധോപമൗ തൗ**

**ബദ്ധേ ജീവദ്വിമുക്തിം ഗതവതി ച ഭിദാ**

**താവതീ, താവദേകോ**

**ഭുങ്ക്തേ ദേഹദ്രുമസ്ഥോ വിഷയഫലരസാൻ**

**നാപരോ നിർവ്യ്യാഥാത്മാ ॥ 5 ॥**

സർവ്വേശ്വര! യാഥാർത്ഥത്തിൽ ഈശ്വരനിൽനിന്ന് ഭിന്നനല്ലാത്ത എനിക്ക് ബന്ധം, മോക്ഷം എന്നിവ വാസ്തവത്തിൽ ഇല്ലതന്നെ ! എന്നാൽ അവ രണ്ടും നിന്തിരുവടിയുടെ മായയെന്നും വിദ്യയെന്നുമുള്ള ശരീരങ്ങൾകൊണ്ടു സ്വപ്നത്തിന്നും ബോധത്തിന്നും തുല്യങ്ങളായി ചെയ്യപ്പെട്ടവയാണ്; സംസാരത്താൽ ബന്ധപ്പെട്ടവനിലും ജീവന്മുക്തി പ്രാപിച്ചവനിലും വ്യത്യാസം ഇത്രയേ ഉള്ളൂ; സംസാരത്തൊടു ബന്ധപ്പെട്ടാവനായ ഒരുവൻ ദേഹമാകുന്ന വൃക്ഷത്തിൽ ഇരിക്കുന്നവനായി വിഷയസുഖത്തിന്റെ അനുഭവരൂപത്തിലുള്ള കർമ്മഫലത്തെ അനുഭവിക്കുന്നു. ജീവന്മുക്തനായ മറ്റേവൻ അനുഭവിക്കുന്നില്ല; സുഖദുഃഖങ്ങളിൽ അവൻ നിർവ്വികാരനായിരിക്കുന്നതേയുള്ളൂ.

**ജീവൻ മുക്തത്വമേവം വിധമിതി വചസാ**

**കിം ഫലം ? ദൂരദൂരേ**

**തന്നാമാശുദ്ധബുദ്ധേഃ, ന ച ലഘു മനസഃ**

**ശോധനം ഭക്തിതോഽന്യത്**

**തന്മേ വിഷ്ണോ ! കൃഷിഷ്ഠാഃ ത്വയി കൃതസകല**

**പ്രാർപ്പണം ഭക്തിഭാരം,**

യേന സ്യാം മംക്ഷു കിഞ്ചിത് ഗുരുവചന മിളത്

 ത്വത്പ്രബോധസ്ത്വദാത്മാ || 6 ||

ജീവന്മുക്തനാവുന്നത് ഇന്നവിധത്തിലാണെന്ന് വാക്കുകൊണ്ട് പറയുന്നതുകൊണ്ട് എന്താണ് പ്രയോജനം? ചിത്തശുദ്ധിയില്ലാത്തവന്നു അത് വളരെ ദൂരത്തിൽ തന്നെയാണല്ലൊ! ഭക്തിയെക്കാള് വേരൊന്ന് മനഃശുദ്ധിയെ ഉണ്ടാക്കുന്നതും എളുപ്പത്തിൽ സാധിക്കാവുന്നതായി ഇല്ലതന്നെ. അതിനാൽ ഹേ പരമാത്മസ്വരൂപിൻ ! എനിക്കു നിന്തിരുവടിയിൽ ചെയ്യപ്പെട്ട സമസ്തകർമ്മസമർപ്പണത്തോടുകൂടിയ വർദ്ധിച്ച ഭക്തിയെ ഉണ്ടാക്കിത്തരേണമേ !

ശബ്ദബ്രഹ്മണ്യപീഹ പ്രയതിതമനസഃ

 ത്വാം ന ജാനന്തി കേചിത്,

കഷ്ടം വന്ധ്യശ്രമാസ്തേ ചിരതരമിഹ ഗാം

 ബിഭ്രതേ നിഷ്പ്രസൂതിം

യസ്യാം വിശ്വാഭിരാമാഃ സകലമലഹരാഃ

 ദിവ്യാലീലാവതാരാഃ

 സച്ചിത്സാന്ദ്രം ച രൂപം തവ ന നിഗദിതം

 താം ച വാചം ഭ്രിയാസം || 7 ||

നാദബ്രഹ്മത്തിൽ (വേദത്തിൽ) പരിശ്രമിക്കപ്പെട്ട മനസ്സോടുകൂടിയവരായിരുന്നിട്ടും ഇവിടെ ചിലർ നിന്തിരുവടിയെ അറിയുന്നില്ല; ഇത് വളരെ കഷ്ടംതന്നെയാണ്; അവർ നിഷ്ഫലമായ പ്രയത്നത്തോടുകൂടിയവരായി വളരെക്കാലം ഫലമില്ലാത്ത ചിലവാക്കുകളെ കൈകാർയ്യം ചെയ്യുന്നുവെന്നു വന്ധ്യയായ പശുവിനെ വളർത്തുന്നുവെന്നു മാത്രം. യാതൊന്നില് സകലപ്രകാരത്തിലും മനോഹരങ്ങളും എല്ലാവിധ ദോഷങ്ങളേയും ഇല്ലാതാക്കുന്നതുമായ നിന്തിരുവടിയുടെ മനുഷ്യസാധാരണമല്ലാത്ത ലീലാവിശേഷങ്ങളും

അവതാരകഥകളും സത്ത്, ചിത്ത്, ആനന്ദം എന്നിവയുടെ മൂർത്തികരണമായ സ്വരൂപഭംഗിയും പറയപ്പെട്ടിട്ടില്ലയോ ആ വാക്കിനെ ഞാൻ കൊണ്ടാടാതിരിക്കേണമേ.

**യോ യാവാൻ യാദൃശോ വാ ത്വമിതി കിമപി**

**നൈവാവഗച്ഛാമി ഭൂമന്**

**ഏവം ചാനന്യഭാവഃ ത്വദനുഭജനമേ വാദ്രിയേ**

**ചൈദ്യവൈരിന് !**

**ത്വല്ലിംഗാനാം ത്വദംഘ്രി പ്രിയജന സദസാം**

**ദർശനസ്പർശനാദിഃ**

**ഭൂയാന്മേ, ത്വത്പ്രപൂജാനാതിനുതി ഗുണ**

**കർമ്മാനുകീർത്ത്യാദരോ/പി || 8 ||**

ഭഗവാനേ! ശിശുപാലശത്രോ! നിന്തിരുവടി ഏതുവിധത്തിലുള്ള സ്വരൂപത്തോടുകൂടിയവനാണെന്നും ഏതുവിധത്തിലുള്ള മഹിമാതിശയ ത്തോടുകൂടിയവനാണെന്നും എന്തു സ്വാഭാവവിശേഷത്തോടും ധർമ്മത്തോടും കൂടിയവനാണന്നും ഒന്നുംതന്നെ ഞാനറിയുന്നില്ല; എന്നാലും മറ്റൊന്നിലും മനസ്സുവെക്കാതെ സർവ്വഭാവത്തിലും നിന്തിരുവടിയുടെ ഭജനംതന്നെ ചെയ്യുന്നുണ്ട്. നിന്തിരുവടിയുടെ പ്രതിമകളുടേയും അങ്ങയുടെ പാദസേവചെയ്യുന്ന ഭക്തന്മാരുടെ സഭകളുടേയും ദർശനം, സ്പർശനം മുതലായവയും അങ്ങയുടെ പൂജ, നമസ്കാരം, സ്തുതി, ഗുണകർമ്മകീർത്തനം ഇവയില് ആസക്തിയും എനിക്കു മേൽക്കുമേൽ വർദ്ധിച്ചുവരേണമേ.

**യദ്യല്ലഭ്യേത, തത്തത്തവ സമുപഹൃതം**

**ദേവ ! ദാസോ/സ്മി തേ/ഹം,**

**ത്വദ്ഗേഹോന്മാർജ്ജനാദ്യം ഭവതു മമ മുഹുഃ**

കർമ്മ നിർമ്മായമേവ

സൂര്യാഗ്നി ബ്രാഹ്മണാത്മാദിഷു ലസിത

ചതുർബ്ബാഹുമാരധയേ ത്വാം

ത്വത്പ്രേമാർദ്രത്വരൂപോ മമ സതതമഭി

ഷ്യന്ദതാം ഭക്തിയോഗഃ ॥ 9 ॥

ഭഗവാനേ! എന്തെന്തു വസ്തു ലഭിക്കുന്നുവോ അതെല്ലാം നിന്തിരുവടിക്കു സമർപ്പിക്കപ്പെടുന്നു. ഞാൻ നിന്തിരുവടിയുടെ ദാസനായിത്തീർന്നിരിക്കുന്നു. നിന്തിരുവടിയുടെ ആലയങ്ങൾ അടിച്ചു വൃത്തിയാക്കുക മുതലായ പ്രവൃത്തി യഥാർത്ഥമായിത്തന്നെ അടിക്കടി എനിക്കുണ്ടായിവരേണം. സൂര്യന് , അഗ്നി, ബ്രഹ്മജ്ഞൻ, ആത്മാവ്, മുതലായവയിൽ പ്രകാശിക്കുന്ന നാലു തൃക്കൈകളോടുകൂടി അന്തർഭവിച്ചമരുന്ന നിന്തിരുവടിയെ ഞാൻ ആരാധിക്കുന്നു; നിന്തിരുവടിയിലുള്ള പ്രേമംകൊണ്ട് മനസ്സിന്നു കുളർമയോടുകൂടിയിരിക്കുകയെന്ന ഭക്തിയോഗം എനിക്ക് എല്ലയ്പോഴും അഭിവൃദ്ധിപ്പെട്ടുകൊണ്ടുവരേണമേ !

ഐക്യം തേ ദാന ഹോമ വ്രത നിയമ തപ

സ്സംഖ്യായോഗൈര് ദുരാപം

ത്വത്സംഗേനൈവ ഗോപ്യഃ കില സുകൃതിതമാഃ

പ്രാപുരനന്ദസാന്ദ്രം

ഭക്തേഷ്വന്യേഷു ഭൂയസ്സ്വപി ബഹുമനുഷേ

ഭക്തിമേവ ത്വമാസാം

തന്മേ ത്വദ്ഭക്തിമേവ ദൃഢയ, ഹര ഗദാൻ

കൃഷ്ണ ! വാതാലയേശ ! ॥ 10 ॥

ഗുരുവായൂപുരേശാ! ശ്രീകൃഷ്ണപരാമാത്മാവേ! ദാനം, ഹോമം, വ്രതം, നിയമം, തപസ്സ്, സാംഖ്യം, യോഗം, എന്നിവയെക്കൊണ്ട് നിന്തിരുവടിയിൽ ഐക്യം പ്രാപിക്കുക എന്നതു വളരെ കഷ്ടമേറിയത്തണ്. ഏറ്റവും പുണ്യം ചെയ്തവരായ ഗോപികൾ നിന്തിരുവടിയോടുള്ള സംസർഗ്ഗംകൊണ്ടുതന്നെ ആനന്ദപരിപൂർണ്ണമായ അപ്രകാരമുള്ള ഐക്യത്തെ പ്രാപിച്ചുവത്രെ! നിന്തിരുവടി മറ്റുള്ള ഭക്തന്മാർ വളരെയേറെയുണ്ടായിരുന്നിട്ടും ഈ ഗോപിമാരുടെ ഭക്തിയെതന്നെയാണ് ബഹുമാനിക്കുന്നത്; എന്നാലും അനിക്ക് നിന്തിരുവടിയിലുള്ള അകൈതവമായ ഭക്തിയേയും ദൃഢമുള്ളതാക്കി രോഗങ്ങളേയും ഇല്ലാതാക്കേണമേ !

**തത്ത്വജ്ഞാനോത്പത്തിപ്രകാരവർണ്ണനം എന്ന തൊണ്ണൂറ്റിനാലാംദശകം സമാപ്തം.**
**വൃത്തം. സ്രഗ്ദ്ധരാ.**

Dasakam 95 - ഭഗവത് സ്വരൂപധ്യാനയോഗ്യതാവർണ്ണനം.

**ആദൗ ഹൈരണ്യഗർഭീം തനുമവികല**

**ജീവാത്മികാം ആസ്ഥിതസ്ത്വം**

**ജീവത്വം പ്രാപ്യ മായാഗുണഗണഖചിതോ**

**വർത്തസേ വിശ്വയോനേ !**

**തത്രോദ്വൃദ്ധേന സത്ത്വേന തു ഗുണയുഗളം**

**ഭക്തിഭാവം ഗതേന**

**ഛിത്വാ, സത്ത്വം ച ഹിത്വ, പുനരനുപഹിതോ**

**വർത്തിതാഹേ ത്വമേവ || 1 ||**

അഖിലപ്രപഞ്ചത്തിന്നും കാരണഭൂതനായിരിക്കുന്നോവേ ! സൃഷ്ടിയുടെ ആരംഭത്തിൽ സൂക്ഷ്മശരീരസമഷ്ടിരൂപമായ ഹിരണ്യഗർഭന്റെ ശരീരത്തെ സ്വീകരിച്ചനായി നിന്തിരുവടി വ്യഷ്ടിരൂപത്തിലുള്ള ജീവത്വത്തെ പ്രാപിച്ചിട്ട് മായാകാർയ്യങ്ങളായ മഹത്തത്വം,അഹങ്കാരം, പഞ്ചഭൂതങ്ങൾ മുതലാവയോട്ടുകൂടി സംബന്ധിച്ചവനായി സ്ഥിതിചെയ്യുന്നു. ആ മായഗുണങ്ങളിൽ അഭിവൃദ്ധിയെ പ്രാപിച്ചതും ഭക്തിയുടെ രൂപത്തെ പ്രാപിച്ചതുമായ സത്വഗുണംകൊണ്ടുതന്നെ രജസ്സ്, തമസ്സ്, എന്ന മറ്റു രണ്ടു ഗുണങ്ങളേയും ഇല്ലാതാക്കിയിട്ട് സത്ത്വഗുണത്തെതന്നേയും ഉപേക്ഷിച്ച് വീണ്ടും കാർയ്യകാരണ സംബന്ധമില്ലാത്തതായ നിന്തിരുവടിയായിത്തന്നെ ഞാൻ ആയിത്തീരുമാറാവേണം.

**സത്ത്വോന്മേഷാത് കദാചിത് ഖലു വിഷയരസേ ദോഷബോധേഽപി ഭൂമാൻ !**

**ഭൂയോഽപ്യേഷു പ്രവൃത്തിഃ സതമസി രജസി**

പ്രോദ്ധതേ ദുർന്നിവാരാ

ചിത്തം താവത് ഗുണാശ്ച ഗ്രഥിതമിഹ

മിഥസ്താനി സർവ്വാണി രോദ്ധ്യം

തുര്യേ ത്വയ്യേകഭക്തിഃ ശരണമിതി ഭവാൻ

ഹംസരൂപീ ന്യഗാദീത് || 2 ||

സർവ്വേശ്വര ! സത്ത്വഗുണത്തിന്റെ വളർച്ചകൊണ്ട് ചിലപ്പോൾ വിഷയ സുഖത്തിൽ ദോഷമുണ്ടെന്ന ബോധമുണ്ടാവുന്നുണ്ടെങ്കിലും തമോഗുണത്തിന്റെ സംബന്ധ ത്തോടുകൂടിയ രജോഗുണം വർദ്ധിക്കുമ്പോൾ വീണ്ടും ഈ വിഷയത്തിൽ പ്രവൃത്തി തടുക്കുവാൻ കഴിയാത്തതായിത്തന്നെ ഭവിക്കുന്നു. മനസ്സും ഗുണങ്ങളും തമ്മിൽ തമ്മിൽ കെട്ടിപ്പിണഞ്ഞുകൊണ്ടിരിക്കുന്നു; ഇക്കാർയ്യത്തിൽ അവയെ എല്ലാറ്റിനേയും തടഞ്ഞുനിർത്തുതിന്നു അവയ്ക്കെല്ലാമുപരിയായി വർത്തിക്കുന്നവനായ നിന്തിരുവടിയിൽ കലർപ്പില്ലാത്ത ഭക്തി മാത്രമാണ് രക്ഷാസ്ഥാനം എന്ന് ഹംസസ്വരൂയിയായ നിന്തിരുവടി ഉപദേശിപ്പിട്ടുണ്ട്.

സന്തി ശ്രേയാംസി ഭൂയാംസ്യപി രുചിഭിദയാ

കർമ്മിണാം നിർമ്മിതാനി

ക്ഷുദ്രാനന്ദാശ്ച സാന്തഃ ബഹുവിധഗതയഃ

കൃഷ്ണ! തേഭ്യോ ഭവേയുഃ

ത്വഞ്ചാചഖ്യാഥ സഖ്യേ നനു മഹിതതമാം

ശ്രേയസാം ഭക്തിമേകാം

ത്വദ്ഭക്ത്യാനന്ദതുല്യഃ ഖലു വിഷയജുഷാം

സമ്മദഃ കേന വാ സ്യാത്? || 3 ||

അല്ലയോ കൃഷ്ണ ! കർമ്മത്തിന്നു അധികാരികളായിരിക്കുന്ന ജനങ്ങൾക്കു ആധികാരഭേദമനുസരിച്ച് ശ്രേയസ്സാധനങ്ങൾ വളരെയധികം കല്പിച്ചിട്ടുണ്ട്. അവയിൽ അനിത്യങ്ങളും നിസ്സാരമായ ആനന്ദം നൽക്കുന്നവയും ആയ പലവിധത്തിലുള്ള ഫലങ്ങളും സംഭവിക്കും; നിന്തിരുവടിതന്നെ പ്രിയമിത്രമായ ഉദ്ധവന്നു ശ്രേയസ്സാധനങ്ങളിൽ ഭക്തിയൊന്നിനെ മാത്രം ഏറ്റവും ശ്രേഷ്ഠമായി ഉപദേശിച്ചിട്ടുണ്ടല്ലോ. വിഷയസുഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നവർക്കു നിന്തിരുവടിയുടെ ഭക്തികൊണ്ടുണ്ടാവുന്ന ആനന്ദത്തിന്നു സമമായ ആനന്ദം എങ്ങിനെയാണുണ്ടാവുക ?

**ത്വദ്ഭക്ത്യാ തുഷ്ടബുദ്ധേഃ സുഖമിഹ ചരതോ**

**വിച്യുതാശസ്യ ചാശാഃ**

**സർവാഃ സ്യുസൗഖ്യമയ്യഃ സലിലകുഹരഗസ്യേവ**

**തോയൈകമയ്യഃ**

**സോഽയം ഖല്വിന്ദ്രലോകം കമലജഭവനം**

**യോഗസിദ്ധീശ്ച ഹൃദ്യാഃ**

**നാകാംക്ഷ, ത്യേതദാസ്താം, സ്വയമനുപതിതേ**

**മോക്ഷസൗഖ്യേഽപ്യനീഹഃ ॥ 4 ॥**

നിന്തിരുവടിയിലുള്ള ഭക്തികൊണ്ട് സന്തുഷ്ടനായിത്തീർന്നവനും വിഷയങ്ങളിൽ അഭിലാഷമില്ലാത്തവനും ഈ പ്രപഞ്ചത്തിൽ സൈ്വരമായി ജീവിക്കുന്നവനുമായ ഭക്തന്നു വെള്ളത്തിന്നുള്ളിൽ കിടക്കുന്ന ജീവിക്ക് എല്ലാം ജലമയമായിത്തോന്നുന്നതുപോലെ എല്ലാ ദിക്കുകളും സുഖമയങ്ങളായിത്തന്നെ ഭവിക്കുന്നതാണു. അപ്രകാരമുള്ള ഈ ഭക്തനാവട്ടെ ഇന്ദ്രലോകത്തേയും ബ്രഹ്മലോകത്തേയും മനസ്സിനു സന്തോഷം നൽകുന്നവയായ യോഗസിദ്ധികളേയും ആഗ്രഹിക്കുന്നില്ല. ഇതിരിക്കട്ടെ, തന്നത്താൻ വന്നുചേരുന്നതായ മോക്ഷസുഖത്തിൽകൂടി ആഗ്രഹമില്ലാത്തവനായിത്തീരുന്നു.

**ത്വദ്ഭക്തോ ബാദ്ധ്യമാനോ‌ƒപി ച വിഷയരസൈഃ ഇന്ദ്രിയാശാന്തിഹേതോഃ**

**ഭക്ത്യൈവാക്രമ്യമാണൈഃ പുനരപി ഖലു തൈർ**

**ദുർബ്ബലൈർന്നാഭിജയ്യഃ**

**സപ്താർച്ചിര് ദീപിതാർച്ചിര് ദഹതി കില യഥാ**

**ഭൂരിദാരു പ്രപഞ്ചം**

**ത്വദ്ഭക്ത്യോഘേ തഥൈവ പ്രദഹതി ദുരിതം**

**ദുർമ്മദഃ ക്വേന്ദ്രിയാണാം ? ॥ 5 ॥**

ഇന്ദ്രിയജയം സാധിക്കാത്തതുകൊണ്ട് വിഷയസുഖരസങ്ങളാൽ നിന്തിരുവടിയുടെ ഭക്തൻ ബാധിക്കപ്പെടുന്നവനായിരുന്നാലും അതിനുശേഷവും ഭക്തികൊണ്ടുതന്നെ സ്വാധീനപ്പെടുത്തുന്നവയും ബലഹീനങ്ങളുമായ ആ വിഷയാഭിലാഷങ്ങളാൽ കീഴടക്കപ്പെടുവാൻ കഴിയാത്തവനായിത്തന്നെ ഭവിക്കുന്നു. കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിവിറകുകൊള്ളികളുടെ സമൂഹത്തെ ഏതുവിധത്തിൽ ഭസ്മമാക്കിക്കൊണ്ടിരിക്കുന്നുവോ അതുപോലെതന്നെ നിന്തിരുവടിയുടെ ഭക്തിപ്രവാഹം പാപത്തെ ദഹിപ്പിച്ചുകൊണ്ടിരിക്കെ ഇന്ദ്രിയങ്ങളുടെ ദുരഹങ്കാരം എവിടെയാണ് ശേഷിച്ചുനില്ക്കുന്നതു?

**ചിത്താർദ്രീഭാവമുച്ചൈര് വപുഷി ച പുളകം ഹർഷബാഷ്പം ച ഹിത്വാ**

**ചിത്തം ശുദ്ധ്യേത് കഥം വാ? കിമു ബഹുതപസാ വിദ്യയാ വീതഭക്തേഃ?**

**ത്വദ്ഗാഥാസ്വാദ സിദ്ധാഞ്ജന സതതമരീ മൃജ്യമാനോ‌ƒയമാത്മാ**

**ചക്ഷുർവ്വത് തത്ത്വസൂക്ഷ്മം ഭജതി, ന തു തഥാ‌ƒഭ്യസ്തയാ തർക്കകോട്യാ ॥ 6 ॥**

മേൽക്കുമേൽ വർദ്ധിച്ചുകൊണ്ടിരിക്കുന്നതായ മനസ്സിന്റെ ആർദ്രതയേയും ശരീരത്തിലുണ്ടാവുന്ന രോമാഞ്ചത്തേയും ആനന്ദബാഷ്പത്തേയും കൂടാതെ - ഇവകൊണ്ട് ഉപലക്ഷിതമായ ഭക്തിയെക്കൂടാതെ - മനസ്സ് എങ്ങിനെയാണ് ശുദ്ധമാവുന്നത്? ഭക്തിയില്ലാത്തവന്നു അധികമായ തപസ്സുകൊണ്ടും ആത്മജ്ഞാനംകൊണ്ടും എന്തൊരു പ്രയോജനമാണുള്ളത്? ഈ ആത്മാവ് നിന്തിരുവടിയുടെ ചരിതത്തെ ആസ്വദിക്കുകയാകുന്ന സിദ്ധാഞ്ജനംകൊണ്ട് ഇടവിടാതെ പരിശുദ്ധപ്പെടുത്ത പ്പെടുന്നതായി ഭഗവത്തത്ത്വത്തിന്റെ യഥാർത്ഥവസ്ഥയെ നേത്രംകൊണ്ട് നേരിട്ട് എങ്ങിനെ അനുഭവിക്കുന്നുവോ അതുപോലെ അഭ്യസിച്ച കോടിയുക്തികൾകൊണ്ടും അനുഭവിക്കുകയില്ലാല്ലൊ.

ധ്യാനം തേ ശീലയേയം സമതനുസുഖ

ബദ്ധാസനോ നാസികാഗ്ര

ന്യസ്താക്ഷഃ പൂരകാദ്യൈഃ ജിതപവനപഥ -

ശ്ചിത്തപദ്മം ത്വവാഞ്ചം

ഊർദ്ധ്വാഗ്രം ഭാവയിത്വ രവിവിധുശിഖിനഃ

സംവിചിന്ത്യോപരിഷ്ടാത്

തത്രസ്ഥം ഭാവയേ ത്വാം സജലജലധര

ശ്യാമളം കോമളാംഗം ॥ 7 ॥

ഞാൻ നിന്തിരുവടുടെ ധ്യാനത്തെ അഭ്യസിച്ചുകൊള്ളാം; ശരീരത്തെ വളയാത്തവിധം നിവർത്തിവെച്ച് സുഖമായ ആസനത്തിൽ ഇരുന്നുകൊണ്ട് നാസികയുടെ അഗ്രഭാഗത്തിൽ ഉറപ്പിച്ച ദൃഷ്ടികളോടുകൂടിയവനായി പൂരകം മുതലായ പ്രാണായാമങ്ങളെകൊണ്ട് ശ്വാസഗതിയെ നിയന്ത്രിച്ച് അധോമുഖമായിരിക്കുന്ന ഹൃദയമാകുന്ന താമരയെ മേൽഭാഗത്തേക്കുനോക്കി വികസിച്ചുനില്ക്കുന്നതായി ധ്യാനിച്ച് അതിന്റെ ഉപരിഭാഗത്ത് സൂർയ്യൻ, ചന്ദ്രൻ, അഗ്നി എന്നിവയെ വഴിക്കുവഴിയായി

ധ്യാനിച്ച് അവയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവനും നീരുണ്ടമേഘംപോലെ ശ്യാമളനിറത്തോടുകൂടിയവനും സുന്ദരങ്ങളായ അവയവങ്ങളോടുകൂടിയവനുമായ നിന്തിരുവടിയെ ഞാൻ ധ്യാനിച്ചുകൊള്ളാം.

**ആനീലശ്ലക്ഷണകേശം ജ്വലിതമകരസത്**

**കുണ്ഡലം മന്ദഹാസ**

**സ്യാന്ദാർദ്രം കൗസ്തുഭശ്രീപരിഗത**

**വനമാലോരുഹാരാഭിരാമം**

**ശ്രീവത്സാങ്കം സുബാഹും മൃദുലസദുദരം**

**കാഞ്ചനച്ഛായചേലം**

**ചാരുസ്നിഗ്ദ്ധോരുമംഭോരുഹ ലളിതപദം**

**ഭാവയേ‌ƒഹം ഭവന്തം || 8 ||**

നീലനിറത്തോടുകൂടിയതായി അതിമൃദുവായിരിക്കുന്ന തലമുടിയോടും തിളങ്ങുന്നവയും മത്സ്യാകൃതിയിലുള്ളവയുമായ കുണ്ഡലങ്ങളോടുംകൂടിയവനായി മന്ദഹാസം പൊഴിയുന്നതുകൊണ്ട് അലിവാർന്നവനായി കൗസ്തുഭത്തിന്റെ ശോഭയോടിടകലർന്ന വനമാല മഹത്തായ മുത്തുമാല എന്നിവകൊണ്ട് അതിയായി ശോഭിക്കുന്നവനായി ശ്രീവത്സം കൊണ്ടടയാളപ്പെട്ട തിരുമറിടത്തോടുകൂടിയവനായി ഇരുഭാഗങ്ങളിലും നീണ്ടുംകിടക്കുന്ന തൃക്കൈകളോടുകൂടിയവനായി സ്വർണ്ണത്തിന്റെ നിറമുള്ള പട്ടുടയാടയോടും ഭംഗിയേറിയവയും മനോഹരങ്ങളുമായ തുത്തുടകളോടുകൂടിയവനായി ചെന്താമരപ്പൂപോലെ സുന്ദരങ്ങളായ തൃപ്പാദങ്ങളോടുകൂടിയവനായിരിക്കുന്ന നിന്തിരുവടിയെ ഞാൻ ധ്യാനിക്കുമാറാകേണം. !

**സർവ്വാംഗേഷ്വംഗ ! രംഗത്കുതുകമിതി മുഹുർ**

**ധാരയന്നീശ ! ചിത്തം**

**തത്രാപ്യേകത്ര യുഞ്ജേ വദനസരസിജേ**

സുന്ദരേ മന്ദഹാസേ

തത്രാലീനം തു ചേതഃ പരമസുഖ

ചിദദ്വൈതരൂപേ വിതന്വന്

അന്യന്നോ ചിന്തയേയം മുഹുരിതി

സമുപാരൂഢയോഗോ ഭവേയം ‖ 9 ‖

ഭഗവാനേ! അങ്ങയുടെ ഏതെങ്കിലുമൊരു അവയവത്തിന്റെ ഭംഗിയിൽ കൗതുകത്തോടുകൂടി പറ്റിപ്പിടിച്ചുനിൽക്കുന്ന മനസ്സിനെ എല്ലാ അവയവങ്ങളിലും അടിക്കടി ഇപ്രകാരം വ്യാപരിക്കുന്നവനായി അനന്തരം മന്ദഹാസം തൂകികൊണ്ടിരിക്കുന്നതും സുന്ദരവുമായിരിക്കുന്ന തിരുമുഖകമലത്തില് ഒരിടത്തുമാത്രം യോജിപ്പിക്കാം; അതിൽ ലയിച്ചിരിക്കുന്ന മനസ്സിനെ പരമാനന്ദസമയമായ ചിത്സ്വരൂപത്തിൽ സമർപ്പിച്ചുകൊണ്ട് വേറെ യാതൊന്നിനേയും ചിന്തിക്കാതിരിക്കാം; വീണ്ടും ഇപ്രകാരം ധ്യാനയോഗനിഷ്ഠനായി ഞാൻ ജീവിക്കുമാറാകേണം.

ഇത്ഥം ത്വദ്ധ്യാനയോഗേ സതി പുനരണിമാ

ദ്യഷ്ട സംസിദ്ധയസ്താഃ

ദൂരശ്രുത്യാദയോ?പി ഹ്യഹമഹമികയാ

സംപതേയുർ?മുരാരേ !

ത്വസ്തമ്പ്രാപ്തൗ വിളംബാവഹമഖിലമിദം

നാദ്രിയേ, കാമയേ?ഹം

ത്വാമേവാനന്ദപൂർണ്ണം, പവനപുരപതേ !

പാഹി മാം സർവ്വതാപാത് ‖ 10 ‖

ഭഗവാനേ! ഇപ്രകാരം നിന്തിരുവടിയുടെ ധ്യാനയോഗത്തിലാസക്തനായിരിക്കുമ്പോൾ അണിമ തുടങ്ങിയ ആ അഷ്ടൈശ്വര്യങ്ങളും അനന്തരം ദൂരശ്രവണം മുതലായവയും ഞാൻ മുൻപ്, ഞാൻ മുൻപ്, എന്ന് തന്നെത്താൻ വന്നു ചേരുന്നതാണ്.; ഞാനാകട്ടെ അങ്ങയോട്ടു ഐക്യം പ്രാപിക്കുന്ന വിഷയത്തിൽ താമസ്സുമുണ്ടാക്കുന്നവയായ ഈ സിദ്ധികളെയെല്ലാം ശ്രദ്ധിക്കുകയില്ല; പരമാനന്ദരസം നിറഞ്ഞവനായ നിന്തിരുവടിയെതന്നെയാണ് ആഗ്രഹിക്കുന്നത്; ഹേ വാതാലയേശ ! എന്നെ എല്ലാ താപങ്ങളിൽനിന്നും രക്ഷിക്കേണമേ ! - വൃത്തം. സ്രഗ്ദ്ധരാ.

ഭഗവത് സ്വരൂപദ്യാനയോഗ്യതാവർണ്ണനം എന്ന തൊണ്ണൂറ്റഞ്ചാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 982

Dasakam 96 - ഭഗവദ്വിഭൂതിവർണ്ണനം.

**ത്വം ഹി ബ്രഹ്മൈവ സാക്ഷാത് പരമുരമഹിമ**

**ന്നക്ഷരാണാം അകാരഃ**

**താരോ മന്ത്രേഷു, രാജ്ഞാം മനുരസി, മുനിഷു**

**ത്വം ഭൃഗുർനാരദോഽപി**

**പ്രഹ്ലാദോ ദാനവാനാം, പശുഷു ച സുരഭിഃ**

**പക്ഷിണാം വൈനതേയോ**

**നാഗാനാമസ്യനന്തഃ, സുരസിരദപി ച**

**സ്രോതസാം വിശ്വമൂർത്തേ ! || 1 ||**

ഏറ്റവും മഹിമയോട്ടുകൂടിയ ദേവ! പ്രപഞ്ചസ്വരൂപിയായിരിക്കുന്നോവേ! നിന്തിരുവടിയാവട്ടെ സാക്ഷാൽ പരബ്രഹ്മമായിത്തന്നെയിരിക്കുന്നു; അക്ഷരങ്ങളിൽ അകാരവും മന്ത്രങ്ങളില് ഓങ്കാരമായ പ്രണവവും രാജഷികളിൽ മനുവും മഹർഷിമാരിൽ ഭൃഗുമഹർഷിയും ദേവർഷികളിൽ നാരദനും നിന്തിരുവടിയാണ്; അസുരന്മാരിൽ പ്രഹ്ലാദനും പശുക്കളിൽ കാമധേനുവും പക്ഷികളിൽ ഗരുഢനും എന്നല്ല; സർപ്പങ്ങളിൽ ആദിശേഷനും നദികളിൽ ആകാശഗംഗയും നിന്തിരുവടിതന്നെയാണ്.

**ബ്രഹ്മണ്യാനാം ബലിസ്ത്വം, ക്രതുഷു ച ജപ**

**യജ്ഞോഽസി, വീരേഷു പാർത്ഥഃ,**

**ഭക്താനാമുദ്ധവസ്ത്വം, ബലമസി ബലിനാം**

**ധാമ തേജസ്വിനാം ത്വം**

നാസ്ത്യന്തസ്ത്വദ്വിഭൂതേഃ വികസദതിശയം

വസ്തു സർവ്വം ത്വമേവ,

ത്വം ജീവസ്ത്വം പ്രധാനം, യദിഹ ഭവദൃതേ,

തന്ന കിഞ്ചിത് പ്രപഞ്ചേ || 2 ||

നിന്തിരുവടി ബ്രഹ്മജ്ഞഭക്തന്മാരിൽ മഹാബലിയും യജ്ഞങ്ങളിൽ ജപയജ്ഞവും വീരന്മാരിൽ അർജ്ജുനനും ആകുന്നു; ഈശരഭക്തന്മാരിൽ ഉദ്ധവനും ബലവാന്മാരിൽ ശക്തിയും നിന്തിരുവടിതന്നെയാകുന്നു; തേജസ്വികളിൽ തേജസ്സും നിന്തിരുവടിതന്നെയാണ്. അങ്ങയുടെ ഐശ്വർയ്യങ്ങൾക്കു അവസാനമില്ല; തെളിഞ്ഞു പ്രകാശിക്കുന്ന പ്രധാനപ്പെട്ട എല്ലാ പദാർത്ഥവും നിന്തിരുവടിതന്നേയാണ്; ജീവനും നിന്തിരുവടിതന്നെ; പ്രകൃതിയും നിന്തിരുവടിതന്നെ. ഈ പ്രപഞ്ചത്തിൽ നിന്തിരുവടിയിൽനിന്ന് ഭിന്നമായ യാതൊന്നും തന്നെയില്ല.

ധർമ്മം വർണ്ണാശ്രമാണാം ശ്രുതിപഥവിഹിതം

ത്വത്പരത്വേന ഭക്ത്യാ

കുർവ്വന്തോഽന്തർവിരാഗേ വികസതി ശനൈകഃ

സന്ത്യജന്തോ ലഭന്തേ,

സത്താസ്ഫൂർത്തി-പ്രിയത്വാത്മകമഖില

പദാർത്ഥേഷു ഭിന്നേഷ്വഭിന്നം

നിർമ്മൂലം വിശ്വമൂലം പരമമഹമിതി

ത്വദ്വിബോധം വിശുദ്ധം || 3 ||

വർണ്ണാശമധർമ്മങ്ങളെ വേദമാർഗ്ഗങ്ങളിൽ വിധിക്കപ്പെട്ടതനുസരിച്ച് ഭക്തിമെല്ലെ മെല്ലെ പ്രകാശിച്ചുതുടങ്ങുമ്പോൾ ആ ആശ്രമധർമ്മങ്ങളെ വിധിപൂർവകം ഉപേക്ഷിച്ച് സംന്യസിക്കുന്നവനായി സച്ചിചാനന്ദംകൊണ്ട് പരിപൂർണ്ണവും ഭിന്നങ്ങളായി

കാണപ്പെടുന്ന എല്ലാ വസ്തുക്കളിലും അഭിന്നമായി സ്ഥിതിചെയ്യുന്നതും വേറൊരുപാധിയില്ലാത്തതും ജഗത്തിന്നെല്ലാം കാരണഭൂതവും വിഷയസംബന്ധ മില്ലാത്തതിനാൽ പരിശുദ്ധവും സർവ്വോൽകൃഷ്ടവുമായ നിന്തിരുവടിയുടെ സ്വരൂപഭൂതമായ ജ്ഞാനത്തെ "ഞാൻതന്നെയാണ് ഇത്" എന്ന അഭേദബുദ്ധിയോടുകൂടി പ്രാപിക്കുന്നു.

**ജ്ഞാനം കർമ്മാപി ഭക്തിസ്ത്രിതയമിഹ ഭവത്**

**പ്രാപകം തത്ര താവത്**

**നിർവ്വിണ്ണാനാമശേഷേ വിഷയ ഇഹ ഭവേത്**

**ജ്ഞാനയോഗേƒധികാരഃ,**

**സക്താനാം കർമ്മയോഗഃ ത്വയി ഹി വിനിഹിതോ,**

**യേ തു നാത്യന്തസക്താഃ**

**നാപ്യത്യന്തം വിരക്താഃ ത്വയി ധൃതരസാഃ**

**ഭക്തിയോഗോ ഹ്യമീഷാം || 4 ||**

ഈ ലോകത്തിൽ ജ്ഞാനവും ഭക്തിയും ആയ ഇത് മൂന്നും നിന്തിരുവടിയെ പ്രാപിക്കുന്നതിന്നുള്ള ഉപായങ്ങളാകുന്നു. അവയിൽ വിഷയങ്ങളെല്ലാം വിരക്തിവന്നിട്ടുള്ളവർക്കുമാത്രമെ ജ്ഞാനയോഗത്തിൽ അധികാരമുണ്ടാവുന്നുള്ളൂ ! വിഷായാസക്തിയോടുകൂടിയവർക്കു നിന്തിരുവടിയിൽ സമർപ്പിക്കപ്പെട്ട കർമ്മയോഗ മുണ്ടാവുന്നു. എന്നാൽ യാതൊരുത്തരാണോ വളരെ ആസക്തിയോടുകൂടാതെയും അത്രയ്ക്ക് വൈരാഗ്യം വരാതേയും നിന്തിരുവടിയിൽ പ്രേമത്തോടുകൂടിയ വരുമായിരിക്കുന്നത് ഇവർക്കുമാത്രമാണ് ഭക്തിയോഗം വിധിക്കപ്പെട്ടിരിക്കുന്നത്.

**ജ്ഞാനം ത്വദ്ഭക്തതാം വാ ലഘു സുകൃതവശാത് മർത്ത്യലോകേ ലഭന്തേ**

**തസ്മാത് തത്രൈവ ജന്മ സ്പൃഹയതി ഭഗവൻ !**

നാകഗോ നാരകോ വാ

ആവിഷ്ടം മാം തു ദൈവാദ് ഭവജലനിധി

പോതയിതേ മർത്ത്യദേഹേ

ത്വം കൃത്വാ കർണ്ണധാരം ഗുരും അനുഗുണ

വാതായിതസ്താരയേഥാഃ || 5 ||

ഹേ ഭഗവാനേ! ജ്ഞാനത്തേയോ നിന്തിരുവടിയുലുള്ള ഭക്തിയേയോ പൂർവപുണ്യംകൊണ്ട് മനുഷ്യലോകത്തില് വളരെ എളുപ്പത്തില് പ്രാപിക്കുന്നു; അതിനാൽ സ്വർഗത്തിലെത്തിച്ചേർന്നതോ നരകത്തിൽ സ്ഥിതിചെയുന്നതോ ആയ ജീവന് ആ മനുഷ്യലോകത്തിൽതന്നെ ജനിക്കുവാൻ ആഗ്രഹിക്കുന്നു; ഈശ്വരാനുഗ്രഹംകൊണ്ട് സംസാരസമുദ്രം കടക്കുവാനുള്ള തോണിയായിരിക്കുന്ന മനുഷ്യശരീരത്തില് പ്രവേശിച്ചിരിക്കുന്ന എന്റെ ആത്മാവിനെയാകട്ടെ ആചാർയ്യനെ തോണി തുഴയുന്നവനാക്കി വാതലയേശനായ നിന്തിരുവടി അനുകൂലമായ കാറ്റായി ഇരുന്നുകൊണ്ട് മറുകരക്കേത്തിക്കേണമേ !

അവ്യക്തം മാർഗ്ഗയന്തഃ ശ്രുതിഭിരപി നയൈഃ

കേവലജ്ഞാനലുബ്ധാഃ

ക്ലിശ്യന്തേƒതീവ, സിദ്ധിം ബഹുതര ജനുഷാം

അന്ത ഏവാപ്നുപന്തി

ദൂരസ്ഥഃ കർമ്മയോഗോƒപി ച പരമഫലേ,

നന്വയം ഭക്തിയോഗഹ്

ത്വാമൂലാദേവ ഹൃദ്യഃ ത്വരിതമയി ! ഭവത്

പ്രാപകോ വർദ്ധതാം മേ || 6 ||

ഹേ കൃഷ്ണാ ! ജ്ഞാനത്തെ മാത്രം കാംക്ഷിക്കുന്നവർ ഉപനിഷത്തുക്കൾക്കൊണ്ടും യുക്തിവാദങ്ങൾകൊണ്ടും വ്യക്തമല്ലാത്തതായ നിർഗുണബ്രഹ്മത്തെ അന്വേഷിക്കുന്നവരായി ഏറ്റവും ക്ലേശിക്കുകയാണ് ചെയ്യുന്നത്; വളരെയേറെ ജന്മങ്ങളെടുത്തതിന്നുശേഷമേ അവർക്കു മോക്ഷം ലഭിക്കുന്നുള്ളൂ; കർമ്മയോഗവും അവസാനഫലമായ മുക്തിയുടെ വിഷയത്തിൽ ദൂരത്തുതന്നെയാണ്; എന്നാൽ ഈ ഭക്തിയോഗമാവട്ടെ അങ്ങിനെയുള്ളതല്ല. തുടങ്ങുന്നതുമുതൽതന്നെ മനസ്സിന്നുമേഷം നൽക്കുന്നതും അതിവേഗത്തിൽ നിന്തിരുവടിയെ പ്രാപിക്കുന്നതുമാകുന്നു; അത് എനിക്ക് അഭിവൃദ്ധിപ്പെട്ടുവരേണമേ.

ജ്ഞാനായൈവാതിയത്നം മുനിരപവദതേ

ബ്രഹ്മതത്ത്വം തു ശൃണ്വന്

ഗാഢം ത്വത്പാദഭക്തിം ശരണമയതി യ,

സ്തസ്യ മുക്തിഃകരാഗ്രേ

ത്വദ്ധ്യാനേ$\neq$പീഹ തുല്യാ പുനരസുകരതാ

ചിത്തചാഞ്ചല്യഹേതോഃ

അഭ്യാസാസാശു ശക്യം തദപി വശയിതും

ത്വത്കൃപാ ചരുതാഭ്യാം ll 7 ll

വേദവ്യാസമഹർഷി വെറും ജ്ഞാനത്തിന്നുവേണ്ടിമാത്രമുള്ള കഠിനപ്രയത്നത്തെ വിരോധിക്കുന്നു; യാതൊരുവൻ ബ്രഹ്മതത്ത്വത്തെ കേട്ടറിഞ്ഞ് അങ്ങയുടെ തൃപ്പാദഭക്തിയെ മുറുകെ പിടിച്ച് ശരണം പ്രാപിക്കുന്നുവോ അവന്നു മോക്ഷം എന്നത് കയ്യിൽ തന്നെയാണ്; എന്നാൽ ഈ ധ്യാനയോഗത്തിലും മനസ്സിന്റെ സ്ഥിരതയില്ലായ്മനിമിത്തം എളുപ്പത്തിൽ അനുഷ്ഠിക്കുവാൻ കഴിയാതിരിക്കുക എന്നത് തുല്യമായിട്ടുതന്നെയിരിക്കുന്നു; എന്നാലും നിന്തിരുവടിയുടെ കാരുണ്യംകൊണ്ടും സൗന്ദർയ്യതിശയംകൊണ്ടും പ്രേരിപ്പിക്കപ്പെട്ട് ചെയ്യുന്ന അഭ്യാസംകൊണ്ട് അത് അതിവേഗത്തിൽ സ്വാധീനപ്പെടുത്തപ്പെടാവുന്നതാണ്.

നിർവ്വിർണ്ണഃ കർമ്മമാർഗ്ഗേ ഖലു വിഷമതമേ

 ത്വത്കഥാദൗ ച ഗാഢം

ജാതശ്രദ്ധോƒപി കാമനയി ഭുവനപതേ !

 നൈവ ശക്നോമി ഹാതും

തദ്ഭൂയോ നിശ്ചയേന ത്വയി നിഹിതമനാഃ

ദോഷബുദ്ധ്യാ ഭജംസ്താൻ

പുഷ്ണീയാം ഭക്തിമേവ, ത്വയി ഹൃദയഗതേ

 മങ്ക്ഷു നങ്ക്ഷ്യന്തി സംഗാഃ || 8 ||

ഹേ ലോകേശ ! ദുർഘടമായ കർമ്മമാർഗ്ഗത്തിൽ വൈരാഗ്യത്തോടുകൂടിയവനായ്ത്തന്നെ നിന്തിരുവടിയുടെ പാവനചരിതങ്ങളിൽ ദൃഢമായ വിശ്വാസത്തോടും കൂടിയിരിക്കുന്നവനാണെങ്കിലും കാമം മുതലായവയെ ഉപേക്ഷിക്കുന്നതിന്നു ഞാൻ ശക്തനായിത്തീരുന്നില്ല; അതിനാൽ വീണ്ടും ഉറപ്പോടുകൂടി അങ്ങയിൽ സമർപ്പിക്കപ്പെട്ട ബുദ്ധിയോടുകൂടി ദോഷമുണ്ടെന്ന ബോധത്തോടുകൂടി ആ കാമാദികളെ സേവിക്കുന്നവനായിത്തന്നെ നിന്തിരുവടിയിലുള്ള ഭക്തിയെ പോഷിപ്പിക്കുമാറാകേണമേ! നിന്തിരുവടിയിൽ മനസ്സുറയ്ക്കുമ്പോള് വിഷയാസക്തികള് അതിവേഗത്തിൽ നീങ്ങിപ്പോയ്ക്കൊള്ളും.

കശ്ചിത് ക്ലേശാർജ്ജിതാർത്ഥ ക്ഷയ വിമലതിര് നുദ്യമാനോ ജനൗഘൈഃ

പ്രാഗേവം പ്രാഹ വിപ്രോ ന ഖലു മമ ജനഃ

 കാലകർമ്മഗ്രഹാ വാ

ചേതോ മേ ദുഃഖഹേതുഃ, തദിഹ ഗുണഗണം

 ഭാവയത് സർവ്വകാരീ

തൃക്ത്വാ ശാന്തോ ഗതസ്ത്വാം മമ ച കുരു വിഭോ!

താദൃശീം ചിത്തശാന്തിം || 9 ||

ഹേ ഭഗവാനേ! 'പണ്ട് ഒരു ബ്രാഹ്മണൻ കഷ്ടപ്പെട്ട് സമ്പാദിച്ച ധനം നഷ്ടപ്പെട്ടതുകൊണ്ട് തെളിഞ്ഞ ബുദ്ധിയോടുകൂടിയവനായി സാധാരണ ജനങ്ങളാൽ ഹിംസിക്കപ്പെട്ടവനായിട്ട് ഇപ്രകാരം പറഞ്ഞു;' എനിക്ക് ജനങ്ങളോ കാലമോ, കർമ്മമോ, ഗ്രഹനിലയോ ഒന്നുമില്ലാ; എനിക്കു എന്റെ മനസ്സുതന്നെയാണ് ദുഃഖകാരണം; അപ്രകാരമുള്ള ഈ മനസ്സ് ഈ ആത്മാവിൽ ഗുണഗണങ്ങളെ ആരോപണം ചെയ്തിട്ട് ഈ ഉപദ്രവങ്ങളെല്ലാം ഉണ്ടാക്കിവെക്കുന്നു; ഇപ്രകാരമെല്ലാം പറഞ്ഞുകൊണ്ട് മനസ്സിനെ ശാന്തമാക്കി നിന്തിരുവടിയെ ശരണം പ്രാപിച്ചു. എനിക്കും അപ്രകാരമുള്ള മനഃശാന്തിയെ നൽകേണമേ !

ഐളഃ പ്രാഗുർവ്വശീം പ്രത്യതിവിവശമനാഃ

സേവമാനശ്ചിരാം താം

ഗാഢം നിർവ്വിദ്യ ഭൂയോ യുവതിസുഖമിദം

ക്ഷുദ്രമേവേതി ഗായന്

ത്വദ്ഭക്തിം പ്രാപ്യ പൂർണ്ണഃസുഖതരമചരത്

തദ്വദുദ്ധൂതസംഗം

ഭക്തോത്തംസം ക്രിയാ മാം പവനപുരപതേ !

ഹന്ത മേ രുന്ധി രോഗാന് || 10 ||

പണ്ട് ഇളാപുത്രനായ പുരൂരവസ്സ് എന്ന രാജാവ് ഉർവസിയെന്ന അപ്സരസ്ത്രീയുടെ പേരിൽ ഏറ്റവും മോഹം പ്രാപിച്ചവനായി അവളെ വളരെക്കാലത്തോളം അനുഭവിച്ചുകൊണ്ടിരിക്കുന്നവനായി അനന്തരം ഏറ്റവും വിരക്തിവന്നു ഈ സ്ത്രീസുഖമെന്നത് നിസ്സാരംതന്നെയാണ് എന്ന് പാടിക്കൊണ്ട് നിന്തിരുവടിയുടെ ഭക്തിയെ പ്രാപിച്ച് അഭിലാഷപരിപൂർത്തി വന്നു മറ്റൊന്നിലും ആശയില്ലാത്തവനായി

വളരെ സുഖത്തോടുകൂടി സഞ്ചരിച്ചുകൊണ്ടിരുന്നു. ഹേ വാതാലയേശ ! അതുപോലെ എന്റെ വിഷയേച്ഛയെ നശിപ്പിച്ച് , എന്നെ ഭക്തശ്രേഷ്ഠനാക്കിത്തീർക്കേണമേ ! എന്റെ രോഗങ്ങളെയും തടയേണമേ !

ഭഗവത് വിഭൂതിവർണ്ണനം എന്ന തൊണ്ണൂറ്റാറാം ദശകം സമാപ്തം.
ആദിതഃ ശ്ലോകഃ 992.

വൃത്തം. സ്രഗ്ദ്ധരാ.

Dasakam 97 - ഉത്തമഭക്തിപ്രാർത്ഥനാവർണ്ണനം. ഉത്തമഭക്തിപ്രാർത്ഥനയും മാർക്കണ്ഡേയകഥയും

ത്രൈഗുണ്യാദ് ഭിന്നരൂപം ഭവതി ഹി ഭുവനേ

ഹീനമധ്യോത്തമം യത്

ജ്ഞാനം ശ്രദ്ധാ ച കർത്താ വസതിരപി സുഖം

കർമ്മ ചാഹരഭേദാഃ

ത്വത്ക്ഷേത്ര ത്വം നിഷേവാദി തു യദിഹ പുനഃ

ത്വത്പരം തത്തു സർവം

പ്രാഹുർനൈർഗുണ്യാനിഷ്ഠം, തദനുഭജനതോ

മങ്ക്ഷു സിദ്ധോ ഭവേയം || 1 ||

ഈ ലോകത്തിൽ ജ്ഞാനവും ശ്രദ്ധയും വാസസ്ഥാനവും സുഖവും കർമ്മവും ആഹാരഭേദങ്ങളുമായ യാതൊരു അവയെല്ലാം ത്രിഗുണങ്ങളെ ആശ്രയിച്ചിരിക്കുന്ന വയാകയാൽ ഭിന്നരൂപത്തോടുകൂടിയവയും നീചമോ, മധ്യമോ, ഉത്തമമോ, ആയിട്ടുമാണിരിക്കുന്നതു; എന്നാൽ ഈ ലോകത്തിൽതന്നെ അങ്ങയുടെ ക്ഷേത്രങ്ങൾ അങ്ങയുടെ തൃപ്പാദഭജനം മുതലായി നിന്തിരുവടിയെ സംബന്ധിച്ചവ യാതൊന്നുണ്ടോ അവയെല്ലാം ത്രിഗുണങ്ങളുടെ സമ്പർക്കം അശേഷമില്ലാത്ത വയുമാണെന്നു പറയപ്പെട്ടിരിക്കുന്നു. അതിനെ ഇടവിടാതെ സേവിക്കുന്നതുകൊണ്ട് അതിവേഗത്തിൽ ഞാൻ സിദ്ധനായിത്തീർന്നുകൊള്ളാം.

ത്വയ്യേവ ന്യസ്തചിത്തഃ സുഖമയി ! വിചരൻ

സർവ്വചേഷ്ടാസ്ത്വദർത്ഥം,

ത്വദ്ഭക്തൈഃസേവ്യമാനനപി ചരിതചരാൻ

**ആശ്രയന് പുണ്യദേശാൻ ,**

**ദസ്യൗ വിപ്രേ മൃഗാദിഷ്വപി ച സമമതിഃ**

**മുച്യമാനാവമാന**

**സ്പർദ്ധാസൂയാദിദോഷഃ, സതതമഖിലഭൂതേഷു**

**സംപൂജയേ ത്വാം || 2 ||**

ഹേ ഭഗവാനേ! നിന്തിരുവടിയിൽ സമർപ്പിച്ച മനസ്സോടുകൂടിയവനായിത്തന്നെ അതുകൊണ്ടുണ്ടാവുന്ന മനഃസുഖത്തോടുകൂടി സഞ്ചരിക്കുന്നവനായി എല്ലാ കർമ്മങ്ങളേയും നിന്തിരുവടിക്കുവേണ്ടി ചെയ്യുന്നവനായി നിന്തിരുവടിയുടെ ഭക്തന്മാരാൽ സേവിക്കപ്പെടുന്നവയും എന്നല്ല മുമ്പ് സേവിക്കപ്പെട്ടിരുന്നവയുമായ പുണ്യദേശങ്ങളെ ആശ്രയിച്ചുകൊണ്ടും കള്ളനിലും സ്നേഹിതനിലും മൃഗങ്ങൾ മുതലായ തിർയ്യക്കുകളിലും തുല്യബുദ്ധിയോടുകൂടിയവനായി അപമാനം, ദ്വേഷം, അസൂയ മുതലായ ദോഷങ്ങളെ ഉപേക്ഷിച്ചവനായി എല്ലായ്പോഴും എല്ലാ പ്രാണികളിലും നിന്തിരുവടിയെ സങ്കല്പിച്ച് പൂജിച്ചുകൊള്ളാം.

**ത്വദ്ഭാവോ യാവദേഷു സ്ഫുരതി ന വിശദം**

**താവദേവം ഹ്യുപാസ്തിം**

**കുർവന്നൈകാത്മ്യബോധേ ഝടിതി വികസതി ത്വന്മയോഽഹം ചരേയം**

**ത്വദ്ധർമ്മസ്യാസ്യ താവത് കിമപി ന ഭഗവൻ !**

**പ്രസ്തുതസ്യ പ്രണാശഃ**

**തസ്മാത് സർവ്വാത്മനൈവ പ്രദിശ മമ വിഭോ !**

**ഭക്തിമാർഗ്ഗം മനോജ്ഞം || 3 ||**

ഹേ ഭഗവാനേ ! മുൻപറഞ്ഞവയിൽ ഏതുവരെക്കും നിന്തിരുവടിയുടെ ഭാവം - ബ്രഹ്മബുദ്ധി - സ്പഷ്ടമായി പ്രകാശിക്കുന്നില്ലയോ അതുവരെക്കും ഇപ്രകാരംതന്നെ

സങ്കല്പിച്ച് ഉപാസന ചെയ്തുകൊണ്ട് എല്ലാവറ്റിലും കാണപ്പെടുന്ന ആത്മാവ് ഒന്നാണെന്ന ജ്ഞാനം പൊട്ടുന്നനനെ ഉണ്ടാവുമ്പോൾ ഞാന് ഭഗവന്മയനായിതന്നെ സഞ്ചരിക്കാം; അതുവരെക്കും തുടങ്ങിവെക്കപ്പെട്ട ഈ ഭാഗവതധർമ്മത്തിന്ന ഒട്ടുംതന്നെ നാശം സംഭവിക്കുന്നതല്ല; സർവ്വേശ്വര ! അതുകൊണ്ട് എനിക്ക് അനുഭവവേദ്യമായ പ്രേമാത്മകമായ ഭക്തിയോഗത്തെ സർവ്വ പ്രകാരത്തിലും നൽകേണമേ !

**തം ചൈനം ഭക്തിയോഗം ദ്രഢയിതുമയി ! മേ**

**സാധ്യാമാരോഗ്യമായുഃ**

**ദിഷ്ട്യാ തത്രാപി സേവ്യം തവ ചരണമഹോ !**

**ഭേഷജായേവ ദുഗ്ദ്ധം**

**മാർക്കണ്ഡേയോ ഹി പൂർവ്വം ഗണകനിഗദിത**

**ദ്വാദശാബ്ദായുരുച്ചൈഃ**

**സേവിത്വാ വത്സരം ത്വാം തവ ഭടൈവൈഃ**

**ദ്രാവയാമാസ മൃത്യും ॥ 4 ॥**

ഭഗവൻ! അപ്രകാരമുള്ളതായ ഈ ഭക്തിയോഗത്തെ ദൃഢമാക്കുന്നതിന്ന എനിക്ക് ആയുസ്സും ആരോഗ്യവും സാധിക്കേണ്ടതായിരിക്കുന്നു. എന്നാൽ ഭാഗ്യംകൊണ്ട് ഈ വിഷയത്തിലും മരുന്നിന്ന പാലെന്നപോലെ നിന്തിരുവടിയുടെ കാലടികളാണ് സേവിക്കപ്പെടേണ്ടാതായിരിക്കുന്നതു. പണ്ട് ജ്യോത്സ്യന്മാരാൽ അനുമാനിച്ച് പറയപ്പെട്ട പന്ത്രണ്ടുവയസ്സുവരെയുള്ള ആയുസ്സോടുകൂടിയ മാർക്കണ്ഡേയന് ഒരു സംവത്സരക്കാലം നിന്തിരുവടിയെ അതിതീവ്രമായ തപസ്സുകൊണ്ട് ഉപാസിച്ചിട്ട് യമനെ നിന്തിരുവടിയുടെ ദൂതന്മാരെക്കൊണ്ട് ഓടിച്ചുകളഞ്ഞു.

**മാർക്കണ്ഡേയശ്ചിരായുഃ സ ഖലു പുനരപി**

**ത്വത്പരഃ പുഷ്പഭദ്രാ**

**തീരേ നിന്യേ തപസ്യൻ അതുലസുഖരതിഃ**

ഷ്ട്വ മന്വന്തരാണി

ദേവേന്ദ്രഃസപ്തമസ്ത്വം സുരയുവതി

മരുന്മന്മഥൈര് മോഹയിഷ്യൻ

യോഗോഷ്മപ്ലുഷ്യമാണൈഃ ന തു പുനരശകത്

ത്വജ്ജനം നിർജ്ജയേത് കഃ ? ॥ 5 ॥

ദീർഘായുസ്സായ ആ മാർക്കണ്ഡേയനാകട്ടെ വീണ്ടും നിസ്തുല്യമായ പരമാനന്ദരസത്തിൽ ഔൽസുക്യത്തോടുകൂടിയവനായി നിന്തിരുവടിയുടെ ഭജനത്തിൽ തല്പരനായി പുഷ്പഭദ്രയെന്ന നദിയുടെ തീരത്തിൽ തപസ്സുചെയ്തുകൊണ്ട് ആറു മന്വന്തരകാലം കഴിച്ചുകൂട്ടി; ഏഴാമത്തെ മന്വന്തരത്തിലെ ദേവേന്ദ്രന് അദ്ദേഹത്തെ അപ്സരസ്ത്രീകളെകൊണ്ടും മലയാനിലനെക്കൊണ്ടും കാമദേവനെക്കൊണ്ടും മോഹിപ്പിച്ചുനോക്കിയെങ്കിലും യോഗാഗ്നികൊണ്ട് ദഹിപ്പിക്കപ്പെട്ടവരായ അവരാൽ അതിന്നൊന്നും സാധിച്ചില്ല; അങ്ങയുടെ ഭക്തനെ ആര് ജയിക്കും ?

പ്രീത്യാ നാരായണാഖ്യഃ ത്വമഥ നരസഖഃ

പ്രാപ്തവാനസ്യ പാർശ്വം

തുഷ്ട്യാ തോഷ്ടൂയമാനഃ സ തു വിവിദവരൈഃ

ലോഭിതോ നാനമേനേ

ദ്രഷ്ടും മായാം ത്വദീയാം കില പുനരവൃണോത്

ഭക്തിതൃപ്താന്തരാത്മാ

മായാദുഃഖാനഭിജ്ഞഃ തദപി മൃഗയതേ

നൂനമാശ്ചര്യഹേതോഃ ॥ 6 ॥

അനന്തരം നാരായണൻ എന്ന തിരുനാമത്തോടുകൂടിയ നിന്തിരുവടി നരനൊടോടുകൂടി സന്തുഷ്ടനായി അദ്ദേഹത്തിന്റെ സമീപത്തിലേക്കു ചെന്നു; സന്തോഷത്തോടുകൂടി സ്തോത്രംചെയ്തുകൊണ്ടിരുന്ന ആ മാർക്കണ്ഡേയനാവട്ടെ പല വരങ്ങളെകൊണ്ടും പ്രലോഭിക്കപ്പെട്ടുവെങ്കിലും അവയൊന്നും സ്വീകരിച്ചില്ല; എങ്കിലും പിന്നീട് ഭക്തികൊണ്ടു സംതൃപ്തമായ ആത്മാവോടുകൂടിയവനായി നിന്തിരുവടിയുടെ മായാശക്തിയെ കാണേണമെന്നറിവാനുള്ള കൗതുകംകൊണ്ട് അതിനെകൂടി ആഗ്രഹിച്ചുവത്രെ !

**യാതേ ത്വയ്യാശു വാതാകുല ജലദഗള**

**ത്തോയപൂർണ്ണാതിഘൂർണ്ണത്**

**സപ്താർണ്ണോരാശി മഗ്നേ ജഗതി, സ തു ജലേ**

**സംഭ്രമന് വർഷകോടീഃ**

**ദീനഃ പ്രൈക്ഷിഷ്ട ദൂരേ വടദലശയനം**

**കഞ്ചിദാശ്ചര്യബാലം**

**ത്വാമേവ ശ്യാമലാംഗം വദനസരസിജ**

**ന്യസ്ത പാദാംഗുലീകം ॥ 7 ॥**

നിന്തിരുവടി ദൃഷ്ടിയിൽനിന്നു മറഞ്ഞപ്പോൾ പൊടുന്നനവേ, ലോകം കാറ്റുകൊണ്ട് ചിതറിയ കാർമേഘത്തിൽനിന്നു പൊഴിഞ്ഞുവീഴുന്ന ജലധാരകൊണ്ട് നിറഞ്ഞ കരകവിഞ്ഞുയർന്നുപൊങ്ങിയ സപ്തസമുദ്രങ്ങളിൽ മുങ്ങിയപ്പോൾ ആ മാർക്കണ്ഡേയനാവട്ടെ ആ പ്രളയകാലജലത്തിൽ ഒരു കോടിവർഷകാലം ചുറ്റിയുഴന്നു ഏറ്റവും ദീനനായി ആലിലയിൽ ശയിച്ചുകൊണ്ടിരിക്കുന്നവനും നീലവർണ്ണത്തോടുകൂടിയവനും വദനകമലത്തിൽ വെയ്ക്കപ്പെട്ട കാൽപെരു വിരലോടുകൂടിയവനും ആയ ഒരു അദ്ഭുതശിശുവായിരുന്ന നിന്തിരുവടിയെതന്നെ ദൂരത്തിൽ ദർശിച്ചു.

**ദൃഷ്ട്വാ ത്വാം ഹൃഷ്ടരോമാ ത്വരിതമുപഗതഃ**

**സ്പ്രഷ്ടുകാമോ മുനീന്ദ്രഃ**

ശ്വസേനാന്തർനിവിഷ്ടഃ പുനരിഹ സകലം

ദൃഷ്ടവാന് വിഷ്ടപൗഘം

ഭൂയോƒപി ശ്വാസവാതൈഃ ബ്ബഹിരനുപതിതോ

വീക്ഷിതസ്ത്വത്കടാക്ഷൈഃ

മോദാദാശ്ലേഷ്ടുകാമഃ ത്വയി പിഹിതതനൗ

സ്വാശ്രമേ പ്രാഗ്വദാസീത് || 8 ||

ആ മാർക്കണ്ഡേയമഹർഷി കിശോരഭാവത്തിലുള്ള നിന്തിരുവടിയെ കണ്ടിട്ട് രോമാഞ്ചത്തോടുകൂടിയവനായി ആ പൂമേനിയെ സ്പർശിക്കുവാൻ ആഗ്രഹിച്ചുകൊണ്ടു അതിവേഗത്തിൽ അടുത്തേക്കുവന്നസമയം ശ്വാസവായുവിൽകൂടി അകത്തേക്കു പ്രവേശിപ്പിക്കപ്പെട്ട് അനന്തരം ഇവിടെ എല്ലാ ഭുവനസമൂഹങ്ങളേയും കണ്ടു വീണ്ടും നിശ്വാസവായുവിൽകൂടി പുറത്തേക്കു തെറിച്ചുവീണ് നിന്തിരുവടിയുടെ കടാക്ഷങ്ങളാൽ തൃക്കൺപാർക്കപ്പെട്ടവനായി സന്തോഷത്തോടെ ആ ബാലരൂപത്തെ ആലിംഗനം ചെയ്യുന്നതിനു ആഗ്രഹിക്കുന്നവനായ അദ്ദേഹം നിന്തിരുവടി രൂപത്തെ മറച്ചപ്പോള് തന്റെ ആശ്രമത്തിൽ പഴയപോലെ ധ്യാനയോഗനിഷ്ഠനായി സ്ഥിതിചെയ്യുകയും ചെയ്തു.

ഗൗര്യാ സാർദ്ധം തദഗ്രേ പുരഭിദഥ ഗതഃ

ത്വത്പ്രിയ പ്രേക്ഷണാർത്ഥീ

സിദ്ധാനേവാസ്യ ദത്വാ സ്വയമയമജരാ

മൃത്യുതാദീന് ഗതൊƒഭൂത്

ഏവം ത്വത്സേവയൈവ സ്മരരിപുരപി സ

പ്രീയതേ യേന, തസ്മാത്

മൂർത്തിത്രയ്യാത്മകസ്ത്വം നനു സകല

നിയന്തേതി സുവ്യക്തമാസീത് || 9 ||

അനന്തരം പുരവൈരിയായ ശ്രീപരമേശ്വരൻ നിന്തിരുവടിയുടെ ഭക്തനെ കാണുന്നതിനായി പാർവ്വതീദേവിയോടുകൂടി അദ്ദേഹത്തിന്റെ മുന്നിൽ എഴുന്നെള്ളിയരുളി; ഇദ്ദേഹത്തിനു തന്നെത്താൻവന്നു ചേർന്നിരിക്കുന്നതായ വാർദ്ധക്യമരണാദികളില്ലാതിരിക്കുക എന്ന അവസ്ഥകളെ ഇദ്ദേഹവും അനുഗ്രഹിച്ചരുളിയിട്ട് തിരിച്ചുപോയി. യാതൊരു നിന്തിരുവടിയുടെ ഉപാസനകൊണ്ട് ആ ശ്രീശങ്കരനുംകൂടി ഇപ്രകാരം പ്രീതനായിത്തീർന്നുവോ അതുകൊണ്ടുതന്നെ നിന്തിരുവടി ത്രിമൂർത്തിസ്വരൂപനാണെന്നും സർവ്വേശ്വരനാണെന്നുമുള്ളത് സ്പഷ്ടമായിരിക്കുന്നുവല്ലോ.

ത്ര്യംശേ꞊സ്മിൻ സത്യലോകേ വിധിഹരി പുരഭിത് മന്ദിരാണ്യൂർദ്ധ്വമൂർദ്ധ്വം,

തേഭ്യോ꞊പ്യൂർദ്ധ്വം തു മായാ വികൃതി വിരഹിതോ ഭാതി വൈകുണ്ഠലോകഃ

തത്ര ത്വം കാരണാംഭസ്യപി പശുപകുലേ

ശുദ്ധ സത്ത്വൈകരൂപി

സച്ചിദ്ബ്രഹ്മാദ്വയാത്മാ പവനപുരപതേ !

പാഹി മാം സർവ്വരോഗാത് || 10 ||

മൂന്നു വിഭാഗങ്ങളോടുകൂടിയ ഈ സത്യലോകത്തിൽ ഒന്നിനുമേലെ മറ്റൊന്നായി ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരുടെ വാസസ്ഥാനങ്ങള് സ്ഥിതിചെയ്യുന്നു; സാക്ഷാൽ വൈകുണ്ഠലോകമാകട്ടെ മായാവികാരങ്ങളോടുകൂടാത്തതും മുൻപറഞ്ഞ സത്യലോകവിഭാഗങ്ങൾക്കും ഉപരിഭാഗത്തിലായും പ്രകാശിക്കുന്നു. അവിടെ കാരണജലത്തിലും ഗോകുലത്തിലും നിന്തിരുവടി ശുദ്ധസാത്ത്വിക സ്വരൂപത്തോടുകൂടിയവനായും സച്ചിദാനന്ദബ്രഹ്മത്തിന്ന് അഭിന്നനായും വിളങ്ങുന്ന ഹേ വാതാലയേശ ! അല്ലാ രോഗങ്ങളിൽനിന്നും എന്നെ രക്ഷിക്കേണമേ !

ഉത്തമഭക്തിപ്രാർത്ഥനവർണ്ണനം എന്ന തൊണ്ണൂറ്റേഴാം ദശകം സമാപ്തം.

ആദിതഃ ശ്ലോകാഃ 1002.

(കരാരവിന്ദേന പദാരവിന്ദം, മുഖാരവിന്ദേ വിനിവേശയന്തം

വടസ്യ പത്രസ്യ പുടേശയാനം ബാലം മുകുന്ദം മനസാ സ്മരാമി)

Dasakam 98 - നിഷ്കലബ്രഹ്മോപാസനാവർണ്ണനം

**യസ്മിന്നേതദ്വിഭാതം, യത ഇദമഭവത്**

**ഏന ചേദം യ ഏതത**

**യോƒസ്മാദുത്തീർണ്ണരൂപഃ ഖലു സകലമിദം**

**ഭാസിതം യസ്യ ഭാസാ,**

**യോ വാചാം ദൂരദൂരേ, പുനരപി മനസാം**

**യസ്യ ദേവാ മുനീന്ദ്രാഃ**

**നോ വിദ്യുസ്തത്ത്വരൂപം, കിമു പുനരപരേ**

**കൃഷ്ണ ! തസ്മൈ നമസ്തേ || 1 ||**

യാതൊരുവനിൽ ഈ ചരാചരാത്മകമായ പ്രപഞ്ചം ആരോപിക്കപ്പെട്ടിരിക്കുന്നുവോ യാതൊരുവനിൽനിന്നു ഈ പ്രപഞ്ചം ഉദ്ഭവിച്ചിരിക്കുന്നുവോ യാതൊരുവനോടുകൂടി ഇത് ഐക്യം പ്രാപിക്കുന്നുവോ യാതൊരുവൻ ഈ പ്രപഞ്ചരൂപിയായി കാണപ്പെടുന്നുവോ യാതൊരുവൻ ഈ പ്രപഞ്ചത്തിൽനിന്നു ഭിന്നമായ സ്വരൂപത്തോടുകൂടിയവനായിരിക്കുന്നുവോ, യാതൊരുവന്റെ തേജസ്സുകൊണ്ട് ഈ കാണുന്ന എല്ലാ പദാർത്ഥങ്ങളും പ്രകാശിപ്പിക്കപ്പെടുന്നുവോ, യാതൊരുവൻ വാക്കുകൾക്കും മനസ്സിന്നും വളരെ ദൂരത്തില് അപ്രാപ്യനായിരിക്കുന്നുവോ യാതൊരുവന്റെ യഥാർത്ഥസ്വരൂപത്തെ ദേവന്മാരും മഹർഷിമാരും അറിയുന്നില്ലയോ മറ്റുള്ളവരുടെ കാർയ്യം പറയേണ്ടതുമില്ലയോ അല്ലയോ ജഗന്മോഹനനായ കൃഷ്ണ ! അപ്രകാരമിരിക്കുന്നവനായ നിന്തിരുവടിക്കു നമസ്കാരം.

**ജന്മാഥോ കർമ്മ നാമ സ്ഫുടമിഹ ഗുണ**

**ദോഷാദികം വാ ന യസ്മിന്**

ലോകാനാമൂതയേ യഃ സ്വയമനുഭജതേ

താനി മായാനുസാരീ,

ബിഭ്രച്ഛക്തീരരൂപോഽപി ച ബഹുതര

രൂപോഽവഭാത്യദ്ഭുതാത്മാ,

തസ്മൈ കൈവല്യധാമ്നേ പരരസ പരിപൂർണ്ണായ വിഷ്ണോ നമസ്തേ ॥ 2 ॥

എങ്ങും നിറഞ്ഞിരിക്കുന്ന ചിന്മയസ്വരൂപ! ഇവിടെ യാതൊരുവനിൽ ജന്മമോ കർമ്മമോ നാമമോ ഗുണദോഷാദികളോ യഥാർത്ഥത്തില് ഇല്ലയോ യാതൊരുവൻ ലോകാനുഗ്രഹത്തിനുവേണ്ടി മായയെ അനുസരിച്ചുകൊണ്ട് ആ ജന്മകർമ്മാദികളെ തന്നത്താൻ സ്വീകരിച്ചിരിക്കുന്നുവോ ജ്ഞാനൈശ്വര്യാദി ശക്തികളെ ധരിച്ചുകൊണ്ട് അരൂപിയാണെങ്കിലും പ്രശോഭിക്കുന്നുവോ മോക്ഷപ്രദനായി പരമാനന്ദരസംകൊണ്ടു പരിപൂർണ്ണനായിരിക്കുന്ന അപ്രകാരമുള്ള നിന്തിരുവടിക്കു നമസ്കാരം.

നോ തിര്യഞ്ചം ന മർത്ത്യം ന ച സുരമസുരം

ന സ്ത്രീയം നോ പുമാംസം

ന ദ്രവ്യം കർമ്മ ജാതിം ഗുണമപി സദസ

ദ്വാഽപി തേ രൂപമാഹുഃ

ശിഷ്ടം യത് സ്യാന്നിഷേധേ സതി നിഗമശതൈഃ ലക്ഷണാവൃത്തിതസ്തത്

കൃച്ഛ്രേണാവേദ്യമാനം പരമസുഖമയം

ഭാതി തസ്മൈ നമസ്തേ ॥ 3 ॥

നിന്തിരുവടിയുടെ സ്വരൂപം പശു, പക്ഷി മുതലായ തിര്യക്കുകളുടേതല്ല; മനുഷ്യന്റേതല്ല, ദേവന്റേയോ അസുരന്റേയോ അല്ല; സ്ത്രീയുടേതല്ല, പുരുഷന്റേതുമല്ല, വസ്തു, കർമ്മം, ജാതി, ഗുണം എന്നിവയുടേതോ സത്ത്, അസത്ത്, എന്നിവയുടേതോഅല്ല എന്ന്

പറയപ്പെടുന്നു; അങ്ങിനെയല്ല ഇങ്ങിനെയല്ല എന്ന് എല്ലാം നിഷേധിക്കപ്പെടുമ്പോൾ ഏതാണോ അവശേഷിക്കുന്നത് അപ്രകാരമിരിക്കുന്ന നിന്തിരുവടി അനേകം ഉപനിഷദ്വാക്യങ്ങളെക്കൊണ്ട് ലക്ഷണാവൃത്തിരുപത്തിൽ വളരെ പണിപ്പെട്ടിട്ട് അറിയപ്പെടുന്നതായി പരമസുഖാത്മകനായി പ്രകാശിക്കുന്നു; അപ്രകാരമിരിക്കുന്ന നിന്തിരുവടിക്കു നമസ്കാരം.

**മായായാം ബിംബിതസ്ത്വം സൃജസി മഹദഹങ്കാര തന്മാത്രഭേദൈഃ**

**ഭൂതഗ്രമേന്ദ്രിയാദ്യൈഃ അപി സകലജഗത്**

**സ്വപ്നസങ്കല്പകല്പം**

**ഭൂയഃസംഹൃത്യ സർവ്വം കമഠ ഇവ**

**പദാന്യാത്മനാ കാലശക്ത്യാ**

**ഗംഭീരേ ജായമാനേ തമസി വിതിമിരോ**

**ഭാസി, തസ്മൈ നമസ്തേ || 4 ||**

മായയിൽ പ്രതിഫലിക്കപ്പെടുന്നവനായ നിന്തിരുവടി മഹത്തത്വം, അഹങ്കാരം, തന്മാത്രാഭേദങ്ങൾ എന്നിവയെകൊണ്ടും പഞ്ചമഹാഭൂതങ്ങള്, ഇന്ദ്രിയങ്ങൾ എന്നിവയെക്കൊണ്ടും സ്വപ്നത്തിലെ സങ്കല്പത്തിനു തുല്യമായ ജഗത്തിനെയെല്ലാം സൃഷ്ടിക്കുന്നു; പിന്നീട് ആമ തന്റെ കാലുകളെ എന്നതുപോലെ കാലശക്തിയാകുന്ന ആത്മശക്തികൊണ്ട് എല്ലാറ്റിനേയും തന്നിൽ അടക്കി പ്രകാശിച്ചു കൊണ്ടിരിക്കുന്നു; ഗംഭീരമായ ഇരുട്ട് സംഭവിക്കുമ്പോൾപോലും (സുഷുപ്തികാലത്തിൽ) നിന്തിരുവടി തമസ്സിനോടുലേശം സംബന്ധിക്കാതെ പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അപ്രകാരമിരിക്കുന്ന നിന്തിരുവടിക്കു നമസ്കാരം.

**ശബ്ദബ്രഹ്മേതി, കർമ്മേത്യണുരിതി ഭഗവന് !**

**കാല ഇത്യാലപന്തി**

**ത്വാമേകം വിശ്വഹേതും സകലമയതയാ**

**സർവഥാ കല്പ്യമാനം**

**വേദാന്തൈര്യത്തു ഗീതം, പുരുഷപര**

**ചിദാത്മാഭിധം തത്തു തത്ത്വം**

**പ്രേക്ഷാമാത്രേണ മൂലപ്രകൃതി വികൃതികൃത്**

**കൃഷ്ണ ! തസ്മൈ നമസ്തേ ॥ 5 ॥**

ഹേ ലോകേശ! അഖിലജഗന്മയനായതിനാൽ എല്ലാവിധത്തിലും സ്വരൂപകല്പനം ചെയ്യപ്പെടുന്നവനായ നിന്തിരുവടിയെ ഒരുവനെത്തന്നെ, നാദബ്രഹ്മമെന്നും, കർമ്മമെന്നും, പരമാണുവാണെന്നും, കാലമാണെന്നും പ്രപഞ്ചകാരണമായിട്ട് പറഞ്ഞുവരുന്നു; വേദാന്തങ്ങളിൽ യാതൊരു നിന്തിരുവടിയെ പുരുഷനെന്നും പരമാത്മാവെന്നും ചിത്സ്വരൂപനെന്നും ആത്മസ്വരൂപനെന്നും പറയപ്പെട്ടിരിക്കുന്നു. ആ തത്വം തന്നെയാണ്. ഈക്ഷണമാത്രംകൊണ്ട് മൂലപ്രകൃതിയേയും അതിന്റെ കാർയ്യമായ വികാരങ്ങളെയും സൃഷ്ടിക്കുന്നത് ഹേ കൃഷ്ണ ! അപ്രകാരമുള്ള നിന്തിരുവടിക്കു നമസ്കാരം.

**സത്ത്വേനാസത്തയാ വാ ന ച ഖലു**

**സദസത്ത്വേന നിർവ്വാച്യരൂപാ**

**ധത്തേ യാസാവവിദ്യാ ഗുണഫണിമതിവത്**

**വിശ്വദൃശ്യാവഭാസം**

**വിദ്യാത്വം സൈവ യാതാ ശ്രുതിവചനലവൈഃ**

**യത്കൃപാസ്യന്ദലാഭേ**

**സംസാരാരണ്യസദ്യഃ ത്രുടന**

**പരശുതമേതി, തസ്മൈ നമസ്തേ ॥ 6 ॥**

സദ്ഭാവംകൊണ്ടോ അസദ്ഭാവംകൊണ്ടോ സദ്ഭാവം അസദ്ഭാവം അന്നിവയോടിടകലർന്നകൊണ്ടോ നിശ്ചയമായിട്ടും നിർവചിക്കുവാൻ കഴിയാത്തതായപോലെ കാണപ്പെട്ടുന്നതായ എല്ലാ വസ്തുക്കളുടേയും പ്രതീതിയെ ഉണ്ടാക്കുന്നു; ആ അവിദ്യതന്നെ ആരുടെ കരുണാകടാക്ഷം ലഭിക്കുമ്പോൾ ശ്രുതിവാക്യലേശങ്ങളെകൊണ്ട് ജ്ഞാനത്തെ പ്രാപിക്കുന്നതായി സംസാരമാകുന്ന വൻകാടിനെ ഉടനടി മുറിച്ച് നീക്കം ചെയ്യുന്നതിന്നുള്ള കോടാലിയായിത്തിരുന്നു; അപ്രകാരമിരിക്കുന്ന നിന്തിരുവടിക്കായ്ക്കൊണ്ട് നമസ്കാരം.

ഭൂഷാസു സ്വർണ്ണവദ്വാ ജഗതി ഘടശരാ

വാദികേ മൃത്തികാവത്

തത്ത്വേ സഞ്ചിന്ത്യമാനേ സ്ഫുരതി തദധുനാƒ-

പ്യദ്വിതീയം വപുസ്തേ

സ്വപ്നദ്രഷ്ടുഃ പ്രബോധേ തിമിരലയവിധൗ

ജീർണ്ണരജ്ജോശ്ച യദ്വത്

വിദ്യാലാഭേ തഥൈവ സ്ഫുടമപി വികസേത്

കൃഷ്ണ! തസ്മൈ, നമസ്തേ ॥ 7 ॥

ജഗൽസ്വരൂപനായ കൃഷ്ണ! വാസ്തവതത്വം ആലോചിക്കുമ്പോൾ ആഭരണങ്ങളിൽ സ്വർണ്ണംപോലെയും കുടം, ശരാവം മുതലായവയിൽ മണ്ണുപോലേയും നിന്തിരുവടിയുടെ അദ്വിതീയമായിരിക്കുന്ന ആ സ്വരൂപം ഇപ്പോഴും ലോകത്തിൽ പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കുന്നു; സ്വപ്നം കാണുന്നവന്നു ഉറക്കത്തിൽനിന്നുണരുമ്പോഴെന്നതുപോലേയും, ഇരുട്ടു നീങ്ങുമ്പോൾ ദ്രവിച്ച കയറിനെ സംബന്ധിച്ച ഭ്രാന്തി നീങ്ങുന്നതെങ്ങിനെയോ അതുപോലേയും ജ്ഞാനം ലഭിക്കുമ്പോൾ വളരെ സ്പഷ്ടമായിത്തന്നെ പ്രകാശിക്കുന്നതായ അപ്രകാരമുള്ള പരബ്രഹ്മസ്വരൂപിയായ നിന്തിരുവടിക്കു നമസ്കാരം.

യത്ഭീത്യോദേതി സൂര്യോ, ദഹതി ച ദഹനോ

വാതി വായു, സ്തഥാന്യേ

യദ്ഭീതാഃ പദ്മജാദ്യാഃ പുനരുചിതബലീൻ

ആഹരന്തേ/ന്ന്വകാലം

യേനൈവാരോപിതാഃ പ്രാങ്നിജപദ, മപി തേ

ച്യാവിതരശ്ച പശ്ചാത്,

തസ്മൈ വിശ്വം നിയന്ത്രേ വയമപി ഭവതേ

കൃഷ്ണ! കർമ്മഃ പ്രണാമം || 8 ||

ഭഗവാനേ ! യാതൊരുവനിലുള്ള ഭയംകൊണ്ട് ആദിത്യൻ ഉദിക്കുന്നുവോ അഗ്നിയും ദഹനകർമ്മം നടത്തിക്കൊണ്ടിരിക്കുന്നുവോ, വായു വീശിക്കൊണ്ടിരിക്കുന്നുവോ, അതു പോലെതന്നെ ബ്രഹ്മാവ് മുതലായ ദേവന്മാരും മറ്റുള്ളവരും ആരിലുള്ള ഭയംനിമിത്തം കാലാകാലങ്ങളിൽ വിധിക്കപ്പെട്ടിരിക്കുന്ന പൂജാകർമ്മങ്ങളേ സ്വീകരിക്കുന്നുവോ അവർ ആദ്യമായിട്ട് അവരവരുടെ സ്ഥാനങ്ങളിൽ ആരാലാണോ നിയമിക്കപ്പെട്ടത്, എന്നല്ല അനന്തരം അതിൽനിന്നു നീക്കം ചെയ്യപ്പെടുന്നതും ആരാലാണോ, സമസ്തപ്രപഞ്ചത്തേയും നിയന്ത്രിക്കുന്നവനായ അപ്രകാരമിരിക്കുന്ന നിന്തിരുവടിക്ക് ഞങ്ങളും നമസ്കാരം ചെയ്യുന്നു.

ത്രൈലോക്യം ഭാവയന്തം ത്രിഗുണമയമിദം

ത്ര്യക്ഷരസ്യൈകവാച്യം

ത്രീശാനാം ഐക്യരൂപം ത്രിഭിരപി നിഗമൈഃ

ഗീയമാനസ്വരൂപം

തിസ്രോ/വസ്ഥാ വിദന്തം ത്രിയുഗജനിജുഷം

ത്രിക്രമാക്രാന്തവിശ്വം

ത്രൈകാല്യേ ഭേദഹീനം ത്രിഭിരഹമനിശം

യോഗഭേദൈര് ഭജേ ത്വാം ॥ 9 ॥

സത്ത്വം, രജസ്സ്, തമസ്സ്, എന്നീ മൂന്നു ഗുണങ്ങളുടേയും മൂന്നക്ഷരങ്ങടങ്ങിയ ഓം എന്ന പ്രണവത്തിന്റെ മുഖ്യർത്ഥമായിരിക്കുന്ന ബ്രഹ്മ, വിഷ്ണു, മഹേശ്വരന്മാരായ മൂന്നു മൂർത്തികളുടേയും ഏകീഭവിച്ച രൂപത്തോടുകൂടിയവനും ഋക്, യജ്ജുസ്സ്, സാമം എന്ന മൂന്നു വേദങ്ങൾകൊണ്ടും കീർത്തിക്കപ്പെട്ട സ്വരൂപത്തോടുകൂടിയവനും ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളേയും അറിയുന്നവനും ത്രേതദ്വാപരകലിയുഗങ്ങളായ മൂന്നു കാലങ്ങളിലും അവതരിച്ചിട്ടുള്ളവനും മൂന്നടികളെക്കൊണ്ടു ലോകങ്ങളെ മുഴുവനും അളന്നവനും ഭൂതം, ഭവിഷ്യത്, വർത്തമാനം എന്ന മൂന്നു കാലങ്ങളിലും യാതൊരു ഭേദവുമില്ലാത്തവനുമായ നിന്തിരുവടിയെ ഞാൻ കർമ്മം, ജ്ഞാനം, ഭക്തിയെന്ന മൂന്നു യോഗങ്ങളെക്കൊണ്ടും എല്ലായ്പോഴും ഭജിച്ചുകൊള്ളുന്നു.

സത്യം ശുദ്ധം വിബുദ്ധം ജയതി തവ വപുഃ

നിത്യമുക്തം നിരീഹം

നിർദ്വന്ദ്വം നിർവ്വികാരം നിഖിലഗുണഗണ

വ്യഞ്ജനാധാരഭൂതം

നിർമ്മൂലം നിർമ്മലം തന്നിരവധി മഹിമോല്ലാസി നിർല്ലീനമന്തര്

നിസ്സംഗാനാം മുനീനാം നിരുപമ

പരമാനന്ദസാന്ദ്ര പ്രകാശം ॥ 10 ॥

പരമാർത്ഥമായിട്ടുള്ളതും മായാസംബന്ധമില്ലാത്തതുകൊണ്ട് പരിശുദ്ധവും പ്രകാശാത്മകവും മായകാർയ്യങ്ങളിൽനിന്നു വേർപെട്ടതും കർത്തൃത്വഭോക്തൃത്വങ്ങളായ അഭിമാനങ്ങളില്ലാത്തതും വികാരങ്ങളൊന്നുമില്ലാത്തതും ഭേദമില്ലാത്തതും എല്ലാ ഗുണഗണങ്ങളുടേയും ഉത്പത്തിക്കു ആധാരമായിരിക്കുന്നതും മറ്റൊരുപാധിയില്ലാത്തതും ദോഷലേശമേല്ക്കാത്തതും മഹിമാവിശേഷങ്ങളാൽ പരിശോഭിക്കുന്നതും സംഗങ്ങളൊന്നുമില്ലാത്തവരായ മഹർഷിമാരുടെ അന്തഃകരണത്തില് ഉറച്ചിരിക്കുന്നതും

നിസ്തുല്യമായ പരമാനന്ദത്തോടും വർദ്ധിച്ച പ്രകാശത്തോടും കൂടിയതുമായ നിന്തിരുവടിയുടെ ആ സ്വരൂപം ജയിച്ചരുളുന്നു.

**ദുർവ്വാരം ദ്വാദശാരം ത്രിശതപരിമിലത്**

**ഷഷ്ടി പർവാഭിവീതം**

**സംഭ്രാമ്യത് ക്രൂരവേഗം ക്ഷണമനു ജഗദാ**

**ച്ഛിദ്യ സന്ധാവമാനം**

**ചക്രം തേ കാലരൂപം വ്യഥയതു ന തു മാം**

**ത്വത്പദൈകാവലംബം**

**വിഷ്ണോ ! കാരുണ്യസിന്ധോ ! പവനപുരപതേ ! പാഹി സർവാമയൗഘാത് || 11 ||**

സർവ്വവ്യാപിയായ ഭഗവാനേ ! തടുക്കുവാൻ കഴിയാത്തതും പന്ത്രണ്ട് മാസങ്ങളാകുന്ന കഴികളോടുകൂടിയതും മുന്നൂറ്റിഅറുപതു ദിവസങ്ങളാകുന്ന മുനകളോടുകൂടിയതും അതിവേഗത്തിൽ ചുറ്റിക്കൊണ്ടിരിക്കുന്നതും ക്ഷണംതോറും ലോകത്തേയും വലിച്ചുകൊണ്ടു പാഞ്ഞുപോയ്ക്കൊണ്ടിരിക്കുന്നതുമായ നിന്തിരുവടിയുടെ കാലചക്രം നിന്തിരുവടിയുടെ തൃപാദങ്ങളെ മാത്രം ശരണം പ്രാപിച്ചിരിക്കുന്ന എന്നെ ദുഃഖിപ്പിക്കരുതേ ! ഹേ ദയാവാരിധേ ! ഗുരുവായൂപുരേശ ! എല്ലാ രോഗങ്ങളിൽനിന്നും എന്നെ രക്ഷിക്കേണമേ !

നിഷ്കളബ്രഹ്മോപാസനാവർണ്ണനം എന്ന തൊണ്ണൂറ്റൊമ്പതാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 1013.
വൃത്തം. സ്രഗ്ദ്ധരാ.

Dasakam 99 - ഭഗവന്മഹിമാനുവർണ്ണനം.

**വിഷ്ണോർവീര്യാണി കോ വാ കഥയതു, ധരണേഃ കശ്ച രേണൂൻമിമീതേ,**

**യസ്യൈവാംഘ്രിത്രയേന ത്രിജഗദഭിമിതം**

**മോദതേ പൂർണ്ണസമ്പത്ത്**

**യോ؁സൗ വിശ്വാനി ധത്തേ, പ്രിയമിഹ പരമം**

**ധാമ തസ്യാഭിയായാം**

**ത്വദ്ഭക്താ യത്ര മാദ്യന്ത്യമൃതരസമരന്ദസ്യ**

**യത്ര പ്രവാഹഃ  || 1 ||**

യാതൊരുവന്റെ മൂന്നു കാലടികൾകൊണ്ടുതന്നെ മൂന്നുലോകവും അളക്കപ്പെട്ടതായി നിറഞ്ഞ ഐശ്വർയ്യത്തോട്ടുകൂടിയതായി പരിലസിക്കുന്നുവോ യതൊരു അദ്ദേഹം സമസ്ത പ്രപഞ്ചത്തേയും ഉള്ളില് ധരിച്ചുകൊണ്ടിരിക്കുന്നുവോ, അപ്രകാരമുള്ള സകല വ്യാപിയായ മഹാവിഷ്ണുവിന്റെ പ്രഭാവതിശയങ്ങളെ ആരാണ് കീർത്തിക്കുന്നത്; ഭൂമിയിലുള്ള പൊടികളെ ആരാണ് എണ്ണിത്തീർക്കുന്നത് ? യാതൊരിടത്തിൽ അദ്ദേഹത്തിന്റെ ഭക്തമാർ പരമാനന്ദരസം നുകർന്നുകൊണ്ട് മോദംകൊള്ളുന്നുവോ യാതൊരിടത്ത് മോക്ഷസുഖമാകുന്ന പൂന്തേനിന്റെ പ്രവാഹമുണ്ടോ അദ്ദേഹത്തിന്നു ഏറ്റവും പ്രിയപ്പെട്ടതും അതിശ്രേഷ്ഠവുമായ ആ വൈകുണ്ഠപദത്തെ ഇവിടെനിന്നുതന്നെ പ്രാപിക്കേണം.

**ആദ്യായാശേഷകർത്രേ പ്രതിനിമിഷനവീനായ**

**ഭർത്രേ വിഭൂതേഃ**

**ഭക്താത്മാ വിഷ്ണവേ യഃ പ്രദിശതി ഹവിരാദീനി**

**യജ്ഞാർച്ചനാദൗ,**

**കൃഷ്ണാദ്യം ജന്മ യോ വാ മഹദിഹ മഹതോ**

**വർണ്ണയേത്, സോ//യമേവ**

**പ്രീതഃ പൂർണ്ണോ യശോഭിഃ ത്വരിതമഭിസരേത്**

**പ്രാപ്യമന്തേ പദം തേ || 2 ||**

ആദിപുരുഷനും സമസ്തപ്രപഞ്ചത്തിന്റേയും കർത്താവും അനുനിമിഷം പുതിയ പുതിയ ഭാവങ്ങളെ പ്രാപിച്ചുകൊണ്ടിരിക്കുന്നവനും ഐശ്വർയ്യങ്ങൾക്കു അധീശ്വരനുമായിരിക്കുന്ന ഭഗവാൻ വിഷ്ണുവിന്നായ്ക്കൊണ്ട് യജ്ഞരൂപത്തിലുള്ള പൂജാകർമ്മങ്ങള് മുതലായ ഹവിസ്സ് മുതലായവയെ യാതൊരുവൻ ഏറ്റവും ഭക്തിയോടുകൂടിയവനായി സമർപ്പിക്കുന്നുവോ, യാതൊരുവൻ മഹത്തായതിനെക്കാളും മഹത്വമേറിയ കൃഷ്ണാവതാരം മുതലായ ഭഗവദവതാരകഥകളെ വർണ്ണിച്ചു ഗാനം ചെയ്യുന്നുവോ അങ്ങിനെയുള്ളവൻമത്രമേ ഈ ലോകത്തില് മനഃസമാധാനത്തോടുകൂടിയവനായി യശസ്സുകൊണ്ടു പരിപൂർണ്ണനായി അവസാനത്തിൽ പ്രാപിക്കത്തക്കതായ നിന്തിരുവടിയുടെ പരമപദത്തെ അതിവേഗത്തിൽ പ്രാപിക്കുന്നുള്ളു.

**ഹേ സ്തോതാരഃ കവീന്ദ്രാഃ തമിഹ ഖലു യഥാ**

**ചേതയദ്ധ്വേ, തഥൈവ**

**വ്യക്തം വേദസ്യ സാരം പ്രണുവത**

**ജനനോപാത്ത ലീലാകഥാഭിഃ**

**ജാനന്തശ്ചാസ്യ നാമാന്യഖിലസുഖകരാണീതി**

**സങ്കീർത്തയദ്ധ്വം**

**ഹേ വിഷ്ണോ ! കീർത്തനാദ്യൈഃ തവ ഖലു മഹതഃ തത്ത്വബോധം ഭജേയം || 3 ||**

ഹേ സ്തോത്രംചെയ്യുന്നവരായ കവിശ്രേഷ്ഠന്മാരേ ! നിങ്ങൾ ഏതു വിധത്തിൽ അറിയുന്നുവോ അതുപോലെ അവതാരവിശേഷങ്ങളിലുള്ള ലീലാകഥകളെക്കൊണ്ട് ഇവിടെ ആ പരമാത്മാവിനെ സ്തുതിക്കുവിൻ ! വേദത്തിന്റെ സ്പഷ്ടമായ സാരാംശത്തെ അറിയുന്നവരായ നിങ്ങൾ ഈ ഭഗവാന്റെ തിരുനാമങ്ങളെ ഐഹിക, ആമുഷ്മികങ്ങളായ സമസ്തസുഖങ്ങൾക്കും കാരണമാണെന്ന് അറിഞ്ഞ് സങ്കീർത്തനം ചെയ്യുവിൻ ! അല്ലയോ ലോകമെല്ലാം വ്യാപിച്ച വിളങ്ങുന്ന പരമാത്മസ്വരൂപിൻ ! അതിയായ മഹിമയോടുകൂടിയ നിന്തിരുവടിയുടെ നാമസങ്കീർത്തനങ്ങൾകൊണ്ടുതന്നെ തത്ത്വജ്ഞാനത്തെ പ്രാപിക്കമാറാവേണമേ !

**വിഷ്ണോഃ കർമ്മാണി സംപശ്യത മനസി സദാ**

**യൈഃസ ധർമ്മാനബധ്നാത്**

**യാനീന്ദ്രസ്യൈഷ ഭൃത്യഃ പ്രിയസഖ ഇവ ച**

**വ്യാതനോത് ക്ഷേമകാരീ**

**വിക്ഷന്തേ യോഗസിദ്ധാഃ പരപദമനിശം**

**യസ്യ സമ്യക്പ്രകാശം**

**വിപ്രേന്ദ്രാ ജാഗരൂകാഃ കൃതബഹുനുതയോ**

**യച്ച നിർഭാസയന്തേ ॥ 4 ॥**

ആ ഭഗവാൻ ഏതു ധർമ്മങ്ങളെ ചേർത്തു കെട്ടിയുറപ്പിച്ചുവോ, ഇദ്ദേഹം ദേവലോകാധിപതിയായ ഇന്ദ്രന്നു കേവലം ഭൃത്യനെന്നതുപോലെയും ഉറ്റമിത്രമെന്നതുപോലെയും ക്ഷേമത്തെ ചെയ്യുന്നവനായി യാതൊരു കർമ്മങ്ങളെ ചെയ്തുവോ യോഗസിദ്ധി കൈവന്നിട്ടുള്ളവർ നല്ലപോലെ പ്രകാശിക്കുന്നതായ യാതൊരുവന്റെ സർവോത്കൃഷ്ടമായ സ്വരൂപത്തെ എപ്പോഴും കണ്ടുകൊണ്ട് നിർവൃതിക്കൊള്ളുന്നുവോ യാതൊരു ദിവ്യരൂപത്തെ വേദവിത്തുക്കളായ ബ്രാഹ്മണ ശ്രേഷ്ഠന്മാർ ശ്രദ്ധയോടുകൂടിയവരായി ചെയ്യപ്പെട്ട പല സ്തുതികളോടുകൂടിയവരായി പ്രകാശിപ്പിച്ചുതരുന്നുവോ, അപ്രകാരമുള്ള വിഷ്ണുവിന്റെ ആ വിധത്തിലുള്ള കർമ്മങ്ങളെ എല്ലായ്പോഴും മനസ്സിൽ കണ്ടുകൊണ്ടിരിക്കുവിന് !

നോ ജാത ജായമാനോഽപി ച സമധിഗത

സ്ത്വന്മഹിമ്നോഽവസാനം

ദേവ ! ശ്രേയാംസി വിദ്വാൻ പ്രതിമുഹുരപി തേ

നാമ ശംസാമി വിഷ്ണോ !

തം ത്വാം സംസ്തൗമി നാനാവിദനുതി വചനൈഃ

അസ്യ ലോകത്രയസ്യാ

പ്യൂർദ്ധ്വം വിഭ്രാജമാനേ വിരചിതവസതിം

തത്ര വൈകുണ്ഠലോകേ ॥ 5 ॥

ഭഗവാനേ! ഇതുവരെ ജനിച്ചിട്ടുള്ളവൻ നിന്തിരുവടിയുടെ മാഹാത്മ്യത്തിന്റെ അവസാനത്തെ മനസ്സിലാക്കിയിട്ടില്ല; ഇനി ജനിക്കുന്നവനും അറിയുവാൻ പോകുന്നില്ല; ഭഗവാൻ ! നിന്തിരുവടിയുടെ തിരുനാമങ്ങളെ ശ്രേയസ്കരങ്ങളാണെന്നു മനസ്സിലാക്കിയ ഞാൻ വീണ്ടും വീണ്ടും ഉച്ചരിച്ചുകൊള്ളുന്നു; ഈ മൂന്നുലോകങ്ങൾക്കും ഉപരിയായി പരിലസിച്ചുകൊണ്ടിരിക്കുന്ന ആ വൈകുണ്ഠലോകത്തിൽ അധിവസിച്ചുകൊണ്ടിരിക്കുന്ന അപ്രകാരമുള്ള നിന്തിരുവടിയെ പലവിധ സ്തുതിവചനങ്ങൾകൊണ്ട് ഞാൻ സ്തുതിച്ചുകൊള്ളുന്നു.

ആപഃസൃഷ്ട്യാദിജന്യാഃ പ്രഥമമയി വിഭോ !

ഗർഭദേശേ ദധുസ്ത്വാം,

യത്ര ത്വയ്യേവ ജീവാഃ ജലശയന! ഹരേ !

സംഗതോ ഐക്യമാപൻ ,

തസ്യാജസ്യ പ്രഭോ ! തേ നിനിഹിതമഗവത്

പദ്മമേകം ഹി നാഭൗ,

**ദിക്പത്രം യത് കിലാഹുഃ കനകധരണിഭൃത്**

**കർണ്ണികം ലോകരൂപം ॥ 6 ॥**

അല്ലയോ ഭഗവാനേ! ലോകസൃഷ്ടിക്കുമുമ്പ് ഉണ്ടായിരിന്ന കാരണജലം നിന്തിരുവടിയെ ആദ്യം ഗർഭദേശത്തിൽ ധരിച്ചു; ആ ജലമദ്ധ്യത്തിൽ ശയനംചെയ്തുകൊണ്ടിരുന്ന ദേവ ! അപ്രകാരമുള്ള നിന്തിരുവടിയിൽതന്നെ ജീവാത്മക്കള് ഒന്നിച്ചുചേർന്ന് ഐക്യത്തെ പ്രാപിച്ചു. അല്ലയോ പ്രഭോ ! ജനനധർമ്മമില്ലാത്തതായ ആ നിന്തിരുവടിയുടെ നാഭിയിലാവട്ടെ ഒരു താമരപ്പൂവ് നിക്ഷേപിക്കപ്പെട്ടതായി ഭവിച്ചു; യാതൊരു അതിനെ ദിക്കുകളാകുന്ന ഇതളുകളോടും സ്വർണ്ണപർവ്വമായ മഹാമേരുവാകുന്ന കർണ്ണികയോടും ലോകസ്വരൂപമായിട്ടും ആണല്ലോ പറയുന്നതു.

**ഹേ ലോകാ വിഷ്ണുരേതദ് ഭുവനമജനയത്**

**തന്ന ജാനീഥ യൂയം,**

**യുഷ്മാകം ഹ്യന്തരസ്ഥം കിമപി തദപരം**

**വിദ്യതേ വിഷ്ണുരൂപം**

**നീഹാര പ്രഖ്യ മായാപരിവൃത മനസോ**

**മോഹിതാ നാമരൂപൈഃ**

**പ്രാണപ്രീത്യേകതൃപ്താഃ ചരഥ മഖപരാഃ**

**ഹന്ത നേച്ഛാ മുകുന്ദേ ॥ 7 ॥**

അല്ലയോ മഹാജനങ്ങളേ ! ഭഗവാൻ മഹാവിഷ്ണുവാണ് ഈ ലോകത്തെ സൃഷ്ടിച്ചത്; ആ വസ്തുത നിങ്ങൾ അറിയുന്നില്ല. നിങ്ങളുടെയെല്ലാം അകത്ത് സ്ഥിതി ചെയ്യുന്നതും മേൽ പറയപ്പെട്ട സൃഷ്ടികർത്താവിൽനിന്നു ഭിന്നമായതും നിർവചിക്കുവാൻ കഴിയാത്തതുമായ ഒരു വിഷ്ണുരൂപമുണ്ടല്ലോ അതിനേയും നിങ്ങൾ അറിയുന്നില്ല; മൂടൽ മഞ്ഞിന്നു തുല്യമായ മായയാൽ മറക്കപ്പെട്ട മനസ്സോടുകൂടിയവനും ഇന്ദ്രിയപ്രീതികൊണ്ടുമാത്രം തൃപ്തിപ്പെടുന്നവരായി യജ്ഞരൂപത്തിലുള്ള കാമ്യകർമ്മങ്ങളില് തൽപരന്മാരായി കാലം

കഴിക്കുന്നു. മോക്ഷത്തെ നല്കുന്നതിൽ ഉത്സുകനായ ഭഗവാനിൽ ശ്രദ്ധയുമില്ല. കഷ്ടംതന്നെ !

മൂർദ്ധനാമക്ഷണാം പദാനാം വഹസി ഖലു

 സഹസ്രാണി സമ്പൂര്യ വിശ്വം

തത് പ്രോത്ക്രമാപി തിഷ്ഠൻ പരിമിതവിവരേ

 ഭാസി ചിത്താന്തരേഽപി

ഭൂതം ഭവ്യഞ്ച സർവ്വം പരപുരുഷ ! ഭവാൻ ,

 കിഞ്ച ദേഹേന്ദ്രിയാദി

ഷ്വാവിഷ്ടോഽപ്യദ്ഗതത്വാദ് അമൃതസുഖരസം

 ചാനുഭുങ്ക്ഷേ ത്വമേവ || 8 ||

അല്ലയോ പരമാത്മവേ! നിന്തിരുവടി ശിരസ്സുകളുടെയും നേത്രങ്ങളുടേയും പാദങ്ങളുടേയും സഹസ്രങ്ങളെ ധരിച്ചുകൊണ്ടിരിക്കുകയാണല്ലോ. ലോകം മുഴുവനും വ്യാപിച്ചും അതിനെ അതിക്രമിച്ചും സ്ഥിതിചെയ്യുന്നവനാണെങ്കിലും വളരെ ചെറിയ സുഷിരത്തോടുകൂടിയ ഹൃദയാന്തർഭാഗത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നു; കഴിഞ്ഞുപോയതും വരുവാൻ പോകുന്നതുമായ സമസ്തവും നിന്തിരുവടിതന്നെയാണ്. അതുമല്ല; ശരീരം ഇന്ദ്രിയങ്ങൾ മുതലായവയിൽ പ്രവേശിച്ചവനാണെങ്കിലും അവയോട് സംബന്ധ മില്ലാതിരിക്കുകനിമിത്തം പരമാനന്ദസുഖരസത്തേയും നിന്തിരുവടിതന്നേയാണല്ലോ അനുഭവിക്കുന്നത്.

യത്ത്ര ത്രൈലോക്യരൂപം ദധദപി ച തതോ

 നിർഗ്ഗതോഽനന്തശുദ്ധ

ജ്ഞാനാത്മാ വർത്തസേ ത്വം, തവ ഖലു മഹിമാ സോഽപി താവാൻ , കിമന്യത് ?

സ്തോകസ്തേ ഭാഗ ഏവാഖിലഭുവനതയാ

ദൃശ്യതേ, ത്ര്യംശകല്പം

ഭൂയിഷ്ഠം സാന്ദ്രമോദാത്മകമുപരി തതോ

ഭാതി തസ്മൈ നമസ്തേ || 9 ||

ഹേ ദേവ! ത്രൈലോക്യസ്വരൂപത്തെ ധരിച്ചിരിക്കുന്നവനാണെങ്കിലും അതിൽനിന്നു പുറത്തേക്കും വ്യാപിച്ചവനായി ശുദ്ധജ്ഞാനസ്വരൂപിയായി നിന്തിരുവടി പ്രശോഭിക്കുന്ന എന്നുള്ള യതൊരുവസ്ഥയുണ്ടോ അതും നിന്തിരുവടിയുടെ അന്യാദൃശമായ മഹിമതന്നെയാണല്ലോ; അല്ലാതെ പിന്നെ മറ്റെന്താണ്; നിന്തിരുവടിയുടെ ചെറിയ ഒരു അംശംമാത്രമാണ് സമസ്തപ്രപഞ്ചസ്വരൂപിമായി കാണപ്പെടുന്നത്. അതിൽവെച്ച് മൂന്നിരട്ടിയെന്നു പറയപ്പെടുന്നതും ഏറ്റവും വമ്പിച്ചതുമായ മറ്റേഭാഗം അതിന്നും മീതെയായി സാന്ദ്രനന്ദാത്മകമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അപ്രകാരമുള്ള മഹിമാതിശയത്തോടുകൂടിയ നിന്തിരുവടിക്കു നമസ്കാരം.

അവ്യക്തം തേ സ്വരൂപം ദുരധിഗമതമം

തത്തു ശുദ്ധൈകസത്ത്വം

വ്യക്തം ചാപ്യേതദേവ സ്ഫുടമമൃതരസാംഭോധി

കല്ലോലതുല്യം

സർവ്വോത്കൃഷ്ടഭീഷ്ടാം തദിഹ ഗുണരസേ

നൈവ ചിത്തം ഹരന്തീം

മൂർത്തിം തേ സംശ്രയേƒഹം പവനപുരപതേ !

പാഹി മാം സർവ ! രോഗാത് || 10 ||

ഇന്ദ്രിയങ്ങൾക്കു വിഷയീഭവിക്കാത്ത നിന്തിരുവടിയുടെ നിർഗുണബ്രഹ്മസ്വരൂപം വളരെയേറെ കഷ്ടപ്പെട്ടുമാത്രം അറിയപ്പെടത്തക്കതായിട്ടാണിരിക്കുന്നത്;

ശുദ്ധസത്ത്വമയമായിരിക്കുന്ന ആ സഗുണരൂപമാവട്ടെ വളരെ സ്പഷ്ടമായി കാണാവുന്നതുമാണ്; എന്നല്ല ഈ സഗുണസ്വരൂപം സ്പഷ്ടമായ പരമാനന്ദരസമാകുന്ന സമുദ്രത്തിന്റെ തിരമാലയോടു സമമായിരിക്കുന്നു. ഏറ്റവും ഉൽകൃഷ്ടമായിരിക്കുന്നതും അഭികാമ്യമായിരിക്കുന്നതും ഗുണമാധുർയ്യംകൊണ്ടുതന്നെ മനസ്സിനെ വശീകരിക്കുന്നതുമായ നിന്തിരുവടിയുടെ അപ്രകാരമിരിക്കുന്ന സ്വരൂപത്തെ ഞാൻ ഇവിടെ ആശ്രയിച്ചുകൊള്ളുന്നു; ഹേ ഗുരുവായുപുരേശ ! എന്നെ സകല രോഗങ്ങളിൽനിന്നും രക്ഷിക്കേണമേ.

**ഭഗവന്മഹിമാനുവർണ്ണനം എന്ന തൊണ്ണൂറ്റൊമ്പതാം ദശകം സമാപ്തം.**
**ആദിത ശ്ലോകഃ 1023**
**വൃത്തം. സ്രഗ്ദ്ധരാ.**

Dasakam 100 - കേശാദിപാദ വർണ്ണനം

അഗ്രേ പശ്യാമി തേജോ നിബിഡതര

കളായാവലീ ലോഭനീയം,

പീയൂഷാപ്ലാവിതോ/ഹം, തദനു തദുദരേ

ദിവ്യാകൈശോരവേഷം

താരുണ്യാരംഭരമ്യം പരമസുഖരസാസ്വാദ

രോമാഞ്ചിതാംഗൈഃ

ആവീതം നാരദാദ്യൈഃ വിലസദുപനിഷത്

സുന്ദരീ മണ്ഡലൈശ്ച. || 1 ||

ഇതാ മുൻഭാഗത്തായി ഇടതിങ്ങിയ കായാമ്പൂവിന്നൻ നിരപോലെ കമനീയമായ നീലനിറംകൊണ്ടു അതിയായി പരിശോഭിക്കുന്ന ഒരു തേജസ്സിനെ ഞാൻ കാണുന്നു; ഞാൻ പരമാനന്ദാമൃതത്തില് മുഴുകിയിരിക്കുന്നു. അതിനെത്തുടർന്നു ആ തേജസ്സിന്റെ മദ്ധ്യത്തിലായി അതി ദിവ്യമായ ഒരു ബാലസ്വരൂപവും തെളിഞ്ഞുവരുന്നു; യൗവനാരംഭംകൊണ്ടും അതിരമണീയവും പരമാനന്ദരസമനുഭവിച്ച് കോൾമയിർക്കൊള്ളുന്ന അംഗങ്ങളോടുകൂടിയവരായ നാരദമഹർഷി മുതലായവരാലും ഏറ്റവും പരിശോഭിക്കുന്നവരായ ഉപനിഷത്തുകളാകുന്ന സുന്ദരീമണ്ഡലങ്ങളെക്കൊണ്ടും ചൂഴപ്പെട്ടതുമായിരിക്കുന്നു.

നീലാഭം കുഞ്ചിതാഗ്രം ഘനമമലതരം

സംയതം ചാരു ഭംഗ്യാ

രത്നോത്തംസാഭിരാമം വലയിതമുദയ

ച്ചന്ദ്രകൈഃ പിഞ്ഛജാലൈഃ

മന്ദാരസ്രങ്ങ്നിവീതം തവ പൃഥുകബരീ

ഭാരമാലോകയേƒഹം

സ്നിഗ്ദ്ധ ശ്വേതോർദ്ധ്വപുണ്ഡ്രാം അപി ച സുലലിതാം ഫാലബാലേന്ദുവീഥീം || 2 ||

നീലനിറത്തോടുകൂടിയതായി അഗ്രം ചുരുണ്ട് ഇടതൂർന്നിരിക്കുന്നതും അതിനിർമ്മലവും ഏറ്റവും ഭംഗിയായി കെട്ടിവെച്ചിരിക്കുന്നതും രത്നംകൊണ്ടുണ്ടാക്കപ്പെട്ട ശിരോഭൂഷണംകൊണ്ട് മനോഹരവും പ്രകാശിച്ചുകൊണ്ടിരിക്കുന്ന പീലിക്കണ്ണുകളോടുകൂടിയ മയിൽപീലികൾകൊണ്ട് ചുറ്റും തിരികിവെച്ച് മന്ദാരമാലകൊണ്ട് ചുറ്റിക്കെട്ടപ്പെട്ടതുമായ നിന്തിരുവടിയുടെ വർണ്ണമേറിയ തലമുടിക്കെട്ടിനെ ഞാന് നന്നായി തെളിഞ്ഞുകാണുന്നു; അത്രയുമല്ല; മിനുപ്പുള്ളതും വെളുത്തതുമായ ഗോപിക്കുറിയോടുകൂടിയതും ഏറ്റവും ലളിതവുമായ ബാലചന്ദ്രനുതുല്യമായ അർദ്ധവൃത്താകൃതിയിലുള്ള നെറ്റിത്തടത്തേയും ദര്ശിക്കുന്നു.

ഹൃദ്യം പൂർണ്ണാനുകമ്പാർണ്ണവ മൃദുലഹരീ

ചഞ്ചല ഭ്രൂവിലാസൈഃ

ആനീല സ്നിഗ്ദ്ധപക്ഷ്മാവലി പരിലസിതം

നേത്രയുഗ്മം വിഭോ ! തേ

സാന്ദ്രച്ഛായം വിശാലരുണ കമലദലാകാരം

ആമുഗ്ദ്ധതാരം

കാരുണ്യാലോകലീലാ ശിശിരിത ഭുവനം

ക്ഷിപ്യതാം മയ്യനാഥേ || 3 ||

അല്ലയോ ഭഗവാനേ ! കരകവിയുമാറ് നിറഞ്ഞുനിൽക്കുന്ന കരുണാസമുദ്രത്തിലെ തിരമാലകളെന്നതുപോലെ ഇളകിക്കൊണ്ടിരിക്കുന്ന പുരികക്കൊടികളുടെ വിലാസംഭംഗിയാൽ മനോഹരവും നീലനിറത്തോട്ടുകൂടിയതും സ്നിഗ്ദ്ധമായിരിക്കുന്നതുമായ അക്ഷിരോമങ്ങളെക്കൊണ്ടു പരിലസിക്കുന്നതും പരിപൂർണ്ണമായ ശോഭയോട്ടുകൂടിയതും വിസ്തൃതമായ ചെന്താമരപ്പൂവിതളുകളുടെ ആകൃതിയോട്ടുകൂടിയതും അതിമോഹനങ്ങളായ കൃഷ്ണമിഴികളോട്ടുകൂടിയതും കാരുണ്യത്തോട്ടുകൂടിയ അവലോകനം (കടാക്ഷം കൊണ്ടു ലോകത്തിനുമുഴുവൻ കുളുർമനൽക്കുന്നതുമായ നിന്തിരുവടിയുടെ തിരുമിഴിയിണയെ മറ്റൊരു ശരണമില്ലാത്തവനായ എന്നിൽ പതിപ്പിക്കേണമേ !

**ഉത്തുംഗോല്ലാസിനാസം ഹരിമണിമുകുര**

**പ്രൊല്ലസദ്ഗണ്ഡപാളീ**

**വ്യാലോലത് കർണ്ണപാശാഞ്ചിത മകരമണീ**

**കുണ്ഡലദ്വന്ദ്വദീപ്രം**

**ഉന്മീലദ്ദന്തപങ്ക്തി സ്ഫുരദരുണതരച്ഛായ**

**ബിംബാദരാന്തഃ**

**പ്രീതിപ്രസ്യന്ദി മന്ദസ്മിത മധുരതരം**

**വക്ത്രമുദ്ഭാസതാം മേ || 4 ||**

ഉയർന്ന് മനോഹരമായിരിക്കുന്ന നാസികയോട്ടുകൂടിയതും ഇന്ദ്രനീലക്കല്ലുകൊണ്ടു കടഞ്ഞെടുത്ത കണ്ണാടിപോലെ തിളങ്ങുന്ന കവിൾത്തടങ്ങളില് പ്രതിഫലിച്ച ഇളകിക്കൊണ്ടിരിക്കുന്നതും കർണ്ണങ്ങളുടെ മനോഹാരിതയെ വർദ്ധിപ്പിക്കുന്നതുമായ മകരാകൃതിയിലുള്ള രണ്ടു രത്നകുണ്ഡലങ്ങളിൽനിന്നുറന്നു അരുണിമയിണങ്ങിയ അധരകാന്തിയിൽക്കൂടി ഉൾക്കനിവാർന്നൊഴുകുന്ന മന്ദസ്മിതധാരകൊണ്ട് അതിശീതളവും ആയ തിരുമുഖം എന്റെ മനസ്സിൽ സദാകാലവും തെളിഞ്ഞു വിളങ്ങേണമേ.

**ബാഹുദ്വന്ദ്വേന രത്നോജ്ജ്വലവലയഭൃതാ**

ശോണപാണിപ്രവാളേ

നോപാത്തം വേണുനാലീം പ്രസൃത

നഖമയൂഖാംഗുലീ സംഗശാരാം

കൃത്വാ വക്ത്രാരവിന്ദേ സുമധുരവികസ

ദ്രാഗമുദ്ഭാവ്യമാനൈഃ

ശബ്ദബ്രഹ്മാമൃതൈസ്ത്വം ശിശിരിതഭുവനൈഃ

സിഞ്ച മേ കർണ്ണവീഥീം || 5 ||

കാന്തിചിതറുന്ന രത്നക്കല്ലുകൾ പതിച്ച വളകളണിഞ്ഞതും തളിരുപോലെ ചുവന്നു മൃദുവായിരിക്കുന്ന ഉള്ളംകൈകളോടുകൂടിയ വിരലുകളുടെ ചേർച്ചകൊണ്ടു വിചിത്രവർണ്ണത്തോടുകൂടിയതുമായ ഓടക്കുഴലിനെ താമരപ്പൂപ്പോലെ ശോഭിക്കുന്ന തിരുമുഖത്തു ചേർത്തുവെച്ച് സുസ്പഷ്ടമായ രാഗമാധുരിയോടുകൂടി ആലപിക്കപ്പെടുന്നവയും ലോകത്തെയെല്ലാം കുളിർപ്പിക്കുന്നവയുമായ നാദബ്രഹ്മമാകുന്ന പീയുഷധാരകൾകൊണ്ട് നിന്തിരുവടി എന്റെ ചെവിയേയും നനച്ചു പരിശുദ്ധമാക്കേണമേ. !

ഉത്സർപ്പത്കൗസ്തുഭശ്രീതതിഭിരരുണിതം

കോമളം കണ്ഠദേശം

വക്ഷഃ ശ്രീവത്സരമ്യം തരലതര സമു

ദ്ദീപ്രഹാരപ്രതാനം

നാനാവർണ്ണപ്രസൂനവലി കിസലയിനീം

വന്യമാലാം വിലോല

ല്ലോലംബാം ലംബമാനാം ഉരസി തവ, തഥാ

ഭാവയേ രത്നമാലാം. || 6 ||

ചുറ്റും പ്രസരിക്കുന്ന കൗസ്തുഭരത്നത്തിന്റെ പ്രഭാപൂരത്താല് ചുവന്നിരിക്കുന്ന സുന്ദരമായ കണ്ഠപ്രദേശത്തേയും ശ്രീവത്സംകൊണ്ട് ഉപശോഭിക്കുന്നതും ഇളകിക്കൊണ്ടിരിക്കുന്നവയും അതിയായി പ്രകാശിക്കുന്നവയുമായ മുത്തു മാലകൾകൊണ്ടലങ്കരിക്കപ്പെട്ടതുമായ തിരുമാറിടത്തേയും പലനിറത്തിലുള്ള പൂക്കൾകൊണ്ടും തളിരുകൾക്കൊണ്ടുമുണ്ടാക്കപ്പെട്ടതും ചുറ്റുപ്പറന്നുകൊണ്ടിരിക്കുന്ന വണ്ടുകളോട്ടുകൂടിയതും നിന്തിരുവടിയുടെ മാർവിടത്തില് തൂങ്ങിക്കിടക്കുന്നതുമായ വനമാലയേയും അതുപോലെതന്നെ ഭംഗിയായി കാണപ്പെടുന്ന രത്നമാലയേയും ഞാൻ ധ്യാനിച്ചുകൊള്ളുന്നു.

അംഗേ പഞ്ചാംഗരാഗൈഃ അതിശയവികസത്

സൗരഭാകൃഷ്ടലോകം

ലീനനേക ത്രീലോകീ വിതതിമപി കൃശാം

ബിഭ്രതം മധ്യവല്ലീം

ശക്രാശ്മ ന്യസ്ത തപ്തോജ്ജ്വല കനകനിഭം

പീതചേലം ദധാനം

ധ്യായാമോ ദീപ്രരശ്മിസ്ഫുട മണിരശനാ

കിങ്കിണീ മണ്ഡിതം ത്വാം || 7 ||

തിരുമേനിയിൽ ചാർത്തിയ കുങ്കുമം, അകിൽ , കസ്തൂരി, ഗോരോചനം, രക്തചന്ദനം എന്ന അഞ്ചുവിധത്തിലുള്ള കുറിക്കൂട്ടുകളാല് അതിയായി വ്യാപിച്ചുകൊണ്ടിരിക്കുന്ന സൗരഭ്യംകൊണ്ട് ആകർഷിക്കപ്പെട്ട ലോകത്തോടുകൂടിയവനും അനേകം ബ്രഹ്മാണ്ഡങ്ങൾ ലയിച്ചുകിടക്കുന്നതാണെങ്കിലും കൃശമായിരിക്കുന്ന അരക്കെട്ടൊടുകൂടിയവനും ഇന്ദ്രനീലക്കല്ലിന്മേൽ വെച്ചിരിക്കുന്ന ഉരുക്കിക്കാച്ചിയ തങ്കത്തിന്റെ നിറപ്പകിട്ടോടുകൂടിയ മഞ്ഞപ്പട്ട് ഉടുത്തിരിക്കുന്നവനും കാന്തി ചിതറുന്ന

മണികളിണങ്ങിയ മേഖലയിലെ കിങ്കിണികൾകൊണ്ട് അലങ്കരിക്കപ്പെട്ടവനുമായ നിന്തിരുവടിയെ ഞങ്ങൾ ധ്യാനിച്ചുകൊള്ളുന്നു.

**ഊരു ചാരൂ തവോരു ഘനമസൃണരുചൗ**

**ചിത്തചോരൗ രമായാഃ**

**വിശ്വക്ഷോഭം വിശങ്ക്യ ധ്രുവമനിശമുഭൗ**

**പീതചേലാവൃതാംഗൗ,**

**ആനമ്രാണാം പുരസ്താത് ന്യസന ധൃതസമ**

**സ്താർത്ഥപാലീസമുദ്ഗ**

**ച്ഛായം ജാനുദ്വയം ച ക്രമപൃഥുല മനോജ്ഞേ**

**ച ജംഘേ,നിഷേവേ || 8 ||**

നിന്തിരുവടിയുടെ മനോഹരങ്ങളും പുഷ്ടിയുള്ളവയും ഇടതൂർന്ന മിനുത്ത് ശോഭയാർന്നവയും ശ്രീദേവിയുടെ മനം കവർന്നവയും ലോകത്തെ ക്ഷോഭിപ്പിച്ചുകളയുമോ എന്നു ശങ്കിച്ചിട്ടുതന്നെ എല്ലായ്പോഴും പീതാംബരംകൊണ്ട് മറയ്ക്കപ്പെട്ടവയും ആയ ഇരു തുടകളേയും നമസ്കരിക്കുന്നവർക്കു മുൻപിൻ സകല പുരുഷാർത്ഥങ്ങളേയും നിറച്ചടച്ചുവെച്ചിട്ടുള്ള രണ്ടു ചെപ്പുകളുടെ ശോഭയോടുകൂടിയ രണ്ടു കാൽമുട്ടുകളേയും ക്രമത്തില് തടിച്ചുരുണ്ട് മനോഹരങ്ങളായ രണ്ടു മുഴങ്കാലുകളേയും ഞാൻ ഭജിച്ചുകൊള്ളുന്നു.

**മഞ്ജീരം മഞ്ജുനാദൈരിവ പദഭജനം**

**ശ്രേയ ഇത്യാലപന്തം,**

**പാദാഗ്രം ഭ്രാന്തി മജ്ജത് പ്രണതജന മനോ**

**മന്ദരോദ്ധാര കൂർമ്മം,**

**ഉത്തുംഗാതാമ്ര രാജന്നഖര ഹിമകര**

**ജ്യോത്സ്നയാ ചാ/ശ്രിതാനാം**

**സന്താപധ്വാന്തഹന്ത്രീം തതിമനുകലയേ**

**മംഗലാം അംഗുലീനാം || 9 ||**

"തൃപ്പദങ്ങളെ ഭജിക്കുന്നതു ശ്രേയസ്കരമാണ്" എന്നിങ്ങിനെ മനോജ്ഞങ്ങളായ ധ്വനികളാൽ വിളിച്ചുപറയുകയാണൊ എന്നു തോന്നിപ്പിക്കുന്ന കാൽചിലമ്പിനേയും മായയിൽ മുങ്ങി വിഷമിക്കുന്ന ഭക്തന്മാരുടെ മനസ്സാകുന്ന മന്ദരപർവ്വതത്തെ ഉദ്ധരിക്കുന്ന വിഷയത്തിൽ കൂർമ്മമായിരിക്കുന്ന തൃക്കാൽപുറവടികളേയും ഉയർന്നു ചുവപ്പർന്നുതിളങ്ങുന്ന നഖങ്ങളാകുന്ന കുളുർമതിയുടെ സ്വച്ഛമായ നിലാവുകൊണ്ടു ആശ്രയിക്കുന്നവരുടെ ദുഃഖമാകുന്ന ഇരുട്ടിനെ ഇല്ലാതാക്കുന്നതും മംഗളപ്രദവുമായ കാൽവിരലുകളേയും വന്ദിച്ചുകൊള്ളുന്നു.

**യോഗീന്ദ്രാണാം ത്വദംഗേഷ്വധികസുമധുരം**

**മുക്തിഭാജാം നിവാസോ**

**ഭക്താനാം കാമവർഷദ്യുതരികിസലയം**

**നാഥ! തേ പാദമൂലം**

**നിത്യം ചിത്തസ്ഥിതം മേ പവനപുരപതേ !**

**കൃഷ്ണ ! കാരുണ്യസിന്ധോ!**

**ഹൃത്വാ നിശ്ശേഷതാപാൻ പ്രദിശതു**

**പരമാനന്ദസന്ദോഹലക്ഷ്മീം || 10 ||**

ഗുരുവായുപുരേശനായിരിക്കുന്ന ലോകേശ! യോഗീശ്വരന്മാർക്കു നിന്തിരുവടിയുടെ ഭംഗിയേറിയ അവയവങ്ങളിൽവെച്ച് അതിയായ മാധുർയ്യത്തോടുകൂടിയതും മുക്തിയെ ആഗ്രഹിക്കുന്നവർക്കു ആശ്രയസ്ഥാനവും ഭക്തന്മാർക്കു അഭീഷ്ടങ്ങളെ

വർഷിക്കുന്നതിൽ കല്പകവൃക്ഷത്തിന്റെ തളിരായി പരിലസിക്കുനതുമായ നിന്തിരുവടിയുടെ തൃക്കാലടി എല്ലായ്പോഴും എന്റെ ഹൃദയത്തിൽ വർത്തിക്കുന്നതായി, ദയാവാരിദിയായ ഹേ കൃഷ്ണ! എന്റെ സകലവിധ താപങ്ങളേയും നീക്കം ചെയ്തു പരമാനന്ദസമൂഹസമൃദ്ധിയെ നൽകുമാറ് അനുഗ്രഹിച്ചരുളേണമേ !

**അജ്ഞാത്വാ തേ മഹത്ത്വം യദിഹ നിഗദിതം,**

**വിശ്വനാഥ ! ക്ഷമേഥാഃ**

**സ്തോത്രം ചൈതത് സഹസ്രോത്തരമധികതരം**

**ത്വത്പ്രസാദായ ഭൂയാത്**

**ദ്വേധാ നാരായണീയം ശ്രുതിഷു ച ജനുഷാ**

**സ്തുത്യതാവർണ്ണനേന**

**സ്ഫീതം ലീലാവതാരൈഃ ഇദമിഹ കുരുതാം**

**ആയുരാരോഗ്യസൗഖ്യം. || 11 ||**

ലോകേശ! നിന്തിരുവടിയുടെ മാഹാത്മ്യത്തെ നല്ലവണ്ണം മനസ്സിലാക്കാതെ ഇവിടെ എന്തെല്ലാം കീർത്തിക്കപ്പെട്ടുവോ, അതെല്ലാം ക്ഷമിക്കുമാറാകേണമേ! ആയിരത്തിലധികം സംഖ്യയോടികൂടിയ ഈ സ്തോത്രം നിന്തിരുവടിയുടെ വർദ്ധിച്ചതായ അനുഗ്രഹത്തിന്നായ്ക്കൊണ്ട് ഭവിക്കുകയും ചെയ്യേണമേ ! ഉപനിഷത്തുകളിൽനിന്ന് ഉടലെടുത്തതു നാരയണീയം എന്ന അന്വർത്ഥനാമത്തോടുകൂടിയതും ലീലാരൂപത്തിൽ സ്വീകരിക്കപ്പെട്ട അവതാരവിശേഷങ്ങൾകൊണ്ടു പുഷ്ടിപ്പെട്ടിരിക്കുന്നതുമായ ഈ ഗുണവിശിഷ്ടമായ ഗ്രന്ഥം ഈ ലോകത്തിൽ ആയുസ്സും ആരോഗ്യവും ഇഹപരസൗഖ്യവും അരുളുമാറാകട്ടെ !

[ശ്രീനാരയണമൂർത്തിയെ സംബന്ധിച്ചായതുകൊണ്ടും നാരായണഭട്ടതിരിപ്പാട്ടിനാൽ നിർമ്മിക്കപ്പെട്ടതുകൊണ്ടും രണ്ടുവിധത്തിലും നാരായണീയം എന്ന പേര് അർഹിക്കുന്ന ഈ ഗ്രന്ഥം "ആയുരാരോഗ്യസൗഖ്യം" എന്ന പദംകൊണ്ട് സൂചിക്കപ്പെടുന്ന കലിദിനത്തിൽ എഴുതിത്തീർന്നു എന്നുകൂടി ഇതില് വിവക്ഷിക്കപ്പെട്ടിരിക്കുന്നു.

കേശാദിപാദവർണ്ണനം എന്ന നൂറാം ദശകം സമാപ്തം.
ആദിതഃ ശ്ലോകാഃ 1034
ഓം നമോ ഭഗവതേ ! വാസുദേവായ

**ശ്രീമന്നാരായണീയം സംപൂർണ്ണം.**

